

ശ്രീ മാർത്താണ്ഡവർമ്മ ഇളയ രാജാവു തിരുമനസ്സുകൊണ്ടു്.



ദിവാൻ സചിവോത്തമഃ സർ സി. പി. രാമസ്വാമിഅയ്യർ അവർകൾ.



ശ്രീ സേതു പാൎവ്വതീഭായി അമ്മമഹാറാണി തിരുമനസ്സുകൊണ്ടു്.



ശ്രീ കാൎത്തികതിരുനാൾ ഒന്നാംമുറ തമ്പുരാട്ടി തിരുമനസ്സുകൊണ്ടു്.

# പൗരധ്വനി

ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ

34-ാമത്തു ആട്ടത്തിരുനാൾ സംബന്ധിച്ചുള്ള

വിശേഷാൽ പ്രതി

| 1122 തുലാം 7 | വ്യാഴാഴ്ച | 1946 ഒക്ടോബർ 24. |
|---|---|---|


# ജയക്കൊടി.

(മഹാകവി വള്ളത്തോൾ)

ശരി, നിങ്ങൾ ജയക്കൊടി നാട്ടീപോരിൽ;-
പ്പരിതോഷകരമിതേവക്കു; മെന്നാൽ,
പരിക്കപററിയ ഭുവനത്തെച്ചുമ്മേ,
പരിചരിയ്ക്കായ്കിൽപ്പരാജിതർ തന്നെ!

അടിമത്തങ്ങളെബ്ഭുവി പേത്തുമാണി-
യടിച്ചുറപ്പിയ്ക്കുന്നതിനല്ലയല്ലോ,
അടരായുധങ്ങൾ പെരുമാറി നിങ്ങൾ;
ഇടക്കത്തിൽപ്പാടിയതു ചതിപ്പാട്ടോ?
ഒരുമിച്ചു, "പാരിൽ സ്വാതന്ത്ര്യതയ്ക്കായി-
പ്പൊരുത"നിങ്ങൾ തന്നണരശക്തികൊണ്ടും,
ധരാഖണ്ഡങ്ങൾതൻ പരവശത്വത്തി-
ന്നൊരു പോറൽപോലും പിണഞ്ഞിട്ടില്ലല്ലോ!
നരരക്തച്ചായ മണിച്ചെങ്കോലേന്തും
കരംകൊണ്ടു മാടിവിളിയ്ക്കിലുമുണ്ടോ,
അരികത്തണ്ടാനമണയുന്നു, നേരാ-
മഹിംസയിലടിയുറച്ചിന ശമം?

വിടാം വിമോഹത്തെ; വിവിധപീഡയാ-
ലുടൽ മരവിച്ചു വിളർത്ത ലോകമേ,
അശാന്തരിൽനിന്നു ശമം തേടുന്ന നീ
നിശാന്തരങ്ങളിലിളവെയിൽ കാണും!
പുറത്തുവേഷ്ടതൻ പുതുപ്പൂപ്പുഞ്ചിരി,-
യകത്തിണക്കത്തിൻകെട പല്ലിറുമ്മൽ,
വചസ്സിലെമ്പാടും സമത്വപീയൂഷം
മനസ്സിൽ മേൽക്കോയ്മപ്പൊലിമതൻവിഷം,
അരങ്ങത്തു നിരായുധത്വാഭിനയ,-
മണിയറയിലോ പടക്കോപ്പുപണി—
ഇവരുടെ ചര്യാസമിതിയിൽ നിന്നി-



ങ്ങവതരിയ്ക്കും പോല, ഖണ്ഡമാം സ്വാസ്ഥ്യം!
മതി, മതി, മിഥ്യാസമാധാനോദ്യമം:
ക്ഷിതിത്തട്ടിൽ ക്ഷേമം വിതച്ചുകൊള്ളുവാൻ
നെടുംകൃഷിനാടിൻ കരങ്ങൾ ചങ്ങല
ക്കെട്ടുകളിൽനിന്നു വേർപെട്ടകതാൻ വേണം.
അതിനെയും കാത്തുകിടക്കയാണ,ന്ന-
ന്നതി കഷ്ടപ്പാടിലടിഞ്ഞരാജ്യങ്ങൾ;
ച്യുതപ്രായമായ്പ്പോയി, രുപത്തുമിരു -
പതും കോടിപ്പേരെച്ചുഴന്ന ബന്ധനം!



# അടുത്തൂൺ

(പത്തേഴത്തു രാമമേനോൻ)

"അടുത്തൂൺ ആയി അല്ലേ: എന്നു കേട്ടു. കണ്ടാൽ അത്രയ്ക്കൊന്നും തോന്നില്ല" എന്നുള്ള അഭിവാദ്യത്തോടുകൂടിയാണു്, എട്ടുകൊല്ലത്തെ സർക്കാർജീവിതത്തിനുശേഷം പെൻഷ്യൻ പ്രാരംഭമായി ഒരു മാസത്തെ അവധി എടുത്തുകൊണ്ടു സ്വഗൃഹത്തിൽ ആഗതനായ എന്നെ എന്റെ ഒരു പഴയ നമ്പൂതിരി സ്നേഹിതൻ സമീപിച്ചതു്. എന്റെ ആരോഗ്യസ്ഥിതിയെക്കുറിച്ചും, നിലനിൽക്കുന്ന കാര്യശേഷിയെക്കുറിച്ചും ആ വാക്കുകളിൽ ഒളിഞ്ഞുകിടക്കുന്ന അഭിമാനകരമായ രസികത്വമല്ല, "അടുത്തൂൺ" എന്ന വാക്കാണു് എന്റെ ശ്രദ്ധയെ ആദ്യമായി ആകർഷിച്ചതു്. പണിമുറയ്ക്കു എടുത്തിട്ടും നിങ്ങളുടെയൊക്കെ അനുഗ്രഹം കൊണ്ടു കേടൊന്നും പിണഞ്ഞിട്ടില്ല" എന്നു് ഉടനെ പറഞ്ഞ സമാധാനത്തിനുശേഷം ഞാൻ ആ വിപ്രപ്രവരനോടു ചോദിച്ചു--അദ്ദേഹം ഒരു പണ്ഡിതനും രസികനും കൂടിയാണു്--"എന്താണു് "അടുത്തൂൺ" എന്നു വെച്ചാൽ"-എന്നു്. മുമ്പുതന്നെ അതിനെക്കുറിച്ചു പഠിച്ചുവെച്ചിരുന്ന ഒരു വിദ്വാനെപ്പോലെ അദ്ദേഹം സത്വരം പറഞ്ഞ മറുപടി ഇങ്ങനെയായിരുന്നു.

"പണ്ടൊക്കെ രാജാക്കന്മാരുടെ സമീപവർത്തികളായിരുന്ന അവരുടെ ഉദ്യോഗസ്ഥന്മാരും സേവകന്മാരും മറ്റും. അവർക്കു് ഊണു രാജാവു് ഒന്നിച്ചു് അടുത്തിരുന്നുതന്നെയായിരുന്നു. "അടുത്തു് ഊണു്" അവരുടെ അവകാശങ്ങളിൽ പ്രഥമഗണനീയമായിരുന്നു. പ്രായാധിക്യത്താലോ, രോഗാവസ്ഥയാലോ മറ്റോ, രാജധാനിയിലെ സുഖജീവിതം വിടേണ്ടതായി വരുമ്പോൾ, അങ്ങിനെ വിട്ടുപോകുന്നവർക്കു് അവർ അതുവരെ രാജാവിന്റെ അടുത്തിരുന്നു് ഊണു കഴിച്ചിരുന്ന പദവിക്കു നാശം സംഭവിച്ചതുകൊണ്ടു ആ ഊണിനുള്ള ഏർപ്പാടു് അവർക്കു് അതാതു രാജാക്കന്മാർ പ്രത്യേകം ചെയ്തുകൊടുത്തിരുന്നു. അവരവരുടെ ഭവനങ്ങളിൽ വാണുകൊണ്ടുതന്നെ ആ ഊണു മുടങ്ങാതെ നടത്തുന്നതിനു വേണ്ടതായ സൗകര്യങ്ങൾ ചെയ്തുകൊടുത്തിരുന്നു. അതായതു് ആ ഊണിനുള്ള വക അവർക്കു സ്വഗൃഹത്തിലേക്കു എത്തിച്ചുകൊടുത്തിരുന്നു. അങ്ങിനെ മുമ്പു ചെയ്ത രാജസേവയുടെ തുടർച്ചയായി പിൽക്കാലത്തു കിട്ടിവന്നിരുന്ന ഊണിനെ "അടുത്തൂൺ" എന്നുതന്നെ പറഞ്ഞുംവന്നു. "കോലംകെട്ടുക കോലകങ്ങളിൽ നടക്കെന്നുള്ള ജോലിക്കിനി, കാലം വാർദ്ധകമാകയാലടിയനെച്ചാടിയ്ക്കൊല്ലാ, ഭൂപതേ" എന്നു പറഞ്ഞൊഴിഞ്ഞ കുഞ്ചൻനമ്പ്യാർക്കും അതുപോലെയുള്ളവർക്കും രാജാക്കന്മാർ "അടുത്തൂൺ" മുടങ്ങാതിരിക്കാനുള്ള വക കൊടുത്തിരുന്നു. രാജാവു് ഊണിനുള്ളവക കല്പിച്ചുതന്നിട്ടായിരിക്കുമല്ലോ നിങ്ങളെയും പിരിച്ചയച്ചിട്ടുള്ളതു്. അതാണു "അടുത്തൂൺ ആയി ഇല്ലേ" എന്നു ചോദിച്ചതിന്റെ സാരം. നിങ്ങളൊക്കെ അതിനെ ഇപ്പോൾ "പെൻഷ്യൻ" എന്നാണു പറയുന്നതെന്നു വിവരമില്ലായ്കയില്ല. പെൻഷൻ പറയുന്നതിനേക്കാൾ ഭേദം അടുത്തൂൺ ലഭിക്കലാണെന്നാണു് എന്റെ പക്ഷം."

"നല്ലിക്ഷ-വളരെ മനോഹരമായിരിക്കുന്നു താങ്കളുടെ വിവരണം" എന്നു ഞാൻ അഭിപ്രായപ്പെട്ടതിനുശേഷം, അദ്ദേഹം വിട്ടുപിരിഞ്ഞതിനുപിൽപ്പാടു്, ആ വാക്കിനെക്കുറിച്ചും വിവരണത്തെക്കുറിച്ചും തന്നെയായി എന്റെ ആലോചന. "അടുത്തു് ഊണോ" അതു് എല്ലാ രാജസേവകന്മാർക്കും ഉദ്യോഗസ്ഥന്മാർക്കും സാദ്ധ്യമായിരുന്നുവോ? പക്ഷേ നിനക്കും ചോറു പക്കത്തിലാണോ? എന്നു വയറിളക്കം കൊണ്ടു വലയുന്ന ഒരു പശുവിനെ നോക്കിക്കൊണ്ടു വ്യസനിച്ച സംഗതി അറിഞ്ഞ മുതൽക്കു കുഞ്ചൻനമ്പ്യാർക്കു ഭക്ഷണം കോവിലകത്തു തന്നെയായി എന്നു കേട്ടിട്ടുണ്ടു്: പക്ഷെ നമ്പ്യാർക്കു് ഊണു രാജാവു് ഒന്നിച്ചു് അടുത്തു് ഊൺ ആയിരുന്നിരിക്കാമോ? നമ്പ്യാർക്കു രാജാവോടൊപ്പം പന്തിഭോജനം ഉണ്ടായിരുന്നുവോ? "ഈ പഞ്ചസാരപ്പായസത്തിന്റെ കയ്പു് അടിയനു് ഇഷ്ടമാണു്" എന്നു മറ്റു സേവകന്മാർ രാജാവിനോടു മറ്റുതരത്തിൽ എണ്ണിച്ചും മൂളിയ സമയത്തു നമ്പ്യാർ നിസ്സങ്കോചം പ്രസ്താവിച്ചു എന്നുള്ള കഥയ്ക്കു വല്ല അടിസ്ഥാനവുമുണ്ടെങ്കിൽ നമ്പ്യാരും ആ രാജാവും മറ്റു സേവകന്മാരും ആ അവസരത്തിൽ പന്തിഭോജനം നടത്തീട്ടുണ്ടായിരിക്കണം. പക്ഷെ അതു കൂടിയേ കഴിയൂ എന്നില്ല. രാജാവിന്റെ അമൃതേത്തിനുശേഷം സേവകന്മാരോ ഉദ്യോഗസ്ഥന്മാരോ ഉണ്ണാനിരിക്കുന്ന പന്തിയിൽ കാഴ്ചക്കാരനായി, അതിഥിക

ളെ ബഹുമാനിക്കുന്ന ഗൃഹസ്ഥനായി, രാജാവു വർത്തിച്ചാലും മേൽപ്പറഞ്ഞ സംഗതി സംഭവ്യമല്ലാതിരിക്കുന്നില്ല. അതെങ്ങിനെയുമിരിക്കട്ടെ ഇപ്പോൾ പെൻഷനായി രൂപാന്തരപ്പെട്ടിരിക്കുന്ന "അട്ടത്തൂൺ" വളരെപ്പഴക്കവും തഴക്കവുമുള്ള ഒരു ചങ്ങാതിയാണെന്നതിനു സംശയമില്ല. രൂപാന്തരമോ, പുനർജ്ജന്മമോ, പ്രത്യേകസൃഷ്ടിയോ എന്താണു് പെൻഷ്യൻ എന്നു ആലോചിക്കേണ്ടതു തന്നെയാണു്.

അങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ എന്റെ കൃഷിസ്ഥലത്തെ കാര്യസ്ഥൻ വന്നു "നമ്മുടെ നെടുമ്പുരയുടെ തൂണു കടപുഴകി വീണുപോയി" എന്നറിയിക്കയും "ഏതു തൂണാ, കാര്യസ്ഥൻ?" എന്നുള്ള എന്റെ ചോദ്യത്തിനു "നടുത്തൂൺ" എന്നയാൾ മറുപടി പറകയും ചെയ്തു. അതുകേട്ടപ്പോൾ നെടുമ്പുര വീണതിലല്ല എന്റെ ശ്രദ്ധ പതിഞ്ഞതു്, "നടുത്തൂൺ" എന്ന ആ പ്രയോഗത്തിലാണു്. ഒന്നാലോചിച്ചുകൊണ്ടിരിക്കുമ്പോൾ, കാണുന്നതും കേൾക്കുന്നതുമെല്ലാം ആ ആലോചനാവിഷയവുമായി തട്ടിച്ചുനോക്കുന്നതു സാധാരണയാണല്ലോ. "നടുത്തൂണും" എനിക്കനുവദിച്ചുകിട്ടീട്ടുള്ള "അട്ടത്തൂണും" തമ്മിൽ വല്ല ബന്ധവുമുണ്ടോയെന്നായി എന്റെ അന്വേഷണം മുഴുവനും. ഒരു കാര്യത്തിൽ പ്രത്യക്ഷമായ ഒരു സംബന്ധം ഉടനെ തോന്നി. നടുത്തൂണു വീണതോടുകൂടി ഒരു പന്തൽ നിലംപതിച്ചു. അതുപോലെ "അട്ടത്തൂൺ" ആയതോടുകൂടി എന്റെ ഉദ്യോഗപ്പന്തലും തകർന്നുപോയി. പക്ഷേ "അട്ടത്തൂണു" കൊടുത്താൽ (അട്ടത്തതായി മറെറാരു ഊണു (കാലു) കൊടുത്താൽ) ആ പന്തൽ നിവർത്തിക്കാമെന്നു കാര്യസ്ഥൻ പറഞ്ഞപ്പോൾ എനിക്കൽപം സമാധാനം തോന്നി. പക്ഷേ അതു ക്ഷണഭംഗുരമായിരുന്നു. അട്ടത്തൂണു കൊടുത്താൽ പന്തൽ നിവർത്താമെങ്കിലും, അട്ടത്തൂണു ലഭിച്ച എന്റെ ഉദ്യോഗപ്പന്തൽ എന്തു തൂണുകൊടുത്താലും ഇനി പൊന്തില്ലല്ലൊ എന്നു സ്പഷ്ടമാണല്ലോ. അപ്പോൾ മുൻസ്ഥിതിയെ പുലർത്താവുന്ന ഒരു തൂണല്ല "അട്ടത്തൂൺ" എന്നതുകൊണ്ടു് ആ രണ്ടു തൂണുകളും ഏകവംശജന്മാരോ തുല്യാവസ്ഥകളുള്ളവരോ അല്ലെന്നും മനസ്സിലായി.

പിന്നെയെന്താണീ "അട്ടത്തൂൺ" എന്നുള്ള ചിന്തയിൽ മുഴുകിയിരിക്കുമ്പോഴാണു് ആസ്പത്രിയിൽ ദീനത്തിൽ കിടന്നിരുന്ന എന്റെ ഒരു സ്നേഹിതന്റെ ശുശ്രൂഷകൻ ദീനസ്വഭാവം പറയുവാൻ വന്നു കയറിയതു്. "എന്താ പണിക്കരെ! എങ്ങനെയിരിക്കുന്നു" എന്നു ഞാൻ അയാളോടു ചോദ്യവും "അട്ടത്തൂണു തുടങ്ങാമെന്നാണു ഡോക്ടർ പറഞ്ഞതു്" എന്നു് അയാൾ മറുപടി പറയലും ഒന്നിച്ചു കഴിഞ്ഞു. "ഓഹോ അ ദീനക്കാരനു് അട്ടത്തു് ഊണു തുടങ്ങാം അല്ലേ." ഇതുവരെ അയാൾ കഞ്ഞിവെള്ളവും ബാർലിവെള്ളവും, മധുരനാരങ്ങാനീരുമായിട്ടാണു കഴിച്ചുകൂട്ടിയിരുന്നതു്. അടുത്തദിവസം മുതൽക്കു് അയാൾക്കു ക്രമേണ ഊണുകഴിച്ചുതുടങ്ങാം. ഇതാണയാൾ പറഞ്ഞതിന്റെ സാരം. അപ്പോൾ എനിക്കോ? ഇതുവരെ ഞാൻ വിഭവസമൃദ്ധമായി ഊണു കഴിച്ചുകൊണ്ടിരുന്നു. എനിക്കു് അതിനു തക്ക വരുമാനമുണ്ടായിരുന്നു. ഞാൻ നല്ല ശമ്പളമുള്ള ഒരുദ്യോഗസ്ഥനായിരുന്നു. എനിക്കു് "അട്ടത്തൂൺ" ആയതുകൊണ്ടു മേലിൽ അത്തരം ഊണിന്നൊന്നും "ഒക്കത്തില്ല". ശമ്പളത്തിൽ നാലിലൊന്നുപോലും അട്ടത്തൂൺ കിട്ടാത്ത എനിക്കു മേലാൽ ഊണിന്റെ കാര്യത്തിലും അട്ടത്തുതന്നെ ചില ക്ളിപ്തങ്ങളെല്ലാം വരുത്തേണ്ടിവന്നേക്കാം. നാലൊന്നു് ഊണിനേ വകയുള്ളു. അതുകൊണ്ടു് അട്ടത്തു് എനിക്കു് ഊണിന്റെ കാര്യം പര്യാലോചിക്കണം.

നിഘണ്ടുവെടുത്തു "പെൻഷ്യൻ" എന്ന വാക്കിന്റെ അർത്ഥം നോക്കി. താൻ തന്നെ നേരിട്ടോ തന്റെ ആരെങ്കിലുമോ മുമ്പു ചെയ്തിട്ടുള്ള പ്രവൃത്തികളുടെ സ്മാരകമായും പ്രതിഫലമായും നൽകപ്പെടുന്ന ഒരു വേതനമാകുന്നു പെൻഷ്യൻ എന്നാണതിൽ കണ്ടതു്. മുമ്പു ചെയ്തതു്, അതുകൊണ്ടു മേലാൽ വല്ലതും ചെയ്തുകൊള്ളണമെന്നില്ലതന്നെ. മുൻപു ചെയ്തതൊക്കെ തൃപ്തിപ്പെട്ടിട്ടാണു പെൻഷ്യൻ നൽകുന്നതു്. ശരി അപ്പോൾ ആശിസ്സുകളോടും അനുഗ്രഹങ്ങളോടുംകൂടിയാണു പെൻഷ്യൻ പറ്റുന്നതു്. അസ്തമയസൂര്യൻ പിന്നെ കിടന്നുറങ്ങുകയല്ലാ, മറെറാരുഭാഗത്തു് ഉദിച്ചുയരുകയാണു ചെയ്യുന്നതു്. അങ്ങനെയാവട്ടെ.

# The Vallakalil Bank Ltd.,

(Estd. in 1900, Incorporated with limited liability.)

H. O. മാവേലിക്കര.

ബ്രാഞ്ചുകൾ:- മാന്നാർ, മാവേലിക്കര, വിരുദുനഗർ

## നായകന്മാർ:-

1. റ്റി. കെ കൊച്ചുതൊമ്മൻമുതലാളി, താമരപ്പള്ളിൽ
2. ഈ. ജോൺപിലിപ്പോസ് ആലപ്പുഴ
3. കെ. ഒ. മാത്യു, അഡ്വക്കേററ്, മാവേലിക്കര
4. കെ. എസ് പരമുപിള്ള അഡ്വക്കേററു, മാന്നാർ
5. ഫിലിപ്പ് വക്കി, വരാപ്പുത്ര, കുമരകം
6. വി. ജേക്കബ് പെരുമാൾ, ആലപ്പുഴ
7. ജോർജ് വള്ളക്കാലിൽ അഡ്വക്കേററു, മാവേലിക്കര (സെക്രട്ടറി)

ഡിപ്പോസിററുകൾ സ്വീകരിക്കയും ബാങ്കുസംബന്ധമായ

എല്ലാവിധ ഇടപാടുകളും ചെയ്യുന്നതാണ്

## വള്ളക്കാലിൽ ചിട്ടിഫണ്ട് —

വക തുടരെ നടത്തിവരുന്ന ലേലച്ചിട്ടികളുടെ

തലവര്യോലയ്ക്കു സ്റ്റാമ്പുസഹിതം ആവശ്യപ്പെടുക

വെങ്കലസാമാനങ്ങൾ, നല്ല ഓട്ടുകൊണ്ടുള്ള പള്ളിമണികൾ, ഉരുളി, ലോട്ടാകൾ മുതലായവയും സ്വർണ്ണം വെള്ളി കൊണ്ട് ധൂപക്കുററി, കാസാ മുതലായ ഉരുപ്പടികളും ഉത്തരവാദിത്വത്തോടുകൂടി ചെയ്തുകൊടുക്കുന്നതാണ്.

## വള്ളക്കാലിൽ ബ്രദേഴ്സ്

Managing Agents, India Metals & Industries Ltd.,



# മാനം പുലർന്നാൽ

(വെണ്ണിക്കുളം)

ഖിന്നമാംമുഖത്തോടേ പാഠശാലയിൽനിന്നു
വന്നപാടോതീടിനാൻ ഗദ്ഗദകണ്ഠൻബാലൻ:-
"നാണക്കേടിതിൽപരംവരുവാൻവയ്യെന്നായി;
നാളെയിക്കുപ്പായവുമിട്ടുഞാൻ പോകില്ലമ്മേ!
കീറലും പൊടിയലുംമായ്ക്കുവാനായിട്ടമ്മ
നൂറിടം തുന്നിത്തുന്നി തുണിയും നൂലും തോററു!
ഇടവംപിറന്നപ്പോളിട്ടതാണിക്കുപ്പായ-
മിനിയുംവെളുക്കില്ല, പിഞ്ചിപ്പോം നനയ്ക്കുകിൽ
അരികത്തിരുത്തുവാനാർക്കുമില്ലിഷ്ടം ക്ലാസിൽ;
കരയാൻതോന്നിപ്പോകും കൂട്ടർതൻചിരികണ്ടാൽ
"ഒന്നുമില്ലയോ വേറെ?"—മാസ്റ്ററുംചോദിക്കുന്നി—
തെന്നോടുകൂറില്ലമ്മയ്ക്കൽപവും, കഷ്ടംതന്നെ!"

നഷ്ടാഭിമാനൻ,ദീനൻ,തായയെക്കൺമോളവും
കഷ്ടപ്പെട്ടമർത്തിയ കണ്ണുനീർതുളുമ്പിപ്പോയ്.
പൊൻപനീർത്താരിൻകാന്തിചിന്തുമക്കവിളേന്തും
തൻപ്രാണസർവസ്വത്തിൻകദനം കാണക്കാണെ,
ഉരിയാടീടാൻപോലുമാകാതെമേവുംതന്വി-
യ്ക്കുരുകിപ്പോയീനെഞ്ചം തീക്കനലേററാൽപോലെ.
തൽക്ഷണംതാന്താംഗിയാംതായതൻമുന്നിൽ ബാല-
കക്ഷ്യതൻതനിച്ചിത്രം തച്ചിത്തംവരയ്ക്കയായ്:-
വെൺമയേറിയവേഷംചാർത്തിയും,ചമൽകൃത-
നർമ്മവാക്കുകളോരോന്നോതിയുമാഹ്ളാദിച്ചും,
അമ്മനോഹര വിദ്യാമന്ദിരച്ചുവരിന്നു
നിർമ്മലസ്മിതംകൊണ്ടു നിത്യവെൺകളിതേച്ചും,
മേവിടും കുമാരന്മാർക്കിടയിൽ ചൂളിച്ചുളി-
പ്പാവമേപാവം കുട്ടി കുത്സിതവേഷൻ, ശാന്തൻ,
പ്രാക്കളാൽ ചന്തം വായ്ക്കും പാടത്തിൻവരമ്പത്തു
കാക്കയെന്നോണം ചെന്നുപററുന്നു ദിനേദിനേ.
കണ്ടിട്ടുംനേരം തൊട്ടു കൂട്ടുകാർ നിന്ദിക്കുന്നു.
ഖണ്ഡതൻ ജിഹ്വാഞ്ചല"മരുതെ"ന്നരുൾവോളം.
ബാലകൻ കൃശതരഗാത്രനെങ്കിലും, ബഞ്ചിൻ-
മൂലയിൽക്കൂടി സ്ഥാനം കിട്ടാതെ നിന്നീടുന്നു!
അസ്സതിയ്ക്കതിൻ ബാക്കികാണുവാൻ കഴിയാതായ്;
ദുസ്സഹം, ദുരാധർഷം, ദുഷ്ടാലവിചേഷ്ടിതം!
ഉണ്ണിയെത്തന്മാറത്തു ചേർത്തുകൊ,ണ്ടൊഴുകുന്ന
കണ്ണുനീരുടുമുണ്ടിൻ തുമ്പിനാലൊപ്പിച്ചൊന്നാൾ:-
"തങ്കമേ, കരയൊല്ലെൻ കൺമണിത്തിടമ്പല്ലേ,
തന്നിടാം നാളെപ്പുത്തൻ കുപ്പായമൊന്നോ രണ്ടോ.
കൊതിയാൽക്കണ്ണിമയ്ക്കാതുററുനോക്കുകയാവും
പതിവായ് പുഛരിക്കുന്ന കുട്ടികളെല്ലാംനിന്നെ"
തൃപ്തനായ്ത്തീർന്നാൻപുത്രൻ,തായയാം വിധവയ്ക്കോ,
തപ്തമായ് തലച്ചോറുംചോരയും ഹൃദയവും
നീളുമാവിചാരത്തിൻവിപ്ളവവാക്യംപോലെ
"നാളെ"യിശ്ശബ്ദംപൊന്തി,പിന്നെയുംപൊന്തീ,
ഹൃത്തിൽ.
എന്തിനെന്നറിഞ്ഞീല,പാദപങ്ങളെപ്പുൽകി-
യന്തിക്കാററട്ടത്തണഞ്ഞോ "നാളെ"യാവർത്തിച്ചു:
സ്വച്ഛന്ദംപറന്നുപോംപക്ഷികളുടെചിറ-
കൊച്ചയും മററൊന്നല്ല, "നാളെ"യെ,ന്നവരാഞ്ഞെട്ടി
പാഴിലെന്തിനുനീട്ടിച്ചൊൽവു ഞാൻ?-പിററന്നാളി-
ലേഴുടുപവർത്തുന്നിച്ചാത്മജന്നേകുന്നേരം,
തോഴിയായ്,പോററമ്മയായെപ്പൊഴുംതുണനിന്ന
നാഴിപ്പാൽകറക്കുന്ന"പൂവാലി"പോയ് പോയല്ലോ:






(മന്നത്തു പത്മനാഭപിള്ള)

ഭാരതത്തിനു ഭാസുരമായ ഒരു ഭാവിയുണ്ടെന്നു തീർച്ചപ്പെട്ടു കഴിഞ്ഞിരിക്കുന്നു. അടിമത്വത്തിൽ ആണ്ടു കിടക്കുന്ന ഭാരതം ഇന്നത്തെ നിലയിൽ എത്തിയതു് മഹാത്മാഗാന്ധിയുടെ സമുജ്ജ്വലമായ മഹനീയ നേതൃത്വം ഒന്നു കൊണ്ടാണെന്നു് ലോകം സമ്മതിച്ചു കഴിഞ്ഞിട്ടുണ്ടു്. കർമ്മധീരനും ത്യാഗിവര്യനുമായ അദ്ദേഹത്തിന്റെ നേതൃത്വം നമുക്കു ലഭിച്ചിരുന്നില്ലെങ്കിൽ, ഏറാക്കാലമായി അജ്ഞതയിലും അന്ധവിശ്വാസത്തിലും മുഴുകി, സ്വാതന്ത്ര്യവും ആത്മാഭിമാനവും എന്തെന്നറിയാതെ ജീവിച്ച നാം ഇന്നത്തെ നിലയിൽ നട്ടെല്ലു നിവർത്തു നടക്കാൻ ധൈര്യപ്പെടുകയില്ലായിരുന്നു. അസംഘടിതരും അസൂയാലുക്കളും ആത്മഹത്യാപരമായ അടിമജീവിതം സ്വായത്തമാക്കിയവരും ഭീരുക്കളുമായ ഒരു ജനസമുദായത്തെ അൽഭുതകരമായ നിലയിൽ ഒരു ചെറിയ കാലഘട്ടത്തിനിടയിൽ ആദർശസുന്ദരമായ ഒരു പുതിയ ലോകസൃഷ്ടിക്കു കഴിവുള്ള ഒരു ബലിഷ്ഠ ജനതയാക്കി ലോകത്തിനു കാട്ടിവച്ച ആദ്ധ്യാത്മിക ഗുരുവായ മഹാത്മാഗാന്ധിയുടെ മാന്ത്രികശക്തി അത്ഭുതാവഹമെന്നു് ആധുനികശാസ്ത്രജ്ഞന്മാർ പോലും സമ്മതിച്ചു കഴിഞ്ഞിരിക്കുന്നു. നാം സ്വാതന്ത്ര്യത്തിന്റെ പടിവാതുക്കൽ എത്തിയിട്ടുണ്ട് എന്നു പാശ്ചാത്യ പൗരസ്ത്യ സംസ്കാരങ്ങളിലെ സുന്ദരാംശങ്ങളെല്ലാം ഒത്തിണങ്ങി ലയിച്ചു പ്രശോഭിക്കുന്ന പണ്ഡിത ജവഹർലാൽ നെഹ്റു-നമ്മുടെ ഇന്നത്തെ ഇൻഡ്യൻ പ്രധാനമന്ത്രി---നമ്മെ അനുസ്മരിപ്പിക്കുന്നുണ്ടെങ്കിലും, മുസ്ലിം ലീഗ് രാജ്യസ്നേഹത്തെ വിസ്മരിച്ചു പ്രതിബന്ധങ്ങൾ ഉണ്ടാക്കുന്നുണ്ടെങ്കിലും നാം എത്തേണ്ട സ്ഥാനത്തു് എത്തുക തന്നെ ചെയ്യും. ബ്രിട്ടീഷ് ഗവർമ്മെന്റിന്റെ മർദ്ദനനയങ്ങളെയും നരകസമാനമായ ജയിലുകളെയും തൃണവൽഗണിച്ചു കൊണ്ടു രാജ്യത്തിനുവേണ്ടി ജീവിതം സമർപ്പിച്ചിട്ടുള്ള അനവധി അനവധി നേതാക്കന്മാരും അവരുടെ ആജ്ഞയെ അക്ഷരം പ്രതി അനുഷ്ഠിക്കുന്ന കോടിക്കണക്കിനുള്ള ആളുകളുമുള്ള ഭാരതം ഇനി അസ്വാതന്ത്ര്യമൊ അടിമജീവിതമൊ വച്ചു പുലർത്തുന്നതല്ല. അതു കൊണ്ടു ഭാരതത്തിന്റെ ഓണം [illegible]



സ്വയംഭരണത്തിന്റെയും തന്മൂലമുള്ള സ്വാതന്ത്ര്യത്തിന്റെയും സുഖം അചിരേണ അനുഭവിക്കുമെന്നുള്ളതു നിർവിവാദമാണു്.

ലോകത്തുനിന്നും അടിമത്വം യാത്രപറഞ്ഞു പിരിയുന്ന ഒരു നവയുഗത്തിന്റെ സമുൽഘാടനമാണു ഭാരതസ്വാതന്ത്ര്യം നിർവഹിക്കുന്നതു്. വാളിനെയും തോക്കിനെയും ഭയപ്പെടാതെ പീരങ്കിയെയും അണുബോംബിനെയും വകവയ്ക്കാതെ മനുഷ്യനു സ്വാതന്ത്ര്യമായി ജീവിക്കാനുള്ള ധൈര്യവും ആത്മവിശ്വാസവും അഹിംസാധർമ്മത്തിൽകൂടി ലോകത്തിനു കാണിച്ചു കൊടുത്ത ഒരു മഹത്തായ വീരചരിതമാണു ഭാരതം ഇന്നു മഹാത്മജിയുടെ നേതൃത്വത്തിൽ സൃഷ്ടിച്ചിട്ടുള്ളതു്. ശാസ്ത്രം എത്രതന്നെ പുരോഗമിച്ചാലും മനുഷ്യന്റെ മനസ്സിനെ മറികടന്നു പോകാൻ അതിനു സാദ്ധ്യമല്ലെന്നു ഭാരതം തെളിയിച്ചു കഴിഞ്ഞിരിക്കുന്നു.

ഒരു ഇൻഡ്യൻ ഫെഡറേഷന്റെ സ്വതന്ത്ര ഘടകങ്ങളായി കുറേ സംസ്ഥാനങ്ങൾ ഭാവിഭാരതത്തിൽ ഉണ്ടായിരിക്കും. ആ സംസ്ഥാനങ്ങളിൽ ചിലതു് ആധുനികാഭിപ്രായഗതികളെ ആദരിക്കാൻകഴിവുള്ള നാട്ടുരാജ്യങ്ങളായിരിക്കുന്നതാണു്. പ്രജാധിപത്യത്തിലധിഷ്ഠിതമല്ലാത്തുള്ള യാതൊരു രാജവാഴ്ചയും ഭാവിഭാരതം അനുവദിക്കുന്നതല്ല. സ്വയംപര്യാപ്തതയിലും സ്വയംഭരണത്തിലും അധിഷ്ഠിതമായ ഗ്രാമസ്വരാജ്യകൾ ആയിരിക്കും ഭാവിഭാരതത്തിന്റെ മഹിമയേറിയ അസ്ഥിവാരം, എല്ലാവർക്കും വളരാനും വികസിക്കാനും ഉള്ള സന്ദർഭതുല്യത ഭാരതത്തിന്റെ ഭാസുരമായ ഭാവിയുടെ ഒരു അവിഭാജ്യഘടകമായിരിക്കും.




(സി. ആർ. ഇയ്യുണ്ണി എം. ഏ. ബി. എൽ. കൊച്ചി റവന്യൂമന്ത്രി)

നായകന്മാർക്കും നായകനും, മഹാന്മാർക്കും മഹാനും ആയ മഹാത്മാഗാന്ധിയിൽ കാണുന്ന മികച്ച ഗുണം ഏതാണെന്നു നിർണ്ണയിക്കുക എളുപ്പമല്ല. പുരാതന മാനദണ്ഡങ്ങൾ മുൻനിർത്തി രചിച്ചിട്ടുള്ള ഒരു മഹാകാവ്യത്തിൽ നവരസങ്ങൾ തിരതല്ലുന്നതുപോലെ പുതിയ യുഗത്തിന്റെ സന്ദേശവാഹകനും സൂത്രധാരനും ആയ മഹാത്മാഗാന്ധിയിൽ നാനാഗുണങ്ങൾ തീരംതകർത്തൊഴുകുന്നതു കാണാം. അതുകൊണ്ടു മഹാത്മാഗാന്ധിയിൽ ഒരു പ്രത്യേകമായ ഗുണം മികച്ചുനിൽക്കുന്നു എന്നു പറയുമ്പോൾ പരമാർത്ഥത്തിൽ പ്രകടമാകുന്നതു മഹാത്മാഗാന്ധിയിൽ കാണുന്ന ആ ഗുണം അതിനെപ്പററിപറയുന്ന ആളിനെ അങ്ങനെ പറയുന്ന സന്ദർഭത്തിൽ സർവോപരി ആകർഷിച്ചിരിക്കുന്നു എന്നു മാത്രമാണു്. അതുകൊണ്ടു ഇപ്പോൾ എന്നെ ഏററവും അധികം ആകർഷിക്കുന്നതായി മഹാത്മാഗാന്ധിയിൽ കാണുന്ന ലക്ഷണം എന്ന അർത്ഥത്തിൽ അദ്ദേഹത്തിന്റെ മികച്ച ഗുണം എന്താണു്? എന്റെ പരിമിതമായ വീക്ഷണകോണത്തിൽ അതു നിർഭയത്വം ആണു്. ഇൻഡ്യൻനവോത്ഥാനത്തിനു വേണ്ടതു നിർഭയത്വം തന്നെ—ഗീതയിൽനിന്നും ഫുട്ട്ബോൾ കളിയിൽനിന്നും കിട്ടുന്ന നിർഭയത്വമാണെന്നു്— വിവേകാനന്ദസ്വാമികൾ ഉൽബോധിപ്പിച്ചു. ആ നിർഭയത്വത്തിന്റെ മൂർത്തിഭാവമായ മഹാത്മാഗാന്ധി അതു ഇൻഡ്യയിലെ നാല്പതുകോടിജനങ്ങളിലും പകർത്തി. അറേബിയായിലെ മണലിൽനിന്നു മഹമ്മദ്നബി വീരന്മാരെ സൃഷ്ടിച്ചെങ്കിൽ ഇൻഡ്യയിലെ ചെളികൊണ്ടു ഗാന്ധിജിയും വീരന്മാരെ സൃഷ്ടിച്ചു. അതുകൊണ്ടാണു മഹമ്മദിൻ ധൈര്യം മഹാത്മാഗാന്ധിക്കുണ്ടെന്നു മഹാകവി പാടിയതു്.

മഹാത്മാഗാന്ധിയുടെ നിർഭയത്വം അഥവാ ധൈര്യം എന്നെ മാത്രമല്ല ആകർഷിച്ചിട്ടുള്ളതു്. ഗാന്ധിജിയുടെ ഖദർപ്രസ്ഥാനവും സത്യഗ്രഹവും ദീനബന്ധു സി. എഫ്. ആൻഡ്രൂസിനെ ആകർഷിച്ചു. അദ്ദേഹത്തിന്റെ കർമ്മയോഗവും രാഷ്ട്രീയനേതൃത്വവും സോഫിയാവാദിയായ



വശീകരിച്ചു. അദ്ദേഹത്തിന്റെ ലോകപരിഷ്കരണമാണു സാങ്കേ പ്രഭുവിന്റെയും, മനുഷ്യവശീകരണമാണു റവ. വിൻസ്ലോവിന്റെയും ശ്രദ്ധയിൽ പെട്ടതു്. അദ്ദേഹത്തിന്റെ സത്യത്തെയും അഹിംസയെയുംപററി രാജേന്ദ്രപ്രസാദും, അക്രമരാഹിത്യത്തെപ്പററി ഐയിൻസ്റ്റീനും പ്രകീർത്തിച്ചു. തൊഴിലില്ലാത്തവർക്കു ഗാന്ധിജി നൽകിയ ലഘുയന്ത്രം റിച്ചാർഡ് ബിഗ്രേഗിന്റെയും ഇൻഡ്യയ്ക്കും ലോകത്തിനും നൽകിയ പരമമായ നേതൃത്വം സർ മിർസാഇസ്മയേലിന്റെയും സർവപ്രധാനമായ ശ്രദ്ധയിൽ പെട്ടു. ഈ പട്ടിക ഇവിടെ എങ്ങും നിൽക്കാതെ—ഒരു പക്ഷെ എങ്ങും നിൽക്കാതെ—നീണ്ടു നീണ്ടു പോകും. എന്നാൽ ഇൻഡ്യയേയും ഇൻഡ്യക്കാരേയും സംബന്ധിക്കുന്ന വിഷയങ്ങളിൽ ഒരു പ്രമാണിയായ സർ ഫ്രാൻസിസ് യങ്ഹസ്ബൻഡ് ഇങ്ങനെയാണു പറയുന്നതു്:—"മഹാത്മാഗാന്ധി ഇപ്പോൾ വിശ്വവിഖ്യാതനാണു്—അങ്ങനെ ആയതു് ആയുധനിർമ്മാണത്തിൽ പ്രഥമസ്ഥാനത്തിനുവേണ്ടിയുള്ള ഭയങ്കര യാതനകളിലേക്കു രാജ്യങ്ങളെ ഉന്തിവിടുന്ന ഭയാശങ്കകൾ വളർത്തിയതുകൊണ്ടല്ല, സ്വാതന്ത്ര്യക്കാരിൽ ധൈര്യം ഉളവാക്കി അവരെ ധാർമ്മികമാർഗ്ഗത്തിൽ കൂടി നയിച്ചതുകൊണ്ടാണു്."

ധീരന്മാരുടെ അക്രമരാഹിത്യമാകുന്ന പാന്ഥാവിൽ കൂടി ചരിച്ചു നമുക്കു സ്വാതന്ത്ര്യത്തെയും സ്വാതന്ത്ര്യത്തിന്റെ സമസ്തസിദ്ധികളെയും പ്രാപിക്കാം.

# സംസ്കൃതസാഹിത്യം

## അതിന്റെ



## ആത്മീയമായ അടിസ്ഥാനം

(കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മരാജാ)

**ലോ**കത്തിൽ ഒരു സാഹിത്യം ഉത്തമനിലയിൽ ഗണിക്കപ്പെടണമെങ്കിൽ അതിനു അടിസ്ഥാനമായി മൂന്നു തത്വങ്ങൾ ഉണ്ടായിരിക്കണം. അവയിൽ മുഖ്യം ആത്മധർമ്മപ്രാധാന്യം, രണ്ടാമത്തേതു ലോകധർമ്മപ്രതിപാദനം. ശാസ്ത്രീയങ്ങളും സാങ്കേതികങ്ങളും ആയ നിയമങ്ങളുടെ ബന്ധം തൃതീയം. ഇവ മൂന്നും ശരിയായി ഇണങ്ങിപരിലസിക്കുന്ന ഒരു കാവ്യസമുച്ചായം അതിന്റെ ധർമ്മങ്ങൾ നിർവ്വഹിക്കുന്നതിനു സമർത്ഥവും തന്മൂലം സർവ്വജനസമാരാദ്ധ്യവും ആയിത്തീരുന്നു. ഏതെങ്കിലും ഒന്നിനു അപൂർണ്ണതയോ വികലതയോ തട്ടുന്നുവെങ്കിൽ താദൃശമായ സാഹിത്യം കൊണ്ടു അത്രയ്ക്കു പ്രയോജനം ചുരുങ്ങും. ഇവിടെ സ്മരിച്ച അടിസ്ഥാനതത്വങ്ങൾ മൂന്നും പൂർണ്ണമായി യോജിച്ച സംസ്കൃതസാഹിത്യത്തിൽ സമുല്ലസിക്കുന്നു. അതിന്റെ ഈ മേന്മ അന്യദേശക്കാരുടെ കാവ്യസമുദായത്തിൽ കണ്ടുകിട്ടാവുന്നതല്ല.

മുൻപറഞ്ഞവയിൽ ആത്മതത്വം പ്രധാനമെന്നു സൂചിപ്പിച്ചുവല്ലോ. അതിന്റെ ചൈതന്യത്തിനു ഹാനി ഏൽക്കാത്തവിധം നിർബന്ധിക്കുന്നുവെങ്കിൽ മാത്രമേ മറ്റുള്ളവ ഫലപ്രദങ്ങളാകുകയുള്ളു. ഭാരതീയാചാര്യന്മാർ അതിന്റെ ഈ മാഹാത്മ്യത്തെ വേണ്ടവിധം അറിഞ്ഞു ആദരിച്ചിട്ടുണ്ടു്. അവർ ശാസ്ത്രങ്ങളിലും കാവ്യങ്ങളിലും എന്നുവേണ്ട ജീവിതത്തോടു ബന്ധമുള്ള എല്ലാ കാര്യങ്ങളിലും ആത്മതത്വബന്ധത്തിനു ജീവസദൃശമായ സ്ഥാനം അനുവദിച്ചുകൊടുത്തിരിക്കുന്നു. അവരുടെ ഏതു ഗ്രന്ഥം പരിശോധിച്ചാലും ഈ വസ്തുത കരതലാമലകം പോലെ നിഷ്പ്രയാസം കാണുവാൻ കഴിയും.

ഭൗതികദ്രവ്യങ്ങളും തജ്ജനിതങ്ങളായ സുഖങ്ങളും തടിൽബുൽബുദാദികൾപോലെ ക്ഷണഭംഗുരങ്ങളെന്നും, നിത്യാനന്ദപ്രദമായതു ആത്മശ്രേയസ്സ്, ഒന്നു മാത്രമെന്നും പൌരസ്ത്യന്മാരായ തത്വജ്ഞാനികൾ അചഞ്ചലമായവിധം സ്ഥാപിച്ചിട്ടുണ്ടു്. ഈ തത്വം



അവരുടെ സർവ്വശാസ്ത്രങ്ങളുടെയും വിശേഷിച്ച് അദ്വൈതമതത്തിന്റെയും മൂലമൂലമായി സ്ഥിതിചെയ്യുന്നു. ലോകജീവിതം ശോകമയവും ഏസ്വതരവുംഎന്ന സിദ്ധാന്തം അജ്ഞന്മാരും ചാർവ്വാകന്മാരും സമ്മതിക്കാത്തതും സർവ്വശക്തിയോടുംകൂടി എതിർക്കുന്നതുമാകുന്നു. എങ്കിലും ഈ വസ്തുത അന്യഥാ ഭവിക്കുന്നതല്ല. ഏതദ്വിപരീതമായി ഉണ്ടായിരിക്കുന്നവയും ഉണ്ടാകാവുന്നവയുംആയ വാദപടലങ്ങളെസർവ്വവുംഅടിച്ചുടച്ചുതകർത്തു പടലങ്ങൾപ്രായമാക്കി പറപ്പിച്ചിട്ടാണു ശ്രീശങ്കരപ്രമുഖന്മാരായജഗദ്ഗുരുക്കന്മാർ അദ്വൈതമാഹാത്മ്യത്തെ പ്രഖ്യാപനംചെയ്തിരിക്കുന്നതു്. പ്രപഞ്ചവും തദ്ധർമ്മവും സ്ഥിരവുംസുഖകരവും എന്നുവന്നാൽ ബ്രഹ്മപ്രതിപാദകമായ വേദാന്തശാസ്ത്രത്തിന്റെ ഉൽപ്പത്തിയും സ്ഥിതിയും അനാവശ്യമെന്നുവന്നുകൂടും. അത്രതന്നെയോ? അനന്തകോടി മനുഷ്യരാശികൾ എന്നെന്നേക്കും അധഃപതിച്ചു നരകദുഃഖം അനുഭവിക്കേണ്ടതായും വരും. യഥാർത്ഥമായ തത്വചിന്താപ്രസ്ഥാനത്തിന്റെ പുരോഗതി സ്തംഭിക്കും. അങ്ങിനെയുള്ള ദുരവസ്ഥകൾ സംഭവിക്കാതെയിരിക്കുവാൻവേണ്ടിയാണു് ആചാര്യന്മാർ നിരാത്മവാദികളുടെ മതങ്ങളെ നിർമ്മൂലങ്ങളും യുക്തിരഹിതങ്ങളും എന്നു സ്ഥാപിച്ചിരിക്കുന്നതു്.

ഒരു തത്വജ്ഞാനിയുടെയും ലേഖകന്റെയും നി

ലകൾക്ക വ്യത്യാസമുണ്ട്. ബഹിർഗ്ഗതങ്ങളായ ധർമ്മങ്ങളിൽ വ്യാമോഹിക്കാതെ, ചിന്താചക്ഷുസ്സിനെ വസ്തുക്കളുടെ അന്തർഭാഗങ്ങളിലേക്ക നയിച്ചു സത്യമായ യാതൊന്നോ അതിനെ അറിയുന്നവനാണു ജ്ഞാനി. അജ്ഞതനിമിത്തം സൂക്ഷ്മതത്വം ഗ്രഹിക്കാതെ തൽക്കാലം മനസ്സിൽ തോന്നുന്നതു അനുസരിച്ചു അഭിപ്രായപ്പെടുകയും പ്രവർത്തിക്കുകയും ചെയ്യുന്നവനാണു പ്രാപഞ്ചികൻ. ഇവരുടെ ചിന്താസരണികൾ പരസ്പരം വിരുദ്ധങ്ങളായിരിക്കും. ഒരു ലൌകികൻ അവൻെറ അനുഭവത്തെ ആസ്പദമാക്കി ഇന്നതു സുഖമെന്നും ഇന്നതു ദുഃഖമെന്നും നിശ്ചയിക്കുന്ന കാര്യം ജ്ഞാനി നേരെന്നു സമ്മതിക്കയില്ല. എന്നാൽ സുഖദുഃഖാദികളെപ്പററിയുള്ള തത്വദർശികളുടെ മതങ്ങളെ പ്രാപഞ്ചികന്മാർ വകവച്ചുകൊടുക്കുക തന്നെ വേണം. അവർ അവയെ ആദരിക്കുവാൻ കടപ്പെട്ടവരാകുന്നു. ആത്മദർശികളായ ആചാര്യന്മാരെ ധിക്കരിച്ചു പ്രവർത്തിക്കുന്ന ജനങ്ങൾക്ക ശ്രേയസ്സ് ഒരു കാലത്തും കൈവരുന്നതല്ല.

ലൌകികന്മാർ എത്രയ്യൊക്കെ വിദഗ്ദ്ധന്മാരും പണ്ഡിതന്മാരും നേതാക്കന്മാരും ആയാലും, അനാത്മദർശികളായി വർത്തിക്കുന്നിടത്തോളംകാലം അവർ ബാലന്മാരുടെ നിലയിൽ മാത്രമേ ഗണിക്കപ്പെടുകയുള്ളു. ഈ നിലയിൽ അജ്ഞതയുടെയും തത്സന്താനങ്ങളായ ഭ്രമപ്രമാദവ്യാമോഹാദിദോഷങ്ങളുടെയും പിടിയിൽനിന്നു അവരുടെ ഹൃദയത്തിനു മോചനം കിട്ടുക തീരെ അസാദ്ധ്യം. അവരിൽ കണ്ടുവരുന്ന കാമക്രോധാദിവികാരങ്ങളും അസ്ഥിരങ്ങളായ അഭിപ്രായങ്ങളും തെററിദ്ധാരണകളും രുചിഭേദങ്ങളും അവരുടെ ആത്മജ്ഞാനശൂന്യതയെ വെളിപ്പെടുത്തുന്നു. ഇന്നത്തെ സുഖം നാളെ ദുഃഖം. നാളത്തെ ശോകം മററന്നാൾ സുഖം. ഇന്നു ജീവിതം പരമാനന്ദമായി കരുതുന്ന ഒരു ഭാഗ്യവാൻ, ലഘുവായ ഒരു അനിഷ്ട സംഭവത്താൽ നാളെ "വല്ലവിധത്തിലും മരിച്ചാൽ മതി" എന്നു വിചാരിച്ചു അതിനു ഒരുമ്പെടുന്നു. ഇതത്രേ ലോകസ്വഭാവം. മുമ്പു ഒരുവൻ സുഖമായി വിചാരിച്ചതു വാസ്തവത്തിൽ അപ്രകാരമെങ്കിൽ പിന്നീട് അതിനു മാററംവരുന്നതല്ല. സത്യം എന്നും സത്യമായിത്തന്നെയിരിക്കും. ഒരിക്കലും കളവാകുകയില്ല. അവിദ്യാബന്ധംകൊണ്ടു മനസ്സിൽ തോന്നുന്ന ഭ്രമാദിവികാരങ്ങൾകൊണ്ടാണു മനുഷ്യർക്ക സത്യാസത്യങ്ങളിൽ വിപരീതബുദ്ധിയുണ്ടാകുന്നതു്. അഭിപ്രായങ്ങൾ മാറി മാറി വരുന്നതിനു ഇതത്രേ കാരണം. ഈ നിലയിൽ ലൌകികന്മാരുടെ അഭിപ്രായങ്ങളെ പ്രമാണത്വേന ഗ്രഹിക്കുന്നതു അയുക്തമെന്നു സിദ്ധിക്കുന്നു.

മനുഷ്യരുടെ അഭിപ്രായങ്ങൾക്ക ലോകപരിചയം അടിസ്ഥാനം എന്നു പറയണം. അവ അനുഭവം കൊണ്ടു നേരെന്നു തെളിഞ്ഞിരിക്കുന്നവയും അപ്രകാരം വിശ്വസിച്ചുവരുന്നവയും ആകുന്നു. ഈ സ്ഥിതിക്ക അവരോടു അവരുടെ സിദ്ധാന്തങ്ങൾ അബദ്ധങ്ങളാണെന്നു് ഉപദേശിക്കുന്നതായാൽ, ഉപദേഷ്ടാവു് എത്രയും കൌങ്കമനായാലും അയാളുടെ മതം ജനങ്ങൾക്ക അഹിതമായിട്ടേ തോന്നുകയുള്ളു. ഗൃഹപുത്രമിത്രാദികൾ ശോകമൂലങ്ങളെന്നും ദുഷ്കരങ്ങളും അസുഖപ്രദങ്ങളും ആയ തപോയോഗോപവാസാദികൾ ആദരണീയങ്ങളെന്നും ലൌകികസംഘത്തിൽ ചെന്നു ഉപദേശിക്കുന്ന തത്വജ്ഞാനി ബകസമാജത്തിലകപ്പെട്ട മരാളരാജനെപ്പോലെ അപഹാസ്യനായിത്തീരുന്നു. ഇക്കാര്യത്തിൽ പ്രാപഞ്ചികന്മാർ അപരാധികളല്ല. സ്വാനുഭവവിരുദ്ധങ്ങളായ സിദ്ധാന്തങ്ങളെ, തെററായാലും ശരിയായാലും, മാററുക എന്നതു് പണ്ഡിതന്മാൎക്ക കൂടി സുകരമല്ല. പിന്നെ പ്രാകൃതന്മാരുടെ കഥ പറയേണ്ടതില്ലല്ലൊ.

ഊർദ്ധ്വബാഹുർവ്വിരൌമ്യേഷ
ന കശ്ചിന ശൃണോതിമാം
വൃഥഗാത്മവൃഥക്ദേഹോ

എന്ന വാക്യത്തിൽ ആചാര്യൻ ദ്യോതിപ്പിച്ചിരിക്കുന്ന ഭഗ്നാശയത്വം ജ്ഞാനോപദേശത്തിനുശ്രമിക്കുന്ന മഹാപുരുഷന്മാൎക്ക പൊതുവെ അനുഭവസിദ്ധമാകുന്നു

ജീവിതത്തിൽ ഒരു ദശയിലെങ്കിലും ദുഃഖം അനുഭവിച്ചിട്ടില്ലാത്ത ഒരുവൻ കാണുകയില്ല. "കാലകർമ്മഗുണാധീന"ന്മാരായി സ്ഥിതി ചെയ്യുന്നിടത്തോളംകാലം മനുഷ്യൎക്കെന്നല്ല, ജീവികൾക്ക സകലം ദുഃഖം തുടരെത്തുടരെ സംഭവിച്ചുകൊണ്ടിരിക്കും. അനിഷ്ടപ്രാപ്തി, ഇഷ്ടവിയോഗം എന്നിവ സർവസാധാരണങ്ങളാണു്. ആയുഷ്കാലത്തിൻെറ ദൈർഘ്യം അനുസരിച്ചു ഒരുവനു ശോകപരമ്പരകളുമായി പരിചയം കൂടുന്നു. സങ്കടം നേരിടുമ്പോൾ അതിൻെറ കരുത്തിനു തക്കവണ്ണം ജനങ്ങൾക്ക ജീവിതത്തോടു വൈരസ്യം ഉണ്ടാകുന്നു. ഈ മനഃസ്ഥിതിക്ക ഉറപ്പും വെടിപ്പും സംഭവിക്കുന്നതായാൽ അതു വൈരാഗ്യത്തിൻെറ ഉൽപ്പത്തിക്ക ഹേതുവാകും. പ്രിയബന്ധുവിൻെറ മരണം സംഭവിക്കുമ്പോൾ, ശവശരീരം സംസ്കരിച്ചുകഴിയുന്നതുവരെയെങ്കിലും മനുഷ്യൎക്ക ജീവിതത്തിൻെറ ലഘുതയേയും അസ്ഥിരതയേയും കുറിച്ചു ബോധവും വിരക്തിയും ജനിക്കാറുണ്ടു്. ഈ ശ്മശാനവൈരാഗ്യം മൂഢന്മാരിലും കണ്ടുവരുന്ന ഒന്നത്രെ. ആ സന്ദർഭത്തിൽ, അവർ അതുവരെ സാഹംകാരം അധിക്ഷേപിച്ചു തള്ളിയിരുന്ന ജ്ഞാനിയുടെ മതങ്ങളെ ആദരിക്കുന്നു. ഇങ്ങനെ അംകുരിക്കുന്ന വൈരാഗ്യത്തെ വളർത്തി നിലനിർത്തണമെന്നു മാത്രമേ ആചാര്യന്മാർ ഉപദേശിക്കുന്നുള്ളു. പ്രാപഞ്ചികന്മാർ ശ്മശാനഭൂമിയിൽവച്ചു, അൽപ്പനേരം ബോധത്തെയും വിരക്തിയേയും കൈക്കൊള്ളും. അവിടം വിട്ടുമാറിയാൽ പഴയപോലെ അവർ അഹങ്കാരികളും അനാത്മവാദികളും ആകും. ഈ ദുരവസ്ഥ മാറുകയാണു ആവശ്യം. അതിനു വൈരാഗ്യം സംഭവിക്കണം. അതു തത്വജ്ഞാനത്തിൽനിന്നു കൈവരുന്നു.

ദുഃഖത്തിൻെറ രൂപം എന്തുതന്നെയായാലും അനിഷ്ടവും വർജ്ജ്യവും എന്നതിനു സംശയമില്ല. നിർദ്ധനൻ ധനവും അപുത്രൻ പുത്രനും അവിദ്യൻ വിദ്യയും ലഭിച്ചാൽ സുഖം കിട്ടിയതായി വിചാരിച്ചു സന്തോഷിക്കുന്നു. ധനം കിട്ടിയാൽ നിർദ്ധനത്വം നീങ്ങും. അതു ശരിതന്നെ. എന്നാൽ അതുകൊണ്ടു ശോകം വിടമാറുകയില്ല. ഒന്നിൻെറ സ്ഥാനത്തു മറെറാരു സങ്കടം വന്നുചേരുന്നു എന്നുമാത്രം വ്യത്യാസം.

# ചിന്തയും വികാരവും

(എൻ. ലളിതാംബിക അന്തർജ്ജനം)

ജീവിതം വിരിയുന്നു തീവ്രമാം വികാരോഗ്ര-
ഭാവനാംകുരത്തിന്റെ ചൂടിൽനിന്നനുവേലം
ജീവിതം വിടരുന്നു തീക്ഷ്ണമാം വികാരത്തിൽ
താവിടും തേജസ്സിന്റെ തീപ്പൊരിത്തിരകളിൽ.
ജീവിതം-ചലിക്കുന്നു-ചലിപ്പിക്കുന്നു-പ്രാണ-
പാവകൻ ജ്വലിക്കുന്നു പാവന വികാരത്തിൽ.
അമ്പിളിക്കല വാനിൽ പൊന്തവേ സമുത്തേി-
ന്നന്തരംഗത്തിൽ പൊങ്ങും പ്രക്ഷുബ്ധ കല്ലോലം
പോൽ.
നൂതനാശയമൊന്നു കാണവേ കവേ! നിന്റെ
ചേതന വികാരോഗ്ര നർത്തനംചെയ്യാലെന്തേ?

വേലയേക്കാലത്തിന്റെ ലീലയായലച്ചിലിൻ-
ചാലിൽ വിട്ടൊഴിയുമീ നിർദ്ദയനിയമത്തിൽ
മാലിലും തുടിക്കുന്ന ചിത്തമൊന്നേകാ,നഴൽ
പ്പാടിലും തുഴയുന്ന കൈക്കരുത്തേകാൻ മുററും.
ഈ വികാരത്തിൻ തീവ്രവൈദ്യുത പ്രവാഹത്താൽ
ജീവിതയന്ത്രത്തിനു സാധ്യമായ് വരുന്നെങ്കിൽ!
(ചിന്തയെയുണർത്തുന്നുവികാരം വികാരത്തേ
ചിന്തയുമീമട്ടെന്നുമുലകം തിരിയുമ്പോൾ
ഹൃദയം മസ്തിഷ്കത്തിൻതാഴെയെന്നോതീ
ട്ടതിൻ
ചലനംനിരോധിക്കിലെന്തുതാനാമോ ഫലം.)

---

ലോഭഃക്രോധശ്ച ദംഭശ്ച മദോമത്സരഏവച
വർദ്ധതേവിത്തസമ്പ്രാപ്ത്യാ കഥംതച്ചിത്തശോധനം
അലാഭാദപിദ്വിഗുണംദുഃഖം വിത്തസ്യവ്യയസംഭവേ
തതോപിത്രിഗുണംദുഃഖംദുർവ്യയേവിദുഷാമപി
നിത്യാഹിതേനവിത്തേനഭയചിന്താനപായിനാ
ചിത്തസ്വാസ്ഥ്യംകുതോജന്തോർഗൃഹസ്ഥേനാ ഹിനാ
യമാ

എന്ന കവിവാക്യം ലോകത്തിൽ എവിടെയും കണ്ടുവരുന്ന അനുഭവത്തെ ഉപദേശിക്കുന്നു. ഭവനത്തിൽ ഉഗ്രമായ ഒരു സർപ്പം അകപ്പെട്ടാൽ അതിൽ പാർക്കുന്നവർക്ക സംഭവിക്കുന്ന ഭയസംഭ്രമങ്ങൾ ധനവാനു എന്നും മനസ്സിൽ ഉണ്ടാകുന്നു എന്ന അഭിപ്രായം ലോകജ്ഞന്മാർ തീർച്ചയായും സമ്മതിക്കും. ലോഭക്രോധാദിദോഷങ്ങൾ മനസ്സിൽ വർദ്ധിക്കും. ധനം വേണ്ട കാര്യങ്ങൾക്കുപോലും ചിലവു ചെയ്യുന്നതു സങ്കടം. ചോരന്മാർ, ബന്ധുക്കൾ, യാചകന്മാർ മുതലായവരിൽനിന്നും ധനത്തെ രക്ഷിക്കുന്നതിനു ബുദ്ധിമുട്ട്. ഈ ദുഃഖങ്ങളൊക്കെ ധനവാനു എന്നും പരിചിതങ്ങളാണ്. അപുത്രനായവൻ പുത്രനുണ്ടാകുമ്പോൾ ആനന്ദിക്കുന്നു. പിന്നീടു കുട്ടിയെ രോഗാദിബാധ കൂടാതെ വളർത്താനായി ബുദ്ധിമുട്ട്. "പുത്രാദപിധനഭാജാം ഭീതിഃ" എന്നതു എത്രയോ യഥാർത്ഥമാകുന്നു! പിതാക്കന്മാർ ക്ലേശിച്ചു സമ്പാദിച്ച ധനത്തെ, യാതൊരു സങ്കോചവുമില്ലാതെ ദുർവൃത്തികളിൽ ഏർപ്പെട്ടു നശിപ്പിക്കുന്ന പുത്രന്മാർധാരാളമുണ്ട്. അവിദ്യൻ പഠിച്ചു വിദ്വാനായാൽ പിന്നെ ഉദ്യോഗത്തിനു ശ്രമിക്കുന്നു. ഉദ്യോഗസ്ഥനായാൽ ശമ്പളം കൂട്ടിക്കിട്ടുന്നതിനു ബുദ്ധിമുട്ടുന്നു. ധനം പുത്രൻ വിദ്യ എന്നിതൊക്കെ ലോകദൃഷ്ട്യാ വിലയുള്ളതും വേണ്ടതും തന്നെയെങ്കിലും അവയുടെ ലാഭം വേറെ ദുഃഖത്തെ ജനിപ്പിക്കുകയല്ലാതെ അതിനെ നശിപ്പിക്കുകയല്ലെന്നു എതാദൃശമായ ലോകാനുഭവത്തിൽ നിന്നു തെളിയും. തലയിൽ ഇട്ടിരിക്കുന്ന ചുമട കഴുത്തിലേക്ക മാററിവെയ്ക്കുന്നതായാൽ അൽപ്പം ആശ്വാസം തൽക്കാലം തോന്നിയേക്കാം. എങ്കിലും അതു ശരിയായ ആശ്വാസമല്ല. ആശിച്ച വസ്തു കൈവരുമ്പോൾ ഉണ്ടാകുന്ന സന്തോഷവും അങ്ങിനെ ഒന്നുതന്നെ. ധനവും സുഖാനുഭവ വിഭവങ്ങളും വർദ്ധിപ്പിച്ചു ശോകനിവൃത്തി വരുത്താമെന്ന വിചാരം ഇതുപോലെയാണ്. സൂക്ഷ്മത്തിൽ സുഖദുഃഖങ്ങളും തല്ലാഭപരിത്യാഗോപായങ്ങളും എന്തെന്നു ജനങ്ങൾ അറിയുന്നില്ല. അതുകൊണ്ടു അവർ വ്യാമോഹപ്രവാഹത്തിൽ അകപ്പെട്ടുവലയുന്നു.

ലോകത്തിൽ പിപീലികാദികളായ സകല ജീവികളും സുഖം കിട്ടുന്നതിനും ദുഃഖം നശിക്കുന്നതിനും ആഗ്രഹിക്കുകയുംതദനുസരണം പ്രവർത്തിക്കുകയും ചെയ്യുന്നു. എന്നാൽ അനുഭവപ്പെടുന്ന വിലയോ?നേരെ വിപരീതം! സുഖം സ്വപ്നംകാണുന്നതിനു മാത്രമേ കഴിയുന്നുള്ളു. ദുഃഖങ്ങൾ തുടരെത്തുടരെപിടിപെട്ടു ജീവരാശികൾ ക്ലേശിക്കുന്നു.ഇതിൽ നിന്നൊരുതത്വം സ്പഷ്ടമായി ഗ്രഹിക്കാം.അതു സുഖദുഃഖങ്ങളെപ്പററിയുള്ള അവയുടെ സങ്കൽപ്പവ്യതൽസിദ്ധിനി

വാരണങ്ങൾക്കു കണ്ടുപിടിച്ച ഉപായങ്ങളും അടിയേ തെററിപ്പോയി എന്നതുതന്നെ. ദുഃഖജനകമായ വസ്തു ഏതുകാലത്തും അങ്ങിനെ തന്നെയിരിക്കും. അതിന്റെ സ്വഭാവം മാറുകയില്ല.

നഹിദുഃഖപ്രദംവസ്തു സുഖംദാതുംസമർത്ഥതി
കിംവിഷംപിബതോജന്തോരമൃതത്വം പ്രയഛതി

എന്നതു നിഷേധിക്കുവാൻ പാടില്ലാത്ത ഒരു പ്രകൃതിനിയമമാകുന്നു. ശോകകരമായ വസ്തുവിൽ നിന്നു സുഖം സംഭവിക്കുക എന്നതു, വിഷം പാനം ചെയ്തിട്ടു അമൃതത്വം ലഭിക്കുക എന്നതുപോലെ തീരെസാധിക്കാത്തകാര്യമാണ്. ഭ്രാന്തികൽപ്പിതങ്ങളായ ലോക വ്യവഹാരങ്ങളിൽ വ്യാപൃതന്മാരായിക്കഴിഞ്ഞു കൂടുന്നവർക്കു യഥാർത്ഥമായ ശ്രേയോമാർഗ്ഗം എന്തെന്നറിയുവാൻ കൂടികഴിയുന്നില്ല. പിന്നെ എങ്ങിനെ അവർ അതു നേടുന്നതിനു സമർത്ഥന്മാരാകും.

ഭൗതികങ്ങളായ സുഖങ്ങളും അവ നേടുന്നതിനു നിർമ്മിക്കുന്ന ഉപകരണങ്ങളും അനിത്യങ്ങളും അസുഖപ്രദങ്ങളും എന്നും അവയിൽ ആസക്തി സംഭവിക്കരുതെന്നും വിചാരം ജനിക്കുന്നതായാൽ അതു ക്രമേണ ആത്മജ്ഞാനത്തിന്റെ ഉൽപ്പത്തിക്കു ഹേതുവായി ഭവിക്കും. ഈ വിചാരം ആർക്കും എളുപ്പം ഉണ്ടാകാം. എന്നാൽ അധികം പേർക്കും വളരെക്കാലം ബുദ്ധിമുട്ടിയാലും ജനിക്കുന്നില്ല. അങ്ങിനെയൊന്നത്രേ അതിന്റെ നില. ബലിഷ്ഠങ്ങളെന്നു വിചാരിച്ചുവന്ന സാമ്രാജ്യങ്ങളും രാജ്യങ്ങളും സ്ഥാപനങ്ങളും മതങ്ങളും ക്ഷണം കൊണ്ടു ഇടിഞ്ഞുപൊളിഞ്ഞു തകരുന്നതും, ലോകം സർവംവിറപ്പിച്ചുവാണവീരകേസരികൾ ശോച്യശോച്യന്മാരായി അധഃപതിക്കുന്നതും ക്ഷാമം മഹാരോഗം മുതലായവ പിടിപെട്ടു പ്രതിദിവസം ലക്ഷോപലക്ഷം ജനങ്ങൾ യമലോക പ്രവേശം ചെയ്യുന്നതും മററും മനുഷ്യൻ കണ്ണിനു മുൻപിൽ കാണുന്നു.എങ്കിലും അവർ കണ്ണുതുറക്കുന്നില്ല.

അഹന്യഹനിഭൂതാനി
പ്രവിശന്തിയമാലയം
ശേഷാഃസ്ഥാവരമിച്ഛന്തി
കിമാശ്ചര്യമതഃപരം

എന്നതാണു ലോകത്തിൽ കണ്ടുവരുന്ന അനുഭവം. ഒരുദിവസം സൂര്യാസ്തമനങ്ങൾക്കിടയിൽ കോടി കോടി ജീവികൾ മൃതിക്കധീനന്മാരാകുന്നു. എന്നാലും താൻ നിത്യനെന്നു എല്ലാ മനുഷ്യനും കരുതുന്നു. ഇത്തരക്കാർക്കു ജ്ഞാനം കേവലം അസംഭാവ്യം എന്നു അഭിപ്രായപ്പെടണം.

ജ്ഞാനം അല്ലെങ്കിൽ തത്വവിചാരം ശുചിയായ മനസ്സിൽ മാത്രമെ സംഭവിക്കുകയുള്ളു. രാഗദ്വേഷാദിദോഷങ്ങളെ അകററുന്നതായാൽ അതോടുകൂടി മനസ്സു നിർമ്മലമാകും. മലിനത നിശ്ശേഷം നീങ്ങിയ മനസ്സിൽ ജ്ഞാനവും വിരക്തിയും ജനിക്കുന്നു. ശമം ദമംപ്രസാദം സന്തോഷം നിരഹങ്കാരത നിഷ്കാമത സമദർശനശക്തി എന്നു തുടങ്ങിയ ഗുണങ്ങൾ ജ്ഞാനോദയത്തിന്റെ ഫലങ്ങളാകുന്നു. നിത്യാനിത്യവസ്തു വിചാരശക്തി എല്ലാത്തിനും മൂലംഎന്നു പറയണം. അതുണ്ടായാൽമററുള്ളവ തനിയേ സംഭവിച്ചുകൊള്ളും. അതിനു ഹൃദയത്തെ ശുചിയാക്കി വയ്ക്കുകയാണ് അത്യാവശ്യം. ഈ ഹൃദയശുചീകരണംതന്നെ ആത്മസംതൃപ്തി.

ആത്മശുദ്ധി നേടുകയെന്നതു് എളുപ്പം പറയാം. എന്നാൽ അതിനു കുറെ അധികം ബുദ്ധിമുട്ടു് അനുഭവിക്കേണ്ടതുണ്ട്. ചന്ദനമരത്തിൽ കാളസർപ്പങ്ങൾ എന്നപോലെ മനുഷ്യമനസ്സിൽ ചുററിപ്പിണഞ്ഞു വേദനപ്പെടുത്തുവാൻ പാടില്ലാത്തവിധം ഒട്ടിപ്പിടിച്ചു കുടികൊള്ളുന്നവയാണു മുൻപറഞ്ഞ രാഗാദിദോഷങ്ങൾ. തപോയോഗാദി സിദ്ധിനേടി ആത്മസാക്ഷാൽക്കാരം കൈവന്നിട്ടുള്ളവർക്കു മാത്രമെ അവയെ നശിപ്പിക്കുന്നതിനു സാധിക്കുകയുള്ളു. ലൗകികമായ സാമർത്ഥ്യം കൊണ്ടു് അക്കാര്യത്തിൽ പ്രയോജനം ചുരുങ്ങും. പുരാണേതിഹാസാദി സാഹിത്യങ്ങളിൽ കീർത്തിതന്മാരായിരിക്കുന്ന മഹർഷികൾ ഈ വിധം ആത്മവിജയംലഭിച്ചിരിക്കുന്നവരാകുന്നു. അവരുടെ സ്ഥിതി സാധാരണ ജനങ്ങൾക്കു് ആശിക്കാവുന്നതല്ല.

ആത്മസംസ്കൃതി തത്വജ്ഞാനത്തിന്റെ മൂലമെന്നു സൂചിപ്പിക്കപ്പെട്ടുവല്ലൊ. അതു സിദ്ധിക്കുന്നതിനു് അനേകം മാർഗ്ഗങ്ങൾ കൽപ്പിതങ്ങളായിട്ടുണ്ട്. അവയിൽ മുഖ്യമായ ഒന്നാണു സാഹിത്യസേവനം. ഏതു സാഹിത്യത്തിന്റെയും പഠനം കൊണ്ടു് ഈ ഗുണം കൈവരുന്നതല്ല. ആത്മതത്വപ്രതിപാദനത്തിനു പ്രാധാന്യം കൊടുത്തു തദനുസരണം നിർമ്മിതമായിരിക്കുന്ന കാവ്യകലയെ പരിശീലിപ്പിക്കണം. അല്ലെങ്കിൽ ശ്രമം വിഫലമായിത്തീരും. സംസ്കൃതസാഹിത്യം ആത്മതത്വപ്രധാനമായ ഒന്നെന്നു് ഈ ലേഖനത്തിന്റെ ആരംഭത്തിൽ പറഞ്ഞിട്ടുണ്ട്. ആത്മസംസ്കൃതിയെന്തെന്നും അതിനു ജീവിതത്തിൽ എത്രയും പ്രാധാന്യമുണ്ടെന്നും അതു് എങ്ങനെ നേടി ധർമ്മങ്ങൾ നിർവഹിച്ചു ജന്മം സഫലമാക്കാമെന്നും ഭാരതീയരുടെ സഹിത്യത്തിൽ നിന്നു് ആർക്കും രസകരവും വിശദവുമായി ഗ്രഹിക്കുവാൻ കഴിയും.

പുരാതനാചാര്യന്മാർ ആത്മതത്വങ്ങളേക്കുറിച്ചു കുറെയേറെ അല്ല പരിപൂർണ്ണമായിത്തന്നെ ചിന്തിച്ചിരിക്കുന്നവരാകുന്നു. അവർ കേവലം ചിന്തകന്മാർ ആയിരുന്നില്ല. തപോയോഗാദിവൃത്തികൾ കൊണ്ടു് ആത്മദർശനത്തിനു കൂടി അവർക്കു കഴിഞ്ഞിട്ടുണ്ട്. സിദ്ധന്മാരായ അവർ സുദീർഘകാലം ചെയ്തിരിക്കുന്ന തത്വചിന്തനത്തിന്റെ സമഗ്രവും പരിപക്വവും ആയ രൂപം അവരുടെ ശാസ്ത്രങ്ങളിലും സാഹിത്യത്തിലും തെളിഞ്ഞുകാണാം. അർവ്വാചീനങ്ങളായ പ്രബന്ധങ്ങളിലും ആത്മതത്വങ്ങൾക്കു മുഖ്യതയുണ്ടെന്നു തെളിയും. ആത്മജിജ്ഞാസയോടുകൂടിയവർക്കു സംസ്കൃതസാഹിത്യപഠനംപോലെ പ്രയോജനമായ ഒന്നുവേറെയില്ല. ഈ മേന്മസംസ്കൃതത്തിനു ജന്മസിദ്ധമാകുന്നു.

ഉപനിഷത്തുകൾ ബ്രഹ്മസൂത്രാദിഗ്രന്ഥങ്ങൾ അവയുടെ വ്യാഖ്യാനങ്ങൾ ഭാഷ്യങ്ങൾ നിരൂപണങ്ങൾ എന്നിവ സംസ്കൃതത്തിലെ ആത്മീയസാഹിത്യത്തിന്റെ മകുടസ്ഥാനത്തു പരിശോഭിക്കുന്നവയാകുന്നു. പില്ക്കാലത്തു് ആത്മജ്ഞാനത്തെ അടിസ്ഥാനമാക്കി നിർമ്മിതമായിരിക്കുന്ന ഗ്രന്ഥസമുച്ചയത്തിനു് അവയാണു പരമമായ ആശ്രയം. ഈവക ശാസ്ത്രങ്ങൾ അധികം ഗംഭീരങ്ങളാകുകയാൽ സാധാരണക്കാർക്കു്

അവ പഠിച്ചു കാര്യംഗ്രഹിക്കുന്നതിനു ക്ലേശമുണ്ട്. അൽപ്പബുദ്ധികളും ക്ലേശവിമുഖന്മാരും ആയ ജനങ്ങളെ സംബന്ധിച്ചിടത്തോളവും അവ അധികാംശത്തിലും നിഷ്പ്രയോജനം എന്നു പറയണം. അവർക്കു ഹിതവും രസകരവുംസാഹിത്യമാണെന്ന് അനുഭവം കൊണ്ടു വെളിപ്പെടുന്നു. പുരാണം ഇതിഹാസം ഉപപുരാണം മഹാകാവ്യം ലഘുകാവ്യം മുതലായവ അവരെ ഉദ്ദേശിച്ചു നിർമ്മിക്കപ്പെട്ടിരിക്കുന്നവയാണ്.

പുരാണങ്ങളും ഇതിഹാസങ്ങളും സർവതത്വപ്രതിപാദകങ്ങൾ എന്നതു സിദ്ധംതന്നെ. എങ്കിലും അവയുടെ പരമമായ അടിസ്ഥാനം ആത്മതത്വം എന്നു ഗ്രഹിക്കുവാൻ പ്രയാസമില്ല. അവയിൽ കീർത്തിതന്മാരായ അസംഖ്യം ദേവന്മാർ, സൂക്ഷ്മത്തിൽ ഒരേ ഒരു ഈശ്വരൻ എന്നും, ആ ഈശ്വരനും ബ്രഹ്മാവും ഒന്നുതന്നെ എന്നും വായനക്കാർക്കു ബോധം ജനിപ്പിക്കത്തക്ക വിധമാണു പുരാണങ്ങൾ രചിക്കപ്പെട്ടിരിക്കുന്നതു്. പ്രപഞ്ചത്തിന്റെ നിസ്സാരത ആയുസ്സിന്റെ ലഘുത്വം,ശാന്തി ജ്ഞാനവൈരാഗ്യങ്ങളുടെ ശ്രേഷ്ഠത, ഈശ്വരന്റെ മാഹാത്മ്യം മുതലായവയെപ്പറ്റിയുള്ള ഉപദേശത്തിനു് അവയിൽ എവിടെയും ഒരു മുൻകൈ കാണുവാൻ കഴിയും. ഭക്തിമാർഗ്ഗത്തിൽ കൂടി മനുഷ്യരെ ഈശ്വരനോട് അടുപ്പിക്കുന്നതിനും, അവർക്കു ശരിയായ ആത്മബോധം ജനിപ്പിക്കുന്നതിനും പുരാണേതിഹാസാദിസാഹിത്യങ്ങളുടെ കർത്താക്കന്മാർ ചെയ്തിരിക്കുന്ന പരിശ്രമം അന്യാദൃശവും അപരിമിതവും എന്നു സമ്മതിക്കണം. ലോകത്തിൽ ഏതു പ്രസ്ഥാനത്തെ ആശ്രയിച്ചു ജീവിക്കുന്നവർക്കും ആ പൂർവ്വസാഹിത്യം അത്യന്തം ഹിതകരമായിരിക്കും. ജനങ്ങൾക്ക് ഏതു വിധം ജ്ഞാനവും അവയുടെ പരിശീലനംകൊണ്ടു സമ്പാദിക്കാം.

പൌരാണിക സാഹിത്യം ആത്മബോധപ്രധാനമെന്നു പറഞ്ഞുവല്ലൊ. ഭാരതം ഭാഗവതം മുതലായ മഹാപ്രബന്ധങ്ങളിൽനിന്ന് ഈ വസ്തുത തെളിയും. പൂർവ്വാചാര്യന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ ഈ അഭിപ്രായം സമർത്ഥിച്ചിട്ടുണ്ട്. "മഹാഭാരതേപി ശാസ്ത്രരൂപം കാവ്യച്ഛായാന്വയിനി വൃഷ്ണിപാണ്ഡവവരസാവസാനവൈമനസ്യദായിനിംസമാപ്തി മുപനിബധ്നതാ മഹാമുനിനാ വൈരാഗ്യജനനതാൽപ്പര്യം പ്രാധാന്യേന സ്വപ്രബന്ധസ്യ ദർശയതാ മോക്ഷലക്ഷണ:പുരുഷാർത്ഥ: ശാന്തോ രസശ്ച മുഖ്യതയാ വിവക്ഷാവിഷയത്വേന സൂചിത:. ഏതെച്ചാംശേന വിവൃതമേവാന്യൈർവ്യാഖ്യാവിധായിഭി: സ്വയമേവ ചൈതദുദ്ഗീർണ്ണം തേനോദാർണ്ണമഹാമോഹമഗ്നമുജ്ജിഹിഷതാ ലോകമതിവിമലജ്ഞാനാലോകദായിനാ ലോകനാഥേന-

യഥായഥാവിപര്യേതി
ലോകതന്ത്രമസാരവത്
തഥാതഥാവിരാഗോത്ര
ജായതേനാത്ര സംശയ:

ഇത്യാദി ബഹുശ:കഥയതാ." (ഉദ്യോ:-4) എന്നു ധ്വന്യാലോകത്തിൽ പറയുന്നതു നോക്കുക. മഹാപ്രഭാവശാലികളായിരുന്ന പാണ്ഡവന്മാരുടേയും യാദവന്മാരുടേയും ശോച്യമായ അന്ത്യകഥയെ പ്രതിപാദിച്ചുകൊണ്ടു ഭാരതം അവസാനിക്കുന്നു. അതിൽനിന്നു വായനക്കാർക്കു വൈരാഗ്യം ജനിപ്പിക്കുകയത്രെ മഹർഷിയുടെ മുഖ്യോദ്ദേശം എന്നു ഗ്രഹിക്കാം. മോക്ഷത്തിനും ശാന്തിക്കും തന്നെ ഗ്രന്ഥത്തിൽ പ്രാധാന്യം എന്നും സിദ്ധിക്കും. മഹാമോഹസാഗരത്തിൽ അടി മുതൽ മുടിവരെ മുങ്ങിക്കിടക്കുന്ന ലോകത്തെ വിമലജ്ഞാനനേത്രപ്രദാനം കൊണ്ടു അനുഗ്രഹിച്ച് ഉദ്ധരിക്കുന്നതിനുവേണ്ടി മഹർഷി ഭാരതം നിർമ്മിച്ചു എന്നു വന്നുകൂടുന്നു. ലോകതന്ത്രങ്ങളിൽ നിസ്സാരതാബുദ്ധി സംഭവിക്കുംതോറും മനുഷ്യർക്കു മനസ്സിൽ വൈരാഗ്യം മുളച്ചുവളർന്നുതുടങ്ങും. അപ്പോൾ സമ്പത്തും സത്യവും നിത്യവും ആനന്ദരൂപവും ആയ വല്ല വസ്തുവും ഉണ്ടോ എന്നു അന്വേഷണത്തിനു ഒരുമ്പെടുന്നു. ആ അന്വേഷണം ആത്മാവിനെപ്പററിയുള്ള ജ്ഞാനത്തിൽ അവസാനിക്കുന്നു. അതിനെക്കുറിച്ചു അറിവുണ്ടായാൽ പിന്നെ അതനുഭവിക്കുവാനായി ശ്രമം. അതു പഠിക്കുമ്പോൾ പൂർണ്ണമായ സംതൃപ്തിക്കും ആനന്ദാനുഭൂതിക്കും മനുഷ്യർ പാത്രമാകുന്നു. ഈ അത്യുന്നതവും അനശ്വരവും ആയ നിലയിൽ അവരെ എത്തിക്കുന്നതിനു സർവഥാ സമർത്ഥമായ മഹാഗ്രന്ഥമാണു ഭാരതം. ഭക്തിപ്രധാനമെന്നു തോന്നുന്ന ഭാരതത്തിന്റെ ഉള്ളിലെ കഴമ്പും ജ്ഞാനവൈരാഗ്യശാന്ത്യാദ്യാത്മഗുണങ്ങൾ തന്നെയെന്നതിനു സംശയമില്ല. രാമായണവും ശാന്തിപ്രധാനമായ പ്രബന്ധമെന്നു ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. ലോകത്തിലെ മഹാഗംഭീരങ്ങളായശാസ്ത്രസാഹിത്യങ്ങളിൽ ഏററവും മുഖ്യമായ ഒന്നത്രെ ജ്ഞാനവാസിഷ്ഠം. ആത്മജ്ഞാനതേജസ്സ് അതിന്റെ സവ്സിരകളിലും പ്രകാശിക്കുന്നതായി സഹൃദയന്മാർക്കു അനുഭവപ്പെടും. ഒരു തവണയെങ്കിലും ഏതാദൃശമഹാഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ള ഒരുവന്റെ ഹൃദയം വൈരാഗ്യാഭിമുഖവും ജ്ഞാനപ്രകാശസുരഭിലവുംആകാതെയിരിക്കയില്ല. അത്രയ്ക്കു മാഹാത്മ്യം അവയ്ക്കു സിദ്ധിച്ചിട്ടുണ്ട്.

സംസ്കൃതത്തിൽ മഹാഗ്രന്ഥങ്ങൾ എന്നപോലെ, വൈരാഗ്യതത്വപ്രതിപാദകങ്ങളായ ലഘുകൃതികളും അനേകം രചിക്കപ്പെട്ടിരിക്കുന്നു. വലിയ ഗ്രന്ഥങ്ങൾ വായിക്കുന്നതിനു അധികം ക്ലേശം അനുഭവിക്കണം. സാരാംശം ഗ്രഹിക്കുന്നതിനു വ്യാഖ്യാനങ്ങളുടെ സാഹായം വേണം. ഗുരുജനോപദേശവുംആവശ്യം. അതൊക്കെ സാധിച്ചാലും അവയുടെ രഹസ്യതത്വങ്ങൾ മുഴുവനും മനസ്സിലായി എന്നു വരികയില്ല. എന്നാൽ ഇതല്ല ലഘുകൃതികളുടെ നില. അവ ആർക്കും എളുപ്പം വായിക്കാം. വലിയ ക്ലേശംകൂടാതെ ഒരുവിധം സാരതത്വങ്ങൾ ഗ്രഹിക്കയും ചെയ്യാം. സഹൃദയന്മാരെ അവ പ്രത്യേകം രസിപ്പിക്കുന്നവയുമാണ്. ആത്മശാസ്ത്രത്തിന്റെ നിഗൂഢങ്ങളായ മർമ്മങ്ങളെ അവയിൽനിന്നു ഗ്രഹിക്കുവാൻ കഴിയും. സാധാരണക്കാർക്കു ലഘുകൃതികൾ അധികം ഉപയോഗപ്രദമായിത്തീരുന്നു.

ലോകാനുഗ്രഹതൽപ്പരന്മാരായ മഹാകവികളിൽ പലരും ആത്മജ്ഞാനപ്രധാനങ്ങളായ ലഘുകൃതികൾ നിർമ്മിച്ചിട്ടുണ്ട്. അവരിൽ അഗ്രേസരനാകുന്നു ജഗദ്ഗുരു ശ്രീശങ്കരാചാര്യർ. ആത്മബോധം തത്വബോധം ദശശ്ലോകി ശതശ്ലോകിപ്രബോ

ധസുധാകരം മോഹമുദ്ഗരം പ്രശ്നോത്തരരത്നമാലിക അദ്ധ്യാത്മപടലം മുതലായ അസംഖ്യംകൃതികളുടെ നാമങ്ങൾ പ്രകൃതത്തിൽ സ്മരിക്കാം. ഇവയുടെമകുടങ്ങളായി ഗണിക്കപ്പെടേണ്ടവയാണു് വൈരാഗ്യചൂഡാമണിയും സർവ്വ വേദസിദ്ധാന്ത സാരസംഗ്രഹവും. ഈ ഗ്രന്ഥങ്ങൾ സാമാന്യം വലിയവയാകുന്നു. ഭാഷയുടെസാരള്യം ശയ്യയുടെ സൌഭാഗ്യം പ്രതിപാദനത്തിന്റെ രമണീയത ഹൃദയാകർഷകങ്ങളായ ഉദാഹരണങ്ങളുടെ സുലഭത ആശയങ്ങളുടെ ഗാംഭീര്യം പ്രസാദം ലോകാനുഭവങ്ങളോടുള്ള ഇണക്കം എതിർകക്ഷികളേക്കൂടി സമ്മതിപ്പിക്കുന്നതിനു സമർത്ഥങ്ങളായ യുക്തികളുടെ ആധിക്യം മനോധർമ്മങ്ങളുടെ നൂതനത്വം മുതലായഗുണങ്ങൾകൊണ്ടു് ആചാര്യസ്വാമിയുടെ ലഘുകൃതികൾ വേദാന്തസാഹിത്യത്തിന്റെ അക്ഷയങ്ങളും അതിവിശിഷ്ടങ്ങളുമായ സമ്പത്തുകളായിഭവിച്ചിരിക്കുന്നു. അവയിൽ പലതും ശാസ്ത്രത്തിന്റെബാലപാഠങ്ങളായി ഗണിക്കപ്പെടാം. അവയ്ക്കുപ്രചാരവും പ്രസിദ്ധിയും ഏറും. അവയിലെ പലഭാഗങ്ങളും പണ്ഡിതബാലവ്യത്യാസംകൂടാതെ ജനങ്ങൾ കാണാതെപഠിച്ചു തോന്നിച്ചുവരുന്നവയാണു്. പലതരക്കാരായ ജനങ്ങളുടെ അഭിരുചിയേക്കരുതി പല രീതികളിൽ ആചാര്യൻ ലഘുകൃതികൾ രചിച്ചിട്ടുണ്ടു്. ബുദ്ധിശൂന്യന്മാർക്കും അവ ഉപയോഗപ്പെടും. അവ ആരും വായിച്ചുപഠിക്കേണ്ടവയാകുന്നു.

സംസ്കൃതസാഹിത്യത്തിലെ സുപ്രസിദ്ധങ്ങളും വൈശിഷ്ട്യമേറിയവയും ആയ രണ്ടുകൃതികളാകുന്നു ഭർത്തൃഹരിയുടെയും നീലകണ്ഠദീക്ഷിതരുടെയും വൈരാഗ്യശതകങ്ങൾ. ഇവയിൽ ഗാംഭീര്യംകൊണ്ടും അന്തർമുഖമായ സാരസ്യംകൊണ്ടും, ഭാഷയുടെസൌന്ദര്യംകൊണ്ടും ഭർത്തൃഹരിയുടെകൃതിക്കു മുഖ്യസ്ഥാനം കൊടുക്കണം. ലോകവ്യവഹാരഗതികളെ ഗ്രഹിച്ചു നൂതനമായമനോധർമ്മത്തോടുകൂടി ഹൃദയംഗമമായ ഭാഷയിൽ പ്രതിപാദിച്ചുഫലിപ്പിക്കുന്നതിനു ഭർത്തൃഹരിക്കു വൈദഗ്ധ്യമേറും. ഈ മഹാകവി ഉപദേശിക്കുന്ന തത്വം അതിവേഗം വായനക്കാരുടെമനസ്സിൽ ആഴത്തിൽ പതിയും. പിന്നീടു് അതിൽനിന്നുമാറുന്നതല്ല. ലോകധർമ്മങ്ങളോടു് പരമമായ ഇണക്കം, ഭർത്തൃഹരിയുടെ ഉപദേശങ്ങളുടെ ഒരന്യാദൃശമായ ഗുണമാകുന്നു.

ഭോഗേരോഗഭയംകുലേച്യുതിഭയം
വിത്തേനൃപാലാൽഭയം
മാനേദൈന്യഭയംബലേ രിപുഭയം
രൂപേജരായാംഭയം
ശാസ്ത്രേവാദിഭയംഗുണേഖലഭയം
കായേകൃതാന്താൽഭയം
സർവംവസ്തുഭയാന്വിതംഭുവിനൃണാം
വൈരാഗ്യമേവാഭയം

ലോകത്തിൽ വൈരാഗ്യമൊഴിച്ചു മറ്റുള്ളതൊക്കെ മനുഷ്യർക്കു ഭയത്തെ ജനിപ്പിക്കുന്നുവെന്ന തത്വം ഈ ശ്ലോകത്തിൽ കവി ഉപദേശിച്ചിരിക്കുന്നതു നോക്കുക. സുഖാനുഭവം വേണ്ടതിൽ അൽപം അധികമായാൽ മതി, ഉടനെ രോഗം പിടിപെടുന്നു. വൈദ്യനെ വിളിക്കാം. ഇതാണു് സുഖസ്വഭാവം. "ബലേ....ഭയം" എന്നീഭാഗം എത്രയോ അർത്ഥവത്തായിരിക്കുന്നു! ബലവാനായ ഒരുവൻ അധികം കരുത്തനായ മറ്റൊരുവനാൽആക്രമിക്കപ്പെട്ടു ശോച്യനായിത്തീരുന്നു! യൗവ്വനസമുജ്ജ്വലനായി പരിലസിച്ച ഒരു ശൂരൻ ജരയും നരയുംബാധിച്ചു് കുരച്ചുകുരച്ചു ശയ്യയിൽ അനങ്ങുവാൻകൂടികഴിയാതെകിടക്കുന്ന കാഴ്ച, ആർക്കും പരിചിതമാണു്. ഈവക അഭിപ്രായങ്ങളെ അനുഭവവിരുദ്ധങ്ങളെന്നു എങ്ങിനെപറയുവാൻകഴിയും? ലോകത്തിൽ സ്ഥിരമായ സുഖം ദുർല്ലഭം എന്നു കവി എങ്ങിനെ സമർത്ഥിക്കുന്നു എന്നു നോക്കുക.

ആക്രാന്തം മരണേന ജന്മ ജരസാ
ചാത്യുജ്ജ്വലം യൗവനം
സന്തോഷോധനലിപ്സയാ ശമസുഖം
പ്രൗഢാംഗനാ വിഭ്രമൈഃ
ലോകൈർമത്സരിഭിർഗുണാവനഭുവോ
വ്യാളൈർനൃപാദുർജ്ജനൈ-
രസ്ഥൈര്യേണവിഭൂതയോപ്യുപഹതാഃ
ഗ്രസ്താ നകിം കേനവാ

ജനനത്തിനു മരണവും യൗവനത്തിനു വാർദ്ധക്യവും സന്തോഷത്തിനു ധനേച്ഛയും ശമത്തിനു സ്ത്രീവിലാസങ്ങളും ശത്രുക്കളാകുന്നു. ഇവയിൽ ആദ്യം പറഞ്ഞവ മറ്റുള്ളവ കൊണ്ടു നശിക്കുന്നു എന്നു ഭാവം. മത്സരം ഗുണത്തെ തകക്കും. വനം സർപ്പങ്ങളാലും പ്രഭുക്കന്മാർ ദുർജ്ജനങ്ങളാലും സേവിക്കപ്പെടുന്നു. എതിർശക്തിയാൽ ആക്രാന്തമല്ലാത്തതായി ലോകത്തിൽ യാതൊന്നും ഇല്ല. ഈ സ്ഥിതിക്കു ഒരു വസ്തുവിന്റെ ലാഭത്തിൽ സന്തോഷിക്കുവാൻ എന്തിരിക്കുന്നു? "സന്തോഷോധനലിപ്സയാ" "അസ്ഥൈര്യേണവിഭൂതയഃ" എന്നീ വാക്യങ്ങൾ എത്രയോ തത്വഗർഭങ്ങളെന്നു ചിന്തകന്മാർ ആലോചിക്കുന്നതു നന്നായിരിക്കും.

കൃച്ഛ്രേണാമേദ്ധ്യമദ്ധ്യേനിയമിതതനുഭിഃ
സ്ഥീയതേ ഗർഭവാസേ
കാന്താവിശ്ലേഷദുഃഖവ്യതികരവിഷമോ
യൗവനേചോപഭോഗഃ
വാമാക്ഷീണാമവജ്ഞാവിഹസിതവസതിർ-
വൃദ്ധഭാവോപ്യസാധു-
സ്സംസാരേ രേ മനുഷ്യാപദതയദിസുഖം
സ്വൽപമപ്യസ്തികിഞ്ചിൽ

ബാല്യം, യൗവനം, വാർദ്ധക്യം എന്ന മൂന്നു അവസ്ഥകളും ശോകമയങ്ങളെന്നു ഈ പദ്യത്തിൽ കവി ഉപദേശിച്ചിരിക്കുന്നു. പദ്യം പ്രഥമ പാദം ചിന്താശീലന്മാർക്കു, ശരീരത്തിന്റെ മാലിന്യത്തെപ്പറ്റി ബോധി കവ്യം തദ്വാരാവിരാശക്തിയും ജനിപ്പിക്കുന്നു. വൈരാഗ്യസിദ്ധിക്കു ഉപയോഗപ്പെടുന്ന തത്വങ്ങളെ ലോകാനുഭവങ്ങളോടു ചേത്തിണക്കി സരസമായി ഉപദേശിക്കുന്നതിനു ഭർത്തൃഹരിക്കു ഒരു വൈഭവം വേറെയുണ്ടു്. ഉദ്ധൃതപദ്യങ്ങളിൽ അതു തെളിഞ്ഞുകാണുന്നു. ഇതാണു ഭർത്തൃഹരിയുടെ വൈരാഗ്യശതകത്തിന്റെ രീതി.

ജനഹൃദയത്തെ വശീകരിച്ചു ലോകവ്യാപാരവിമുഖമാക്കുവാനുള്ള ശക്തി നീലകണ്ഠദീക്ഷിതർക്കു ഒട്ടും കുറവല്ല. ലോകത്തിന്റെ ദോഷങ്ങളെ ഫലിതമധുരവും പ്രസാദരുചിരവും ആയ ഭാഷയിൽ പ്ര

തിപാദിക്കുവാൻ ദീക്ഷിതർ അതിവിരുതനെന്നു സമ്മതിക്കണം.

പിതൃഭിഃകലഹാ ഉദയന്തേ
പുത്രാനദ്ധ്യ--യന്തിപിതൃഭക്തിം
പരദാരാനുപയന്തഃ
പഠന്തിശാസ്ത്രാണിദാരേഷു.

ഈ ലോക സ്വഭാവം എത്ര വാസ്തവം.

ദാരാഃപുത്രേഷുരതാഃ
പുത്രാഃപിതൃധനപരിഗ്രഹവ്യഗ്രാഃ
രോദനശരണാജനനീ
പരലോകഗതസ്യകോബന്ധുഃ

എന്നു കവി ചോദിക്കുന്നു.

പ്രായോമുഹ്യതിചേതഃ
പ്രാണഭൃതഃ പ്രാണനിർഗ്ഗമാവസരേ
പുണ്യേനയദിന മുഹ്യതി
പുത്രാനേവസ്മരൻ പ്രിയതേ

മനുഷ്യർക്കു മരണസമയത്തും ഈശ്വരവിചാരം സംഭവിക്കുന്നില്ല-

കോപോമൈത്രാ വരുണേഃ
ശാപോവാതാക്കികസ്യ മുനേഃ
സംസ്മര്യതേയദിസകൃ-
ച്ഛത്രോരപിമാസ്തുശക്രപദം.

ശത്രുവിനു പോലും ദേവേന്ദ്രന്റെ സ്ഥാനം ലഭിക്കരുതേ എന്നു കവി പ്രാർത്ഥിക്കുന്നു. എന്തെന്നാൽ അത്ര ദുഃഖകരമാണു അതു്. പദ്യം അന്യാപദേശം നല്ല ഫലിതമായിട്ടുണ്ടു്.

ചെറിയതെങ്കിലുംസാരവത്തുംസഹൃദയാകർഷകവും ആയ ഒരു കൃതിയാണു ശാന്തിവിലാസം. ലോകവ്യവഹാരത്തിന്റെ അൽപ്പതയേ ഉപദേശിച്ചു ശാന്തിതന്നെ ഉത്തമവും അഭിലഷണീയവും എന്നു അതിൽ കവി സമർത്ഥിച്ചിരിക്കുന്നു. ദീക്ഷിതരുടെ സഹജമായ ഫലിതചാതുര്യവും രചനാരമണീയതയും മനോധർമ്മ വൈഭവവും ഈ പ്രബന്ധത്തിലും അവസ്ഥാനുസരണം പരിലസിക്കുന്നുണ്ടു്.

മഹാകവിയായ ക്ഷേമേന്ദ്രന്റെ പ്രബന്ധങ്ങളെ പ്രകൃതത്തിൽ വിസ്മരിക്കുവാൻ നിവൃത്തിയില്ല. ആത്മതത്വപ്രതിപാദനത്തിനു ലഭിക്കുന്ന ഏതു ലഘുവായ അവസരത്തെയും ഈ മഹാകവി ഭംഗിയായും സാമർത്ഥ്യത്തോടുകൂടിയും ഉപയോഗിക്കുന്നു. രാമായണമഞ്ജരി ഭാരതമഞ്ജരി ബൃഹൽകഥാ മഞ്ജരി ദശാവതാരചരിതം ബോധിസത്വാപദാനകൽപലത മുതലായ പ്രബന്ധങ്ങളെ ഉദാഹരണത്തിനു സ്മരിക്കാം. ആത്മജ്ഞാനപ്രതിപാദനംകൊണ്ടു ഉജ്ജ്വലങ്ങളും മനോഹരങ്ങളും ആയ ഭാഗങ്ങൾ ഈവക കൃതികളിൽ കണക്കില്ലാതെയുണ്ടു്. ഇക്കാര്യത്തിൽ ക്ഷേമേന്ദ്രൻ യഥാർത്ഥ വ്യാസ ദാസനായി പരിശോഭിക്കുന്നു എന്നു നിസ്സംശയം അഭിപ്രായപ്പെടാം. കവി സന്ദർഭത്തോടുകൂടി ഇണക്കി പ്രതിപാദിക്കുന്ന ആ തത്വങ്ങൾ വായനക്കാരുടെഹൃദയത്തിൽ ഗാഢമായി സ്പർശിക്കുന്നവയായിരിക്കും. ആ തത്വത്തിൽ പ്രതിപാദനത്തിന്റെ പ്രാചുര്യംകൊണ്ടു കാവ്യങ്ങളുടെ പ്രയോജനത്തേയും ആഭ്യന്തരമായ സൌന്ദര്യത്തേയും ക്ഷേമേന്ദ്രനേപ്പോലെ വർദ്ധിപ്പിച്ചിരിക്കുന്ന കവികൾ ഭാരതത്തിൽ ചുരുക്കമെന്നു പറയണം.

ആത്മധർമ്മങ്ങൾക്കു പ്രാമുഖ്യം കൊടുത്തു ആ നിലയിൽ ഗ്രന്ഥങ്ങൾ നിർമ്മിച്ചിരിക്കുന്ന ഭാഷാകവികളുടെ കൂട്ടത്തിൽ പ്രഥമസ്ഥാനാവകാശി തുഞ്ചത്തു ആചാര്യനാകുന്നു. ഭക്തിയേയും ആത്മജ്ഞാനത്തേയും കൂട്ടിയിണക്കി, അങ്ങനെ വിരചിതങ്ങളാണു എഴുത്തച്ഛന്റെ കൃതികൾ. അവയിൽ അദ്ധ്യാത്മരാമായണം ഏററവും മുഖ്യം എന്നും പറയണം. ഗംഭീരങ്ങളായ ആത്മതത്വങ്ങളെ പ്രൌഢകോമളമായ ഭാഷയിൽ പ്രതിപാദിച്ചു സഹൃദയന്മാരെ വശീകരിക്കുന്നതിനു ഈ മഹാകവിക്കു ഒരു നിപുണത വേറെയുണ്ടു്. അതു അദ്ധ്യാത്മരാമായണത്തിൽ സർവ്വത്ര പ്രകടമായികാണാം. മലയാളികൾക്കു അദ്ധ്യാത്മരാമായണം കിളിപ്പാട്ടിനോടുള്ള ഭക്തി നിസ്സീമമാണു്. അതു ഈ കവിയുടെതന്നെ ഇതരഗ്രന്ഥങ്ങളോടു സംഭവിച്ചിട്ടുള്ളതല്ല. കേരളീയരുടെ ആത്മചിന്തയ്ക്കും ഭക്തിയ്ക്കും സാഹിത്യസംസ്ക്കാരത്തിനും ഈ പ്രൌഢഗ്രന്ഥത്തിനോടു സിദ്ധിച്ചിരിക്കുന്ന കടപ്പാടു ഒരുവിധത്തിലും തീക്കാവുന്നതല്ലെന്നു പറയണം. ചിന്താരത്നം മുതലായ കൃതികളെയും ഈ സന്ദർഭത്തിൽ സ്മരിക്കുന്നതു കൊള്ളാം. മലയാളികളുടെ ആത്മതത്വാഭിമുഖമായ ചിത്തവൃത്തിയെ വികസിപ്പിച്ചു നിലനിർത്തുന്നതിനു അവയിൽനിന്നും വേണ്ട സഹായംലഭിച്ചിട്ടുണ്ടു്.

ഭാഷയിലെ പ്രാചീന പദ്യസാഹിത്യത്തിന്റെ ഒരു മുഖ്യഭാഗം സംസ്കൃതഗ്രന്ഥങ്ങളുടെ ഭാഷാന്തരവും വ്യാഖ്യാനവുമാകുന്നു. മുൻപുപറഞ്ഞ സംസ്കൃതകൃതികൾക്കു എല്ലാം ഭാഷാന്തരങ്ങൾ ഉണ്ടായിട്ടുണ്ടു്. അതുകൊണ്ടു സംസ്കൃതത്തിന്റെയും ഭാഷയുടെയും ആത്മീയമായ അടിസ്ഥാനം ഒന്നു എന്നു അഭിപ്രായപ്പെടാം സംസ്കൃതത്തിലെ അനേകം ഗ്രന്ഥങ്ങൾക്കു ഭാഷാന്തരങ്ങളും വ്യാഖ്യാനങ്ങളും ലഭിക്കേണ്ടതായിരിക്കുന്നു. അവ കൂടി കൈവരുമ്പോൾ ഭാഷാസാഹിത്യത്തിന്റെ ആത്മീയമായ അടിസ്ഥാനം പൂർവ്വാധികം ദൃഢതരവും വിപുലവുമായിത്തീരുമെന്നു വിശ്വസിക്കാം.

ആത്മജ്ഞാനത്തേക്കാൾ മുഖ്യമായ ഒരു ഗുണം മനുഷ്യർക്കു വേണ്ടതായി വേറെ ഒന്നുമില്ല. അതു ലഭിച്ചു സിദ്ധി നേടിയവനു ഇതരങ്ങളായ ന്യൂനതകൾ എന്തൊക്കെയുണ്ടായാലും അവൻ പരിപൂർണ്ണനായിത്തന്നെയിരിക്കും. നേരെമറിച്ചു, അതിന്റെ അഭാവത്തിൽ മറെറന്തെല്ലാം വൻപത്തങ്ങൾ ഉണ്ടെങ്കിലും അവൻ അൽപനും അന്ധനും ആയി ഗണിക്കപ്പെടുന്നു.

അബ്ധിഃ പദ്ഭ്യാംലംഘിതോവാതതഃകിം
വായുഃകുംഭേസ്ഥാപിതോവാതതഃകിം
മേരുഃപാണാവുദ്ധൃതോവാതതഃകിം
യേനസ്വാത്മാ,നൈവസാക്ഷാൽകൃതോഭൂൽ
ക്ഷേപ്യഃപീതോദുഗ്ദ്ധവദ്വാതതഃകിം
വഹ്നിർജ്ജഗ്ദ്ധോലാജവദ്വാതതഃകിം
പ്രാപ്തശ്ചാരഃപക്ഷിവൽഖേതതഃകിം
യേനസ്വാത്മാനൈവസാക്ഷാൽകൃതോഭൂൽ.

എന്നിങ്ങനെ ജ്ഞാനികൾ അനാത്മദർശികളുടെ പ്രഭാവത്തേക്കുറിച്ചു ചെയ്തിരിക്കുന്ന ഗർഹണം തത്വജ്ഞന്മാരുടെ ദൃഷ്ടികൊണ്ടു നോക്കുമ്പോൾ അർത്ഥവത്തു് എന്നു കാണാം. "അതിളജവിക്രമധിക്കൃത

ശക്രപരാക്രമ"ന്മാരായ അനേകം അസുരവീരന്മാരുടെ കഥകൾ പുരാണേതിഹാസങ്ങളിൽ കീർത്തിക്കുന്നുണ്ട്. അവർആത്മജ്ഞതയുടെഅഭാവം നിമിത്തം അഹങ്കാരികളും അന്ധന്മാരും ലോകകണ്ടകന്മാരും ആയിത്തീർന്ന് അധഃപതിച്ചു. അൽപനിലയിൽ കഴി[illegible]ിയ സാധാരണക്കാർ ശാന്തിജ്ഞാനവൈരാഗ്യയോഗാദി ഗുണങ്ങൾ സമ്പാദിച്ചു ഉന്നതപദവിയെ പ്രാപിച്ചതിനും ഉദാഹരണങ്ങൾ ഉണ്ട്. ഇതിൽനിന്നൊക്കെ മനുഷ്യർക്ക് അഭ്യുന്നതിക്കു ആത്മജ്ഞാനം അത്യാവശ്യം എന്നു വന്നുകൂടുന്നു.

ആധുനികചരിത്രം പരിശോധിച്ചാലും ആത്മജ്ഞാനികൾക്കു അതിൽ അന്യാദൃശമായ പ്രാധാന്യം ഉണ്ടെന്നു ഗ്രഹിക്കാം. ലോകത്തിൽ ആചാര്യന്മാരും മതസ്ഥാപകന്മാരും സാഹിത്യപ്രവർത്തകന്മാരും നേതാക്കന്മാരും ആയി വിഖ്യാതി നേടിയിരിക്കുന്ന മഹാപുരുഷന്മാർ ആത്മദർശനം സാധിച്ചിരിക്കുന്നവരാകുന്നു. അവരുടെ നില അനാത്മവിത്തുകൾക്കു ലഭിക്കാവുന്നതല്ല. അഹങ്കാരാദിദോഷങ്ങളെ നശിപ്പിച്ചു മനസ്സു പരിശുദ്ധമാക്കി ജീവിതം ശ്രേയസ്ക്കരമായി നയിക്കുന്നതിനു സാധാരണ ജനങ്ങൾക്കും ആത്മജ്ഞാനം വേണം. അതു ലഭിക്കാത്തവരുടെ ജീവിതം അവർക്കു മാത്രമല്ല പൊതുവേ സമുദായത്തിനും ആപത്തായി പരിണമിക്കുന്നു.

ഭാരതം ആത്മവിദ്യയ്ക്കു കേളികേട്ട നാടാകുന്നു. അദ്വൈതം അവതരിച്ചു പൂർണ്ണമായി വളർന്ന മഹത്തായ മതത്തിന്റെയും ശാസ്ത്രത്തിന്റെയും രൂപം കൈക്കൊണ്ടിരിക്കുന്നതു ഈ പരിശുദ്ധമായ ഋഷിനാട്ടിൽ മാത്രമാകുന്നു. ഭാരതീയരുടെ വിദ്യകളും പരിഷ്കാരങ്ങളും സംസ്കാരങ്ങളും എല്ലാം ആത്മജ്ഞാനത്തിൽനിന്നു മുളച്ചു പൊന്തിവന്നിരിക്കുന്നവയത്രേ. ആത്മവിദ്യയ്ക്കു ഇപ്രകാരം അഭിവൃദ്ധിയും ആരാധ്യതയും മറെറാരു ദേശത്തും സംഭവിച്ചിട്ടില്ല. ദീർഘകാലം ഭാരതം അതിന്റെ ആത്മവിദ്യാവൈഭവത്തെ ആരാധിച്ചുകൊണ്ടുസ്ഥിതിചെയ്തു. സംസ്കൃതത്തിന്റെയും ദേശഭാഷകളുടെയും സ്ഥാനം പാശ്ചാത്യഭാഷ കയ്യേറിയതോടുകൂടി, ആത്മജ്ഞാനത്തിനു സാരമായ ഉടവു തട്ടിത്തുടങ്ങിയിരിക്കുന്നു.

ഇന്നു ലോകം ഭരിക്കുന്നതു പാശ്ചാത്യന്മാരുടെ സംസ്ക്കാരമാകുന്നു. അതിനു ഭാരതത്തിലും പൂർണ്ണമായ പ്രചാരവും ആധിപത്യവും ലഭിച്ചിട്ടുണ്ട്. പാശ്ചാത്യരുടെയും പൌരസ്ത്യരുടേയും സംസ്കൃതികൾക്കു സാമ്യമോ സാത്മ്യമോ തീരെയില്ല. അവ പരസ്പരവിരുദ്ധങ്ങൾ എന്നുകൂടിപ്പറയണം. ഒന്നു ഭൌതികതന്ത്രപ്രധാനം. ലൌകികസുഖാരാധനം ധനസമ്പാദനം മുതലായവ അതിന്റെ പ്രാപ്യസ്ഥാനവും. മററതിനു ആത്മജ്ഞാനം അടിസ്ഥാനം. മുക്തിലാഭം അതിന്റെ പരമപ്രയോജനവും. ഇപ്രകാരം വിരുദ്ധങ്ങളായ രണ്ടു സംസ്കാരങ്ങളുടെ സംഘട്ടനവും അവയിൽ പ്രശസ്തമായ ഒന്നിന്റെ ക്ഷീണദശയും അധഃപതനവും ആണു ഇന്നു ഭാരതത്തിൽ കാണുന്നതു്. യന്ത്രം കച്ചവടം ധനസമ്പാദനം വ്യവസായം ഭൌതികസുഖാസക്തി എന്നിവയൊക്കെ വൈദേശികസംസ്ക്കാരത്തിന്റെ അടിസ്ഥാനങ്ങളാകുന്നു. അതിന്റെ കയ്യേററം ഇന്നു ഭാരതത്തെയും ഒരുതരം വിദേശമാക്കിത്തീർത്തു. ഈ നാട്ടിൽ പടർന്നു പിടിച്ചിരിക്കുന്ന സമുദായമത്സരം പണിമുടക്ക് പ്രക്ഷോഭം യുദ്ധം കൂട്ടക്കൊല കൊള്ള മതനിന്ദ നാസ്തിക്യം മുതലായവയൊക്കെ ഇവിടെ കടന്നുകൂടി സ്ഥാനമുറപ്പിച്ച പുതിയ സംസ്കാരത്തിന്റെ പൈശാചികങ്ങളായ സന്താനങ്ങളാകുന്നു. ചുരുക്കത്തിൽ, വിദേശങ്ങളിൽ കണ്ടുവരുന്ന ഉഗ്രതരങ്ങളായ അസ്വസ്ഥതകൾ സർവ്വവും ഈ നാട്ടിലും പിടിപെട്ടിരിക്കുന്നു എന്നു പറയും. ഇന്നു ലോകക്ഷേമം എന്നതു ശബ്ദമാത്രമായി പരിണമിച്ചിട്ടുണ്ട്. "പുതിയ സംസ്ക്കാരം" വരുത്തിവച്ച ആപത്താണ് അതു്.

ഇന്നു ലോകത്തിൽ നേതൃത്വവും പ്രധാന്യവും രാഷ്ട്രതന്ത്രജ്ഞന്മാരിൽ സ്ഥിതിചെയ്യുന്നു. ഈ നില അടിയെമാറി, ആത്മജ്ഞാനികളായ മഹാന്മാർ നേതാക്കന്മാരായി ഭവിക്കണം. സമീപരാജ്യങ്ങൾ ആക്രമിച്ചുകീഴടക്കുന്നതിനു ആലോചിച്ചുകൊണ്ടിരിക്കുന്ന രാജാക്കന്മാർ, അവരുടെ മന്ത്രികൾ, സമരസാമർത്ഥ്യം പ്രദർശിപ്പിക്കുന്നതിനു ആയുധം തുടച്ചു മിനുക്കി തയാറാക്കിയിരിക്കുന്ന സേനാധിപന്മാർ, ഭടന്മാർ, ധനസമ്പാദനം മുഖ്യമായിക്കരുതി പ്രവർത്തിക്കുന്ന കച്ചവടക്കാർ, വ്യവസായശാലാപ്രവർത്തകന്മാർ, ജനങ്ങളെ ക്ഷോഭിപ്പിച്ചു തൻകാര്യംനേടുന്ന നേതാക്കന്മാർ, എന്നിത്തരക്കാർക്കു ഒരു ദേശത്തു പ്രാധാന്യം കൈവരുകയാണെങ്കിൽ അവിടെ എന്തൊക്കെ ദുരവസ്ഥകൾസംഭവിക്കാമെന്നതിനു ഇന്നത്തെ ലോകത്തിന്റെ ചരിത്രം നല്ല തെളിവായിരിക്കുന്നു. ഇന്നു ലോകത്തിൽ പടർന്നിരിക്കുന്ന അസ്വസ്ഥതകൾ നീക്കി സർവ്വത്രക്ഷേമം പ്രതിഷ്ഠിക്കുന്നതിനു നേതാക്കന്മാർ മനഃപൂർവ്വം ശ്രമിക്കുന്നുണ്ട്. അവരുടെ പരിശ്രമംകൊണ്ടു കഷ്ടതകൾ ഉത്തരോത്തരം വളരുന്നതേയുള്ളൂ കുറയുന്നില്ല. ലോകത്തിന്റെവേരിൽ-ആത്മാവിൽ-അത്രേ രോഗം ബാധിച്ചിരിക്കുന്നതു്. അതറിയാതെ കൊമ്പിൽ ചികിത്സ ചെയ്യുന്നു. അതു ശരിയായ ചികിത്സയുമാകുന്നില്ല. ഈ സ്ഥിതിയ്ക്കു എങ്ങിനെശ്രമം സഫലമാകും. ആത്മജ്ഞന്മാർ, അല്ലെങ്കിൽ മതാചാര്യന്മാർ ആയ മഹാ പുരുഷന്മാർ ലോകയന്ത്രത്തിന്റെസൂത്രധാരത്വം വഹിക്കണം. അവരുടെ കയ്യിൽനിന്നു വഴുതിപ്പോയ ജനസമുദായ നേതൃത്വം തിരിയെ അതിൽ തന്നെ ചെന്നു പററിപ്പിടിച്ചു നിൽക്കണം. അങ്ങിനെ വരുമ്പോൾ മാത്രമേ, ആത്മധർമ്മം പ്രതിഷ്ഠിതവും, സർവ്വത്രക്ഷേമം സുലഭവും ആകുകയുള്ളൂ. ഇന്നുപൌരസ്ത്യന്മാർക്കു പാശ്ചാത്യദൃഷ്ടികൊണ്ടുനോക്കിയല്ലാതെ ഏതു കാര്യത്തിന്റെയും ഗുണദോഷസ്വഭാവം ഗ്രഹിക്കുവാൻ കരുത്തില്ലെന്നു വന്നിട്ടുണ്ട്. വൻപന്മാരിലും ഈ ദോഷം കാണുന്നു. ഈ ശോച്യസ്ഥിതിക്കു പരിഹാരം ഉണ്ടാക്കുകയാണു എല്ലാത്തിനും മുൻപെ വേണ്ടതു്.

ലോകം നന്നാകുന്നതിനു വേണ്ടു ശ്രമം മനുഷ്യന്റെ ഹൃദയം (ആത്മാവു) ശുദ്ധമാക്കുന്നകാര്യത്തിൽനിന്നുതുടങ്ങണം. അതിനുആദ്യമായി ജ്ഞാനംനേടണം. അപ്പോൾ മതമത്സരവൈരലോഭാദിദോഷങ്ങൾ അകന്നു ഹൃദയം നിർമ്മലമാകും. ഈ നിലയിൽ വ്യക്തികൾക്കു ഉയർച്ചകിട്ടുന്നു. വ്യക്തികൾ സദ്വൃത്തന്മാരാകുമ്പോൾ [പൊതുവെ സമുദായം ഉയരുന്നു.



# കൂട്ടുകാരി

എൽ. ആനന്ദവല്ലിയമ്മ
ബി. ഏ. ( ഓണേഴ്സ് )




ഹോസ്റ്റൽജീവിതം നിർമ്മലയ്ക്കു വളരെ രസിച്ചു. അവൾക്കു സുഹൃത്തുക്കൾ ധാരാളം. അവളുടെ സൗഹൃദം ആശിക്കാത്ത ഒരു വിദ്യാർത്ഥിനിയും അവിടെയുണ്ടായിരുന്നില്ല. എപ്പോഴും പ്രസന്ന വദനയായി ആർത്തുചിരിച്ചുനടക്കുന്ന ആ കൊച്ചു യുവതിയെ മേട്രനും വളരെ ഇഷ്ടമായിരുന്നു.

* * *

നിർമ്മല മറ്റുള്ള കൂട്ടുകാരികളെ, പഠിക്കാൻ സമ്മതിക്കാതെ, ഓരോ കുസൃതികൾ കാണിച്ചു ചിരിപ്പിക്കുകയാണ്. വിമല പറഞ്ഞു, "പോക്രി നിർമ്മലെ! ഉപദ്രവിക്കാതെ ഞങ്ങൾക്കു പഠിക്കാനുണ്ടു്."

നിർമ്മല മുഖം വീർപ്പിച്ചു്, "വിമലയ്ക്കു് എന്നെ ഇഷ്ടമില്ലാഞ്ഞല്ലേ ഇങ്ങനെ പറയുന്നതു്. ഞാൻ പൊയ്ക്കൊള്ളാം. ഇനി വിളിച്ചാലും ഞാൻ വരുന്നില്ല. എപ്പോഴും ഇങ്ങനെ പഠിച്ചാൽ എന്തിനു കൊള്ളാം?" നിർമ്മലയുടെ നയനം നിറഞ്ഞുകഴിഞ്ഞു.

നിർമ്മലയുടെ പ്രസന്നഭാവം മാറുന്നതു കണ്ടാൽ വിമലയ്ക്കു് ഏതോ വലിയ അസുഖമാണ്. അവൾ എണീറ്റു നിർമ്മലയെ പിടിച്ചു കുലുക്കിക്കൊണ്ടു പറഞ്ഞു, "നോക്കൂ ഈ പ്രണയകലഹം എന്നോടല്ല. ഞാൻ പറയട്ടേ ആരോടാണെന്നു്".

കാർകൊണ്ടൽ അമ്പിളിയെ മെല്ലെ വിട്ടുമാറി. വീണ്ടും പ്രകാശം പരന്നു. അവളെ കരയിപ്പിക്കാനും ചിരിപ്പിക്കാനും ഒരു പ്രയാസവുമില്ല. വിമലയ്ക്കു് അതു നല്ലതുപോലെ അറിയാം. എന്നാലും അവളെ വ്യസനിപ്പിക്കാൻ വിമലയ്ക്കിഷ്ടമില്ല.

* * *

കോളേജിലേക്കു പോകുവാൻ യാത്ര ചോദിച്ചപ്പോൾ, മാതൃഹീനയായ ആ കുമാരി, പിതാമഹിയുടെ വ

---

അതോടുകൂടി ലോകം ക്ഷേമസമ്പന്നമാകും. ലോകാഭിവൃദ്ധി, വ്യക്തികളുടെ ഹൃദയശുദ്ധിയെ ആശ്രയിച്ചു നിലകൊള്ളുന്നു. അതിനെ പുതിയ സംസ്കാരം നശിപ്പിച്ചു. യന്ത്രം, വ്യവസായം. വാണിജ്യം ധനം, യുക്തിവാദം മുതലായവകൊണ്ടു ലോകത്തിൽ ക്ഷേമപ്രതിഷ്ഠ തീരെ അസാദ്ധ്യമെന്നു ഇനിയും നവീനന്മാരായ നേതാക്കന്മാർ അറിഞ്ഞു തുടങ്ങിയില്ല. വ്യക്തികളെ സന്മാർഗ്ഗനിരതന്മാരാക്കി ആ വഴിയിൽക്കൂടിയല്ലാതെ ലോകോദ്ധാരണത്തിനു ചെയ്യുന്ന ഏതു പരിശ്രമവും പരാജയത്തിൽ പര്യവസാനിക്കുന്നു. ആത്മജ്ഞന്മാരാക്കിത്തീർത്തു വ്യക്തികളെ ഉയർത്തുന്നതിനു അവരുടെ മതഭക്തിയെ നിലനിർത്തി രക്ഷിക്കയാണു് ആവശ്യം. സമുദായങ്ങൾക്കു മതത്തിൽക്കൂടിയല്ലാതെ ആത്മരക്ഷ സാദ്ധ്യമല്ല.

ഭാരതീയരുടെ മതം സംസ്കൃതഭാഷയോടു അഭേദ്യമായവിധം ഒട്ടിപ്പിടിച്ചിരിക്കുന്നു. അവർക്കു അതിന്റെ പരിശീലനംകൊണ്ടു ആത്മജ്ഞാനം സമ്പാദിക്കാം. ഇന്നു ഭാരതീയർ ഈ തത്വം വിസ്മരിച്ചിരിക്കുന്നു. ചെറുപ്പക്കാർ ഏറിയകൂറും അത്തരക്കാർതന്നെ. അവരുടെ ദൃഷ്ടി വിദേശങ്ങളിലേക്കും അവിടങ്ങളിലെ ക്ഷുദ്രസാഹിത്യങ്ങളിലേക്കും നാസ്തികമതപ്രസ്ഥാനങ്ങളിലേക്കും വിപ്ലവങ്ങളിലേക്കും സമരോൽസാഹങ്ങളിലേക്കും ഗാഢമായി പതിഞ്ഞിരിക്കുന്നു. സംസ്കൃതഭാഷയുമായി അടുത്തു പരിചയം നേടാതെ അവർക്കു് ഈവക ദോഷങ്ങളിൽനിന്നു മുക്തി ലഭിക്കുന്നതല്ല.

ആത്മോദ്ധൃതിക്കു മുഖ്യമാർഗ്ഗം ജ്ഞാനസമ്പാദനമാകുന്നു. അതു സാഹിത്യപരിശീലനംകൊണ്ടാണു സാധിക്കേണ്ടതു്. ഏതുഭാഷയ്ക്കും ആത്മജ്ഞാനരൂപമായ അടിസ്ഥാനമുണ്ടു്. എന്നാൽ സംസ്കൃതത്തിനെന്നപോലെ അത്ര വിപുലവും ദൃഢതരവും പാവനവുമല്ല. സംസ്കൃതത്തിനു സംഭവിക്കുന്ന ഹാനി, സമുദായങ്ങളുടെ ആത്മധർമ്മങ്ങളെ ക്ഷീണിപ്പിക്കും. അതു പൊതുവെ ലോകക്ഷേമത്തിനു നാശം വരുത്തും. സംസ്കൃതഭാഷയെ ഉയർത്തി അതിന്റെ പൂർവസ്ഥാനത്തു പ്രതിഷ്ഠിക്കുകയെന്നതു, ഇന്നു് എല്ലാംകൊണ്ടും ഭാരതീയരുടെ മുഖ്യകർത്തവ്യമായിരിക്കുന്നു. അങ്ങിനെ ചെയ്യുവെങ്കിൽ മാത്രമേ അവർക്കു അന്യദേശക്കാരോടുള്ള ആത്മീയമായ ധർമ്മത്തെ നിർവഹിക്കുന്നതിനും ശക്തി ലഭിക്കുകയുള്ളൂ.

സ്ത്രാഞ്ചലംപിടിച്ചു്, ഒരു കൊച്ചുകുഞ്ഞിനെപ്പോലെ കരയാൻതുടങ്ങി.

അച്ഛൻ തൊണ്ടഇടറിക്കൊണ്ടുപറഞ്ഞു, "കുഞ്ഞേ നല്ലകാര്യത്തിനിറങ്ങുമ്പോൾ കണ്ണുനീർതൂകരുതു്. സന്തോഷത്തോടുകൂടി അമ്മയുടെ അനുഗ്രഹംവാങ്ങൂ." അവൾ അമ്മൂമ്മയെ നമസ്കരിച്ചു. വാത്സല്യംനിറഞ്ഞ ആ മതൃഹൃദയത്തിൽ വിവിധവികാരങ്ങൾ വിങ്ങിത്തുളുമ്പി., അവളുടെമാതാവു് അപ്പോൾ ഉണ്ടായിരുന്നെങ്കിൽ എന്നു് ഓർമ്മിച്ചപ്പോൾ അവരുടെ കണ്ണുകൾഅറിയാതെനിറഞ്ഞുപോയി. എന്നാൽ അതു് അശുഭമാണെന്നുകരുതി ആ വാത്സല്യമയി ബാഷ്പപ്രവാഹം ഒതുക്കിക്കളഞ്ഞു. അവർ മകളെ ചുംബിച്ചുകൊണ്ടു് ഇടറിയസ്വരത്തിൽപറഞ്ഞു, "പോയിവരൂകുഞ്ഞേ!."

അച്ഛന്റെ ഓമനമകളാണു് നിർമ്മല. നീതിനിഷ്ഠനായ ഒരുപോലീസ് ഇൻസ്പെക്ടരാണു നിർമ്മലയുടെ പിതാവു്. ഒന്നിലും അലിയാത്തതാണു് അദ്ദേഹത്തിന്റെഹൃദയം. എന്നാൽ നിർമ്മലയുടെ ഒരുതുള്ളികണ്ണുനീർമതി, അദ്ദേഹത്തിന്റെശിലാഹൃദയം വെണ്ണപോലെ ഉരുകുവാൻ. മകൾക്കുവേണ്ടിമാത്രമാണു് അദ്ദേഹം ജീവിക്കുന്നതു്.

* * *

നല്ല മഴക്കോളുള്ള ഒരുദിവസം. ആകാശത്തു് ഇരുൾ തിങ്ങിക്കൂടിയതല്ലാതെ, മഴ തുടങ്ങിയിരുന്നില്ല. വിദ്യാർത്ഥികൾ സോത്സാഹം സായഹ്നവിനോദങ്ങളിൽ ഏർപ്പെട്ടിരുന്നു. വിമലയും നിർമ്മലയും ഹോസ്റ്റലിൽ ടെന്നീസ്കോർട്ടിന്റെ സമീപമുള്ള ഒരു പുളിമരത്തണലിൽ, കരിയിലക്കിളികളെപ്പോലെ ചിലച്ചുകൊണ്ടിരിക്കുകയാണു്. പഴക്കാറായപുളിങ്ങാ പറിച്ചു് അടുത്തായി കൂട്ടീട്ടുണ്ടു്. അതിൽനിന്നു ഓരോന്നെടുത്തു് ഒളിച്ചുതിന്നുകൊണ്ടാണു് അവർ സംസാരിച്ചുകൊണ്ടിരുന്നതു്. അതിന്റെ കടുത്ത പുളിരസം സംഭാഷണത്തിന്റെ മാധുര്യത്തിൽ അലിഞ്ഞുപോയി. മഴ ചാറിത്തുടങ്ങിയതുപോലും അവർ അറിഞ്ഞില്ല.

വിമല— നിർമ്മലേ! എത്രവേഗം അന്തരീക്ഷം ഇരുളടഞ്ഞുപോയി. കോളേജിൽനിന്നും നാം വരുന്നതുവരെ എന്തൊരു വെയിലായിരുന്നു? വൈകുന്നേരമാണെങ്കിലും കുടഎടുക്കാഞ്ഞതിനു് മേടൻ എന്നെ വഴക്കുപറഞ്ഞു. മഴ ഇപ്പോൾ ധാരമുറിയാതെ പെയ്യും. ഇതുപോലെതന്നെയാണു മനുഷ്യജീവിതവും. നൈരാശ്യം നിമിത്തം ഇരുണ്ടുമങ്ങിപ്പോയ എത്രജീവിതങ്ങൾ നാം കാണുന്നു!

നിർമ്മലയ്ക്കു ചിരി അടക്കാൻ കഴിഞ്ഞില്ല. "ഓ വേദാന്തം തുടങ്ങി. ഈ വിമലയെ എനിക്കെങ്ങനെകൂട്ടുകാരിയായി കിട്ടിയോ എന്തോ. ഹിമാലയത്തിന്റെ മുകളിലെങ്ങാനും തപസ്സിൽ മുഴുകിയിരിക്കുന്ന വല്ല യോഗികളുമായിരുന്നു വിമലയ്ക്കു സംസാരിക്കാൻ കിട്ടേണ്ടിയിരുന്നതു്. സുപ്രസന്നമായ കലാലയജീവിതത്തിൽ പോലും, ഇങ്ങനെ അശുഭപ്രതീക്ഷയുടെ കരിനിഴൽ പരത്തുവാൻ വിമലയ്ക്കെങ്ങനെ ധൈര്യം വരുന്നു?"

വിമല നിരർത്ഥകമായി മന്ദഹസിച്ചു.

"എന്റെ നിർമ്മലേ! ഭാഗ്യവതിയായ നിനക്കു ലോകജീവിതത്തിന്റെ അപ്രസന്നവശം കാണുവാൻ കഴിയുന്നില്ല. അതിൽ ഞാൻ നിന്നെ കുറ്റപ്പെടുത്തുന്നില്ല. സ്നേഹം തന്നെ രൂപമെടുത്ത നിന്റെ പിതാവിനു നീ ഒരോമനപ്പുത്രി. നിന്റെ ഇഷ്ടങ്ങൾസാധിപ്പിക്കുവാൻ വേണ്ടി മാത്രം അദ്ദേഹം ജീവിക്കുന്നു. അമ്മൂമ്മയുടെ അതിവാത്സല്യം, ഇപ്പോഴും നിന്നെ ഒരു കൊച്ചുകുഞ്ഞാണെന്നു കരുതുന്നു. ഇവിടെ കൊഞ്ചിക്കാൻ ഞാനും. പോരേ?

നിർമ്മല—ഇവിടെ വിമല എന്നെ കൊഞ്ചിക്കുകയാണു്. എനിക്കറിയാം. ഇപ്പോൾ തന്നെ എന്നെ എന്തെല്ലാം പറഞ്ഞു? ഇങ്ങനെയായാൽ ഞാൻ എണീറ്റുപോകും.

ആ ബാലിക—അപ്പോഴുംകുട്ടിത്തം"വിട്ടിട്ടില്ലാ"ത്ത ആ കുമാരി—എങ്ങനെ കൗടില്യം നിറഞ്ഞ ഈ ലോകത്തിൽ ജീവിക്കുമെന്നു് ആലോചിച്ചപ്പോൾവിമലയ്ക്കു പരിഭ്രമം തോന്നി. അവൾ വിചാരിച്ചു, "കഷ്ടം! എന്തെല്ലാം ദുർവിധികളാണോ ഈ കുട്ടിയെ അഭിമുഖീകരിക്കുവാൻ പോകുന്നതു്? കാപട്യത്തിന്റെ കരാളതയിൽ അജ്ഞയായ നിർമ്മല എല്ലാപേരെയും ഒരുപോലെ സ്നേഹിക്കുന്നു. ഞാനും, അവളുടെ കുട്ടിക്കളിയെ പരോക്ഷമായി പരിഹസിക്കുന്ന മറ്റു കൂട്ടുകാരും അവൾക്കൊരുപോലെ. എന്തുപറഞ്ഞാലും കരയാൻ മാത്രമറിയാം."

നിർമ്മല കൊഞ്ചിക്കൊണ്ടു മൊഴിഞ്ഞു, "വിമലേ! വരൂ. ഇങ്ങനെ ഊമയെപ്പോലെ ഇരുന്നാൽ എനിക്കൊരു രസവുമില്ല. ഞാൻ അടുത്തു ചെല്ലുമ്പോൾ പത്മജ എത്ര ചിരിക്കുമെന്നോ? എന്നെക്കണ്ടാൽ വിമലയ്ക്കു കരയാൻ തോന്നും. എനിക്കു വയ്യ ഇങ്ങനെ കരയുന്നതു നോക്കിയിരിക്കാൻ."

അപ്പോഴും വിമല ചിന്തയിൽനിന്നും ഉണർന്നിരുന്നില്ല. അവൾ ചിരിച്ചുമില്ല. താഴെ കൂട്ടിയിരുന്ന പുളിങ്ങാ എടുത്തു് ഓരോന്നായി ഒടിച്ചു താഴത്തേക്കു് എറിഞ്ഞുകൊണ്ടിരുന്നു. മഴയുടെ ഇരമ്പൽ കേട്ടിട്ടു്, ടെന്നീസുകളിച്ചിരുന്നവർ ഓടി വരാന്തയിൽ കയറി. റോഡിൽ ഒരു ശബ്ദം, "ഒടിഞ്ഞ കുട നന്നാക്കാനുണ്ടോ?" ജീവസന്ധാരണത്തിനു വേണ്ടി രാവിലെ മുതൽ ഇങ്ങനെ വിളിച്ചുകൊണ്ടുനടക്കുന്ന ആ പാവം, ശക്തി മുഴുവനും കൂട്ടി ഒന്നുകൂടി വിളിച്ചു, "ഒടിഞ്ഞ കുട നന്നാക്കാനുണ്ടോ?"

നിർമ്മല പൊട്ടിച്ചിരിച്ചു. ആ ചിരിയുടെ കിലുകിലാരവം ആ പാവത്തിന്റെ വിശപ്പിന്റെ വിളിയെക്കാൾ ഉച്ചത്തിൽ കേട്ടു, "നോക്കൂ വിമലേ! അയാളുടെ ശബ്ദം! കുട ഒടിഞ്ഞതല്ലെങ്കിൽ, അയാൾ ഒടിച്ചെങ്കിലും നന്നാക്കിത്തരും. അത്രയ്ക്കുണ്ടു് അയാളുടെ ആവശ്യം. കുട നിവത്തിക്കൊണ്ടു പോകുമ്പോൾ ഈ ശബ്ദം കേട്ടാൽ മതി, അതു താനേ ഒടിഞ്ഞുപോകും. അയാൾക്കതൊരു രസം. അല്ലേ വിമലേ! വേണമെങ്കിൽ ഇതിനും വേദാന്തവും പൊക്കിക്കൊണ്ടുവന്നേക്കും."

അവൾ വിമലയെ പിടിച്ചുവലിച്ചു. വിമല എണീക്കാതെ തന്നെ പറഞ്ഞു, "ജീവിക്കുവാൻ വേണ്ടിയാണു് അയാൾ നിലവിളിക്കുന്നതു്. ആത്തുല്ലസി

ക്കുവാൻ വേണ്ടി ജീവിക്കുകയല്ല."

ആ മറുപടി നിർമ്മലയ്ക്കൊട്ടും രസിച്ചില്ല. "ഞാൻ ജീവിക്കുന്നതു് ആത്മഹങ്കരിക്കാനാണു്. സമ്മതിച്ചു. അല്ലെങ്കിലും എനിക്കറിയാം വിമല എന്നെ വെറുക്കുന്നുവെന്നു്. ഞാൻ അടുത്തിരിക്കുന്നതുപോലും വിമലയ്ക്കിഷ്ടമില്ല."

അവൾ തിരിഞ്ഞുപോലും നോക്കാതെ ഓടി വരാന്തയിൽ കയറി. വിമല പുറകെ എത്തുമെന്നാണവൾ ആശിച്ചതു്. പക്ഷെ പലതും ചിന്തിച്ചുകൊണ്ടു വിമല അവിടെ വളരെസമയം ഇരുന്നുപോയി. മഴത്തുള്ളി ശരീരത്തിൽ വീണപ്പോഴേ അവളറിഞ്ഞുള്ളു, മഴപൊഴിയുന്നുണ്ടെന്നു്.

.... .... .... .. .. . ....

ജൂനിയർ ഇൻറർമീഡിയററിനു പഠിക്കുന്ന നിർമ്മല സീനിയർ ബി എ വിദ്യാർത്ഥിനിയായ വിമലയെ കൂട്ടുകാരിയായി തെരഞ്ഞെടുത്തപ്പോൾ, വിദ്യാർത്ഥിനികൾ പലരും പലതുംപറഞ്ഞു. നിർമ്മല തൻെറ കൊച്ചനുജത്തിയാണെന്നു വിമല പറയുമ്പോൾ അവരും ഒപ്പം ചിരിക്കും. എന്നാൽ, പരോക്ഷമായി അധിക്ഷേപിക്കുവാനും അവർമടിച്ചില്ല. വിമല അതെല്ലാം അറിഞ്ഞിരുന്നു. പക്ഷേ നിർമ്മല- എപ്പോഴും കൊച്ചുകുഞ്ഞുതന്നെ. അവൾ ഇതൊന്നും അറിഞ്ഞിട്ടില്ല. അവൾക്കെന്തറിയാം ലോകത്തെപ്പററി?

വിമലയുടെ ആഡംബരഹീനമായ വേഷവും രസശൂന്യമായ സംഭാഷണവും ഒതുങ്ങിയ ജീവിതരീതികളും നിർമ്മലയ്ക്കു രസിക്കാതായി. അപ്രിയം ക്രമേണ അവജ്ഞയായി രൂപാന്തരപ്പെട്ടു. ഈ ഭാവവ്യത്യാസങ്ങൾ വിമലയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞു. നിർമ്മലയുടെ പിതാവിൻെറ അസൂയാർഹമായ ധനസ്ഥിതിയും പദവിയും അറിഞ്ഞുതുടങ്ങിയപ്പോൾ, അവൾക്കു വേറെ പല സ്നേഹിതമാരുമുണ്ടായി. അവരിൽ പത്മജാദേവിയുടെ സ്നേഹപ്രകടനം അവൾക്കു ഹാർദ്ദമായി തോന്നി. സംഭാഷണചാതുര്യംകൊണ്ടു ആനന്ദിപ്പിക്കാൻ—മുഖസ്തുതികൊണ്ടു വശീകരിക്കാൻ---പത്മജ അതിസമർത്ഥയാണു്.

വിമല തൻെറ ഒരു സഖിയായതു വെറുമൊരു ആകസ്മികസംഭവമായിട്ടേ നിർമ്മല കരുതിയുള്ളു. വല്ലവിധവും വിമലയോടു പിണങ്ങാതെ ഒരു വർഷം കഴിഞ്ഞെങ്കിൽ എന്നു നിർമ്മല മനഃപൂർവ്വം ആശിച്ചു. അവൾ വിമലയിൽനിന്നും അകലുകയാണു്. പത്മജയോടു കൂടുതൽ അടുക്കുന്നുമുണ്ടു്.

പത്മജ സീനിയർ ഇൻറർമീഡിയററുവിദ്യാർത്ഥിനിയാണു്. അവളെപ്പററി വിമലയ്ക്കു നല്ലതുപോലെ അറിയാം. പത്മജയും മാതൃവിഹീനയാണു്. ഒരു ഇളയമ്മയുടെ സ്വേച്ഛാധികാരത്തിൻകീഴിൽ വളന്ന പത്മജയ്ക്കു അനാവശ്യമായ തൻേറടവും സ്വാതന്ത്ര്യശീലവും ധാരാളമുണ്ടു്. ആരെയും വകവയ്ക്കുന്ന സ്വഭാവമല്ല പത്മജയുടേതു്. ആരോടും വാഗ്വാദത്തിനു മുതിരും. അവളുടെ പ്രേരണാശക്തിയുടെ പ്രവത്തനം ആരംഭിച്ചതു നിർമ്മലയിലാണു്. അതേവരെ ശരിയായി രൂപീകരിച്ചിട്ടില്ലാതിരുന്ന നിർമ്മലയുടെ സ്വഭാവം ഏതുവിധത്തിലും മാററുവാൻ കഴിയുന്നതായിരുന്നു. നിർമ്മലയുടെ സ്വഭാവഗതി വിമലയെ വേദനിപ്പിച്ചു. ഒരു ദിവസം വിമല ധൈര്യമവലംബിച്ചുകൊണ്ടു പറഞ്ഞു. "എൻെറ നിർമ്മലേ! പത്മജയുടെ കൂട്ടുകെട്ടു ഒട്ടും നല്ലതല്ല. പത്മജയെപ്പററി ഇവിടെആർക്കെങ്കിലും നല്ല അഭിപ്രായമുണ്ടെന്നു തോന്നുന്നുണ്ടോ? പത്മജയുടെ താന്തോന്നിത്തം നിർമ്മലയിലും പകരുകയാണെങ്കിൽ—"

നിർമ്മലയ്ക്കു് ആ തുറന്ന പ്രസ്താവം ആക്ഷേപകരമാണെന്നു തോന്നി. "അതെൻെറ ഇഷ്ടമാണു്. പത്മജയെപററി അസൂയകൊണ്ടു ഓരോരുത്തരും പറയുന്നതെന്നും ഞാൻ വിശ്വസിക്കുന്നില്ല. സ്നേഹസ്വരൂപിണിയാണവൾ. ഞാൻ സ്നേഹിതമാരെ തെരഞ്ഞെടുക്കുന്നതിൽ വേറെ ആരുടെയും ഉപദേശം ആവശ്യപ്പെടുന്നുമില്ല."

വിമല ദീർഘമായി ഒന്നു നിശ്വസിച്ചു. പത്മജയോടുള്ള ചുരുങ്ങിയ കാലത്തെ സാഹചര്യമാണു ഇങ്ങനെ ഒരു മറുപടിക്കു നിർമ്മലയെ പ്രാപ്തയാക്കിയതെന്നു വിമലക്കറിയാം. ധാർഷ്ട്യം തിങ്ങിനിൽക്കുന്ന സംഭാഷണം വിമലയ്ക്കു് ഇഷ്ടമില്ല. ആരെങ്കിലും ഔദ്ധത്യത്തോടുകൂടി സംസാരിക്കുന്നതു കേട്ടാൽ വിമലയ്ക്കു കരച്ചിൽ വരും. മാനവസമുദായത്തിലെ ഒരു വ്യക്തി ഇത്രത്തോളം അധഃപതിച്ചുപോയല്ലോ എന്നാണു വിമലയ്ക്കു അപ്പോൾ തോന്നുക. മനുഷ്യഹൃദയത്തെ ബാധിക്കുന്ന ഒരു തീരാവ്യാധിയാണു ഔദ്ധത്യം എന്നാണു വിമലയുടെ സിദ്ധാന്തം.

വിമല അങ്ങനെ നിർമ്മലയുടെ ഉപദേഷ്ടാവിൻെറ സ്ഥാനത്തുനിന്നും നിഷ്ക്കാസിതയായി. വിമലയുടെ ഒതുങ്ങിയ ജീവിതം പത്മജയ്ക്കു അസഹ്യമാണു്. വിമലയെപ്പററി അവൾ പറയും "ഓ, ആ സത്വത്തെപ്പററി എന്തു പറയാനാണു്? പതിനെട്ടാംനൂററാണ്ടിലെ ഒരു ജീവി, എനിക്കു വാസ്തവത്തിൽ അക്കുട്ടിയോടു "സിമ്പതി"യാണു്."

കൂട്ടുകാരികൾ പൊട്ടിച്ചിരിക്കും. അവക്കു ചിരിക്കാൻ പ്രത്യേകിച്ചു കാര്യമൊന്നും വേണമെന്നില്ല. ആദ്യമൊക്കെ വിമലയെ പരിഹസിക്കുന്നതു കേട്ടാൽ നിർമ്മല പിണക്കം ഭാവിക്കുകയെങ്കിലും ചെയ്യുമായിരുന്നു. എന്നാൽ ഇപ്പോൾ അവളും ഒപ്പം ചിരിക്കുകയേയുള്ളു.

ഇപ്പോൾ പത്മജയോടൊരുമിച്ചല്ലാതെ നിർമ്മലയെ കാണുകയില്ല. നിർമ്മല പാടെ മാറിപ്പോയി. പത്മജയുടെ സ്നേഹപ്രവാഹത്തിൽ മുങ്ങിമുഴുകിക്കഴിയുകയാണു്. വിമലയോടു സംസാരിക്കാറുതന്നെയില്ല.

* * *

വർഷം ഒന്നുകഴിഞ്ഞു. വിമല ബി എ ബിരുദം നേടി. പത്മജ ജൂനിയർ ബി എ-യ്ക്കു ചേർന്നു.

വിമലയുടെ അച്ഛൻ സ്കൂൾ മാസ്റ്ററായിരുന്നു പെൻഷൻ വാങ്ങിയ ആളാണു്. അദ്ദേഹത്തിനു വലിയ സമ്പാദ്യമൊന്നുമില്ല. വിമലയാണു മൂത്തകുട്ടി. കുടുംബം പുലത്തുന്നതിനു വിമലയ്ക്കു് ഉദ്യോഗാന്വേഷണം ആവശ്യമായിത്തീർന്നു. അവൾ ഒരു സ്കൂളിൽ അദ്ധ്യാപികയായി നിയമിക്കപ്പെട്ടു. രാജധാനിയിൽ നിന്നും കുറെ അധികം വടക്കാണു് അവളുടെ നാടു്. അവൾ നിർമ്മലയെപററിയുള്ള യാതൊരു വത്തമാനവും അറിയാറുമില്ല.

നിർമ്മലസ്വതന്ത്രയായി. അവളുംപത്മജയുമായുള്ള സ്നേഹബന്ധത്തിനു് ഇന്നാരും കുററം പറയാനില്ല

നിർമ്മലയുടെ പിതാവിനെ രാജധാനിയിലേക്കു സ്ഥലം മാററി. നിർമ്മല ഇനി വീട്ടിൽ താമസിക്കണമെന്നു മുത്തശി നിർബന്ധിച്ചു. എന്നാൽ അവൾക്കു പത്മജയോടുള്ള സ്നേഹം മുത്തശിയുടെ വാൽസല്യത്തെ തോൽപ്പിച്ചു. അവൾ ഹോസ്റ്റലിൽ തന്നെ വീണ്ടും താമസം തുടർന്നു.

ഓണത്തിനു പത്മജയെ വീട്ടിലേക്കു പോകാൻ നിർമ്മല അനുവദിച്ചില്ല. മകളുടെ ഇംഗിതാനുസരണം പത്മജയെക്കൂടെ അവധിക്കു വീട്ടിലേക്കു കൂട്ടിക്കൊണ്ടുവരാൻ വാൽസല്യമൂർത്തിയായ പിതാവു് എഴുതി അയച്ചു. നിർമ്മല സന്തോഷംകൊണ്ടു തുള്ളിച്ചാടി. പത്മജ രഹസ്യമായി ആനന്ദിച്ചു. എങ്കിലും അവൾ പറഞ്ഞു,

"എന്റെ നിർമ്മലേ! ഞാൻ നിന്റെ വീട്ടിലേക്കു വരുന്നില്ല. എനിക്കു പോകാൻ വേറെങ്ങും ഇല്ലെന്നു തോന്നും പറയുന്നതു കേട്ടാൽ. എനിക്കും ഓണത്തിനു വീട്ടിൽ പോകണമെന്നില്ലേ?"

നിർമ്മലയുടെ മുഖം വാടി, "എനിക്കറിയാം നിനക്കു വീടുണ്ടെന്നു്. നിന്റെ അച്ഛനേപ്പോലെ, ഇളയമ്മയുടെ നുണ കേട്ടു് എന്റെ അച്ഛൻ എന്നെ ശകാരിക്കുകയില്ല. എന്റെ ഇഷ്ടമാണു് അവിടെ കൽപ്പന. എന്റെ മുത്തശിയേപ്പോലെ ഒരു വളത്തമ്മ ആർക്കു കിട്ടാനാണു്? അവക്കെല്ലാം ഞാനും പത്മവും തമ്മിൽ ഒരു ഭേദവും കാണുകയില്ല. വന്നേ കഴിയൂ. അല്ലെങ്കിലും കൊണ്ടുപോകാൻ പത്മത്തിന്റെ അനുവാദം എനിക്കെന്തിനു്?"

പത്മജ മനോജ്ഞമായി മന്ദഹസിച്ചു. നിർമ്മലയുടെ പിണക്കവും തീർന്നു.

പഠിക്കാൻ ധാരാളമുള്ളതുകൊണ്ടു് അവധിക്കു വീട്ടിലേക്കു വരുന്നില്ലെന്നു് അച്ഛനു് എഴുതി അയച്ചിട്ടു, പത്മജ നിർമ്മലയോടൊന്നിച്ചുപോയി.

പത്മജയ്ക്കു നിർമ്മലയുടെ ഗൃഹത്തിൽ ഒരു അതിഥിയുടെ സ്ഥാനമല്ലായിരുന്നു. അവളെ മുത്തശിക്കും ഇൻസ്പെക്ടർക്കും വളരെ ഇഷ്ടമായി. നല്ല തന്റേടവും ഉൽസാഹവുമുള്ള ആ സഖിയുടെ സാഹചര്യം, നിർമ്മലയുടെ അലസത ദൂരീകരിക്കുമെന്നു് അവർ വിശ്വസിച്ചു. പത്മജ വന്നതിനുശേഷം മുത്തശിക്കു പൂർണ്ണ വിശ്രമമാണു്. ഗൃഹഭരണത്തിൽ ഇത്രത്തോളം വൈദഗ്ദ്ധ്യം ഒരു പെൺകുട്ടിക്കും കണ്ടിട്ടില്ലെന്നു് ആ ചുരുങ്ങിയ കാലത്തിനിടയ്ക്കു മുത്തശി സമ്മതിച്ചു. അതു കണ്ടുപഠിക്കുവാൻ നിർമ്മലയെ ഉപദേശിക്കുകയും ചെയ്തു.

ഉദാസീനതയുടെ അവതാരമായ നിർമ്മലയെ അനുഗ്രഹിക്കുന്ന സൗഖ്യം, അവൾ അർഹിക്കാത്തതാണെന്നു പത്മജക്കു തോന്നി. നിർമ്മല അനുഭവിക്കുന്ന പിതൃവാത്സല്യം അവൾക്കു് അസഹ്യമായിരുന്നു. നിർമ്മലയുടെ അതുലസൗഭാഗ്യത്തിൽ അസൂയയും തോന്നിത്തുടങ്ങി. എന്നാൽ സാധു നിർമ്മല ഇതൊന്നും സ്വപ്നത്തിൽപോലും കരുതിയില്ല. പാലുപോലെ പരിശുദ്ധയാണു് തന്റെ സഖിയെന്നു അവൾ വിശ്വസിച്ചു സ്നേഹിച്ചു.

കോളേജ് തുറക്കാറായപ്പോൾ പത്മജയ്ക്കു ഖേദം തോന്നി. മുത്തശിയോടു യാത്ര പറഞ്ഞപ്പോൾ, അവർ പറഞ്ഞു, "നിന്നെ വേറൊരു കുട്ടിയാണെന്നു ഞങ്ങളാരും വിചാരിച്ചിട്ടില്ല. കുഞ്ഞേ, ഇനിയും നിർമ്മല വരുമ്പോൾ ഒരുമിച്ചു പോരണം. സ്വന്തം വീടാണെന്നു കരുതിയാൽ മതി. പത്മത്തിനു ജീവിതത്തിൽ വന്നുചേർന്ന വൈഷമ്യങ്ങൾ നിർമ്മല പറഞ്ഞു് ഞങ്ങൾ അറിഞ്ഞിട്ടുണ്ടു്. എന്തിനങ്ങനെ കഷ്ടപ്പെടുന്നു.? ഞാനുള്ളതുകൊണ്ടു എന്റെ കുഞ്ഞു ആ ദുഃഖം അറിയുന്നില്ല. പോരെങ്കിൽ അവളുടെ അച്ഛനും അവൾ ജീവനാണു്. കുട്ടീ! ഇനിയും വരുമല്ലോ. ഇല്ലേ"

അവൾ ഒന്നും പറഞ്ഞില്ല. പക്ഷെ. അസൂയാഗ്നി ജ്വലിച്ചുയർന്നു.

പത്മത്തിന്റെയും നിർമ്മലയുടെയും സ്നേഹബന്ധം പൂർവാധികം ദൃഢതരമായി. അതിൽ ആർക്കും ഇനി അഭിപ്രായം പറയാനില്ല. നിർമ്മലയുടെ ബന്ധുക്കളുടെ അനുമതിയുമുണ്ടല്ലോ.

X X X

ക്രിസ്തുമസ് വെക്കേഷൻ സമീപിച്ചു. പത്മത്തിനു വീട്ടിലേക്കു പോകണമെന്നു തോന്നിയതേയില്ല. ഒരു വിധം പട്ടിണിയില്ലാത്ത ജീവിതം; ഇളയമ്മയുടെ ഈർഷ്യാകലുഷമായ മുഖഭാവം; അച്ഛന്റെ സ്നേഹശൂന്യമായ പെരുമാററം; ഇളയമ്മയുടെ കുട്ടികളുടെ വേണ്ടാത്ത ശാഠ്യങ്ങളും ഉപദ്രവവും, അവൾക്കു സ്വഗൃഹം വെറുത്തു. നിർമ്മലയുടെ ഗൃഹത്തിലെ പ്രഭുകുമാരിയെപ്പോലുള്ള ജീവിതം അവളോർമ്മിച്ചു. അഭികാമ്യമായ ആ സുഖം അവൾ സ്വപ്നം കണ്ടു. എന്നിട്ടു രഹസ്യമായി നിർമ്മലയുടെ ക്ഷണം പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

നിഷ്കളങ്കയായ നിർമ്മല അപ്പോഴും പത്മത്തിനെ നിർബന്ധപൂർവം വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. പത്മം വിസമ്മതം പ്രകടിപ്പിച്ചു. പക്ഷെ അതാരു വകവയ്ക്കാനാണു്?

Z X X

പത്മത്തിനെക്കൂടാതെ വീട്ടുകാര്യങ്ങൾ ഒന്നും നടക്കാത്തതു പോലെ തോന്നി. മുത്തശി സുഖമില്ലാതെ കിടപ്പാണു്. വീട്ടുഭരണം മുഴുവനും പത്മത്തിനാണു്. അവൾക്കു പഠിക്കാൻ പോലും സമയം കിട്ടുന്നില്ല. നിർമ്മല വെറും കളിക്കുട്ടിയല്ലേ? അവൾക്കു അതൊന്നും നിശ്ചയവുമില്ല.

ഭാഗ്യവതിയായ ആ മുത്തശി, അരിഷ്ടതകളൊന്നും കൂടാതെ, ഓമനപ്പുത്രിയുടെ മടിയിൽ കിടന്നു ഇഹലോകജീവിതത്തിൽ നിന്നു വിരമിച്ചു. മരിക്കുന്നതിനു മുൻപു പത്മത്തിനോടു പറഞ്ഞു. "കുട്ടീ! എന്റെ നിർമ്മലയെ ഞാൻ നിന്നെ ഏൽപ്പിക്കുകയാണു്. ദുഃഖമെന്തെന്നു അവൾ അറിഞ്ഞിട്ടില്ല. അവൾ കൊച്ചുകുഞ്ഞാണു കഷ്ടം!"

അതിസമർത്ഥയായ പത്മം ആ അമ്മയെ സമാശ്വസിപ്പിച്ചു. മുത്തശിയുടെ വിയോഗം നിർമ്മലയ്ക്കു ഒരു അശനിപാതമായിരുന്നു. വാൽസല്യപ്രേമശിഖരത്തിൽ നിന്നും ആ പൊൽപ്രസൂനം ഞെട്ടററു നിലംപതിച്ചു. അവർക്കു സകല ആശ്രയവും പിതാവുമാത്രമായി.

ഗൃഹഭരണക്ലേശം മുഴുവനും പത്മജ ഏറെറടുത്തു. ഇൻസ്പെക്ടർക്കു പത്മത്തിന്റെ സാമർത്ഥ്യം അഭിനന്ദനാർഹമായി തോന്നി. അവളുടെ സാന്നി

ധ്യംകൊണ്ടു, തന്റെ മാതാവിന്റെ വിയോഗംപോലും അദ്ദേഹം അറിഞ്ഞില്ല.

ഒരു ദിവസം, ഇൻസ്പെക്ടർ മകളോടു ചോദിച്ചു; "കുഞ്ഞേ! നിന്റെകൂട്ടുകാരിക്കു് ഹോസ്റ്റലിലേക്കു പോകാൻ തിടുക്കമുണ്ടെന്നു പറയുന്നു. ഇവിടെ താമസിക്കാൻ പറയൂ. നിനക്കൊരു സഹായമാകുമല്ലോ."

"അതു ഞാനും ആശിക്കാതെയല്ല. ഇനി ഇവിടെ താമസിച്ചുകൊണ്ടു കോളേജിൽ പോയാൽ മതിയെന്നു ഞാൻ പറഞ്ഞു അവർക്കതു സമ്മതമില്ല. ഈ പ്രാവശ്യം എത്ര നിർബന്ധിച്ചാണെന്നോ ഞാൻകൂട്ടിക്കൊണ്ടുവന്നതു്. ഇനി അച്ഛൻ ഒന്നു പറഞ്ഞുനോക്കണം."

ഉഗ്രപ്രതാപനായ ആ ഇൻസ്പെക്ടർ മകളുടെ നിർദ്ദേശം സ്വീകരിച്ചു.

മാൻതോലിൽ പൊതിഞ്ഞ പുലിക്കുട്ടിയെ നിർമ്മല മാൻപേടയായിത്തന്നെ കണ്ടു. വഞ്ചനയുടെ പുഞ്ചിരിക്കൊഞ്ചലിൽ ആ പെൺകുട്ടി മയങ്ങിപ്പോയി.

കോളജ് തുറക്കാൻ ഇനി ഒരാഴ്ചയേയുള്ളു. നിർമ്മല, അവളുടെ ഒരു സ്നേഹിതയുടെ വീട്ടിൽ പോയിരിക്കുകയാണ്. പത്മത്തിനു തലവേദനയായതുകൊണ്ട് അവൾ ഒരുമിച്ചു പോയില്ല. അച്ഛനോടു നിർമ്മല പറഞ്ഞു, പത്മത്തിനു തലവേദനയാണെന്നു്.

ആ ഹൃദയസമ്പന്നൻ പത്മത്തിനെ കാണാൻ അവളുടെ മുറിയിൽ കടന്നു. അവൾ തുന്നൽ പണിയിൽ ജാഗരൂകയായിരിക്കുകയാണ്.

അദ്ദേഹം സസ്മിതം ചോദിച്ചു, "തലവേദനയാണെന്നല്ലേ പറഞ്ഞതു്? തുന്നൽ പണി അതിനൊരു മരുന്നാണെന്നു ഞാനറിഞ്ഞിരുന്നില്ല."

അപ്പോഴാണു പത്മജ മനോരാജ്യത്തിൽ നിന്നുണർന്നതു്. അവൾ എണീററു മാറി നിന്നിട്ടു പറഞ്ഞു. "ഒരു ചെറിയ തലവേദന അത്രേയുള്ളു. മനസ്സിന്റെ അസ്വാസ്ഥ്യം കൊണ്ടായിരിക്കാം."

"എന്താണു പത്മത്തിനു മനസ്സിനു സുഖക്കേട്? ഇവിടെ അസ്വാതന്ത്ര്യം വല്ലതുമുണ്ടോ?"

"ഇവിടെ എനിക്കു സ്വാതന്ത്ര്യക്കുറവോ? ഏയ് അതൊന്നുമില്ല." അവൾ തുടർന്നു, "ഞാൻ ഹോസ്റ്റലിലേക്കു തന്നെ പോകുകയാണ്."

"കൂട്ടുകാരി പോയാൽ നിർമ്മല എങ്ങനെ തനിയെ താമസിക്കും? സാധുക്കുട്ടി പത്മം പോകുന്നതു് അവൾക്കു ദുസ്സഹമായിരിക്കും."

പത്മജ അർത്ഥപൂർണ്ണമായി പുഞ്ചിരി തൂകി, "നിർമ്മല തനിയേ താമസിക്കുന്നതെന്തിനു്? അവൾക്കു് ഒരു ഇളയമ്മ ഉണ്ടായാൽ പോരേ?"

ഇൻസ്പെക്ടർ വിഭാര്യനായിട്ടു പതിന്നാലു സുദീർഘസംവത്സരങ്ങൾ ഇഴഞ്ഞു നീങ്ങിപ്പോയി. മകൾക്കു് ഇപ്പോൾ വയസ്സു പതിനേഴാണു്. ഇതേവരെ പുനർവിവാഹപ്രശ്നം അദ്ദേഹത്തിന്റെ ഹൃദയത്തിൽ കടന്നു കൂടിയിട്ടില്ല. പത്മത്തിന്റെ ആ സൂചന അങ്ങനെ ഒരു ചിന്തയ്ക്കു പ്രചോദനം നൽകി.

ഉദാസീനനായിട്ടു് അദ്ദേഹം പറഞ്ഞു, "ഞങ്ങളുടെ അപേക്ഷയാണു പത്മം പോകരുതെന്നു്. അതു നിരസിക്കാവുന്നതുമല്ല." അവളുടെ ചോദ്യത്തിനുത്തരമല്ല അദ്ദേഹം പറഞ്ഞതു്. ചിന്താമഗ്നനായിട്ടു് ഇൻസ്പെക്ടർ സാവധാനത്തിൽ വെളിയിലേക്കു നടന്നു. അദ്ദേഹം ചിന്തിച്ചു, "പത്മം പറഞ്ഞതു വാസ്തവമാണ്. അമ്മയുണ്ടായിരുന്നപ്പോൾ ആ കുറവു ഞാനറിഞ്ഞില്ല. എനിക്കു പ്രായം അൻപതിനോടടുക്കുന്നു. ഇനി നിർമ്മല വിവാഹിതയാകുമ്പോൾ എന്റെ വാർദ്ധക്യകാലത്തു എനിക്കു സഹായത്തിനാരു്? അമ്മ ഇതു പലപ്പോഴും എന്നോടു പറഞ്ഞിട്ടുള്ളതാണ്. ബുദ്ധിമതിയായ പത്മത്തിന്റെ ചോദ്യത്തിലും പുഞ്ചിരിയിലും പ്രത്യേകമായി എന്തെങ്കിലും അന്തർല്ലീനമായിരുന്നുവോ? ഛായ്. അങ്ങനെ വരില്ല." അദ്ദേഹം അതിനെപ്പററി ഒട്ടുവളരെ സമയം ആലോചിച്ചു കൊണ്ടിരുന്നു.

.... .... ....

കോളജ് തുറക്കുന്നതിനു് ഇനി ഒരു ദിവസമേയുള്ളു. പിറേറ ദിവസം രാവിലെ പത്മജ ഹോസ്റ്റലിലേക്കു പോകുകയാണ്. നിർമ്മലയുടെ അപേക്ഷ അവൾ നിഷ്ക്കരുണം നിരസിച്ചു കളഞ്ഞു.

നിർമ്മല ക്ഷേത്രത്തിൽ പോയിരിക്കുന്നു. ജോലിത്തിരക്കുകൊണ്ടു പത്മത്തിനു പോകാൻ സാധിച്ചില്ല. അവൾ സാമാനങ്ങൾ അടുക്കിവയ്ക്കുകയാണ്. ഇൻസ്പെക്ടർ അന്നു നേരത്തെ ആഫീസിൽ നിന്നും വന്നു.

പത്മത്തിനെകണ്ടപ്പോൾ അദ്ദേഹം ചോദിച്ചു, "അപ്പോൾ പത്മംപോകാൻഒരുങ്ങിക്കഴിഞ്ഞു, ഇല്ലേ?"

"അതേ .നാളെരാവിലെ ഞാൻ പോകുന്നു. നിർമ്മല ഹോസ്റ്റലിലേയ്ക്കില്ലല്ലോ."

"ഇല്ല. അവൾ പോയാൽ ഞാനെങ്ങനെ ഇവിടെ കഴിയും? അവൾ തനിയെ ആയാലുംപോരാ. കൊച്ചുകുട്ടിയല്ലേ? വീട്ടുകാര്യങ്ങൾ എന്തറിയാം അവൾക്കു്?"

ചിരിച്ചുകൊണ്ടു പത്മം പറഞ്ഞു, "അതിനല്ലേ ഇന്നാൾ ഞാനൊരു മാർഗ്ഗം നിർദ്ദേശിച്ചതു്?"

ഇൻസ്പെക്ടർ വിരസഭാവത്തിൽ പ്രതിവചിച്ചു, "ഓ. പത്മത്തിനതൊരു നേരമ്പോക്കു്. എനിക്കു വാർദ്ധക്യമായില്ലേ? ഒരു യുവതിക്കു് എന്നോടൊരുമിച്ചുള്ള ജീവിതം ഇഷ്ടപ്പെട്ടെന്നു വരില്ല."

"ആരു പറഞ്ഞു? അങ്ങയുടെ ഈ പ്രതാപത്തിൽ പങ്കുകൊള്ളാൻ ഇഷ്ടപ്പെടാത്ത ഒരു തരുണിയുണ്ടായിരിക്കുകയില്ല. അല്ലെങ്കിലും അങ്ങു വൃദ്ധനല്ലല്ലോ."

ഇൻസ്പെക്ടർ സംശയഭാവത്തിൽ പത്മത്തിനെ സൂക്ഷിച്ചുനോക്കി, "എന്നാൽ ഞാനൊന്നു ചോദിക്കട്ടെ? തെററിദ്ധരിക്കരുതു്. പത്മത്തിനെ ഞാൻ വിവാഹംചെയ്യാൻ ഉദ്ദേശിക്കുന്നു എന്നു വിചാരിക്കുക. പത്മം അതു നിരസിക്കുകയില്ലേ?"

"തീർച്ചയായുമില്ല." തുടർന്നു് എന്തെങ്കിലും പറവാൻ ലജ്ജ അവളെ അനുവദിച്ചില്ല.

അദ്ദേഹം വളരെനേരം ആലോചനാനിമഗ്നനായിരുന്നതിനുശേഷം ദൃഢനിശ്ചയത്തോടുകൂടി പറഞ്ഞു, "എന്നാൽ പത്മം! ഞാൻ ഉറച്ചുകഴിഞ്ഞു, പത്മം എന്റെ ഭാര്യാപദം സ്വീകരിക്കാമോ?"

വെറും കാര്യമാത്രപ്രസക്തമായ ആ ചോദ്യം അവൾക്കു് ഇഷ്ടമായില്ലെങ്കിലും അവൾ മന്ദഹസിച്ചുകൊണ്ടു് കുനിഞ്ഞു നിന്നതേയുള്ളു.

ആ മൗനം അനുവാദമായി സ്വീകരിച്ചുകൊ

ണ്ട്, ആ ജീവിതവിരക്തൻ, പത്മജയുടെ അടുത്തു ചെന്നു പ്രേമപൂർവ്വം അവളുടെ താടി പിടിച്ചുയർത്തി.

................................................................................

"പത്മം! പ്രസാദം ഇതാ. അഛൻ വന്നോ?" പടിക്കൽ നിന്നുതന്നെ വിളിച്ചുപറഞ്ഞുകൊണ്ട്, ക്ഷേത്രത്തിൽനിന്നു പ്രസാദവുമായി വീട്ടിലെത്തിയ നിർമ്മല കണ്ടതു് ഈ രംഗമാണ്. അവൾ അമ്പരന്നുനിന്നുപോയി.

z z z

മൂന്നു വർഷങ്ങൾക്കുശേഷം, വെറും അവിചാരിതമായിട്ടാണു നിർമ്മല വിമലയെ കണ്ടുമുട്ടിയതു്. നിർമ്മലയുടെ അഛൻെറ ജോലിസ്ഥലത്തുള്ള ഇംഗ്ലീഷ് സ്കൂളിൻെറ വാർഷികദിനമാണന്നു്. നിർമ്മലയും അന്നു സന്നിഹിതയായിരുന്നു.

നിരന്തരമായ ക്ലേശസഹിഷ്ണുതകൊണ്ടു് ജീവചൈതന്യം നശിച്ചുപോയ നിർമ്മലയെ വിമലയ്ക്കുപെട്ടെന്നു തിരിച്ചറിയാൻ കഴിഞ്ഞില്ല. നിർമ്മല ഓടിച്ചെന്നു വിമലയെ കെട്ടിപ്പിടിച്ചു, "വിമലേ! എന്നെ അറികില്ലേ?"

വിമല തിരിഞ്ഞു നോക്കി. ഒന്നുകൂടെ സൂക്ഷിച്ചുനോക്കി. രണ്ടുപേരുടെയും നയനങ്ങൾ അശ്രുകലുഷങ്ങളായി.

അന്നത്തെ സമ്മേളനത്തിനു നിർമ്മലയും വിമലയും പങ്കുകൊണ്ടില്ല. വിമല, നിർമ്മലയേയും കൂട്ടിക്കൊണ്ടു പന്തലിനു വെളിയിൽ കടന്നു്, അടുത്തു് ഒരു മരത്തണലിൽ ചെന്നിരുന്നു. കുംഭം മീനം മാസങ്ങളിലെ പടുവേനൽ, ഉണക്കിക്കരിക്കാൻ മറന്നുപോയ ആ പുൽപ്പരപ്പിൽ വിതറിക്കിടന്നിരുന്ന മഞ്ഞമലരുകൾ നോക്കി വിമല പറഞ്ഞു, "നിർമ്മലയുടെ സ്വീകരണത്തിനായി തിരിച്ചിട്ടുള്ള പച്ചപ്പരവതാനിയിൽ പ്രകൃത്യംബതന്നെ മഞ്ഞപ്പൂക്കൾ തുന്നിപ്പിടിച്ചിരിക്കുന്നതു നോക്കൂ. ഓ, അതു മാത്രമല്ല, നിറയെ മരതകംപതിച്ചതാണ്. ഈ തരുമണ്ഡപത്തിൻെറ കനകഗോപുരത്തിൽ പോലും പച്ചീന്തലിൽ കോർത്ത കനകമണികൾകൊണ്ടു തോരണങ്ങൾ തൂക്കിയിട്ടുമുണ്ടു്. ഓഹോ! നിർമ്മല വലിയ ആളുതന്നെ."

നിർമ്മല ശോകാർദ്രമായിഒന്നു മന്ദഹസിച്ചു. വിമല പറഞ്ഞതിൻെറ സ്വാരസ്യം അവൾ ഉള്ളുകൊണ്ടു് ആസ്വദിച്ചു് അഭിനന്ദിച്ചു.

വിമല തുടരെത്തുടരെ ചോദ്യങ്ങൾ ചോദിക്കുന്നുണ്ടായിരുന്നു. ചിലതിനെല്ലാം നിർമ്മല മറുപടി പറഞ്ഞു. "നിർമ്മല ഇവിടെ എങ്ങനെ വന്നു? എവിടെയാണെന്നുപോലും എനിക്കു നിശ്ചയമില്ലായിരുന്നു."

"അച്ഛനെ ഇങ്ങോട്ടു സ്ഥലം മാററിയിട്ടു ഒരു വർഷത്തോളമായി. വിമല ഇവിടെയാണെന്നു ഞാനറിഞ്ഞില്ലല്ലോ."

"എനിക്കു ഈ സ്കൂളിൽ ജോലി ആയിട്ടു ഒരാഴ്ച ആയിട്ടേയുള്ളു. നിർമ്മല ആകപ്പാടെ ആളു മാറിപ്പോയി. എന്തൊരു വ്യത്യാസം! എന്നാണു് നിർമ്മല ബി എ ജയിച്ചതു്"

"എൻെറ വിമലേ! ഞാൻ ബി എ യ്ക്കു പഠിച്ചതുപോലുമില്ല. എൻെറ ഇളയമ്മ എന്നെ പിന്നീടു കോളേജിൽ അയയ്ക്കാൻ വിസമ്മതിച്ചു. പഠിപ്പിക്കുന്നതിനുവേണ്ടി അച്ഛൻ പണം ചെലവാക്കുന്നതു് അനാവശ്യമാണെന്നു് അവർ ഉദാഹരണസഹിതം തെളിയിച്ചു. അച്ഛൻ സമ്മതം മൂളി. ഇളയമ്മയുടെ കുഞ്ഞിനെ കളിപ്പിക്കുകയാണു് ഇപ്പോഴത്തെ എൻെറ ജോലി."

വിമല എന്തോ ഓർമ്മിച്ചതുപോലെ പറഞ്ഞു. "ഓഹോ, ഞാനും കേട്ടു. അച്ഛൻെറ രണ്ടാമത്തെ വിവാഹത്തെപ്പററി. പക്ഷേ—"

"വിമല അതൊക്കെ അറിഞ്ഞു ഇല്ലേ? അതെ. രണ്ടു വർഷത്തിനു മുൻപു്. ഇപ്പോൾ കുഞ്ഞുമുണ്ടു്." നിർമ്മല തടഞ്ഞുപറഞ്ഞു.

"ഇളയമ്മയ്ക്കു നിർമ്മലയെ ഇഷ്ടമല്ലേ! നിർമ്മലയെ സ്നേഹിക്കാൻ കഴിയാത്തവരാരെങ്കിലുമുണ്ടോ?"

നിർമ്മല നെടുതായി നിശ്വസിച്ചു. ഉൽക്കടമായ വ്യഥ തിങ്ങിനിന്ന സ്വരത്തിൽ അവൾ പറഞ്ഞു, "എന്തായാലും ഇളയമ്മയല്ലേ? ഇളയമ്മയ്ക്കു് എന്നോടു സ്നേഹമുണ്ടായിരുന്നെങ്കിൽ, അച്ഛൻ എന്നെ പഠിപ്പിക്കുമായിരുന്നില്ലേ? എനിക്കു ജീവിതത്തിലുള്ള ഒരൊററ ആഗ്രഹമായിരുന്നു ബി എ ബിരുദം നേടണമെന്നു്. ആ ആഗ്രഹം, ഫലസിദ്ധിയുണ്ടാകാതെ എന്നോടൊന്നിച്ചു നശിക്കുകയേയുള്ളു. അല്ലെങ്കിൽ—അവർ എന്നെ ഇഷ്ടപ്പെട്ടിരുന്നെങ്കിൽ—എൻെറസ്ഥിതി ഇപ്പോൾ ഇങ്ങനെ ആകുമായിരുന്നോ? നിർമ്മലയുടെ നയനങ്ങൾ നിറഞ്ഞൊഴുകി. ആനന്ദത്തിൻെറ മാധുര്യംമാത്രം രുചിച്ചറിഞ്ഞിട്ടുള്ള നിർമ്മലയും, അഴലിൻെറ കയ്പു അറിഞ്ഞുതുടങ്ങിയെന്നു വിമലയ്ക്കു മനസ്സിലായി.

"ആരാണു നിർമ്മലേ! ആ ഇളയമ്മ?"

"പത്മജാദേവി."

വിമല ഞെട്ടിപ്പോയി. ആകാശമണ്ഡലം പെട്ടെന്നു താഴെ പതിച്ചാൽപോലും വിമലയ്ക്കു് ഇത്ര അൽഭുതം ഉണ്ടാകുമായിരുന്നില്ല. അവൾ ആശ്ചര്യംകൊണ്ടു മതിമറന്നു.

"എന്തു്? നമ്മുടെ പത്മജയോ?"

"അതെ, വിമലേ"

പശ്ചാത്താപവും നൈരാശ്യവുംകൊണ്ടു പരിതപ്തമായ ആ ഹൃദയത്തിൽനിന്നും ഉയർന്ന ശോകനിർഭരമായ വിലാപത്തിൻെറ മാറെറാലിയായിരുന്നു ആ മറുപടി







# ശാന്തി ശ്ശാന്തി:



(വടക്കുംകൂർ രവിവർമ്മ വലിയരാജാ എം. എൽ. സി.)

(കേക)

ശ്രീമഹാമേരുക്കുന്നിൻ താഴ്വരപ്രദേശത്തു
ളുമയിൽനിൽക്കുംകൊച്ചുപുൽക്കൊടിക്കതിർപോലെ
നാരസിംഹമാംവപുസ്സേന്തിയഭഗവാന്റെ
ഘോരമാംതിരുമുമ്പിൽകാണുന്ന കുഞ്ഞേതെന്നോ?
മുപ്പത്തുമുക്കോടിയും ദേവന്മാർ ഭയപ്പെട്ടു
നിൽപ്പുറയ്ക്കാതെനിന്നു വാഴ്ത്തുന്നതിരുമുമ്പിൽ
രൗദ്രഭാവക്കാർ മേഘക്കൂട്ടത്തിലനുഗ്രഹ-
മുദിതമൊളിവീശും കാമ്യമാംതിരുമുമ്പിൽ,
ചിൽക്കതിരോനെപ്പെററകാരുണ്യക്കടക്കണ്ണിൻ
തൃക്കളിത്താളവട്ടം പൂണുന്ന തിരുമുമ്പിൽ,
സ്വസ്വരൂപാനന്ദപ്പൂഞ്ചാറിലാറാടിച്ചെന്നും
വത്സരെത്താലോലത്തിൽ താഴ്ത്തുന്ന തിരു
(മുമ്പിൽ,
കന്മഷാപഹംദിവ്യദർശനോൽക്കർഷംകൊണ്ടു
ജന്മസാഫല്യം ചിന്തുംചിന്മയനിത്തിരുമുമ്പിൽ,
കൈവല്യംകൊഞ്ചിനിന്നുനിർവൃതിക്കുഴലൂതി
ജ്ജീവനം കൃതാർത്ഥമാക്കീടുന്ന തിരുമുമ്പിൽ,
അംബികമണിതൃക്കൺ പ്രേമപീയൂഷംകൊണ്ടു
ഹൃന്മലർകലശമാടീടുന്ന തിരുമുമ്പിൽ,
കൂപ്പുകയ്യോടും സാക്ഷാൽഭക്തിയാൽ വിവശമാം
വിർപ്പുകൾവിട്ടും തന്നിൽതാനറിയാതെ
(താഴ്ന്നും
നിൽക്കുമാപ്രഹ്ലാദപ്പൊൻകുഞ്ഞിനെ നോക്കൂ
(കുഞ്ഞേ!
ചിൽക്കുളിരിളക്കീടുമാർഷഭാരതാദർശം!!

പാടില്ലെന്നച്ഛൻകണ്ടു കോപിച്ചു തുടച്ചതാം
പാട്ടുപോകാത്ത ഗോപിച്ചാർത്തണിഞ്ഞുനെററിയും,
പ്രേമഭക്തിയാലകത്തോട്ടു താൻ വലിഞ്ഞിട്ടു
കോമളഛവിവീശിക്കൂമ്പിയ മിഴികളും,
ആത്മനാഥനെക്കണ്ടു കൺകുളുർത്തലിഞ്ഞലി
ഞ്ഞാത്മഭാവത്തിൽചായും ഭാവവ്യത്യാസങ്ങളും,
ആനന്ദതിരുമുററം പൂവിട്ടുവിളക്കീടു
മാനനചന്ദ്രൻ തൂകുംപാലൊളിപ്രസാദവും,
ധാരധാരയായൂറും പ്രേമബാഷ്പത്താൽ വഴി
ച്ചാൽവെട്ടിയ പിഞ്ചുപൂങ്കവിൾത്തടങ്ങളും,
പട്ടൊളിപ്പൂങ്കോണകച്ചാർത്തുകൊണ്ടടക്കിയ
പത്തരമാററിൻതങ്കക്കിങ്ങിണിക്കിലുക്കവും
കൺമുമ്പിൽക്കണ്ടാലാരും ചെന്നെടുത്തുമ്മവച്ചു
സമ്മതംമൂളും മിടുക്കേന്തിയ മെയ്ച്ചന്തവും,
ഒത്തുചേർന്നുള്ളൊപ്പൈതലാത്മനാഥന്റെ മുമ്പി-
ലുൾത്തങ്കം പുളകപുഷ്പാഞ്ജലിപ്പൊൻപായ്മിന്നി
ശാന്തിതൻകുഞ്ഞോമനക്കുട്ടനായ് സർവ്വംമറ
ന്നന്തികെനിലകൊള്ളും വത്സനെ മിഴികളാൽ
ആവോളംപാനംചെയ്തു ഭക്തദാസനാം ദേവൻ
കൈവല്യവാത്സല്യക്കൊൾ വേലിയേററമായ്
(മാറി

അക്കൊടുംകാററിൻ ഭീമനർത്തനംനിലച്ചുള്ള
പാഴ്ക്കളം മന്ദം മന്ദം ശാന്തമാവതുപോലെ
രൗദ്രഭാവത്തിൽ തുഞ്ചിൽനിന്നിറങ്ങിത്താൻ
(ശാന്തി-

ഭദ്രതൻപൂമുററത്തുലാത്തുന്ന തിരുവടി,
ഘോരനാംഹിരണ്യനെക്കൊന്നതും മറന്നുപോയ്
ചോരയിൽക്കുളിച്ചതും ചോരതാൻകുടിച്ചതും
ഓത്തന്മാർ"ജടരഥ"വിസ്തരിക്കുന്ന വേദ
കീർത്തനഘോഷം തെല്ലും കാതിലേശുന്നേയില്ല.
മാമുനീന്ദ്രന്മാർ ഭക്തിവീണയിൽ വായിക്കുന്ന
സാമഗാനത്തെയെന്തോകയ്പെന്നു നിരസിച്ചു.
ദേവകൾതൂകും കുളർപ്പൂമഴയേററിട്ടേതും
ഭാവഭേദമന്നില്ലപള്ളിമെയ്പ്രപഞ്ചത്തിൽ
താങ്ങുവാനരുതാത്ത വാത്സല്യമലതല്ലി
ത്തേങ്ങിടും തിരുമേനി, തൃപ്പാദമൂലത്തിങ്കൽ
സാഷ്ടാംഗം നമസ്കരിച്ചുഴിയിൽ കണ്ണീർ (കൊണ്ടു
സ്പഷ്ടമായ് പുഴപുത്തൻതീക്കുമാക്കിടാ- (വിനെ
കോരിവാരിത്താൻപൊക്കിതൃക്കയ്യാലെടുത്തുചെ
ഞ്ചോരിവായ്മലർമുകർന്നോമനിച്ചുത്സംഗത്തിൽ
കേററിലാളിപ്പാൻ, പ്രേമഭക്തിയാംമാതാവിനു
ന്നാററുനോററുണ്ടായൊരു പൂമണിക്കിശോരനെ.
തൃക്കണ്ണുനിറഞ്ഞൂന്നമുത്തുകൾ തുടച്ചുംകൊ
ണ്ടക്കൃപാനിധി, മാറിൽചാഞ്ഞ തൻപൊൻ (കുഞ്ഞിനെ

ഗൽഗദാക്ഷരംകൊണ്ടു കോർത്തുകെട്ടിയ ദിവ്യ
വൽഗുവാസനാമാല്യം ചാർത്തിച്ചു വഴിപോലെ.
"ജീവനേ ഹനിക്കുന്ന ശുദ്ധജീവനംതന്നെ
ജീവിതാവശ്യങ്ങളിൽ മുഖ്യമെന്നതുപോലെ
നിൻപിതാവിനെക്കൊന്നകൈകൾ താനനുഗ്രഹ
സമ്പ്രദായത്തിൽ കുഞ്ഞേ! നിൻെറ മെയ്തലോടുന്നു.
ദുഷ്ടരെ നിഹനിച്ചും ശിഷ്ടരെപാലിച്ചും ഹാ!
വിഷ്ടപം കാക്കുവോക്കിന്നിങ്ങനെയെല്ലാംപററും.
ഓമനേ! നിൻെറ ഭക്തിപ്പൂവാടിമൊട്ടിട്ടെന്നും
തൂമയിൽവിരിഞ്ഞു ചിൽപ്പൂമണം ചിതറട്ടെ.
ഒന്നുനാ,മൊന്നേപൊരു,ളപ്പൊരുളാത്മാവാം ഞാ,
നെന്നു നീ ധരിച്ചാലും സച്ചിദാനന്ദം സത്യം!
ഒന്നുതാൻ നിത്യസത്യം! പുത്തനായാക്കുമേതു
മൊന്നുമേ ലഭിക്കാനില്ലാത്മ സാമ്രാജ്യത്തിങ്കൽ,
ഉള്ളതുചിലവകപോകണം ദുഷിപ്പുക-
ളുള്ളതുതാനെന്നായിട്ടുള്ളണന്നൊഴിയേണം.
വസ്തുതത്വത്തിൽതന്നെ നിൽക്കുന്നു നീയുംപക്ഷേ
വസ്തുത ധരിക്കാത്ത പാഴ്കുഴപ്പമേയുള്ളു.
സച്ചിദാത്മാനന്ദശ്രീപീയൂഷലഹരിയിൽ
നിശ്ചലം വാഴ്ക കുഞ്ഞേ! മംഗളം ശാന്തി:ശാന്തി!"

# കേരളത്തിലെ പുരാതന



# പള്ളികൾ

(വി. സി. ജോർജ്ജ് ബി. ഏ. എൽ. റ്റി.)

കേരള ക്രിസ്ത്യാനികളുടെ വക പല ദേവാലയങ്ങളും ഹിന്ദു ക്ഷേത്രങ്ങളുടെ സ്ഥാനത്തോ അവയ്ക്കു വളരെ അടുത്തോ സ്ഥാപിതമായി എന്ന ചരിത്രസംഭവം നിഷേദ്ധ്യമല്ലാ. മാർ തോമ്മാ ശ്ലീഹാ ഇവിടെ മതപ്രസംഗംചെയ്തതിനെത്തുടൻ്റ മാമ്മോദീസാമുങ്ങി ക്രിസ്ത്യാനികളായവരിൽ പ്രമുഖന്മാർ ഹിന്ദുമതാചാര്യന്മാരായിരുന്ന ബ്രാഹ്മണരായിരുന്നതത്രെ ഇതിന്റെ പ്രധാന കാരണം. ഗ്രാമത്തിലെ പ്രബലന്മാരായ ബ്രാഹ്മണർ ക്രിസ്തുമതം സ്വീകരിച്ചതു നിമിത്തം ഹിന്ദുക്ഷേത്രം തന്നെ ക്രൈസ്തവ ദേവാലയമായി പരിവർത്തനം ചെയ്തതിനും ഉദാഹരണങ്ങൾ ഇല്ലാതില്ലാ. പാലയൂർ ഗ്രാമത്തിൽ ഇപ്രകാരമാണു സംഭവിച്ചതു്. കേരളോൽപത്തി എന്ന പ്രമാണഗ്രന്ഥത്തിൽ കേരളത്തിലെ അറുപത്തിനാലു ബ്രാഹ്മണഗ്രാമങ്ങളെ പ്രതിപാദിക്കുന്നുണ്ടല്ലൊ. വടക്കൻ പ്രദേശങ്ങളിലെ 32 ഗ്രാമങ്ങളിൽ പ്രധാനമായ ഒന്നായിരുന്നു പാലയൂർ. പാലയൂർ ഗ്രാമത്തിന്റെ "ബ്രാഹ്മണ്യ"ത്തെ പററി തോമ്മാ പർവ്വം ഇങ്ങനെ കീർത്തിക്കുന്നു.

"അവനിസുരവരനികരമനവധി നിറഞ്ഞുള്ളോ
രാദിമുഖ്യസ്ഥലമാണാസ്ഥലം തുലോം
അവരുടെയഗ്രഹനിരയുമതിനിടയിലമ്പല
മഹോമഹാ കേമമാണതിന്നന്തികെ
മതിലുകളുമതിനുടയമഹിമകളുമിടയ്ക്കിടെ
മാളികക്കൂട്ടവും കൊട്ടാരമേടയും
മതിയിലതികുതുകമേരമിയലുമൊരു ഗോപുരം
മാർ തോമ്മാ ശ്ലീഹായ്ക്കു കാണായി ദൂരവെ.
പട്ടരയോട്ട പല കുടികളതിനുടെ സമീപത്തു
പാക്കുന്നു ശൂദ്ര ജാതിക്കാർ പല വിധം"

ഈദൃശമായ പാലയൂർഗ്രാമത്തിൽ മാർതോമാ പ്രവേശിച്ചപ്പോൾ അവിടെ അധിവസിച്ചിരുന്നവരെപ്പററി ....മാപർവ്വം തുടൻ്റ പറയുന്നു.

"കീർത്തിയേറിയ ഗ്രാമം പാലയൂരതിലന്നു
പാർത്തുവന്ന മതക്കാർ നാൽപതിൽ പരമല്ലൊ



അമ്പലവാസികളും ആഢ്യഭൂസുരന്മാരും
വമ്പേറും ജനങ്ങളുമുണ്ടനേകമവിടെ ......
വമ്പിച്ച വിഷ്ണുക്ഷേത്രം ഭദ്രകാളീ ഗൃഹങ്ങൾ
അമ്പലങ്ങളിങ്ങനെ ഇമ്പമായി പലതുണ്ടു്
ഓത്തു പഠിപ്പിക്കുന്ന ഓത്തുശാലയും
മഹാ ഓത്തന്മാരായ വിപ്ര വൈദികന്മാരുമുണ്ടു്"

ഇപ്രകാരമുള്ള ഒരു ബ്രാഹ്മകേന്ദ്രത്തിലാണു ശ്ലീഹാ മുകളിലെക്കെറിഞ്ഞ വെള്ളം താഴൊട്ടു വീഴാതെ വായുമണ്ഡപത്തിൽ ഗോളമാലകളായി നിറുത്തിയ അത്ഭുതകർമ്മത്താൽ ക്രിസ്തുമതത്തിന്റെ ദൈവീകത്വത്തെ ആശ്ചര്യപരതന്ത്രന്മാരായ ആഢ്യന്മാരാദിയായവർക്കു വെളിപ്പെടുത്തിയതു്.

"അമ്പലക്കുളമതിലിറങ്ങി മുനിവരൻ
അമ്പുള്ളനാഥനോടപേക്ഷകളും കഴിച്ചു
കർത്താവു മിശിഹായെ ചിത്തത്തിൽ നിരൂപിച്ചു
മാർത്തോമാ കരം കൊണ്ടു വെള്ളംകോരിയെറിഞ്ഞു
മേലോട്ടെറിഞ്ഞു ജലം വെള്ളിക്കട്ടകൾ പോലെ
മേൽ ഭാഗത്തങ്ങു നിന്നു താഴെ പതിച്ചീടാതെ

കീഴെ ജലക്കുഴിയും മായം കൂടാതെ കണ്ടു

വിസ്മയപ്പെട്ടു, പിന്നെ സത്യബോധവുംവന്നു. തൽക്ഷണം രക്ഷയ്ക്കുള്ള മാമ്മോദീസായും മുങ്ങി. ശിക്ഷയാൽ ഈശോദാസരായി മനം തിരിഞ്ഞു അടുത്തുനടന്ന സംഗതി തോമ്മാ പർവത്തിൽ ഇങ്ങനെ വിശദീകരിക്കുന്നു-

"ക്ഷണമവിടെ മുനിവരനുമമിതതരകൌതുകം-
ക്ഷേത്രവും പള്ളിയായ്നിർമ്മിച്ചുധാർമ്മികൻ"

ക്ഷേത്രം പള്ളിയായി തീർന്ന പരിവർത്തനം പാലയൂർ സംഭവിച്ചുവെങ്കിലും മാർതോമ്മായുടെ മതപ്രസംഗംമൂലം രാജാവും രാജകുടുംബത്തിലെ മററംഗങ്ങളും ക്രിസ്ത്യാനികളായിതീർന്ന കൊടുങ്ങല്ലൂരിൽ അപ്രകാരം സംഭവിച്ചതായി ചരിത്രമില്ല. അവിടെ പട്ടണംതന്നെ ക്രൈസ്തവീകരിക്കുകയാണു ചെയ്തതു്. കോടിലിംഗപുരം മഹാദേവർ പട്ടണമായി. അവിടത്തെ ക്രൈസ്തവദേവാലയം പണിയുന്നതിനുള്ള പണം രാജാവു നൽകുകയുണ്ടായി. ശ്ലീഹാ അവിടെ മാമ്മോദീസാ മുക്കിയ നാനൂറു പേരിൽ മുപ്പത്തിരണ്ടു ബ്രാഹ്മണ ഇല്ലക്കാർ ഉൾപ്പെട്ടിരുന്നുവെങ്കിലും ഭൂരിപക്ഷം അബ്രാഹ്മണ ക്രിസ്ത്യാനികളായിരുന്നതുകൊണ്ടായിരിക്കാം ക്രൈസ്തവർക്കായി പുതിയ പള്ളി വെയ്ക്കുവാൻ സംഗതിവന്നതു്.

പാലയൂരിൽനിന്നു പറവൂരേക്കായിരുന്നു തോമ്മാ ശ്ലീഹാ സഞ്ചരിച്ചതു്. ഹൈന്ദവക്ഷേത്രത്തിലെ പ്രധാന ഉത്സവദിവസം ശ്ലീഹാ ബ്രാഹ്മണ പണ്ഡിതന്മാരെ അഭിമുഖീകരിച്ചു. ഇടിയേററു മരണമടഞ്ഞ ഹൈന്ദവപൂജകന്മാരേയും ആനക്കൊമ്പനെയും പുനർജ്ജീവിപ്പിക്കുകഎന്ന അത്ഭുതകർമ്മം മാർ തോമ്മാ ശ്ലീഹാ നിർവഹിച്ചു. പാലയൂരിലെപോലെ അവിടെയും സംഭവിച്ചു. "ക്ഷേത്രത്തിനു് മുകളിൽ കുരിശു സ്ഥാപിച്ചു അതു പള്ളിയായി രൂപാന്തരപ്പെടുത്തി"യെന്നത്രെ ചരിത്രം. തോമ്മാപർവം ആ സംഗതി സൂചിപ്പിച്ചിരിക്കുന്ന ഭാഗം ഇവിടെ ഉദ്ധരിക്കാം.

"കരുണയൊടുമുനിവരനുമതുപൊഴുതു ദേവക്കു
കർമ്മംകഴിയ്ക്കുന്നതന്ത്രി നമ്പൂരിതൻ
കര കമല മതിലിലയുമൊരുചെറിയ വാലുള്ള-
കൈവട്ടയിൽജലം വാങ്ങിച്ചുതൽക്ഷണം.
കരളിലധമിശിഹയുടെ കഴലിണനിനച്ചൊരു-
കൈനീർതളിച്ചപ്പോളാനയും വിപ്രരും
മരണവിധിലിഖിതമതുവിരവൊടുകടന്നുടൻ
മത്തോടുയത്തു പിടച്ചെണീററീടിനാർ
ഉദിതതരമുദിതമൊടുവിരവിനോടുരണ്ടാമ-
തൊന്നുകൂടിജ്ജലംകോരിമേൽപ്പൊട്ടെറി-
ഞ്ഞതുസമയമഴകൊടതുപലകുസുമസാദൃശ്യ
മായിച്ചമഞ്ഞപോലാശ്ചര്യമെത്രയും
ഉടനെമുനിതിലകനതിദ്ധടിതിയിലൊരു-
[illegible] കൈജലം
ഊഴിയിൽവീഴ്ത്തിനാൻമൂന്നാമതായതും
ഉടയജഗദധിപവരതനയനുടെ വൈഭവാൽ
ഉണ്ണിനമ്പൂരിമാർക്കുംഗർവകററുവാൻ
അവനിയതിലഴകൊടതു രുധിരതലമായൊലി
ച്ചശ്നിപോലേപരന്നാശ്ചര്യമങ്ങനെ
അതുപൊഴുതുവിവിധതരമവിടെനിവസിച്ചിരു
ന്നാളുകളാകവെരക്ഷകൻതൻമതം
അതിവിനയഭയസഹിതമഴകിനൊടുവിശ്വസി-
ച്ചന്നുതൊട്ടമ്മാനുവേൽവരംനേടിനാർ
അവരുടയ നയനമതിനുടനെമുനിതൽക്കാല
മമ്പലത്തിൽതന്നെ സ്ലീബനാട്ടീടിനാർ-

ഹൈന്ദവക്ഷേത്രങ്ങളുടെ സ്ഥാനത്തുതന്നെസ്ഥിതിചെയ്യുന്ന ക്രൈസ്തവദേവാലയങ്ങൾ സംഖ്യയിൽചുരുക്കമാണെങ്കിലും ഹിന്ദുക്ഷേത്രങ്ങളുടെ സമീപത്തുകാണപ്പെടുന്ന ക്രിസ്ത്യൻ പള്ളികൾ ഒട്ടുവളരെയുണ്ടു്. ഈ പള്ളികളുടെ സ്ഥാപനത്തിലും അഭിവൃദ്ധിയിലും ഹിന്ദുക്കളായ നാടുവാഴികളും പ്രഭുക്കന്മാരും അത്യധികം ഉത്സുകരായിരുന്നതത്രേ ഈ അവസ്ഥയ്ക്കു പ്രധാന ഹേതു.

നമ്മുടെ ശ്രദ്ധാവിഷയമായ കാലത്തു കേരളത്തിൽ ഡസൻകണക്കിനു രാജ്യങ്ങളും, നാടുവാഴികളും ഉണ്ടായിരുന്നുവെന്നുള്ള വാസ്തവം നാം വിസ്മരിക്കരുതു്. 1729-ൽ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ദിഗ്വിജയോദ്യമങ്ങൾക്കു സാഫല്യം കൈവരുന്നതിനു മുമ്പു തിരുവിതാംകൂർ "കേരളത്തിൽ ലഘുതരങ്ങളായ രാജ്യങ്ങളിലൊന്നായിരുന്നു" എന്നു സർ ഇവാൻകോട്ടൻ പ്രസ്താവിച്ചിട്ടുള്ളതിൽ അവാക്തിയോ അതിശയോക്തിയോ ഇല്ലാ. തൃപ്പാപ്പൂർ രാജകുടുംബത്തിന്റെയൊ തിരുവിതാംകൂർ രാജകുടുംബത്തിന്റെയൊ പ്രശസ്തി കേരളത്തിലെ ഇതര രാജകുടുംബങ്ങളിൽ പലതിനും ഉണ്ടായിരുന്നില്ലെങ്കിലും തിരുവിതാംകൂറിനുണ്ടായിരുന്നതിൽ അധികം ഭൂവിസ്തൃതിയുണ്ടായിരുന്ന ഇതരരാജ്യങ്ങൾ ധാരാളമായിരുന്നു എന്നുള്ളതിനെ നിഷേധിച്ചുകൂടാ. തിരുവിതാംകൂറിനെ അപേക്ഷിച്ചു വിസ്തീർണ്ണം കുറഞ്ഞ രാജ്യങ്ങളും ഒട്ടുവളരെയുണ്ടായിരുന്നു. തിരുവിതാംകൂർ, വടക്കുംകൂർ, തെക്കുംകൂർ, ആററിങ്ങൽ, ദേശിംഗനാടു്, കായംകുളം, ഇളയിടത്തുസ്വരൂപം, പുറക്കാടു്, പെരുമ്പടപ്പു്, ആലങ്ങാടു്, പറവൂർ, ഇടപ്പള്ളി, കൊടുങ്ങല്ലൂർ, കോഴിക്കോടു്, താനൂർ, കായംകുളം, മാടത്തിൻകൂർ, മണക്കുളം, മരുതൂർകുളങ്ങര, മങ്കട ഇങ്ങനെ ഏതാനും നാട്ടുരാജ്യങ്ങളുടെ പേരു പറഞ്ഞിട്ടു്, ഭൂവിസ്തൃതി അനുസരിച്ചുള്ള ഏറെക്കുറവുകൾ അസ്പദമാക്കി ഒരു ലിസ്റ്റ് തയ്യാറാക്കണമെന്നു് ആവശ്യപ്പെട്ടാൽ പ്രഥമസ്ഥാനം ഏതിനു് അന്തിമസ്ഥാനം ഏതിനു, എന്നു നിർണ്ണയിക്കുവാൻ സാധിക്കുന്ന സമർത്ഥന്മാർ കേരളക്കരയിൽ എത്രയുണ്ടെന്നു കണ്ടുതന്നെ അറിയണം. മീനച്ചിൽ കർത്താവു്, പാലിയത്തച്ചൻ, ചെങ്ങഴിനമ്പ്യാർ, കോടശ്ശേരി കർത്താവു്, പനമുഖം കയ്മൾ, കൊരട്ടി കയ്മൾ, അഞ്ചികയ്മൾ, പുത്തൂർ നമ്പിടി, ഇങ്ങനെ കേരളത്തിലെ നാടുവാഴികളുടെ വേറൊരു പട്ടിക തയ്യാറാക്കിയാൽ ഈ ലിസ്റ്റിൽ പെട്ടവർക്കു് ആദ്യത്തെ ലിസ്റ്റിൽ സൂചിതരായ നാടുവാഴികളെക്കാൾ താണ പടിയാണു് ഉണ്ടായിരുന്നതെന്നു് ആരെങ്കിലും പ്രസ്താവിച്ചാൽ അതു വാസ്തവമാകാനാണു സാംഗത്യം. ഇനിയും കരപ്പുറത്തെ മുപ്പതിനായിരം, പടുതലത്തെ മൂന്നൂറു്, കടമത്തുരുത്തിയിലെ മൂന്നൂറു് ഇങ്ങനെ ചില പ്രാദേശികശക്തികളുടെ പേരും പറയേണ്ടതുണ്ടു്. ഇവരിൽ ചിലക്കു നമ്മുടെ ഒന്നും രണ്ടും പട്ടികയിലെ ഒന്നാംതരക്കാരെപ്പോലും കിടുകിടാ വിറപ്പിക്കുവാനുള്ള ക-

രബലവും കരകളും ഉണ്ടായിരുന്നുവെന്നു നാം ഓർമ്മിക്കേണ്ടിയിരിക്കുന്നു. ഏതാനും ഡസൻ ഭടന്മാർ മാത്രം സ്വാധീനമുണ്ടായിരുന്ന ഡച്ചു കമ്പനിയുദ്യോഗസ്ഥന്മാർ കൊല്ലത്തെ റാണിയുടെ കൊട്ടാരം കൊള്ളിവച്ചു വെണ്ണീറാക്കിയ കഥ നാം വിസ്മരിക്കരുതല്ലോ.

ഇങ്ങനെ ദശക്കണക്കിന്, — വേണമെങ്കിൽ ശതക്കണക്കിനെന്നു പറയാം,- കേരളത്തിലുണ്ടായിരുന്ന നാട്ടുവാഴികളുമായി കേരളത്തിലെ നസ്രാണികൾ അടുത്തു പെരുമാറേണ്ടിയിരുന്നതിനാലും നാട്ടുവാഴികളുടെ സമരങ്ങളിലും മൽസരങ്ങളിലും അവർ ഭാഗഭാക്കുകളാകേണ്ടിവന്നതിനാലുമത്രെ നസ്രാണികൾ വിവിധ രാജ്യാതിർത്തികളെ അതിലംഘിച്ച് ഒരു വമ്പിച്ച ജനസമൂഹമായിക്കഴിയാനും ആയുധാഭ്യാസത്തിലും ആയോധനതന്ത്രത്തിലും വൈദഗ്ദ്ധ്യം സമ്പാദിക്കാനും അവർക്കു സന്ദർഭമുണ്ടായതു്.

ഇന്നത്തെ ഭാരതീയ ക്രിസ്ത്യാനികൾ വിഭിന്ന സമ്പ്രദായങ്ങളിലുള്ള രാഷ്ട്രാധികാരത്തിനു വിധേയരായിട്ടത്രെ കഴിയുന്നതു്. പ്രജായത്തഭരണത്തിന്റെയും ഉത്തരവാദിത്വഭരണത്തിന്റെയും സ്വേച്ഛാധിപത്യത്തിന്റെയും ദുർഭരണത്തിന്റെയും വകഭേദങ്ങൾ അവർക്കനുഭവപ്പെടുന്നു. അവരിൽ ചിലർ ബ്രിട്ടന്റെ നേരിട്ടുള്ള ഭരണത്തിലും ചിലർ പോർട്ടുഗീസ് സാമ്രാജ്യസീമയിലും വേറെ ചിലർ ഫ്റഞ്ച് റിപ്പബ്ളിക്കിൽ ഉൾപ്പെട്ടും ഇനിയും ചിലർ നവാബിന്റെ ഭരണത്തിലും വേറൊരു വിഭാഗം നൈസാമിനധീനരായും ചിലർ മഹാരാജാക്കന്മാരാൽ ഭരിക്കപ്പെട്ടും ജീവിച്ചുപോരുന്നു. പതിനേഴാം നൂററാണ്ടിൽ കേരളത്തിൽ നിവസിച്ചിരുന്ന ക്രിസ്ത്യാനികളുടെ അവസ്ഥയും ഏതാണ്ടിപ്രകാരമായിരുന്നു. റോമായിൽ നിന്നു മാർപ്പാപ്പായുടെ പ്രതിനിധികളായി വന്ന കർമ്മലീത്താ വൈദികസംഘത്തിൽ ചരിത്രകാരനായ വിൻചെൻസോമരിയാ അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ കേരളക്രിസ്ത്യാനികളെപ്പററി പറയുന്നതിപ്രകാരമാണു്: "ആദ്യം അങ്കമാലിയിലേതെന്നും ഇപ്പോൾ കൊടുങ്ങല്ലൂരേതെന്നും പറയപ്പെടുന്ന അവരുടെ സഭ (86) എൺപത്തിയാറിടവകയിൽ പെട്ട രണ്ടുലക്ഷത്തിലധികം അംഗങ്ങളുള്ളതായി വർദ്ധിച്ചിരിക്കുന്നു. ഈ ദേവാലയങ്ങളിൽ ഇരുപത്തിയെട്ടുംകൊച്ചിരാജ്യത്തിൽ തന്നെയാണു്. കടുത്തുരുത്തിയിൽ (ചിലർപറയുന്നപ്രകാരംവടയാററു് അഥവാ അവിടെ ശേഖരിക്കപ്പെടുന്ന കുരുമുളകിന്റെ ആധിക്യം കൊണ്ടു കുരുമുളകിൻറാണിയുടേതു് എന്നറിയപ്പെടുന്ന രാജ്യത്തിൽ) ഇരുപത്തിയഞ്ചുണ്ടു്. തെക്ക

ൻക്രൂറിൽ ഒൻപതും കരിമ്പയിൽ ഏഴുമുണ്ടു്. ബാക്കിയുള്ളവയെല്ലാം ഓരോന്നിലും മൂന്നോ നാലൊ വീതം ഇരുപതോളം നാട്ടുവാഴികളുടെ ഭരണത്തിലാകുന്നു." "കരിമ്പയി" എന്നു് കർമ്മലീത്താ സന്യാസി നാമകരണം ചെയ്യുന്നതു് ഏതു ദേശത്തെ ഉദ്ദേശിച്ചാണെന്നു മനസ്സിലാകുന്നില്ല. കൊല്ലത്തിനു പകരമുള്ള "കൊളംബം" എങ്ങനെയോ "കരിമ്പയി" ആയെന്നു് ഊഹിക്കാമെങ്കിലും പ്രസ്തുത ഗ്രന്ഥകാരൻ തന്നെ കൊല്ലത്തെ ഉദ്ദേശിച്ചു "കൊവുലാനോ" എന്നു ഉപയോഗിച്ചിട്ടുള്ള സ്ഥിതിക്കു് പ്രസ്തുത ഊഹം സ്ഥാനസ്ഥിതമാകുമോ? ഏതായാലും മുൻകാലങ്ങളിലെ നാട്ടുവാഴികൾ, സ്വരൂപിയോ, സാമന്തനൊ, സ്വതന്ത്രനൊ ഏതവസ്ഥയിൽ ഇരുന്നവർ ആയിരുന്നാലും, ക്രൈസ്തവദേവാലയങ്ങളെ പ്രത്യേകവിധത്തിൽ പരിരക്ഷിച്ചുവെന്നു വിശ്വസിക്കുന്നതു സുസംഗതം തന്നെ.

ആദ്ധ്യാത്മികമായും സാമൂഹ്യമായും ഒരേ ഒരു നേതാവിന്റെ കീഴിൽ ബന്ധിച്ചു് വിവിധ രാജ്യങ്ങളിൽ ചിതറിക്കിടന്ന ശക്തിയുക്തമായ ഒരു സമുദായത്തിനു് നാട്ടുവാഴികളുടെ ജയാപജയങ്ങൾ നിർണ്ണയിക്കുന്നതിൽ സ്ഥായിയായ ഒരു സ്ഥാനം ഉണ്ടായിരുന്നതു സ്വാഭാവികം മാത്രമായിരുന്നു. നസ്രാണിപ്പട ഏതു രാജാവിനെ സഹായിച്ചോ ആ രാജാവിനു വിജയം സുനിശ്ചിതമായിരുന്നതിനാൽ നസ്രാണിസമുദായത്തെ ദ്രോഹിക്കുകയോ പീഡിപ്പിക്കയോചെയ്യുവാൻ യാതൊരു നാട്ടുവാഴിയും തുനിഞ്ഞില്ല. ഇങ്ങനെ നസ്രാണി സമുദായം "തുറുപ്പുചീട്ടാ"യി കഴിഞ്ഞ കാലങ്ങളിൽ പല നാട്ടുവാഴികളും നസ്രാണിനേതാക്കന്മാരെ മാടമ്പികളും തരകന്മാരും ആയി ഉയർത്തുകയും അവരുടെ മതാരാധനയ്ക്കു വേണ്ടി ദേവാലയങ്ങൾക്കു സ്ഥലവും ധനവും നിത്യവിളക്കിനുള്ള വകകളും ഉദാരമായി കല്പിച്ചുകൊടുക്കുകയും ചെയ്തു: ക്രിസ്ത്യാനികളുടെ പ്രതാപം ഹേതുവായി നാട്ടുരാജാക്കന്മാരും പോർട്ടുഗീസുകാർ, ഡച്ചുകാർ എന്നീ യൂറോപ്യന്മാരും തമ്മിൽ നടന്ന പല ഉടമ്പടികളിലും ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം നീതിന്യായപരിപാലനത്തിന്റെ കാര്യം പ്രത്യേകം എടുത്തു പറയേണ്ടിവന്നിട്ടുണ്ടെന്നുള്ള സംഗതിയും പ്രസ്താവയോഗ്യമാണു്. 1662-ൽ ഡച്ചുകാരും തിരുവിതാംകൂറും തമ്മിൽ നടന്ന ഉടമ്പടി ഇതിനെ ഉദാഹരിക്കുന്നു. കൊച്ചിയും ഡച്ചുകാരും തമ്മിലുണ്ടായ ഒരുടമ്പടിയിൽ തീരദേശക്രിസ്ത്യാനികളുടെയും മററു ക്രിസ്ത്യാനികളുടെയും കാര്യത്തിൽ നീതിന്യായനിർവ്വഹണാധികാരം പോർട്ടുഗീസുകാരുടെ കാലത്തുണ്ടായിരുന്ന സമ്പ്രദായത്തിൽ ഇരുകൂട്ടരുടെയും നിയന്ത്രണത്തിൽ ആയിരിക്കണമെന്നു വ്യവസ്ഥചെയ്തിരുന്നു. പോർട്ടുഗീസുകാരും കൊല്ലവും തമ്മിൽ ഉണ്ടായ ഒന്നാമത്തെ ഉടമ്പടിയിൽ ക്രിസ്ത്യാനികളെ യൂറോപ്യന്മാരുടെ പ്രത്യേകസംരക്ഷണയിൽ വെക്കുന്ന ഒരു വ്യവസ്ഥയുണ്ടായിരുന്നുവെന്നുള്ളതും വക്തവ്യമത്രെ. നസ്രാണികളെ സംബന്ധിച്ചു കുറെവിസ്താരം നടത്തുന്നതിനു സാധാരണ ഉദ്യോഗസ്ഥന്മാർക്കു അധികാരമില്ലായിരുന്നു. ആ ചുമതല നാട്ടുവാഴിയോ പ്രധാനമന്ത്രിയോ വഹിക്കേണ്ടിയിരുന്നു. ചേരമാൻ പെരുമാളിന്റെ കാലത്തു നസ്രാണികൾക്കു ലഭിച്ച സ്ഥാനങ്ങളും ആനുകൂല്യങ്ങളും കൊണ്ടു മാത്രം ഈ പ്രത്യേകസ്ഥിതി ക്രിസ്ത്യാനികൾക്കുണ്ടായതല്ലാ. മുകളിൽ സൂചിപ്പിച്ച കർമ്മലീത്താ ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നതു നോക്കുക. തങ്ങൾക്കധീനരായി അധികം ക്രിസ്ത്യാനികൾ ഉള്ള നാട്ടുവാഴികളെ അധികം ഭയപ്പെടുകയും ആദരിക്കുകയും ചെയ്യുന്നു. അവർ അധികം ബലമുള്ളവരെന്നു പരിഗണിക്കപ്പെടുകയും ചെയ്യുന്നു. ആകയാൽ നാട്ടുവാഴികൾ വിശ്വസ്തരും സത്യവാദികളും എന്ന സാമാന്യയോഗ്യതകളോടുകൂടിയ ക്രിസ്ത്യാനികളെ അവരിൽ നിന്നു സിദ്ധിക്കുന്ന ഉപകാരം പ്രമാണിച്ചും അവരിൽ നില കൊള്ളുന്ന യോഗ്യതകൾ ഹേതുവായും അത്യധികം സ്നേഹിക്കുന്നു.

വിൻചെൻസൊമരിയാ തുടർന്നു പറയുന്നു;"ഭവനങ്ങൾക്കു പടിപ്പുര പണിയിക്കുക, ഇതു ബ്രാഹ്മണരുടെ പ്രത്യേകാവകാശമാണു്. എങ്കിലും ക്രിസ്ത്യാനികൾക്കും അതിനു സ്വാതന്ത്ര്യമുണ്ടു്. ആനമേൽ സവാരി രാജാവിന്റെ അവകാശികൾക്കു മാത്രമേ അനുവദിച്ചിട്ടുള്ളുവെങ്കിലും അതും ക്രിസ്ത്യാനികൾക്കാവാം. ക്രിസ്ത്യാനികൾക്കു രാജാവിന്റെയും പ്രധാനമന്ത്രിയുടെയും സന്നിധിയിൽ ഇരിക്കുവാൻ സ്വാതന്ത്ര്യമുണ്ടു്. രാജപ്രതിനിധികൾക്കു മാത്രം അനുവദിക്കപ്പെട്ടിട്ടുള്ള പരവതാനിയേലിരുപ്പ് അവർക്കും ആവാം." എല്ലാ കേരളീയരാജ്യങ്ങളിലുംതന്നെ ക്രൈസ്തവ ദേവാലയങ്ങൾ, സങ്കേതങ്ങൾ അഥവാ അഭയസ്ഥാനങ്ങളായി അംഗീകരിക്കപ്പെട്ടിരുന്നു. എത്രകഠോരശിക്ഷയ്ക്കർഹനായ കുററക്കാരനായിരുന്നാലും ദേവാലയ സങ്കേതത്തിൽ പ്രവേശിച്ചാൽ ശിക്ഷയിൽനിന്നും ദണ്ഡനത്തിൽനിന്നും ഒഴിഞ്ഞിരിക്കാമായിരുന്നു. സങ്കേതലംഘനം ഒരു വലിയ പാതകമായി അക്രൈസ്തവർ പോലും കരുതിയിരുന്നു.

എന്നാൽ കേരളത്തിലെ എല്ലാ ഭാഗങ്ങളിലും എല്ലാ കാലങ്ങളിലും ക്രിസ്ത്യാനികൾ, കുസുമതല്പാവലംബികളായിരുന്നുവെന്നു നാം ചിന്തിക്കരുതു്. കുഴമ്പിലെ എറുമ്പ് എന്ന രീതിയിൽ അങ്ങുമിങ്ങും ചില നാട്ടുവഴികളും അവരുടെ അമാത്യമുഖ്യരും ക്രൈസ്തവവിരോധികളായി കാണപ്പെട്ടു. മതവിപ്രതിപത്തിയല്ലാ രാഷ്ട്രീയമായ അവകാശത്തർക്കങ്ങളും മററുതരത്തിലുള്ള അഭിപ്രായഭിന്നതകളുമാണു പ്രസ്തുത വിരോധത്തിനും തന്മൂലം ഉണ്ടായിക്കൊണ്ടിരുന്ന ബുദ്ധിമുട്ടുകൾക്കും കാരണമായിരുന്നതെന്നും പറയേണ്ടിയിരിക്കുന്നു. ഈ വക സാഹചര്യങ്ങളിൽ ദൈവസഹായവും മാർ തോമ്മായുടെ മാദ്ധ്യസ്ഥവും ക്രിസ്ത്യാനികളെ സമാശ്വസിപ്പിക്കുകയും പുരോഗമനോന്മുഖരാക്കുകയും ചെയ്തു.

മുകളിൽ സൂചിപ്പിച്ച വിൻചെൻസൊമരിയാ എന്ന കർമ്മലീത്താഗ്രന്ഥകാരൻ ക്രൈസ്തവപീഡനത്തിന്റെ പല ഉദാഹരണങ്ങളെയും അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ സംഗ്രഹിച്ചു ചേർത്തിട്ടുണ്ടു്. അവയിൽ ഒന്നുരണ്ടുമാത്രം ഇവിടെ ഉദ്ധരിക്കാമെന്നു കരുതുന്നു. അന്നത്തെ പല രാജ്യങ്ങളും ഇന്നു

(ശേഷം 32-ാം പേജിൽ)



# പാമ്പിന്റെ കഥ

(നാഗവള്ളിൽ
ആർ. എസ്സ്. കുറുപ്പ് ബി.എ.എൽ.റ്റി)

ഇടതൂർന്നു വളർന്നുനിൽക്കുന്ന പുല്ലുകൾക്കിടയിലൂടെ സ്വാതന്ത്ര്യമായി ഇഴഞ്ഞുനടന്നു് രാത്രികാലങ്ങളിൽ ഇരതേടുകയും പകൽസമയം സൂര്യരശ്മി കടന്നുചെല്ലാത്ത കുററിക്കാടുകൾക്കിടയിലെ കുളിർമ്മയിൽ കഴിച്ചുകൂട്ടുകയും ചെയ്യേണ്ട ഒരു ജീവി നീണ്ടുനിവന്നു കിടക്കുവാൻപോലും ഇടയില്ലാത്ത ഒരു ചെറുകുട്ടയിൽ ചുരുണ്ടുകൂടിക്കഴിയുക — അതായിരുന്നു ആ പാമ്പിന്റെ വിധി! പൊള്ളുന്ന വെയിലുള്ള പകൽസമയങ്ങളിൽപോലും അവൻ യജമാനന്റെ ആജ്ഞയനുസരിച്ച് ഫണമുയർത്തിനിന്നു് ആടണം. ഇരതേടി വെളിയിൽ നടക്കുവാനുള്ള രാത്രിസമയങ്ങളിൽ ആ കൊച്ചുകൂടയിൽ ചുരുണ്ടുകൂടി കഴിഞ്ഞുകൊള്ളണം. പ്രകൃതി നിശ്ചയിച്ച ജീവിതരീതിക്കു് നേരെ വിരുദ്ധമായിരുന്നു അവന്റേതു്.

നട്ടുച്ചയ്ക്കുപോലും സൂര്യകിരണങ്ങളുടെ ചൂടുള്ള രശ്മികൾക്കു പ്രവേശനം അനുവദിക്കാത്ത ഒരുവലിയ മുളംകാട്ടിനുള്ളിലാണു് അവൻ ജനിച്ചതു്. കുളിർകാറ്റേററു് ആ മുളങ്കാടു് മുഴങ്ങിയ മൂളിപ്പാട്ടായിരുന്നു അവന്റെ താരാട്ടു്. അങ്ങനെ ശൈശവംമുതൽക്കുതന്നെ അവനു് സംഗീതാഭിരുചിയുണ്ടായി.

ആ സംഗീതാഭിരുചിയാണു് അവന്റെ സ്വാതന്ത്ര്യജീവിതം നശിപ്പിച്ചതു്. മുളങ്കാടിന്റെ സംഗീതം ശ്രവിച്ചുസുഖിച്ചുപോന്ന അവൻ ഒരുദിവസം അതിലും ആകർഷകമായ ഒരു വിചിത്രമായ ഗാനംകേട്ടു് വെളിയിലിറങ്ങി അതു പുറപ്പെട്ടദിക്കിലേക്കു് ഇഴഞ്ഞു. ആ ശബ്ദത്താൽ ആകൃഷ്ടനായിത്തീർന്ന അവൻ അതിന്റെ ഉൽപ്പത്തിസ്ഥാനത്തെത്തി അതോടെ അവൻ സംപൂർണ്ണമായി ആ നാദവിശേഷം പുറപ്പെടുവിച്ചുകൊണ്ടിരുന്ന കുഴലിനുമുമ്പിലായിനിന്നു പത്തിവിതിർത്തു് സർവ്വവുംമറന്നു് ആടിത്തുടങ്ങി. ആ ഗാനം ക്രമേണ ഉയർന്നതോടെ അവന്റെ ലാസ്യവും അതോടൊന്നിച്ചുയർന്നു. അങ്ങനെ ആ ഗാനം ബ്രഹ്മത്തിൽ ലയിച്ചു. അവന്റെ കഴുത്തിൽ കാരിരുമ്പുപോലെ കഠിനമായ കരം പിടിമുറുക്കിയപ്പോഴാണു് അവൻ പരിതസ്ഥിതികൾക്കു പ്രജ്ഞനായതു്. പക്ഷെ വാപൊളിച്ചു വിഷം വമിക്കുവാൻപോലും കഴിയാത്തവണ്ണം അവൻ കുഴങ്ങിപ്പോയി. അവൻവാലിട്ടടിച്ചു. ചുററിപ്പിടിച്ചു. തലയിട്ടുകുടഞ്ഞു. പക്ഷെ രക്ഷപെടുവാൻ കഴിഞ്ഞില്ല.

അവർ അവനെ നിരായുധനാക്കി. പ്രകൃതി അവനു സ്വയരക്ഷാർത്ഥം നൽകിയിരുന്ന ആ മാരകമായ ആയുധം — അവന്റെനിശിതമായ വിഷപ്പല്ലു് — നഷ്ടപ്പെട്ടതോടെ അവൻ കേവലമൊരു കൗതുകവസ്തുവായി തീർന്നു് നിരുപദ്രവിയായ ഒരു ജന്തു ആർക്കും അടുത്തുചെല്ലാം. ഇഷ്ടംപോലെ തൊട്ടുനോക്കാം. അറപ്പില്ലെങ്കിൽ മാലപോലെ കഴുത്തിൽ ചുററിയിടാം.



അവന്റെ അടിമത്തത്തിന്റെ ആദ്യകാലങ്ങളിൽ അവനു് അവന്റെ നിസ്സഹായത പൂർണ്ണമായി മനസ്സിലായിരുന്നില്ല. അന്നു് കൂടയുടെ മൂടിതുറന്നാലുടൻ അവൻ ഉഗ്രമായി ചീററുമായിരുന്നു. പത്തിഉയർത്തിപ്പിടിച്ചു് നാലുപാടും ചലിക്കുന്ന കണ്ണുകളാൽ നോക്കുമായിരുന്നു. അവന്റെ യജമാനനായ ആ പാമ്പാട്ടിയെ പലതവണ അവൻ ചുററിക്കൊണ്ടു് കഠിനമായി കൊത്തിയിട്ടുപോലുമുണ്ടു്.

പക്ഷെ ക്രമേണ അവന്റെനില അവനു ബോദ്ധ്യമായെന്നുതോന്നുന്നു. അവൻ ചുററിയതുകൊണ്ടോ കൊത്തിയതുകൊണ്ടോ യാതൊരു ഫലവുമില്ലെന്നു് ആ ജീവിക്കു മനസ്സിലായിരിക്കണം. ഉഗ്രനായ ആ ജീവി ശാന്തനായി. അവന്റെ മൂർഖത്വം മാറി. അവൻ സകലതും ശാന്തമായിസഹിക്കുന്ന അടിമയായി.

ഇന്നവൻ ചീററാറില്ല. കൊത്തുന്ന കാര്യംപോലും മറന്നതുപോലെതോന്നും. കൂടയുടെ മൂടിതുറന്നാലുടൻ അലസമായി അവൻ പുറത്തിറങ്ങും. കുഴൽവിളികേട്ടാലുടൻ പത്തിവിതിർത്തി ആടിതുടങ്ങും. അതുനിന്നാലുടൻ തലതാഴ്ത്തി ചുരുണ്ടുകിടക്കും. അവന്റെജീവിതം കേവലം യാന്ത്രികമായിത്തീർന്നു.

ആ കൊച്ചുകൂടയിൽ ചുരുണ്ടുകൂടിക്കിടന്നു കിടന്നു് അവന്റെ ഓജസ്സുംതേജസ്സുമെല്ലാം നശിച്ചു. ഇരയേയും എതിരാളിയേയും ഒന്നുപോലെ അസ്തചേതനമാക്കുവാൻ കെൽപ്പുണ്ടായിരുന്ന ആ കണ്ണുകളുടെ കാന്തി മങ്ങിപ്പോയി. കേൾക്കുന്നവരുടെ കരളു കിടുകിടുപ്പിക്കുന്ന ആ ഉഗ്രമായ ചീററലിന്റെ ശക്തി പൊയ്പോയി. ആ ഉടലിന്റെ കൊഴുപ്പും കമനീയതയും കുറഞ്ഞു. അവന്റെ ഉടലും ഉയിരും ഒന്നുപോലെ മുരടിച്ചുകഴിഞ്ഞു. പത്തി വിരിച്ചു നിന്നു

ദീർഘനേരം ആടുവാൻ പോലും അവനു കെൽപ്പില്ലാതായി.

× പകലും രാത്രിയിലും ആ കൊച്ചുകൂടയ്ക്കുള്ളിൽ കഴിഞ്ഞുകൂടുന്ന അവൻ എന്നെന്നേക്കുമായി നഷ്ടപ്പെട്ടുപോയ സ്വാതന്ത്ര്യജീവിതത്തെക്കുറിച്ചു ചിന്തിക്കുന്നുണ്ടായിരിക്കാം. നേരിയ നെടുവീർപ്പുകൾ ആ അടച്ചുകെട്ടിയ കൂടയ്ക്കുള്ളിൽനിന്നും മുഴങ്ങുന്നതെന്തിന്? പിടയ്ക്കുന്ന ശബ്ദം അതിൽനിന്നും പുറപ്പെടുന്നതെന്തു്? അവ വേദനിക്കുന്ന ഒരാത്മാവിൻെറ ദീനരോദനങ്ങളല്ലേ? പല പല പട്ടണങ്ങളിലും നാട്ടിൻപുറങ്ങളിലും അവൻ യജമാനനുമൊന്നിച്ചു പോയിട്ടുണ്ടു്. പരസഹസ്രം ആളുകളുടെ മുമ്പിൽ അവൻ പത്തിവിരിച്ചാടിയിട്ടുണ്ടു്. പലരും അവനെ കൗതുകത്തോടെ നോക്കിനിന്നിട്ടുണ്ടു്. പക്ഷെ അവയൊന്നും അവനു നേരിട്ട നഷ്ടത്തിനു പരിഹാരമായില്ല.

സ്വതന്ത്രമാകുവാൻ അവൻ പലതവണ ശ്രമിച്ചിട്ടുണ്ടു്. കൂട തുറന്നു് അവനെ വെളിയിലിറക്കുമ്പോൾ പലപ്പോഴും അവൻ സ്വതന്ത്രനാകുവാൻകൊതിച്ചു മുന്നോട്ടിഴഞ്ഞുനോക്കും. പക്ഷെ മൂന്നടിമുന്നോട്ടു പോകും മുമ്പായിത്തന്നെ അവൻെറ യജമാനൻ അവനെ പിടിച്ചെടുത്തു കൂടയിലിടും. ക്രമേണ അതും അവൻ ചെയ്യാതായി.

അങ്ങനെ കേവലം യാന്ത്രികമായ വിരസതയിലൂടെ ആ ജീവിതം മുന്നോട്ടിഴഞ്ഞുപൊയ്ക്കൊണ്ടിരുന്നു. ജീവിതം കാമ്യമാക്കുന്നതൊന്നും ആ ജീവി അറിഞ്ഞിട്ടുപോലുമില്ല. ഉടലിൻെറയും ഉയിരിൻെറയും ഉഗ്രങ്ങളായ തേക്കങ്ങളെല്ലാം ആ കൊച്ചുകൂടയ്ക്കുള്ളിലെ ഇടുങ്ങിയ അന്തരീക്ഷത്തിൽ ഒതുങ്ങിയൊടുങ്ങിപ്പോയി. ഹൃദയത്തിൻെറ വികാരവായ്പും സ്വപ്നങ്ങളുമെല്ലാം വാടിക്കൊഴിഞ്ഞു. മരണത്തിൽ കവിഞ്ഞൊന്നും ആ ജീവിക്കു പ്രതീക്ഷിക്കുവാനില്ല.

പല തവണ അവൻ പടം പൊഴിച്ചു. പടംപൊഴിച്ചു് പുതിയ പടം ധരിക്കുന്നതു യൗവനോജ്ജീവനമാണു്. പക്ഷെ അങ്ങനെ പുതുക്കിയ യൗവനം കൊണ്ടു് ആ അടിമയ്ക്കെന്തു് പ്രയോജനമാണുള്ളതു്? ആ കൂടയ്ക്കുള്ളിൽ ചുരുണ്ടുകിടക്കുന്നതെന്തിനു്?

സ്വതന്ത്രമായ അന്തരീക്ഷത്തിൽ ജീവിക്കുന്ന പാമ്പുകൾ പടം പൊഴിച്ചു പുതിയ പടം ധരിച്ചുകഴിയുമ്പോൾ നവീനമായ കാന്തിയോടും ഉന്മേഷത്തോടും കൂടി ജീവിതമാസ്വദിക്കുവാൻ തുടങ്ങും. ഇരയേയും ഇണയേയും അവർ ഉന്മേഷത്തോടെ തിരക്കിനട

(30-ാംപേജിൽനിന്നും തുടർച്ച)

നാമാവശേഷമായിത്തീർന്നിട്ടുള്ളതിനാൽ രാജ്യത്തിൻെറ പേരും മററും ഇവിടെ വിട്ടുകളയുന്നു.

"—നാടുവാഴിക്കു ക്രിസ്ത്യാനികളുടെ പേരിൽ അപ്രീതി ജനിക്കുകയാൽ അവർ വളരെ മുമ്പല്ലാതെ തങ്ങളുടെ ദേവാലയത്തിനു മുമ്പിൽ സ്ഥാപിച്ചിട്ടുണ്ടായിരുന്ന കുരിശിനെ പിഴുതുകളയുന്നതിനു ഏതാനും ഭടന്മാരെ പറഞ്ഞയച്ചു. ഭടന്മാർ വളരെ നേരം ഉററു ശ്രമിച്ചിട്ടും കുരിശിനെ ഇളക്കുവാൻ സാധിച്ചില്ല. അവർ അനന്തരം ആനയെ വരുത്തി. ആ മൃഗത്തിൻെറ സഹായത്താൽ കുരിശിനെ ഇളക്കി നിലത്തിട്ടു. രോഷാകുലരായ ഭടന്മാർ ഇതുകൊണ്ടും തൃപ്തിപ്പെടാതെ കുരിശുമരം നദിയിൽ ഇടുകയും അതു ഒഴുക്കിൽപെട്ടു് ആ പ്രദേശത്തിൽനിന്നു ദൂരത്തെങ്ങോ പോയി മറയുമെന്നു ആശ്വസിക്കുകയും ചെയ്തു. ഒഴുക്കു ഒരുവിധം ശക്തിയായിരുന്നുവെങ്കിലും ഏതോ പ്രബലമായ എതിർശക്തിപ്രയോഗിക്കപ്പെട്ടുവെന്നവിധം കുരിശു മെല്ലെ ഇളകി മുകളിലേക്കു കയറുകയും ഏകദേശം ഒരു മൈൽ ദൂരെ ഒരു ക്രിസ്ത്യാനിയുടെ ഭവനത്തിനു സമീപം അൽഭുതവശാൽ കരയ്ക്കുറയ്ക്കുകയും ചെയ്തു. ഇതറിഞ്ഞു മററു ക്രിസ്ത്യാനികളും അവിടെ എത്തി ആഹ്ളാദപൂരിതരായി കുരിശിനെ സ്വീകരിച്ചു് ഒരു പുരകെട്ടി അതിൽ സൂക്ഷിച്ചു. ഈവിവരം ഗ്രഹിച്ചു അക്രൈസ്തവർ വീണ്ടും കുരിശിനെ നദിയിലെറിയാൻ ഉദ്യമിച്ചെങ്കിലും ഫലിച്ചില്ല. ദൈവഹിതത്താൽ സംഭവിച്ചതു മായയുടെ പ്രവർത്തനം മൂലമാണെന്നു അവർ ശഠിച്ചു."

മുട്ടത്തു നടന്ന ഒരു സംഭവത്തെപ്പററി ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നു. അവിടത്തെ പള്ളി ഹിന്ദുക്ഷേത്രത്തിനു വളരെയടുത്തായിരുന്നതിനാൽ ബ്രാഹ്മണപുരോഹിതന്മാർ അസ്വാസ്ഥ്യം പ്രകടിപ്പിച്ചുകൊണ്ടിരുന്നു. പള്ളിയിലെ മണിനാദം ക്ഷേത്രത്തിലെ കർമ്മാചാരങ്ങൾക്കും ഭൂതങ്ങളുടെ സ്വൈരവാസത്തിനും പ്രതിബന്ധമെന്നു് അവർ കരുതി. ഈ ബോധം കാലക്രമംകൊണ്ടും മാറിയില്ല. മണിനാദം തീർത്തും പുരോഹിതവൃന്ദത്തിനു ദുസ്സഹമായിത്തീർന്നു. കടശി ബ്രാഹ്മണർ പഴയ ക്ഷേത്രത്തെ ഇടിച്ചുപൊളിച്ചു പള്ളിയിൽനിന്നു കൂടുതൽ അകലത്തിൽ പുതുതായി പണിയിപ്പിച്ചു എന്നുള്ളതാണു് അനന്തരചരിത്രം.

വേറൊരുദിക്കിൽ ഒരു ബ്രാഹ്മണനും ഒരു കത്തനാരും തമ്മിൽ തർക്കമുണ്ടായി. കത്തനാരുടെ അവകാശവാദം ബ്രാഹ്മണനു ആക്ഷേപസൂചകമായി തോന്നുകയാൽ നാടുവാഴിയുടെ പക്കൽ പരാതി ബോധിപ്പിക്കുകയും നാടുവാഴി കത്തനാർക്കു അടിശിക്ഷ വിധിക്കുകയും ചെയ്തു. ശിക്ഷ രഹസ്യത്തിൽ നടത്തി അതിൽനിന്നുണ്ടാകാവുന്ന അനർത്ഥം ഒഴിക്കാമെന്നു നാടുവാഴി ഉറച്ചു. പക്ഷെ ആ രാത്രി തീർത്തും അപ്രതീക്ഷിതവും അഭൂതപൂർവ്വവുമായ ഒരനുഭവം അദ്ദേഹത്തിനുണ്ടായി. അഭിവന്ദ്യനെന്നു തോന്നിയ ഒരു വയോവൃദ്ധൻ നാടുവാഴിക്കു പ്രത്യക്ഷനായി അദ്ദേഹം മൃതപ്രായനായതുവരെ ഒരു വടികൊണ്ടു അദ്ദേഹത്തെ തുടരെ അടിച്ചുകൊണ്ടിരുന്നു. നാടുവാഴി ചെയ്ത തെററായ കുററാരോപണവും തുടർന്നുണ്ടായ ശിക്ഷാവിധിയും സംബന്ധിച്ചു അദ്ദേഹത്തെ ശാസിച്ച ശേഷമാണു് ഈ അടിശിക്ഷ നടത്തിയതു്. പ്രഭാതത്തിൽ അദ്ദേഹം ഊർദ്ധശ്വാസം വലിക്കുന്നതായി കാണപ്പെട്ടു. മരണത്തിനു മുമ്പായി തനിക്കു പററിയ അബദ്ധത്തെപ്പററി അദ്ദേഹം മനസ്താപപ്പെട്ടുവെന്നത്രെ ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നതു്. വൃദ്ധൻ വിശുദ്ധ തോമ്മായാണെന്നു വിശ്വസിക്കപ്പെട്ടു. മാർതോമ്മാ ക്രിസ്ത്യാനികളുടെ ചരിത്രത്തിൽ വൃദ്ധവേഷധാരിയായി തോമ്മാ അപ്പോസ്തലൻ ആ ജനസമുദായത്തിനു് വമ്പിച്ച അനുഗ്രഹങ്ങൾചെയ്തിട്ടുള്ളതായി നാം കാണുന്നു.

ക്കും. പക്ഷെ അവനു കഴിയുന്നതു് ആ കൂടയിൽ ചുരുണ്ടുകൂടി കിടക്കുവാൻ മാത്രം.

അങ്ങനെ അവന്റെ താരുണ്യം ക്ഷയിച്ചു. അവനും അവന്റെ യജമാനനും ഒരുപോലെ വൃദ്ധരായി. ആ വൃദ്ധനായ പാമ്പാട്ടി പലപ്പോഴും രോഗംകൊണ്ടു കിടപ്പിലായി. അപ്പോഴൊക്കെ ആ പാമ്പിനു ആഹാരം കിട്ടാതെയുമായി. അതോടെ അവന്റെ ശരീരംതന്നേ ശോഷിച്ചു് ദുർബലമായി. കൂടയിൽനിന്നും തല പൊക്കുവാൻപോലും കെല്പില്ലാതെ അവൻ രാപകൽ അതിനുള്ളിൽ അർദ്ധബോധാവസ്ഥയിൽ ചുരുണ്ടുകൂടിക്കിടന്നു.

ആരുമില്ലാതെ ഏകനായി ജീവിതത്തിന്റെ അന്ത്യകാലം കഴിച്ചുകൂട്ടേണ്ടിവന്ന നിർഭാഗ്യവാനായ ആ പാമ്പാട്ടി അവന്റെ ഏക സ്വത്തായ ആ പാമ്പിൻകൂടയും പേറിക്കൊണ്ടു പെരുവഴിയിലൂടെ വേച്ചുവേച്ചു പോകുമ്പോൾ ഒരു ദിവസം ഒരു ചുമടുതാങ്ങിയുടെ മുമ്പിൽ ഉരുണ്ടുവീണു മരിച്ചു. അങ്ങനെ അയാളുടെ ദുരിതഭാരമിറക്കിവെയ്ക്കുവാൻ അയാൾക്കു കഴിഞ്ഞു. അതോടെ അയാളുടെ ജീവിതയാത്രയും നിലച്ചു.

അയാളുടെ തലയിൽനിന്നും കൂട തെറിച്ചു ദൂരെപ്പോയി വീണു. വീഴ്ചയുടെ ശക്തിമൂലം അതിന്റെ മൂടി തുറന്നു അതിനുള്ളിൽ ചുരുണ്ടുകിടന്നിരുന്ന ജീവിയും വെളിയിലേക്കു തെറിച്ചുപോയി. അമ്പരന്ന പാമ്പു് നാലുപാടും നോക്കി. കുററിരുട്ടു്. അതു മെല്ലെ മുന്നോട്ടിഴഞ്ഞു. ആ വഴിയുടെ ഇരുവശങ്ങളിലും കുററിക്കാടുകളാണു്. അവൻ ഇഴഞ്ഞിഴഞ്ഞു ആ കാട്ടിലെത്തിയതോടെ അവന്റെ ഹൃദയമൊന്നു വികസിച്ചു. അവൻ സ്വതന്ത്രനായിക്കഴിഞ്ഞു. നവീനമായ ഒരുന്മേഷത്തോടെ അവൻ പത്തിവിതിർത്തു് ഉഗ്രമായി ഒന്നു ചീററി. നാലുപാടും അഭിമാനത്തോടെ നോക്കി. കുററിക്കാടുകളും പുൽക്കൊടികളും കണ്ടു് അവൻ പുളകം പൂശിയിരിക്കണം. ജീവപര്യന്തം തടങ്കലിനു വിധിക്കപ്പെട്ട ഒരുവൻ പെട്ടെന്നു സ്വതന്ത്രനായതുപോലെ അവൻ സന്തോഷംകൊണ്ടു പുളച്ചു. അവൻ ശരീരത്തിന്റെ ക്ഷീണം വകവയ്ക്കാതെ ആ സ്വാതന്ത്ര്യം അനുഭവിക്കുവാനെന്നോണം ആ കുററിക്കാടുകളിൽ ഇഴഞ്ഞുതുടങ്ങി.

വിരാമമില്ലാതെ ചിലച്ചുകൊണ്ടിരുന്ന ചീവീടുകൾ അവനു സ്വാഗതം പാടി. മിന്നാമിനുങ്ങുകൾ അവനു വഴി കാണിക്കുവാനെന്നോണം അങ്ങോട്ടുമിങ്ങോട്ടും പറന്നുകൊണ്ടേയിരുന്നു. രാപ്പൂക്കളുടെ തീവ്രമായ ഗന്ധം വഹിച്ചുകൊണ്ടു് ഒരു നേരിയ കാററു് അവനെ മന്ദമായി തലോടി. രാപക്ഷികൾ അവന്റെ തലയ്ക്കുമീതെക്കൂടി ചിലച്ചുകൊണ്ടു പറന്നു. പക്ഷെ സ്വാതന്ത്ര്യലബ്ധിയിൽ സർവവും മറന്ന ആ ജീവി അതൊന്നും അറിഞ്ഞില്ല.

സ്വവർഗ്ഗത്തിൽപെട്ട ഒന്നുരണ്ടു പാമ്പുകൾ ഇഴഞ്ഞുപോകുന്നതുകണ്ടു അവൻ സ്നേഹഭാവത്തിൽ അവയെ സമീപിക്കുവാൻ ഭാവിച്ചു. പക്ഷെ വളരെവേഗം ഇഴഞ്ഞു പൊയ്ക്കൊണ്ടിരുന്ന അവയുടെ അടുത്തെത്തുവാൻ ആ ദുർബ്ബലനു കഴിഞ്ഞില്ല.

അല്പസമയം അങ്ങനെ കഴിഞ്ഞപ്പോഴേക്കും കഠിനമായ വിശപ്പു് അവനെ ബാധിച്ചു. ഇരതേടി അവൻ അലഞ്ഞുതുടങ്ങി. പക്ഷെ ചിരകാലം ബന്ധനത്തിൽ പെട്ടു അലസമായി മററുള്ളവർ നൽകുന്ന ആഹാരം കഴിച്ചു പഴകിയ അവനു ഇര തേടുന്നതിനുള്ള സാമർത്ഥ്യം നഷ്ടപ്പെട്ടുപോയെന്നു അവനു ബോദ്ധ്യമായി. അവന്റെ മുമ്പിൽ കൂടിയെന്നോണം ഒന്നു രണ്ടെലികൾ ഓടിപ്പോയി. പക്ഷെ തിരിഞ്ഞു പത്തിയുയർത്തുന്നതിനു മുമ്പായിതന്നെ അവ പമ്പ കടന്നു കഴിഞ്ഞു. വിഡ്ഢിയാക്കപ്പെട്ട ഒരുവനെപ്പോലെ അവൻ തലയും താഴ്ത്തി മെല്ലെ ഇഴഞ്ഞു.

അവസാനം ഒരു എലിയെ അവൻ കണ്ടെത്തി. ആ കൊച്ചുജീവി ഏതോ ആഹാരം കൊറിച്ചുകൊണ്ടിരിക്കുകയാണു്. അവൻ മെല്ലെ ആ എലിയുടെ പുറകിലേക്കു ഇഴഞ്ഞു. പക്ഷെ അതിനു മുമ്പായി ആ എലി ഇരുന്നിരുന്ന സ്ഥലത്തിന്റെ ഒരു വശത്തുനിന്നും മറെറാരു പാമ്പു ഒരൊററക്കുതിപ്പിനു അവനെയും വായിലാക്കിക്കൊണ്ടു വിജയിയുടെ ഗാംഭീര്യത്തോടെ ഇഴഞ്ഞുപോയി. നമ്മുടെ പാമ്പിനു കലശലായ കോപവും നിരാശയും തോന്നി. അവൻ കോപത്തോടെ ഒന്നു ചീററി. മറേറ പാമ്പു തിരിഞ്ഞുനിന്നു പത്തിവിരിച്ചു ഉഗ്രമായി ചീററി. ആ ചീററലിന്റെ ശബ്ദം കേട്ടു അവൻ ഞെട്ടിപ്പോയി. അവൻ തല താഴ്ത്തി നിശ്ശബ്ദനായി കിടന്നു. വിജയിയായ പാമ്പു സഗർവം ഇഴഞ്ഞുപോയി.

വളരെ നേരം അവൻ ആ കിടപ്പിൽ നിന്നു തലയുയർത്തിയില്ല. അവന്റെ നില അവനു ബോദ്ധ്യമായി. അവൻ കേവലം അശക്തനാണു്. എതിർക്കുവാനോ ചെറുക്കുവാനോ അവനു കെല്പില്ല. ആഹാരം തേടുവാൻ പോലും അവനു കരുത്തില്ല. ജീവിക്കുവാൻ കൊള്ളരുതാത്ത ഒരുവനാണവൻ. ആ കൊച്ചുകൂടയ്ക്കുള്ളിൽ നെടുനാൾ കുടുങ്ങിക്കഴിഞ്ഞ അവനു സ്വതന്ത്രമായ ലോകത്തിൽ സ്ഥാനമില്ല.

അവനു് ഉററവരോ ഉടയവരോ ആരുമില്ല. അവന്റെ വർഗ്ഗത്തിൽ പെട്ടവരാരും അവനെ അറിയുകയില്ല, സ്നേഹപൂർവം സ്വീകരിക്കുകയില്ല; സഖാവായി കരുതുക പോലുമില്ല. അവരുടെ ലോകത്തിൽ അവനു പ്രവേശനമില്ല. അവൻ അവരുടെ അടുത്തു ചെന്നാൽ അവർ ഒഴിഞ്ഞുമാറും. അല്ലെങ്കിൽ എതിർക്കും.

പരസഹായംകൊണ്ടു് അന്നുവരെ ജീവിച്ചുപോന്ന അവനു സ്വന്തമായി ജീവിക്കുവാനുള്ള കഴിവോ തന്റേടമോ ഇല്ല. ആ കൊച്ചുകൂടയ്ക്കുള്ളിൽ ചുരുണ്ടുകൂടിക്കിടന്നു വളഞ്ഞുപോയ ആ നട്ടെല്ലു നൂത്തുപിടിക്കുവാൻപോലും വിഷമമാണു്. രാപകൽ അലസമായി കഴിഞ്ഞ അവനു് ആഹാരത്തിനുവേണ്ടി മററുള്ളവരുമായി മല്ലടിക്കുവാൻ കഴിവില്ലാതായിപ്പോയി. വിഷപ്പല്ലില്ലാത്ത അവൻ ഏതു പാമ്പിന്റെ മുമ്പിലും ഭയന്നു ചൂളിപ്പോകും.

ഒന്നേ അവനു വശമുള്ളു, ആ പാമ്പാട്ടിയുടെ കുഴൽവിളിക്കൊപ്പം പത്തി വിതിർത്തു നിന്നാടുവാൻ! പക്ഷെ, ആ കലാവിദ്യ ആ കുററിക്കാട്ടിലെ ജീവികൾക്കു് കാണേണ്ട. അതിനുവേണ്ടി ആരും അവിടെ അവനു് ആഹാരം കൊടുക്കുകയുമില്ല.

അവന്റെ സ്വാതന്ത്ര്യം ഒരു മിഥ്യയാണെന്നു് അവനു ബോദ്ധ്യമായി. സ്വതന്ത്രമായി കഴിയേണ്ട കാലത്തു് അടിമയായിക്കഴിഞ്ഞു. അശക്തനായപ്പോൾ സ്വതന്ത്രനുമായി. പരസഹായം കൂടാതെ ജീവി

ക്കുവാൻ സാദ്ധ്യമല്ലാതായ ഒരുവനു സ്വാതന്ത്ര്യംകൊണ്ടെന്തു ഫലം?

അവൻ മെല്ലെ ലക്ഷ്യമില്ലാതെ ആ കാട്ടിലെല്ലാം വീണ്ടും അലഞ്ഞു. കൂട വിട്ടു പുറത്തിറങ്ങി ആ കാടിനുള്ളിലേക്കു പ്രവേശിച്ചപ്പോൾ അനുഭവിച്ച ആനന്ദവും അഭിമാനവും അവനെ അതിനകം വിട്ടു പിരിഞ്ഞിരുന്നു. അലസമായി ഇഴഞ്ഞുകൊണ്ടിരുന്ന അവൻ ഇര തേടി നടക്കുന്ന പല ജീവികളെയും കണ്ടു. അവന്റെ വർഗ്ഗക്കാരിൽ പലരേയും കണ്ടു. പക്ഷെ ഒരുത്തനെങ്കിലും തിരിഞ്ഞു് അവനെയൊന്നു നോക്കുകയൊ സ്നേഹഭാവത്തിൽ സമീപിക്കുകയോ ചെയ്തില്ല. സകലരും അവരവരുടെ പാടുനോക്കി ധൃതിയിൽ പോകുന്നു.

കലശലായ നൈരാശ്യവും സങ്കടവും തോന്നിയ അവൻ മെല്ലെ വന്നവഴിയെ തിരിഞ്ഞിഴഞ്ഞു.

അവൻ വഴിയിലെത്തി. വഴിയരികിലായിതുറന്നു കിടന്നിരുന്ന കൂടയുടെ സമീപത്തെത്തിയപ്പോൾ അവനാശ്വാസം തോന്നി. അവൻ മെല്ലെന്നു അതിനുള്ളിൽ കയറി ചുരുണ്ടുകൂടിക്കിടന്നു:

* * *

നേരം വെളുത്തു. ചുമടുതാങ്ങിയുടെ മുമ്പിൽ നിശ്ചലമായിക്കിടക്കുന്ന ആ പാമ്പാട്ടിയുടെ ശരീരത്തിനു ചുറ്റും ആളുകൾ കൂടി. അൽപ്പം അകലെയായി കിടക്കുന്ന കൂട കണ്ടു ചിലർ അതിനെ സമീപിച്ചു. അതിനുള്ളിൽ ചുരുണ്ടു കൂടിക്കിടക്കുന്ന പാമ്പിനെ കണ്ടു് അത്യൽഭുതത്തോടെ അവർ ചോദിച്ചു:—

“ഇതെന്തേ ഇറങ്ങിപ്പോകാഞ്ഞത?”

അവർ അതിനെ ആ കൂടയിൽനിന്നു് ഇറക്കിയോടിക്കുവാൻ ശ്രമിച്ചു. അതനങ്ങിയില്ല. ആ കൂടയോടു് ഒട്ടിച്ചേർന്നതുപോലെ പറ്റിപ്പിടിച്ചു കിടന്നു. അവസാനം അവർ അതിനെ ഒരു കമ്പുകൊണ്ടു കോരിയെടുത്തു് അടുത്തുള്ള കുറ്റിക്കാട്ടിലേക്കെറിഞ്ഞു. അനന്തരം അവർ ആ പാമ്പാട്ടിയുടെ ശവശരീരം അടക്കംചെയ്യുന്നതിനായിഅവിടെനിന്നു് എടുത്തു മാറ്റി.

Z Z Z

ആ വഴിയരികിലുള്ള ചുമടുതാങ്ങിയുടെ ചുവട്ടിൽ ഒരു മൂർഖൻപാമ്പു് ചുരുണ്ടു കിടക്കുന്നതു കണ്ടു് വിശ്രമിക്കുന്നതിനെത്തുന്ന വഴിപോക്കർ ഞെട്ടിപ്പോയി. അവർ അതിനെ ഓടിക്കുവാൻ ശ്രമിച്ചെങ്കിലും അതു കിടന്ന കിടപ്പിൽനിന്നും അനങ്ങിയതുപോലുമില്ല. അയൽവീടുകളിലെ കുട്ടികൾക്കു് അതൊരു കൗതുകവസ്തുവായി. ചില കുട്ടികൾ അതിന്റെ ദേഹത്തു കല്ലു പെറുക്കിയെറിഞ്ഞു. എന്നിട്ടും അതനങ്ങുന്നില്ലെന്നു കണ്ടപ്പോൾ അവർ അതിൽനിന്നും വിരമിച്ചു.

നാലഞ്ചു ദിവസം അതവിടെ അങ്ങനെ ചുരുണ്ടുകൂടിക്കിടന്നു. ഒരു ദിവസം രാവിലെ പതിവുപോലെ ആ കുട്ടികൾ അതിനെ കാണുവാൻ വരുമ്പോൾ അതു ചത്തു മരവിച്ചു കിടക്കുന്നതാണു കണ്ടതു്.



# ഇ. വി.യുടെ ജീവിതപരാജയം

(പി. കെ. പരമേശ്വരൻ നായർ ബി.എ.)



[ ഇ. വി. കൃഷ്ണപിള്ള



വിജയത്തിന്റേയും പരാജയത്തിന്റേയും സങ്കലിതസ്വഭാവത്തോടുകൂടിയ ഒരു ജീവിതമായിരുന്നു ഈ വി-യുടേതു്. അപാരമായ തന്റെ കഴിവുകളെ സുനിശ്ചിതമായ ഒരു പന്ഥാവിലൂടെ നിയമിതമായി പ്രയോഗിച്ചിരുന്നുവെങ്കിൽ ഈ വി. തന്റെ നേട്ടങ്ങൾ കൊണ്ടു ലോകത്തെ അത്ഭുതപരതന്ത്രമാക്കുമായിരുന്നു. എന്നാൽ അടിക്കടി മാറിക്കൊണ്ടിരുന്ന ഉദ്ദേശങ്ങളും, അവയെക്കാൾ ചഞ്ചലമായ പ്രവൃത്തിപഥങ്ങളും, ഒന്നിലും ആത്മാർത്ഥതയില്ലാത്ത സ്വഭാവവുംനിമിത്തം, ഒരു അവിശ്രാന്തപരിശ്രമി ആയിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ നേട്ടങ്ങൾ മഹത്തായ കഴിവുകളോടു താരതമ്യപ്പെടുത്തുമ്പോൾ തുച്ഛങ്ങളായി പരിണമിച്ചുപോകുന്നു. സ്വന്തം ശക്തി ഇത്രവ്യക്തമായി മനസ്സിലാക്കിയ മറെറാരു വ്യക്തി ഈ അടുത്ത കാലങ്ങളിൽ നമ്മുടെ ഇടയിൽ ജീവിച്ചിട്ടില്ല. ആ ശക്തികൊണ്ടു ഭൗതികമായ [illegible]കൾ കഴിവതും നേടണമെന്നു് അദ്ദേഹം ഹൃദയപൂർവം ആഗ്രഹിച്ചു. എന്നാൽ ഒരു അടുക്കും മുറയും ഇല്ലാതിരുന്നതിനാൽ ഈ വി-യുടെ പ്രയോഗങ്ങൾ ലക്ഷ്യത്തിൽ തറച്ചില്ല; മിക്കപ്പോഴും ലക്ഷ്യത്തെ അതിലംഘിച്ചു് ശൂന്യതയിൽ ചെന്നു പതിക്കയും ചെയ്തു. സാഹിത്യമായിരുന്നു അദ്ദേഹത്തിന്റെ ബ്രാഹ്മപതാസ്ത്രം. സാഹിത്യത്തിന്റെ നിസ്തുല്യശക്തി ഇതുപോലെ വെളിപ്പെടുത്തിയ ലേഖനീപാണികൾ ഈ തലമുറയിൽ വളരെ കുറവാണു്. തൂലികാശസ്ത്രധാരിയായ ഈ. വി-യെ ഭയപ്പെടാത്തവർ ആരുമുണ്ടായിരുന്നില്ല. ഏതു നിമിഷത്തിലാണു തന്റെ നേരെ അതു പതിക്കുന്നതെന്നു് ഓരോരുത്തരും ഭയപ്പെട്ടിരുന്നു. ഈ വി പലരുടെയും നേരെ അതു പ്രയോഗിച്ചു. പലക്കും നല്ലതുപോലെ കൊള്ളുകയും ചെയ്തു. പക്ഷെ എന്തിനായി പ്രയോഗിച്ചു, പ്രയോക്താവു് അതുകൊണ്ടു് എന്തുനേടി, എന്നൊക്കെ ചോദിച്ചാൽ മറുപടി ഒന്നും പറയുവാനില്ല. സാഹിത്യം സാഹിത്യത്തിനുവേണ്ടി എന്ന ആദർശമെ ഉണ്ടായിരുന്നുള്ളുവെങ്കിൽ ഈ വി-യുടെ കാര്യത്തിൽ ഈ വക ചോദ്യങ്ങൾക്കു പ്രസക്തിയില്ല. എന്നാൽ ഈ വി നിഷ്കാമമായി സാഹിത്യത്തിൽ വ്യാപരിച്ച ആളല്ല. സാഹിത്യം അദ്ദേഹത്തിനു ചില ലക്ഷ്യപ്രാപ്തികൾക്കുള്ള ഉപാധി മാത്രമെ ആയിരുന്നുള്ളു. പക്ഷെ, വിചാരിച്ചതുപോലെ അതു ലക്ഷ്യത്തിൽ എത്തിയില്ലെന്നു മാത്രമല്ല, പ്രയോജനാപേക്ഷത കൊണ്ടു് അതു മേലേക്കിടയിൽ എത്താതെ ഏതാണ്ടു രണ്ടാം തരമായി പരിണമിക്കയും ചെയ്തു.

മദ്ധ്യവയസ്സുവരെ മാത്രം ജീവിച്ച ഇ. വി. തന്റെ ചരമകാലമായപ്പോഴേക്കും പ്രാപിച്ചിരുന്ന പ്രശസ്തിയും സ്വാധീനശക്തിയും ഓക്കുമ്പോൾ പരാജയത്തിന്റെ ലേബൽ അദ്ദേഹത്തിന്റെ ജീവിതത്തിനു മേൽ ഒട്ടിക്കുന്നതു സൂക്ഷിച്ചുവേണ്ടിയിരിക്കുന്നു. ശതാഭിഷേകം ആഘോഷിച്ച സാഹിത്യകാരന്മാർക്കു പോലും മലയാളികളുടെ ഹൃദയവേദികളിൽ ഇത്ര ഗാഢമായ ഒരു സ്ഥാനം ലഭിക്കത്തക്കവിധം വിശാലമായും വൈചിത്ര്യമയമായും എഴുതുവാൻ കഴിഞ്ഞിട്ടില്ല. ഇ വി-യെ അടുത്തറിഞ്ഞതുപോലെ മലയാളി

കൾ അവരുടെ മററു യാതൊരു സാഹിത്യകാരനെയും അറിഞ്ഞിട്ടുണ്ടെന്നും തോന്നുന്നില്ല. സാമാന്യജനങ്ങൾക്ക് ഏററവും അഭിമതമായ കാര്യങ്ങൾ അവർക്ക് അത്യന്തം ഹൃദ്യമായ രീതിയിൽ പ്രതിപാദിച്ചതുകൊണ്ടു മാത്രമല്ല ഈ വി ഇത്രവളരെ ജനസൗഹൃദം സമ്പാദിച്ചതു്. അദ്ദേഹത്തിന്റെ പെരുമാററരീതികൾ തികച്ചും ആകർഷകമായിരുന്നു; ആരെയും അഭിഗമിപ്പിക്കുന്നതായിരുന്നു; രസിപ്പിക്കുന്നതുമായിരുന്നു. ഒരുവനെ കണ്ടു കഴിയുമ്പോഴെ ഈ വി അയാളുടെ മനഃശാസ്ത്രം മനസ്സിലാക്കുന്നു. ആദ്യത്തെ സംബോധനയിൽ തന്നെ അയാൾ മയങ്ങിപ്പോകുന്നു. നിസ്തുല്യനായ ഒരു പരിഹാസപടുവിനെയാണു താൻ സമീപിക്കുന്നതെന്നുള്ള ഒരു മനക്കമ്പത്തോടുകൂടിയാണ് അയാൾ അടുത്തുചെല്ലുന്നതു്. എന്നാൽ ഈ വി-യുടെ പെരുമാററമാകട്ടെ സൗഹൃദം വഴിഞ്ഞൊഴുകുന്നരീതിയിൽ. സംഭാഷണമോ സാരസ്യത്തിന്റെ രാജപഥത്തിലൂടെ. ഒന്നുരണ്ടു ശസ്ത്രങ്ങൾ ഇടയ്ക്കിടയ്ക്കു പതിച്ചു എന്നുവരാം; എങ്കിലും അവ നോവിക്കുന്നില്ല. അവ കുത്തിക്കൊള്ളുന്നതായി തോന്നിയേക്കാമെങ്കിലും ചുററുമിരുന്നു ചിരിക്കുന്നവരോടൊപ്പം ആ ഫലിതപ്രവാഹത്തിൽ അതിന്റെ ലക്ഷ്യമായ സന്ദർശകനും നിമഗ്നനാകുന്നു. അതിൽ അയാളും ചിരിച്ചു് തലതല്ലിപ്പോകുന്നു. സംഭാഷണത്തിൽ ഈ വി-യുടെ ഫലിതങ്ങളും പരിഹാസങ്ങളും ഹൃദയശല്യമുണ്ടാക്കുന്നവയല്ല. തൊലിപ്പുറത്തെ കവിഞ്ഞു് അവ കിഴിഞ്ഞുകയറുന്നില്ല. അഥവാ ചിലപ്പോൾ അങ്ങനെയായാൽ തന്നെയും അവ വേധനത്തിലും വേദന നൽകുന്നില്ല. പിന്നെ പോരെങ്കിൽ അനന്തരമുള്ള തലോടലുകളും ശുശ്രൂഷകളും കൊണ്ടു മുറിവേററവനെ ആശ്വസിപ്പിച്ചേ അദ്ദേഹം വിട്ടുകയുമുള്ളു.

എഴുത്തിൽ ഈ വി-യുടെ പരിഹാസഗോചരം കേവലം സാമാന്യവ്യക്തികളല്ല. സാമാന്യക്കാരെ പ്രതിപാദ്യവിഷയമാക്കുന്നിടത്തു വ്യക്തിയേക്കാൾ മാതൃകയാണ് അദ്ദേഹം ലക്ഷ്യമാക്കാറുള്ളതു്. വ്യക്തിപരമായി എന്തെങ്കിലും പറഞ്ഞാൽത്തന്നെയും അതു ചില പ്രശസ്തവ്യക്തികളെപ്പററി മാത്രമാണു്. ഈ രീതികൊണ്ടു് ഈ വി വലിയ ആളുകളുടെ കഠിനമായ വിരോധം സമ്പാദിച്ചു എങ്കിലും സാമാന്യക്കാരുടെ ഹൃദയപൂർവമായ സംപ്രീതി നേടി. വമ്പന്മാരുടെ ദൗർബല്യങ്ങൾ അറിയുന്നതിനു സാമാന്യക്കാർക്കുള്ള അഭിരുചി വ്യക്തമാണല്ലൊ. ആ ദൗർബല്യങ്ങൾ ഫലിതമയമായും കലാസുന്ദരമായും ചിത്രീകരിക്കുന്ന സാഹിത്യകാരന്മാർ സാമാന്യരുടെ പ്രീതിപാത്രമാകുന്നു. ഈ വി-യുടെ തൂലികാചിത്രങ്ങൾക്കുണ്ടായ വിജയത്തിന്റെ ഹേതു ഇതായിരുന്നു.

ഈ വി മരിച്ചപ്പോൾ കേരളീയസമുദായമണ്ഡലത്തിൽ അടയാത്ത ഒരു വിടവു വീണെന്നു സകലക്കും തോന്നിയതുതന്നെയാണു് ആ ജീവിതമാഹാത്മ്യത്തിന്റെ പ്രഥമ തെളിവു്. ആ സാഹിത്യം എത്ര വിശാലപരിധികളിലാണു വിഹരിച്ചിരുന്നതെന്നു് അപ്പോൾ മാത്രമേ ആളുകൾ മനസ്സിലാക്കിയുള്ളു. മലയാളത്തിൽ ഒരു നല്ല ഫലിതം അതിനുശേഷം എഴുതപ്പെട്ടിട്ടില്ലെന്നു് ഒരാൾ അഭിപ്രായപ്പെട്ടതിൽ അതിശയോക്തിയുണ്ടെന്നു സമ്മതിച്ചാലും ആ പ്രസ്താവനയിൽ തെല്ലൊരു പരമാർത്ഥമുണ്ടെന്നു പറയുകതന്നെ വേണം. നമ്മുടെ സാഹിത്യത്തിലെ ഫലിതമണ്ഡലം ഇന്നു് അത്രയ്ക്കു ശൂന്യമാണു്. "എം എൽ സി കഥകൾ", നേത്രരോഗിയുടെ ലേഖനങ്ങൾ മുതലായവയുടെ രീതിയിൽ, ചുററും കാണുന്ന വികലതകളെ പരിഹാസസമന്വിതം ചിത്രീകരിക്കുവാൻ ശേഷിയുള്ള തൂലികകൾ എത്രയോ വിരളമായിരിക്കുന്നു. ഇൻഡ്യൻ രാഷ്ട്രീയനഭോമണ്ഡലത്തിൽ പില്ക്കാലത്തുണ്ടായ കോളിളക്കങ്ങളും, ഭാരതീയനേതാക്കന്മാരുടെ ത്യാഗസമ്പന്നമായ ജീവിതാനുഭവങ്ങളും, സാഹിത്യത്തിൽ കലാസുന്ദരമായി പ്രതിപാദിക്കുവാൻ, "സാഗരസമ്മേളനം" "ജയിൽപുള്ളി നമ്പർ 712", "അക്കാലങ്ങൾ" മുതലായവയുടെ കർത്താവു ജീവിച്ചിരിക്കുന്നില്ലല്ലൊ എന്നു പരിതപിക്കേണ്ടിയിരിക്കുന്നു. പരിഹാസമയങ്ങളും മർമ്മസ്പൃക്കുകളുമായ ഈ-വി-യുടെ തൂലികാചിത്രങ്ങളുടെ പ്രത്യേകതകൾ ഫലപ്രദമായ രീതിയിൽ അനുകരിക്കുവാൻപോലും അനന്തരകാലത്തു് ആക്കും സാധിച്ചിട്ടില്ല. നാടകം എഴുതുന്നതിനെന്നപോലെ അഭിനയിച്ചു ഫലിപ്പിക്കുവാനും കെല്പുള്ളവർ എത്രയോ വിരളമായിരിക്കുന്നു. സംഭാഷണസദസ്സുകളിൽ ഇങ്ങനെ ചിരിപ്പിക്കുവാൻ കഴിഞ്ഞിട്ടുള്ള ഒരു അതുല്യസംഭാഷണകുശലനെ കണ്ടുകിട്ടുക പ്രയാസം. ഒരു നിമിഷനേരത്തെ മുന്നറിയിപ്പിൽ ഏതു വിഷയത്തെപ്പററിയും ഗദ്യത്തിലായാലും പദ്യത്തിലായാലും ഇങ്ങനെ ഹൃദ്യമായി എഴുതുവാൻ വശമുള്ളവർ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ. വി. എഴുതിയതിന്റെ ആകത്തുക—അവയിൽ അധികവും കർതൃത്വം മറച്ചുവച്ചു് ഇന്നു ലുപ്തപ്രചാരങ്ങളായി കഴിഞ്ഞിട്ടുള്ള വല്ല പത്രങ്ങളിലും പ്രസിദ്ധീകരിച്ചിട്ടുള്ളവയായിരിക്കാം—അനവധി വാല്യങ്ങൾക്കു വകനൽകുന്നവയാണു്. ഭാവിയിൽ അവയിൽ പലതിനുമുള്ള പ്രസക്തി ഒരു പക്ഷെ തുച്ഛമാണെങ്കിലും, ഒരുക്കംകൂടാതെയും അനായാസമായും എഴുതുവാനുള്ള ഒരുവന്റെ കഴിവിനു തെളിവായി അവ ഉദാഹരിക്കപ്പെടാവുന്നതാണു്. സാഹിത്യരചന ഈ-വി-യ്ക്കു് ഒരു വിനോദം മാത്രമായിരുന്നു; ആ വിനോദത്തിന്റെ ഫലമോ ഒരു മഹാശക്തിയുടെ പ്രവാഹവും.

എങ്കിലും കാലത്തിന്റെ ത്വരിതഗമനത്തിൽ ഈ. വി. ക്രമേണ പുറംനമ്പരായി തള്ളപ്പെട്ടുപോകുന്നില്ലയോ? അങ്ങനെ സംഭവിക്കുന്നുവെന്നാണുതോന്നുന്നതു്. ഈ-വി-യുടെ പരാജയലക്ഷണങ്ങൾ പലതും ഈദൃശമായ ഒരു പരിഗണനയിൽ പൊന്തിവരുന്നു, ഈ-വി-യുടെ സാഹിത്യത്തിന്റെ മുഖ്യഭാഗം ഭാവിലോകത്തിനു് ഉപരിപ്ലവമായേ തോന്നുകയുള്ളു. അവ എഴുതപ്പെട്ട കാലത്തു തികച്ചും പുതുമയുള്ളവയായിരുന്നു. ഇന്നു് ആ പുതുമയും നശിച്ചിരിക്കുന്നു. ഒരു പക്ഷെ പരിഹാസശീലന്മാരുടെയും ഫലിതപ്രധാനന്മാരുടെയും സാഹിത്യത്തിനു സാധാരണ സംഭവിക്കുന്ന ഒരു പരിണാമം മാത്രമായിരിക്കാം ഇതു്. എങ്കിലും ഫലിതത്തിലൂടെ അഗാധമായ ഒരു ചിന്താസരണി, അനുകരണീയമായ ഒരു ആദർശകോടി, ആ




പാലടയുണ്ടൊരോമനക്കുട്ടൻ
മേടയിൽ പള്ളി കൊള്ളുവാൻ
എത്രപൈതങ്ങൾ വീഥികൾ തോറും
പട്ടിണിക്കിരയാകണം.
തങ്കഭൂഷാപരീതയായ് മണി-
മഞ്ചമാളുന്ന സുന്ദരി
എത്ര കന്യകമാരെയൂഴിയി-
ലഽനഗ്നരായ് തള്ളിടാം.
അന്തിമാരുണകാന്തി പൂശിയ
ചന്ദ്രശാലാതലത്തിലായ്
അമ്മയൊത്തിളം കാററുമേററൊരു
പൊന്മണിക്കുഞ്ഞു വാഴുവാൻ
ആയിരം കൊച്ചുമക്കളേകരായ്
കേഴണം കുടിൽ തോറുമായ്
വീണമീട്ടിയാൽ വേദനിക്കുമൊ-
രോമനക്കൈ പുലർത്തുവാൻ
ചേറിലാണ്ടു പണിതുനോവണ-
മായിരം കരതാരുകൾ.
എന്നുമെന്നും പാൽപായസമുണ്ണും
ജന്മിമാരെ പുലർത്തുവാൻ
തീയെതിർ‍വെയിലത്തു നിന്നനേ-
കായിരം പേർ പണിയണം.
ചപ്രമഞ്ചത്തിൽ നിന്നിറങ്ങാത്ത
ദംഷ്ട്രപ്രഭുവെ പുലർത്തുവാൻ
ഫാക്ടറി തോറുമെത്രയാളുകൾ
പട്ടിണിക്കു പണിയണം.
ആരുമാരുമറിഞ്ഞിടാതിങ്ങു
കേറിവന്നൊരീ രീതികൾ
ഒന്നിനൊന്നു വളൎന്നു നമ്മുടെ
ജന്മഭൂവെ വിഴുങ്ങുവാൻ
സമ്മതിക്കാത്ത വന്ദ്യനേതാക്കൾ
ഉന്നതാദർശമാനികൾ
വന്നുപോയ് ആർഷഭാരതത്തിൻെറ
നന്ദനർ തന്നെ നാഥരായ്
വീരരാമവരാരചിക്കുന്ന
ഭാരതം—നവഭാരതം
ആർഷസംസ്കാരസൗഭഗംപര-
മാത്മചൈതന്യ ഭാസുരം.
വ്യക്തിസ്വാതന്ത്ര്യബന്ധുരംപരി-
ശുദ്ധസൗഹൃദസുന്ദരം
വീരരാമവരാരചിക്കുന്ന
ഭാരതം—നവഭാരതം,
തുവിയർപ്പണിമേനിയോടെന്നും
വേലചെയ്യുന്ന വ്യക്തികൾ-
നിടിതിൻ ജീവനാഡികൾ-തൊഴി-
ലാളികൾ-ചിരമർദ്ദിതർ
മുണ്ടുടുത്തും വിശപ്പടങ്ങുമാ-
റുണ്ടുമുല്ലാസചിത്തരായ്
ക്ഷേമസാന്ദ്രസന്തുഷ്ടമാംസ്വർഗ്ഗ-
സീമയിൽ നിലനിൽത്തിടും!!

---

ത്മാർത്ഥതയുള്ള ഹൃദയവികാരങ്ങൾ എന്നിങ്ങനെ ചില അംശങ്ങൾകൂടി ഈ-വി-യുടെ സാഹിത്യത്തിനുണ്ടായിരുന്നുവെങ്കിൽ ഈ-വി. ചിരംജീവിയാകുമായിരുന്നു. ഭാവനയുടെ ഔന്നത്യത്തിനൊപ്പമോ മനോധർമ്മത്തിൻെറ പ്രാകാശ്യത്തിനനുസരിച്ചോ ചിന്തയുടെ അഗാധതയിലേയ്ക്കു കടക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അവസാനകാലത്തു് ഈ-വി-യുടെ സാഹിത്യം ഫലിതത്തിൻെറ ഉപരിതലവിഹാരത്തെ വിട്ടു സ്വല്പം ഉള്ളിലേക്കൊന്നു ചുഴിഞ്ഞു നോക്കുവാൻ ഉദ്യമിച്ചിട്ടുള്ളതിൻെറ ലക്ഷണങ്ങൾ സ്പഷ്ടമായി കാണുവാനുണ്ടു്. കൂടാതെ മററു പല ലേഖനങ്ങളിലും പ്രതിപാദനരീതിയുടെ ലാഘവംകൊണ്ടു വെറും സാമാന്യമെന്നു തോന്നിപ്പോയേക്കാവുന്ന പല ആശയങ്ങളും ഗാഢമായ ജീവിതനിരീക്ഷണത്തിൻെറയും ചിന്താസ്ഫുരണത്തിൻെറയും ലക്ഷണങ്ങൾ വഹിക്കുന്നവയാണു്. ഈ-വി-യുടെ ജീവിതം നീണ്ടുനിന്നിരുന്നുവെങ്കിൽ ആ നിരീക്ഷണശക്തിയും ചിന്താസരണികളും വളർന്നു്, അദ്ദേഹത്തിൻെറ സാഹിത്യത്തിനു് ആഴവും അന്തസ്സാരവും വർദ്ധിപ്പിക്കുമായിരുന്നു എന്നുള്ളതു തീർച്ചയാണു്. എന്നാൽ ദുർവിധി അതിനു് അനുവദിച്ചില്ല.

ഈ. വി- എഴുതിയിടത്തോളംകൊണ്ടു വില വച്ചു നോക്കുമ്പോൾ, മെക്കാളേയെപ്പററി ഒരു നിരൂപകൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ, ധ്യാനത്തിനുള്ള ക

ഴിവ്, ഈ-വി-യ്ക്ക് ഇല്ലായിരുന്നുവെന്നു പറയേണ്ടിയിരിക്കുന്നു. മിന്നൽപിണറുകൾപോലെ ഇടവിട്ടുണ്ടാകുന്ന ആശയസ്ഫുരണങ്ങളാണു നാം ഈ-വി-യിൽ കാണുന്നതു്. അല്ലാതെ, ധ്യാനനിഷ്ഠനായിരുന്നു വിജ്ഞാനോപാസനചെയ്യുന്ന ഒരു ചിന്തകന്റെ വിചാരധാരയല്ല. അപ്പഴപ്പോഴുള്ള ആശയസ്ഫുരണങ്ങൾ പ്രകാശംകൊണ്ടു കണ്ണഞ്ചിക്കുന്നവയായിരിക്കും. എന്നാൽ അവയ്ക്കു ഹൃദയത്തിലേയ്ക്കു കടന്നുചെല്ലുവാൻ, അവിടെ ഒരു പരിവൎത്തനമുണ്ടാക്കുവാൻ ശക്തിയില്ല. ചമൽക്കാരപ്രഭകൊണ്ടു ഹൃദയത്തിൽ ആനന്ദരശ്മികൾ വീശുവാൻ ഈ-വി-ക്കു കഴിയും; എന്നാൽ അവ കേവലം ക്ഷണപ്രഭാചഞ്ചലങ്ങളാണു്; ഉത്തരക്ഷണത്തിൽ ഹൃദയം പൂർവ്വനിലയിൽ അവശേഷിക്കുന്നു. അതിൽ ഒന്നും തങ്ങിനിൽക്കുന്നില്ല. നയനാനന്ദകരമായ ഒരു ഘോഷയാത്ര മുന്നിൽകൂടി കടന്നുപോയതിന്റെ പ്രതീതി മാത്രമേ ഈ.വി.യുടെ സാഹിത്യം വായനക്കാരനിൽ ഉണ്ടാക്കുന്നുള്ളു. താളമേളധ്വനികളുടെയും വിനോദകോലാഹലങ്ങളുടെയും വർണ്ണപകിട്ടുകളുടെയും മാറ്റൊലികളും നിഴലുകളും സ്മൃതിപഥത്തിൽ ഉണ്ടു്. പക്ഷേ അവിടെ തീൎന്നു വായനക്കാരന്റെ അനുഭൂതി. ഈ.വി. രസിപ്പിക്കുന്നുണ്ടു്; എന്നാൽ വായനക്കാരനെ ഉത്തേജിപ്പിക്കുകയോ ഉയൎത്തുകയോ ആലോചിപ്പിക്കുകയോ ചെയ്യുന്നില്ല.

പരിഹാസസ്വഭാവക്കാരായ സാഹിത്യകാരന്മാരിൽ സാധാരണ കാണുന്ന വികാരശൂന്യതയും ആത്മാർത്ഥത കുറവുമായിരിക്കണം ഈ. വി. യെ ഒരു ചിന്തകനെന്ന നിലയിൽ പരാജയപ്പെടുത്തിയതു്. ഇങ്ങനെയുള്ളവർ ലോകത്തിൽനിന്നും മനസ്സാ അകന്നു നിൽക്കുന്നു. ഒന്നിനോടും അടുക്കുവാനോ ഒന്നിലും മുഴുകുവാനോ അവൎക്കു സാദ്ധ്യമല്ല. പ്രായോഗികബുദ്ധിയുള്ള ഫലിതക്കാർ പുച്ഛരസത്തെ മറച്ചുവച്ചിട്ടു കാര്യവശാൽ ലോകകാര്യങ്ങളിൽ നല്ലതുപോലെ മുഴുകിയെന്നുവരാം. എന്നാൽ അതൊക്കെ കേവലം ഒരു ഭാവം മാത്രം. ലോകസംഭവങ്ങൾ അവരെ വികാരാധീനരാക്കുന്നില്ല. വികാരപരതകൂടാതെ ആത്മാർത്ഥമായ ചിന്തയും സാദ്ധ്യമല്ല. ഈ. വി. ലോകകാര്യങ്ങളിൽതികച്ചും മുഴുകിയതായി തോന്നുമെങ്കിലും അതൊക്കെ ഏറെക്കുറെ ഒരു നാടകം മാത്രമായിരുന്നു. ജനങ്ങളോടിടപെട്ടു ജനകാൎയ്യങ്ങളിൽ ലയിച്ചും അടിയും തടയും പ്രയോഗിച്ചും അവസാനനിമിഷംവരെ അദ്ദേഹം ജീവിതം കൊണ്ടാടുകതന്നെ ചെയ്തു. എന്നാൽ അതിന്റെ എല്ലാം ഉള്ളിൽ സഹജമായ ഒരു പുച്ഛം ഒളിച്ചിരുന്നു. ഏററവും അടുത്ത സുഹൃത്തിനോടുപോലും ഏററവും ഇഷ്ടപ്പെട്ട ബന്ധുവിനോടുപോലുംഈ പുച്ഛരസം അദ്ദേഹത്തിനുണ്ടായിരുന്നു. ചില അഭിരുചികളും ഭ്രമങ്ങളും മനോരസങ്ങളും ചിലൎക്കു ചില സംഗതികളിൽ ഉള്ളതുപോലെ ഈ. വി. യും സാമാന്യജീവിതരീതിയിൽ കുറെ ഒക്കെ ഭ്രമിച്ചു് അതിൽ മുഴുകി എന്നു മാത്രമേ പറവാനുള്ളു. എത്ര വമ്പിച്ച കാര്യങ്ങളിൽ വ്യാപരിക്കുവാൻ കഴിഞ്ഞിരുന്നു എങ്കിലും ഈ. വി. യുടെ സ്വൈരവിഹാരത്തിനു ചില കൂട്ടും പരമ്പുവും ഒപ്പം ഒക്കെ വേണ്ടിയിരുന്നു. അവരോടും സ്വഭാവാഭിരുചികളുടെ ഐക്യംകൊണ്ടു് ഒരു അടുപ്പവും ഉണ്ടായിരുന്നു. എങ്കിലും അതൊന്നും യഥാർത്ഥമായ ഹൃദയവേഴ്ചകളായിരുന്നില്ല. സന്ദർഭമനുസരിച്ചു അവയുടെ നിലപാടുകൾ മാറുകയും ചെയ്യുവന്നു. എന്നു മാത്രമല്ല പ്രത്യേകമായി ഒരു ഹൃദയബന്ധമില്ലാത്തിടത്തുപോലും ഈ. വി. യ്ക്കു വലുതായ ബന്ധം അഭിനയിക്കുവാൻ കഴിഞ്ഞിരുന്നു. ക്ഷണനേരത്തിനുള്ളിൽ എത്ര സ്നേഹിതന്മാരെ വേണമെങ്കിലും സമ്പാദിക്കുവാൻ ഈ. വി. ബഹുവിരുതനാണു്. പ്രഥമദർശനത്തിൽ രണ്ടുമൂന്നു ചോദ്യങ്ങൾ; ഇങ്ങോട്ടുള്ള മറുപടികൾവച്ചുകൊണ്ടു പൂർവ്വസൗഹൃദങ്ങൾപോലും ചൂണ്ടിക്കാണിച്ചു മൂന്നു നാലു നർമ്മാലാപങ്ങൾ, അഥവാ ഫലിതഭാഷണങ്ങൾ ഈ. വി. യും ആഗതനും തമ്മിൽ ആത്മസുഹൃത്തുക്കളായിക്കഴിഞ്ഞു. ഇതൊന്നും പ്രത്യേക ഉദ്ദേശത്തോടുകൂടി ആയിരിക്കണമെന്നില്ല.

ഒരു വിനോദത്തിനു മാത്രം. ആളിനെ അപ്പോൾ തന്നെ മറന്നു എന്നും വരാം. പക്ഷേ അടുത്ത സമാഗമത്തിൽ ഒരു ചിരകാലമിത്രത്തെപ്പോലെയാണ് ഈ.വി. അയാളോടു പെരുമാറുന്നത്. വിസ്മൃതിയുടെ കണികപോലും അപ്പോൾ സ്ഫുരിക്കയില്ല. എന്നാൽ കൗശലത്തിൽ സകല കാര്യങ്ങളും അയാളെക്കൊണ്ടുതന്നെ പറയിച്ചു തന്റെ ഓർമ്മയെ ശരിപ്പെടുത്തിയാണു പരിചയം പുതുക്കുന്നതെന്നുള്ള രഹസ്യം ആ വിദ്വാനു മനസ്സിലായില്ലെങ്കിലും അടുത്തുനിൽക്കുന്ന സൂക്ഷ്മദൃക്കുകൾക്ക അറിയുവാൻ പ്രയാസമില്ല.

ഇങ്ങനെ ഉറച്ച ബന്ധം ഒന്നുമില്ലാത്തവർക്കു ലോകത്തെ ഉപരിപ്ളവമായേ കാണുവാൻ സാധിക്കയുള്ളു എന്നു പറയുന്നതും ശരിയല്ല. നേരെമറിച്ചു മമതാബന്ധം ഒന്നും പ്രത്യേകം ഇല്ലാത്തവരായിരിക്കാം പരമാർത്ഥദർശകന്മാർ. പരിഹാസപടുക്കളായ ഫലിതബുദ്ധികൾ മിക്കപ്പോഴും ആലോചനാശീലരാകാതെതന്നെ പരമാർത്ഥം കാണുകയും അതു വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. അവർക്ക് അകന്നുനിന്നു കാര്യങ്ങൾ കാണാൻ കഴിയും. അതിൽ പിന്നെ ഒരു സംഗതികൂടി ഉണ്ടായിരിക്കണം. അങ്ങനെയുള്ളവരുടെ പരിഹാസരസവും ഫലിതമനോഭാവവും അചഞ്ചലമായിരിക്കണം. നിലപാടുകളുടെ മാററമനുസരിച്ചു അവ മാറരുത്. അവ ഹൃദയത്തിൽ ചിരസ്ഥായിയായ ലക്ഷണങ്ങളാവണം. ആ വ്യക്തികളുടെ വിശ്വാസങ്ങളും അഭിരുചികളും ജീവിതരീതികളും തന്നെ തദനുസരണമായിരിക്കും. ഈ. വി. യുടെ കാര്യത്തിൽ ഇതിനു തന്നെയും ഒരു വ്യവസ്ഥ ഇല്ലായിരുന്നു. ഈ. വി. ഇപ്പോൾ പരിഹസിക്കുന്നതിനെ അടുത്ത നിമിഷത്തിൽ ആരാധിക്കും. ഫലിതബുദ്ധ്യാ കാണുന്നതിനെ ഉടനെതന്നെ ഗൗരവപൂർവ്വം വീക്ഷിക്കും ആകപ്പാടെ ഫലിതത്തിന്റെ പശ്ചാത്തലംതന്നെ ഈ. വി. യിൽ വികലമായിരുന്നു.

ഈ ദുരവസ്ഥയാണ് ഈ. വി. യുടെ ജീവിതത്തെ പരാജയത്തിന്റെ വക്കിൽ കൊണ്ടു ചെന്നെത്തിച്ചത്. അഗാധമായ ഒരു ചിന്താസരണിക്കോ, ആദർശയോഗ്യമായ വിശ്വാസത്തിനോ, സന്മാർഗ്ഗപദ്ധതിയായ ഒരു ജീവിതത്തിനോ, ഈ. വി. അപ്രാപ്തനായതിന്റെ രഹസ്യവും ഇതു തന്നെയായിരുന്നു. ലോകത്തെ വെറുക്കുകയും, പുച്ഛിക്കുകയും ചെയ്യുന്നതിനായിരുന്നു അദ്ദേഹത്തിന്റെ വാസനയെങ്കിൽ ആയിക്കൊള്ളട്ടെ. എന്നാൽ അതു അചഞ്ചലവും അനവദ്യവുമായ ഒരു സരണിയായി നിലനിന്നാൽ മതിയായിരുന്നു. ഈ വി എപ്പോഴും പതറിക്കൊണ്ടിരുന്നു. ലോകത്തിലെ വമ്പിന്റെയും പ്രതാപങ്ങളുടെയും നേരെ മൂർച്ചയേറിയ പരിഹാസശസ്ത്രങ്ങൾ പ്രയോഗിച്ചു അദ്ദേഹം ജീവിതകാലം മുഴുവൻ നേതൃത്വത്തിനും ഔദ്യോഗികപ്രഭാവത്തിനും ധനപ്രതാപത്തിനും വേണ്ടി അനവരതം ശ്രമിക്കുകയായിരുന്നു. സകലത്തും ഫലിതമനോഭാവത്തിൽ ചിത്രീകരിക്കുവാൻ കെൽപ്പുണ്ടായിരുന്ന ഈ. വി. യെപോലെ ഉദ്ദിഷ്ടകാര്യത്തിൽ പരാജയം സംഭവിച്ചപ്പോൾ ഇത്രമാത്രം നിരാശയ്ക്കുവശംവദരായ വ്യക്തികൾ ചുരുക്കമാണ്. ഇങ്ങനെ പൂർവ്വാപരവൈരുദ്ധ്യത്തിന്റെ ഒരു വിചിത്രസങ്കലനമാണ് നാം ഈ വി യിൽ കാണുന്നത്. ജന്മനാ മനോധർമ്മനിർഭരനായ സാഹിത്യകാരനായിരുന്ന ഈ വി അദ്ദേഹത്തിന്റെ സാമ്രാജ്യം സ്ഥാപിക്കേണ്ടിയിരുന്നതു് സാഹിത്യമണ്ഡലത്തിൽ തന്നെയായിരുന്നു. സാഹിത്യകാരനായി മാത്രം ജീവിക്കുവാൻ അഭിലഷിക്കയും യത്നിക്കയും ചെയ്തിരുന്നുവെങ്കിൽ, കാലയവനികയിൽ മറഞ്ഞ അദ്ദേഹത്തിന്റെ യശഃകായം ഇന്നത്തേക്കാൾ എത്രയോ മടങ്ങ് പ്രഭാപ്രസരം വിതറി പരിലസിക്കുമായിരുന്നു! ഈ വി യാഥാർത്ഥ്യങ്ങളെ വിട്ട് നിഴലുകൾക്കു പിന്നാലെ ഓടി. വലിയ ഉദ്യോഗത്തിൽ കൊഴുത്ത ശമ്പളം വാങ്ങിയും, രാഷ്ട്രീയമണ്ഡലത്തിൽ പ്രാമാണ്യം നേടിയും, ജീവിച്ചാൽ അതായിരിക്കും ജന്മസാഫല്യപ്രദമെന്ന് അദ്ദേഹം വിചാരിച്ചു. അതിന്റെ ഫലമായി, താൻ ആരാധിച്ച് ആദരിക്കേണ്ടിയിരുന്ന സാഹിത്യത്തെ കേവലം ഒരു ഉപകരണം മാത്രമായി സ്വീകരിച്ചിട്ട്, ഹൃദയത്തെ പ്രതാപൈശ്വര്യങ്ങളുടെ പിന്നാലെപായിച്ചു. ഉദ്ദേശിച്ച നിഴലുകൾ കയ്യിൽ കിട്ടിയില്ല; പ്രകൃതിദത്തമായുണ്ടായിരുന്ന ദിവ്യരത്നത്തെ കടലിൽ കളയുകയും ചെയ്തു.

പ്രായോഗികജീവിതത്തിൽ നേട്ടത്തിനാവശ്യമുള്ള കരുക്കളും ഈ വി യ്ക്കു് കുറവായിരുന്നു. എങ്കിലും, എപ്പോഴും അദ്ദേഹം ചൂതുകൾ വച്ചുകൊണ്ടുതന്നെ കാലം കഴിച്ചു. ആ പരിഹാസ പടു ആരെയും പ്രത്യേകം സ്നേഹിച്ചില്ല. ആരും അദ്ദേഹത്തിൽ ഒട്ടുവിശ്വസിച്ചുമില്ല. പലരേയും സ്നേഹിക്കുന്നതായി ഈ വി ഭാവിച്ചു. പലരും അങ്ങോട്ടും ഭാവിച്ചു. പക്ഷെ ഒടുവിൽ ലോകത്തിന് ഈ വി യേയും, ഈ വി യ്ക്കു് ലോകത്തിനേയും മനസ്സിലായി. അങ്ങിനെ അവർ പരസ്പരം വഞ്ചിതരായി കഴിഞ്ഞതേയുള്ളു.

സാഹിത്യത്തേയും ഈ വി കാര്യമായി കരുതിയില്ല. അതിൽ ഉള്ളഴിഞ്ഞു വിശ്വസിച്ചില്ല. അതു് കേവലം ഒരു ഉപകരണമായിരുന്നുവെന്നു മേൽ സൂചിപ്പിച്ചുവല്ലോ. നേരെമറിച്ച് അതൊരുജീവിതസരണിയായിത്തന്നെ സ്വീകരിച്ചിരുന്നുവെങ്കിൽ ഈ വി യുടെ സാഹിത്യപദവി എത്രയോ സമുന്നതമായിരുന്നേനേ. ഒരു പക്ഷെ കൃതികളുടെ സംഖ്യ ഇന്നത്തേതിൽ കുറവാകുമായിരുന്നുവെങ്കിലും അവയുടെ സ്വഭാവവും അന്തസ്സാരവും ഇപ്പോഴത്തേക്കാൾ വളരെമെച്ചമാകുമായിരുന്നു. കാളേജ് വിട്ടതിനുശേഷം പഠനകൃത്യമെന്നുള്ളതു് താൻ നിശ്ശേഷം ഉപേക്ഷിച്ചുഎന്ന് അദ്ദേഹം തന്നെ സമ്മതിച്ചിട്ടുണ്ട്. വാസനാസമ്പന്നനാണെങ്കിലും ഒരു സാഹിത്യകാരന്റെ ഉൽക്കർഷമാർഗ്ഗം അതോടെ അടയുകയാണ് ചെയ്തതു്. അഭിഭാഷകവൃത്തിയ്ക്കും രാഷ്ട്രീയ പ്രാമാണ്യമുള്ള തീവ്രപരിശ്രമത്തിനും ധനാഗമമാർഗ്ഗങ്ങൾക്കും സമയം വ്യയം ചെയ്ത ഈ വി ക്ക് സാഹിത്യത്തെ അതു് അർഹിക്കുന്ന ഭക്തിയോടെ ആരാധിക്കുവാൻ കഴിഞ്ഞില്ല. മുൻപ് സൂചിപ്പിച്ചതുപോലെ ധ്യാനശീലം അദ്ദേഹത്തിൽ കുടികൊള്ളാതിരുന്നതിന്റെ പ്രത്യേക കാരണം

വിവിധ കാര്യവ്യഗ്രതകൾക്കിടയ്ക്കുള്ള സാഹിസികപ്രയത്നങ്ങളായിരുന്നു. ഇവയുമൊക്കെ ഈ വി എഴുതിയതുതന്നെ അവ ഭൗതികസമൃൽഗതിക്ക് സഹായിക്കുമെന്നുള്ള വിചാരംകൊണ്ടു് മാത്രമാണ്. അവ നിർവഹിച്ചതോ മററു കാര്യങ്ങൾക്കുള്ള സമയം കവർന്നെടുത്തു്, നേരെ മറിച്ച് പ്രയോജനാപേക്ഷ കൂടാതെ സാഹിത്യത്തെ ആരാധിച്ച്, സാഹിത്യംകൊണ്ടു ജീവിച്ചിരുന്നുവെങ്കിൽ ഒരു പക്ഷേ ഈ വി കൃഷ്ണപിള്ളയുടെ നാമം അഭിഭാഷകത്വം, നിയമസഭാസമാജികത്വം, പൊതുക്കാര്യനേതൃത്വം എന്നിവയോടനുബന്ധിച്ചു് (അവയിൽ പ്രസ്താവയോഗ്യമായ വല്ല നേട്ടവും അദ്ദേഹത്തിനുണ്ടായിരുവെന്നുതോന്നുന്നില്ല) ഒരു പക്ഷേ ഉച്ചരിക്കപ്പെടുകയില്ലായിരുന്നുവെങ്കിലും മലയാള സാഹിത്യത്തിൽ ഇന്നത്തെക്കാൾ അനേകമടങ്ങു് ആരാധനീയമായി കരുതപ്പെട്ടമായിരുന്നു. എത്ര അസാധാരണവും അമൂല്യവുമായ ഒരു പ്രതിഭാമണ്ഡലമാണ്, പോകേണ്ടവഴി പോകാതിരുന്നതിനാൽ, അതിൻെറ യഥാർത്ഥമാഹാത്മ്യം വെളിപ്പെടാതെ നിഷ്പ്രഭമായി പൊലിഞ്ഞുപോയതു്!



ചെറുകഥ

# സമ്മാനദാനം

(എം. എൻ. ഗോവിന്ദൻനായർ ബി. ഏ. ബി. എൽ.)

ദളവാപുരം ഇംഗ്ലീഷ് ഹൈസ്കൂളിന്റെ വാർഷികദിനാഘോഷം അന്നായിരുന്നു. ആ സ്കൂളിലെ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും എന്നു വേണ്ടാ അവിടുത്തെ തൂപ്പുകാരൻ വരെ ആ ദിവസത്തെ അത്യധികം ആകാംക്ഷയോടുകൂടിയാണു പ്രതീക്ഷിച്ചിരുന്നതു്. അതുകൊല്ലം അദ്ധ്യയനം ആരംഭിക്കുന്ന ദിവസം മുതൽ ഒരു ധ്രുവനക്ഷത്രംപോലെ ആ സുദിനം അവരുടെമുമ്പിൽ കണ്ടുകൊണ്ടാണവർ അദ്ധ്യയനം തുടരുന്നതു്. ആ ദിവസത്തിനു ഒരുമാസം മുമ്പുമുതൽ തന്നെ അതിലേക്കുള്ള ഒരുക്കങ്ങൾ തുടങ്ങിയതാണു്. പഠിത്തം ഉപേക്ഷിച്ചുപോലും വാർഷികദിനംമോടിയാക്കാനുള്ള ശ്രമങ്ങളിൽ വിദ്യാർത്ഥികൾ ഏർപ്പെട്ടു. അതിലേക്കെന്നുപറഞ്ഞു ക്ലാസിൽ പോകാതിരിക്കാനുള്ള ഒരുപായമായും ചില മിടുക്കന്മാർ ഈ അവസരം ഉപയോഗിച്ചു. സ്കൂൾകാമ്പൗണ്ടു വൃത്തിയാക്കുക, സ്കൂളും പരിസരങ്ങളും അലങ്കരിക്കുക, പ്രസംഗങ്ങൾ കാണാപാഠംപഠിക്കുക, മത്സരക്കളികൾ നടത്തുക, ചെറുനാടകങ്ങൾ, കോലടികളി, നൃത്തം മുതലായവ പരിശീലിക്കുക എന്നിങ്ങനെ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു ധാരാളം ജോലിഉണ്ടായിരുന്നു. അതിന്റെയെല്ലാംപരിസമാപ്തി അന്നാണു്. ഓരോ ചടങ്ങും വിജയകരമാകുവാൻ ഓരോരുത്തരും അഹമഹമികയാ പരിശ്രമിച്ചു. ആ ദിവസത്തെ ചടങ്ങുകളിൽ ഏതെങ്കിലുമൊരു ഭാഗം നിർവഹിക്കാൻ സാധിക്കാത്ത വിദ്യാർത്ഥികൾ ഒന്നിനും കൊള്ളരുതാത്തവരായി കണക്കാക്കപ്പെട്ടു.

അന്നു് ഏററവും കൂടുതൽ അഭിനന്ദനത്തിനും സംതൃപ്തിക്കും അർഹരായ വിദ്യാർത്ഥികൾ, അക്കൊല്ലം ഓരോ ക്ലാസിലും ഏററവുംകൂടുതൽ മാർക്കു കിട്ടിയവരും, സൽസ്വഭാവത്തിനുള്ള സമ്മാനത്തിനർഹരായവരുമാണു്. അവരാണു" അദ്ധ്യാപകന്മാരുടെയും നാട്ടുകാരുടെയും കണ്ണിലുണ്ണികൾ. അവരെപ്പോലെയാകാനാണു മാതാപിതാക്കൾ കൊച്ചുകുട്ടികളോടു നിത്യവും ഉപദേശിക്കുന്നതു്. ആ സരസ്വതീമന്ദിരത്തിന്റെ അഭിമാനസ്തംഭങ്ങളാണവർ. അന്നു അവർക്കെല്ലാം സമുചിതങ്ങളായ സമ്മാനങ്ങൾ കിട്ടും. ആ സമ്മാനങ്ങൾ അവരുടെ ഉന്നതമായ ഭാവിജീവിതത്തിലേക്കുള്ള സോപാനങ്ങളാണു്. ഭാഷയിലെ ഉത്തമപൗരത്വത്തിലേക്കുള്ള അധികാരപത്രങ്ങളുമാണു്. ആ മാതൃകാവിദ്യാർത്ഥികൾ അന്നു അണിഞ്ഞൊരുങ്ങി മുൻബെഞ്ചുകളിൽ സ്ഥലംപിടിക്കും.

ആ സ്കൂളിലെ ഒരു പൂർവവിദ്യാർത്ഥിയും വ്യവസായപ്രമുഖനും, അനേകം തോട്ടങ്ങളുടെയും ഫാക്ടറികളുടെയും ഉടമസ്ഥനുമായ മി. കെ പി വാഴക്കുഴിഎന്ന മാന്യനെയാണു അന്നത്തെ പൊതുയോഗത്തിനു അദ്ധ്യക്ഷനായിവരിച്ചിരുന്നതു്. സ്കൂളിലെ പൂർവവിദ്യാർത്ഥിയെന്നുള്ള അവകാശം പറഞ്ഞു് അദ്ദേഹത്തെക്കൊണ്ടു സ്കൂളിനു ഒരു നല്ല തുക സംഭാവനചെയ്യിക്കുന്നതിനും, പരിശ്രമശീലംകൊണ്ടു ഉയന്ന നിലയിലെത്തിയ മഹാനായ ആ പൂർവവിദ്യാർത്ഥിയെ ഒരു മാതൃകയാക്കി തന്റെ ഇപ്പോഴത്തെ വിദ്യാർത്ഥികളുടെ മുൻപിൽ പ്രദർശിപ്പിക്കുന്നതിനും ഈഅവസരംഉപയോഗിക്കണമെന്നു ഹെഡ്മാസ്റ്റർ വളരെ നാൾമുമ്പുമുതലേ ആഗ്രഹിച്ചിരുന്നതാണു്.

മീററിംഗു തുടങ്ങുന്നതു പകൽ 3 മണിക്കാണു്. രണ്ടു മണിക്കു തന്നെ ഭൂരിഭാഗം വിദ്യാർത്ഥികളുംസ്കൂളിൽ നിന്നുകൊടുത്ത ലഘുഭക്ഷണവും കഴിച്ചു ഹാളിൽ സ്ഥാനംപിടിച്ചുകഴിഞ്ഞു. വാളന്റിയന്മാർ വിചിത്രമായ ബാഡ്ജുകളും കുത്തി ഹാൾ മുതൽ ഗേററുവരെ അണിനിരന്നു. സ്കൂളിലെ സ്കൗട്ടുകൾ റോഡിൽ നിന്നു സ്കൂൾവളപ്പിലേക്കു കയറാനുള്ള കൽപടകളിൽ ഇരുവശത്തും അററൻഷനായി നിലകൊണ്ടു. അവർ ഉയത്തിപ്പിടിക്കുന്ന മുളവടികൾകൊണ്ടുള്ള പന്തലിനു കീഴെക്കൂടെയാണു അദ്ധ്യക്ഷൻ സ്കൂളിലേക്കു കയറിപ്പോകേണ്ടതു്.

മണി കൃത്യം മൂന്നടിച്ചപ്പോൾ അദ്ധ്യക്ഷന്റെ മനോഹരമായ ബ്യൂക്ക് കാർ സ്കൂളിന്റെ പടിക്കൽവന്നുനിന്നു. സ്കൗട്ടു സംഘം വടികൾ ഉയത്തി. അദ്ധ്യക്ഷൻ കാറിൽ നിന്നിറങ്ങി. സകലകണ്ണുകളുംആ മഹാപുരുഷനിൽ പതിഞ്ഞു. ആറടിപൊക്കം, മുപ്പു കുറഞ്ഞ കാപ്പിപ്പൊടിയുടെ നിറം, ഒരു കുട്ടിയാനയ്ക്കു ചേന്ന വണ്ണം, വായിൽ സദാ പുകയുന്ന വലിയ ചുരുട്ട്. മുള്ളൻപന്നിയുടെ മുള്ളുപോലുള്ള തലമുടിയുടെയും മൂക്കിനു താഴെ മാത്രം പരിമി

തപ്പെട്ടത്തിയിട്ടുള്ള കുററിമീശയുടെയും നിറം മഞ്ഞച്ചിരിക്കുന്നതു എപ്പോഴും ഈ പുക ഏൽക്കുന്നതുകൊണ്ടായിരിക്കണം.

അദ്ധ്യക്ഷനെ ഹാരമണിയിക്കാൻ മുമ്പോട്ടടുത്ത ഹെഡ്മാസ്റ്റർക്കു തൻെറ മുഖത്തേക്കു വന്നടിച്ചപുകയേററു തലകറക്കമുണ്ടായി. പുകയില യാതൊരുതരത്തിലും ഉപയോഗിക്കരുതെന്നു വിദ്യാർത്ഥികളെ ഉപദേശിക്ക മാത്രമല്ല സ്വജീവിതം കൊണ്ടു ഉദാഹരിക്ക കൂടി ചെയ്തുവരുന്ന ഹെഡ്മാസ്റ്റർക്കു അദ്ധ്യക്ഷൻെറ ധൂമപാനം വളരെ അരോചകമായിതോന്നി. എന്തുചെയ്യും അദ്ധ്യക്ഷപാദരല്ലെ?

അദ്ധ്യക്ഷൻ പ്ളാററുഫാറത്തിൽ കയറി പ്രധാനകസാലയിൽ ഉപവിഷ്ടനായി. അന്നത്തെ പ്രസംഗകരായി വന്നിരുന്ന ഒരു സംസ്കൃത വിദ്വാനും ഒരു അഡ്വക്കേററും അദ്ദേഹത്തിൻെറ ഇരുവശത്തും പ്രതിഷ്ഠിക്കപെട്ടു. ആസ്ഥലത്തെ ലത്തീൻപള്ളിയിലെ സ്പെയിൻകാരനായ മൂപ്പച്ചനും; സ്ഥലത്തെഏററവും വലിയ ജന്മിയായ നമ്പൂരിപ്പാടിനുംപ്ളാററുഫാറത്തിൽ തന്നെ ഇരിപ്പിടം നൽകാൻ നയജ്ഞനായ ഹെഡ്മാസ്റ്റർ മറന്നില്ല.



അദ്ധ്യക്ഷൻെറ വലത്തുവശത്തു മൂപ്പച്ചനും ഇടത്തുവശത്തു നമ്പൂരിപ്പാടും ഇരുന്നു:-അങ്ങനെ യോഗമാരംഭിച്ചു.

ഈശ്വരപ്രാർത്ഥന, സ്വാഗതഗാനം; ഇവയ്ക്കുശേഷം സ്കൂളിലെ ഒന്നാമസിസ്റ്റൻറിൻെറ സ്വാഗതപ്രസംഗം നടന്നു. അദ്ധ്യക്ഷനെപ്പററി അദ്ദേഹം പറഞ്ഞ സ്തുതി വചനങ്ങൾ കേട്ടാൽ പണ്ടത്തെ രാജസദസ്സുകളിലെ വൈതാളികന്മാർ പോലും ലജ്ജിച്ചു തല താഴ്ത്തുമായിരുന്നു. പ്രധാന നിവേദ്യം കഴിഞ്ഞു ബലിക്കല്ലിൽ തൂകുന്നതുപോലെ പ്രസംഗകന്മാർക്കും ചില ചില്ലറ സ്തുതിക്കഷണങ്ങൾ കിട്ടി.

അടുത്തതു് അദ്ധ്യക്ഷൻെറ ഉപക്രമപ്രസംഗമായിരുന്നു. അദ്ദേഹം ചുരുട്ടു വായിൽ നിന്നെടുത്തു താഴെയിട്ടു. അതു വീണതു പ്ളാററു ഫാറത്തിൽ വിരിച്ചിരുന്ന രത്നകംബളത്തിൽ തന്നെയായിരുന്നു. അതിൻെറ ഉടമസ്ഥനായ രക്ഷാകർത്താവു് അയ്യോ!എന്നു പറഞ്ഞു നെഞ്ചിൽ കൈ വച്ചു പോയി. ആ ചുരുട്ടിൻെറ ജീവൻ ഒററച്ചവിട്ടുകൊണ്ടു അദ്ധ്യക്ഷൻ തകത്തു കളഞ്ഞു. പുറകെ കാക്കിച്ചു ഒരു തുപ്പും! രത്നകംബളത്തിൻെറ ഉടമസ്ഥൻ അറിയാതെ ചാടിയെഴുന്നേററു പോയി. ഇതു പറഞ്ഞിട്ടെന്തുഫലം. മീററിംഗിനു വേണമെന്നു പറഞ്ഞപ്പോൾ അതു എടുത്തു കൊണ്ടു പോകാൻ ചെറുക്കനെ അനുവദിച്ചതു തന്നെ തെററു്.

ഉപക്രമപ്രസംഗം തുടങ്ങി. "പ്രിയപ്പെട്ട കൊച്ചുങ്ങളെ! വാദ്ധ്യാന്മാരെ! ഇന്നിവിടെ വന്നു നിങ്ങളുടെ ഒരദ്ധ്യക്ഷനാകണമെന്നു നിങ്ങളുടെ ഹെഡ് മാസ്റ്ററു ചെറിയാൻ സാറു പറഞ്ഞപ്പം ഞാമ്പറഞ്ഞതു എന്നാ അദ്ധ്യക്ഷനാ സാറേ? നമ്മക്കു് അദ്ധ്യക്ഷോമറിഞ്ഞു കൂടാ. പ്രസംഗോ മറിഞ്ഞു കൂടാ എന്നു്. അപ്പം ചെറിയാൻ സാറു പറഞ്ഞു ഇതിയാനങ്ങനെ അവിടെ വന്നു് ഒന്നിരുന്നേച്ചാ മതി. ബാക്കിയൊക്കെ ഞങ്ങളുനോക്കിക്കൊള്ളാം എന്നു്. അങ്ങനെ ഞാനിവിടെ വന്നു.........

അദ്ധ്യക്ഷൻെറ നാടൻ ഭാഷയിലുള്ള പ്രസംഗം കുട്ടികൾക്കു വളരെരസിച്ചു. വല്ല കടിച്ചാൽ പൊട്ടാത്ത സംസ്കൃതമോ ഇംഗ്ളീഷോ ആയിരിക്കുമെന്നു അവർ വിചാരിച്ച ഉപക്രമപ്രസംഗം നല്ല ഭാഷാപാകത്തിൽ വരുന്നതു കണ്ടപ്പോൾ കുട്ടികൾ ഡെസ്കുകളിൽമുന്നോട്ടാഞ്ഞു് ദത്തശ്രദ്ധരായി ഇരുന്നു. അദ്ധ്യാപകൻെറ തോട്ടങ്ങളിലെ കൂലിക്കാർ പോലും ഇത്രമാത്രം ശ്രദ്ധയോടുകൂടി അദ്ദേഹത്തിൻെറ വാക്കുകൾ ശ്രവിച്ചിട്ടുണ്ടായിരിക്കയില്ല. അദ്ദേഹം തുടന്നു:- ഞങ്ങളൊക്കെ പഠിക്കുമ്പോൾ ഇത്രകൊച്ചുപിള്ളേരൊന്നുമല്ല. മീശവന്നോരും പെണ്ണുകെട്ടിയോരും ധാരാളം ഉണ്ടായിരുന്നു. ഞാൻ തന്നെ ഫിഫ്ത്തിൽ മൂന്നാമത്തെ കൊല്ലം പഠിച്ചപോൾ ഒരു കൊച്ചിൻെറ തന്തയായിരുന്നു. അന്നും ഇപ്പോഴത്തെ പോലെ പെൺപിള്ളേരും ക്ളാസിലുണ്ടായിരുന്നു. ഞാൻ പറഞ്ഞല്ലോ അതിലും പലതിലും രണ്ടും മൂന്നും പിള്ളേരുടെ തള്ളയാകാൻ പ്രായമുണ്ടായിരുന്നു. അതിൽ ചിലതിനൊക്കെ ഞങ്ങൾ പേരിടും. ഒന്നിനു കുട്ടത്തി, മാക്രി, മറെറാന്നിനു കുതിരപ്പക്ഷി, വേറൊന്നിനു ക്ഷയവായു—" കുട്ടികൾ ആർപ്പു വിളിച്ചു രസിച്ചു. അതു കണ്ടു അദ്ധ്യക്ഷനും സന്തോഷം വർദ്ധിച്ചു. പക്ഷെ പെൺകുട്ടികൾ വല്ലാതെ വിഷമിച്ചു പോയി. അദ്ധ്യക്ഷൻ നിർദ്ദേശിച്ച പേരുകൾ അവരിൽ ചിലക്കുപിറേറദിവസം മുതൽ കിട്ടുമെന്നു തീർച്ച.

അദ്ധ്യക്ഷനു സ്പിരിട്ടു കയറി.അദ്ദേഹം തുടർന്നു. "അന്നു ഞങ്ങൾക്കൊരു വേലുപ്പിള്ള സാറൊണ്ടായിരുന്നു. അതിയാനു ബീഡി വലിക്കുന്നതു കണ്ടുകൂടാ. അതിനു ഞങ്ങളുടെ ക്ളാസു വിട്ടമ്പം ക്ളാസുമുറി മുഴുവൻ പുക വിട്ടിട്ടു ബീഡിയും എറിഞ്ഞേച്ചുചുമ്മാതിരുന്നു കളയും. അതിയാൻ വന്നങ്ങു ലഹളയും തുടങ്ങും. വല്ല മോണിട്ടറും ഞങ്ങളുടെ പേരു പറഞ്ഞാൽ അന്നു തീരും അവൻെറ കഥ. പിന്നൊരു ചാക്കോ സാറു് അമ്പോ അതിയാൻെറ നുള്ളു് തേളു കടിക്കുന്നതുപോലെയാ. ഒരിക്കൽ ഞാൻ പുള്ളിക്കാരൻെറ കസേരയുടെ നാലുകാലിൻെറ താഴെയും ഓരോ പുന്നയ്ക്കാ ഫിററു ചെയ്തു വച്ചു. അതിയാൻ വന്നിരിക്കുകേം........"

ബാക്കി കേൾക്കാൻ സാധിക്കാത്ത വിധം കുട്ടികൾ അത്തു വിളിച്ചു.ഹെഡ് മാസ്റ്ററും അസിസ്റ്റൻറ



# സാന്ത്വനം

(തിരുവല്ലാ എൻ. കേശവപിള്ള)

1

എന്മണിപ്പൈതലേ, നിയ്യിവണ്ണം
വിമ്മിക്കരഞ്ഞു വിളിച്ചിടായ്ക.
പാഴിൽ നിൻ ദീനസ്വരം ശ്രവിക്കെ
പാരിന്നു കോപമുണരുന്നുവെങ്കിൽ!-
ആദ്യലാല ഭാഗ്യം ഭുജിച്ചുനിൽക്കും
മേലാളർ നിന്നെ ശപിച്ചുവെങ്കിൽ!!
പട്ടിണികൊണ്ടു മെലിഞ്ഞ നിന്നെ-
കഷ്ടതയിങ്കൽ തളർന്ന നിന്നെ
നിഷ്ഠുരമിന്നിലയ്ക്കുന്നുകണ്ടു
പൊട്ടിത്തകരുന്നിതെന്റെ ചിത്തം.
എന്നാദരത്തിൽപ്പിറക്കമൂലം
ഇന്നീയെവമധഃപതിച്ചു
നിൻപിറവിക്കഭിലാഷമേന്തി
നിന്നു ഞാനിന്നപരാധിനിയായ്!

11

ദേവന്റെ സന്നിധി നിവേദിയ്ക്ക
നീ വന്നണഞ്ഞു മദാത്മഭൂവിൽ
അന്നന്നു നീ വളരുന്നൻവയററിൽ
സുന്ദരസ്വപ്നംകണക്കെമിന്നി.
ആശിച്ചപോലെയാ രാവിൽ നീയെൻ
ക്ലേശത്തിൽനിന്നു പിറന്നു മന്നിൽ
താഴത്തുവയ്ക്കാതെ ഞാനെടുത്തു
താലോലമാടിയ്ക്കയായിനിന്നെ.
നിത്യമുയന്നു ചുരന്നു നിന്നു
മൽസ്തനകുംഭങ്ങൾ നിന്റെ ചുണ്ടിൽ.
നിത്യമെന്നുള്ളിൽ നിറഞ്ഞുനിന്നു-
നിസ്തുലപ്രേമസുധാവിശേഷം.
നിന്നച്ഛനയ്യോ! നിനച്ചിടുമ്പോ-
ളിന്നും നടുങ്ങുന്നിതെന്റെ ചിത്തം
അമ്മഹാനുണ്ടായിരുന്നുവെങ്കിൽ
നമ്മൾക്കൊരുത്സവമായിരുന്നു.
കഷ്ടമാഭാഗ്യം കടന്നുപോയി
കണ്മണീ, നമ്മൾ ദരിദ്രരായി!
എൻകരങ്ങൾക്കു കഴിവു പോരാ
തങ്കമേ നിന്നിൽ സുഖം പുലത്താൻ.
മററുള്ള വീട്ടിലെ ദാസ്യവൃത്തി
കൊററിന്നുപോലുമുതകുകില്ല.
ചുററിലും വാഴും കുബേരർ, നമ്മെ-
പ്പററിപ്പൊഴിപ്പു പരുഷവാക്യം!

111

നിന്നെപ്പോൽ വാടിക്കൊഴിഞ്ഞുപോവ-
തൊന്നല്ല രണ്ടല്ല ജീവിതങ്ങൾ-
നിന്നെപ്പോൽ നീറി നശിച്ചിടുന്ന-
തൊന്നല്ല രണ്ടല്ല സൗഹൃദങ്ങൾ-!
പരിടമെത്രവിശാലമത്ര
പാവങ്ങളുണ്ടും പട്ടിണിക്കാർ.
നാമതിൽപ്പെട്ടുനശിക്കയെങ്കി-
ലീമന്നിനെന്തൊരു നഷ്ടമുള്ളു.
എന്മണിപ്പൈതലേ നിയ്യിവണ്ണം
വിമ്മിക്കരഞ്ഞുവിളിച്ചിടായ്ക.
നിൻവിളികേൾക്കുവോരില്ല പാരിൽ
നിൻവിശപ്പിന്നു വിരാമമില്ല.
നിൻവിധിതീക്കുവാനില്ല നീതി-
നിന്ദിതമത്രേ പതിത ജന്മം!

---

ന്മാരും വിഷണ്ണരായി. അദ്ധ്യക്ഷൻ വാതിലിൽ കൂടി കയറിയപ്പോൾ ഡിസിപ്ളിൻ ജനൽ വഴി പുറത്തു ചാടിയതായി സരസനായ മുൻഷി പറഞ്ഞതു ഹെഡ് മാസ്റ്റർക്കത്ര രസിച്ചില്ല. അടുത്ത ദിവസം മുതൽ ആ സ്കൂളിൽ നടക്കാൻ പോകുന്ന കുസൃതിത്തരങ്ങൾ ഓത്ത് അദ്ധ്യാപകന്മാർ അമ്പരന്നു. ഉപക്രമക്കാട്ടരുവി സദസ്യരുടെ ഉത്സാഹപ്രകടനങ്ങളായ പാറക്കെട്ടുകളിൽക്കൂടി കുത്തിമറിഞ്ഞു തകത്തൊഴുകുകയാണ്. "അന്നു വല്യ പഠിത്തക്കാര് ചില പിള്ളേരുണ്ടായിരുന്നു. ഒന്നൊരയ്യമ്പിള്ള. അന്നയാളിങ്ഗ്ലീഷ് പറേന്നതുകേട്ടാൽ കിളികിളിപോലെയാ. പിന്നൊരു കൃഷ്ണയ്യൻ. സാറു കണക്കിടാത്തതാമസം, അതിയാൻ ചെയ്യുകളയും. സാററിനേപ്പോലും കണക്കു പഠിപ്പിക്കും. അന്ന് ഈ ഞാനൊണ്ടല്ലോ, കണക്കിനും ഇങ്ഗ്ലീഷിനുമെല്ലാം വെറും മണ്ടനാ. അങ്ങനെ തോററുതോററു കിടക്കുക

യാ. ഞാൻ ഫിഫ്ത്തിൽ രണ്ടാമത്തെ കൊല്ലം പഠിക്കുമ്പം, ഞങ്ങളുടെ കുരുവിളസ്സാറുപറയും "എടാ വാഴക്കുഴീലെ ചെറുക്കാ! നീ പതുക്കെ നെരങ്ങിനെരങ്ങി സിക്സിലെത്തുമ്പോഴേക്ക് അയ്യമ്പിള്ളേം കൃഷ്ണയ്യരും പഠിച്ചു ബി എ പാസ്സായിവന്ന് നിന്റെ വാദ്ധ്യാന്മാരാകും" എന്ന്. പാവം അയ്യമ്പിള്ള കഴിഞ്ഞകൊല്ലം പഷ്ണികിടന്നു ചത്തെന്നുകേട്ടു. കിഷ്ണയ്യൻ ഒരു ഗ്രാൻറുപള്ളിക്കൂടത്തിൽ വാദ്ധ്യാരാണ്. പിള്ളേരും പിറുങ്ങിണ്ണീം എല്ലാം ഉണ്ട്. മാസം ശമ്പളം രൂപാ പത്ത് - അതിൽ പത്ത് അരച്ചക്രം കുറവും! അന്നു പഠിക്കാഞ്ഞതുകൊണ്ട് ഈ എനിക്ക് എന്താ ഒരു കുറവ്? പറയിൻ! അന്നു താന്തോന്നിയായി തമ്മിത്തല്ലി. ബീഡിംവലിച്ച്, നടന്ന ഞാൻ ഇന്ന് ഈ നിലയിലായി. താമസിക്കാൻ രസികൻ ബംഗ്ളാവ്, സഞ്ചരിക്കാൻ കാറ്, ബാങ്കിലാണെങ്കിൽ എട്ടു പത്തുലക്ഷം രൂപാ കിടപ്പൊണ്ട്. കിഷ്ണയ്യനേക്കാൾ കൂടുതൽ ശമ്പളമുള്ള പത്തായിരംപേര് എന്റെകീഴിൽ ശമ്പളത്തിലുമൊണ്ട്. പഠിത്തംപോലും പഠിത്തം! എന്തിനാ ഈ കൊള്ളരുതാത്ത പഠിത്തം? പഠിച്ചുപഠിച്ചു മണ്ണെണ്ണവിളക്കിന്റെ പുകയുമെല്ലാം തലയിൽകയററി വെളുത്തുവെളറി മണ്ണിനും, ചാണകത്തിനും കൊള്ളരുതാതെ, ജോലിയൊന്നുംചെയ്യാൻ മനസ്സുമില്ലാതെ തെക്കുംവടക്കും നടന്നുനശിക്കുക. നിങ്ങളൊക്കെ ഓടണം, ചാടണം, തിന്നണം, കുടിക്കണം, വേണമെങ്കിൽ തമ്മിത്തല്ലണം, കൊള്ളാനും കൊടുക്കാനുംചൊണവേണം. ഈ ലോകത്തിൽ പൊസ്തകവും മററുമല്ല കാര്യം, ജീവിക്കാനാ പഠിക്കേണ്ടത്. ഈ വല്യ പഠിത്തക്കാരനൊക്കൊ പള്ളിക്കൂടത്തീന്നു വെളിയിലിറങ്ങിവരുമ്പം വെയിലുകൊണ്ടാൽ വാടി താഴെ വീഴും. ആണുങ്ങളേപ്പോലെ ചാകാൻകൂടെ ഇതുങ്ങൾക്കറിഞ്ഞുകൂടാ. ഇപ്പോഴുള്ള പിള്ളേരും പണ്ടത്തെ ഞങ്ങടെകൂടെയുണ്ടായിരുന്ന പിള്ളേരേപ്പോലെ കൊള്ളരുതാതെ ആയിത്തീരല്ലെ എന്നുമാത്രമേ എനിക്കു പറയാനുള്ളു!!"

ഒടുവിലത്തെ വാചകങ്ങൾ അദ്ദേഹം ഉള്ളിൽതട്ടി പറഞ്ഞതാണെന്നു അദ്ദേഹത്തിന്റെമുഖവും സ്വരവും വെളിപ്പെടുത്തി. ആ വാചകങ്ങൾ അതുപോലെതന്നെ വിദ്യാർത്ഥികളുടെ മനസ്സിലും പതിഞ്ഞു. ഒരു സ്വപ്നത്തിൽനിന്നു ഉണർന്നതുപോലെസ്വല്പം കഴിഞ്ഞാണ് ഹസ്തഘോഷത്തിനുതന്നെ അവർ മുതിന്നതു്.

പഠിത്തക്കാരായകുട്ടികളെ എല്ലാവരുംപുച്ഛരസത്തോടുനോക്കി. അവർക്കു വല്യതായ നിരാശയുമുണ്ടായി. ഭാവിയിൽ തങ്ങൾ അയ്യമ്പിള്ളയേപ്പോലെയും കൃഷ്ണയ്യനേപ്പോലെയും പട്ടിണിക്കോലങ്ങളായിനടക്കുന്ന കാഴ്ച മനസ്സിൽകണ്ട് അവർ വിഭ്രമിച്ചു. അധികപ്രസംഗികളായ കുട്ടികൾ തലയുയർത്തിപ്പിടിച്ചു. ഭാവിയിലെ വാഴക്കുഴികളായി അവർതന്നത്താൻ വിഭാവനംചെയ്തുതുടങ്ങി.

അഭിനയഗാനങ്ങൾ, പ്രഭാഷണങ്ങൾ മുതലായ വിദ്യാർത്ഥികളുടെ ചടങ്ങുകൾ ഒരുമാതിരി ഇഴഞ്ഞുനീങ്ങി. എന്നാൽ പ്രസംഗങ്ങൾ ഹാളിൽ കോളിളക്കംതന്നെ ഉണ്ടാക്കി. "സാഹിത്യത്തിലെ സൗന്ദര്യ"ത്തെപ്പററി ഉപന്യസിച്ചവിദ്വാനും, "സാഹിത്യവും നിയമവും" എന്നതിനേപ്പററിപറയാൻശ്രമിച്ചഅഡ്വക്കേററും വിദ്യാർത്ഥികളുടെ അതിരററ അമർഷപ്രകടനത്തിനുപാത്രമായി. കൂവലും, കൈകൊട്ടും ചവിട്ടുംകൊണ്ടു, അവർ പറഞ്ഞതൊന്നും ആരും കേട്ടില്ല. അവർ പെട്ടെന്നുതന്നെ പ്രസംഗംനിർത്തി ഇരുന്നു. അല്ലെങ്കിൽ വിദ്യാർത്ഥികൾ ഇരുത്തുമായിരുന്നു.

ഒടുവിൽ സമ്മാനദാനമായി. മലയാള മുൻഷി സമ്മാനാർഹരുടെപേരുകൾ വിളിച്ചു.

ഈ സ്കൂളിലെ ഏററവും സൽസ്വഭാവിയായവിദ്യാർത്ഥിക്കു ഹെഡ്മാസ്റ്ററുടെ സമ്മാനം—സമ്മാനാർഹൻ രാഘവൻനായർ കെ പി: ഫോറം അഞ്ച്, കെ പി രാഘവൻനായർ—രാഘവൻനായർ ഈ സദസ്സിലുണ്ടെങ്കിൽവന്ന് ഈ സമ്മാനംവാങ്ങിക്കണം-" അദ്ധ്യക്ഷൻ അലസഭാവത്തിൽസമ്മാനമായ ആ തടിയൻപുസ്തകമെടുത്തുതൂക്കംനോക്കുന്നതുപോലെഭാവിച്ചു താഴെവച്ചു.സൽസ്വഭാവത്തിനുള്ളസമ്മാനംവാങ്ങിച്ചു തന്റെ ശോഭനമായ ഭാവിയെ നഷ്ടപ്പെടുത്താൻ തയ്യാറില്ലാത്ത രാഘവൻനായർ ഡെസ്കിനുപുറകിൽ കുനിഞ്ഞുകിടന്ന് അദ്ധ്യാപകന്മാരുടെ ദൃഷ്ടിയിൽനിന്നും സമ്മാനസ്വീകരണത്തിൽനിന്നും രക്ഷപ്പെട്ടു. വിദ്യാർത്ഥികൾ തങ്ങളുടെ ഒരു സാധുസഹോദരനെ ഒററിക്കൊടുക്കാൻ ഒരുങ്ങിയുമില്ല.

അടുത്തതായി ഓരോ ക്ളാസിൽനിന്നും സൽസ്വഭാവത്തിനുള്ള സമ്മാനം, കൂടുതൽ മാക്കു കിട്ടിയതിനുള്ള സമ്മാനം ഇവയ്ക്കെല്ലാം സമ്മാനാർഹരുടെ പേരു വിളിച്ചു. ഒരൊററ വിദ്യാർത്ഥിയെങ്കിലും എഴുന്നേററുചെന്നില്ല. ഒടുവിൽ കളികൾക്കുള്ള സമ്മാനമായപ്പോൾ കുട്ടികളുടെ ഇടയിൽ ഉത്സാഹമായി. കളിയുടെ ഒരു സമ്മാനവും ഉടമസ്ഥനില്ലാതെ ശേഷിച്ചതുമില്ല.

സമ്മാനദാനം എന്ന ചടങ്ങു കഴിഞ്ഞപ്പോൾ തോൽബയണ്ടും, സ്വണ്ണഅക്ഷരവും ധരിച്ച മിൽട്ടണും ഷേക്സ്പിയറും, വള്ളത്തോളും ആശാനും എല്ലാം കുന്നുകൂടി മേശപ്പുറത്തു അനാഥമായിക്കിടന്നു.

ഉപസംഹാരം വളരെ കാര്യമാത്രപ്രസക്തമായിരുന്നു. ആ മേശപ്പുറത്തു കിടന്ന, ആർക്കും വേണ്ടാത്ത പുസ്തകങ്ങളെക്കാൾ, വളരെ വിലയും ഉപയോഗവും ഉള്ളതു നല്ല കട്ടിബയണ്ടിട്ട നാൾവഴി പേരേടു മുതലായ ബുക്കുകളാണെന്നും, താനും പണ്ട് ഇതുപോലെയുള്ള പുസ്തകങ്ങളും സമ്മാനം വാങ്ങിച്ചു മര്യാദരാമനായി ജീവിച്ചെങ്കിൽ ആ പ്ലാററുഫാറത്തിലല്ല, ആ ഹാളിൽത്തന്നെ കയറാൻ യോഗ്യതയില്ലാതെ പഴമുറം പോലുള്ള സർട്ടിഫിക്കേററും ഏന്തി ഉദ്യോഗം തെണ്ടിനടക്കേണ്ടതായി വരുമായിരുന്നുവെന്നും തന്റെ ജീവിതം വിദ്യാർത്ഥികൾക്കെല്ലാം ഒരു പാഠമായിരിക്കട്ടെ എന്നും പറഞ്ഞു് അദ്ദേഹം നിർത്തി.

അദ്ധ്യക്ഷന്റെ ഈ ഉപസംഹാരംകൂടി കഴിഞ്ഞപ്പോഴേക്കു ഹെഡ്മാസ്റ്ററുടെ സകല ശക്തിയും സംഹരിക്കപ്പെട്ടു. അദ്ദേഹം ബോധംകെട്ടു നിലത്തു വീണു. വീണ വഴി കയറിപ്പിടിച്ചതു് ഒരു വലിയബോർഡിലാണ്. "വിദ്യാധനം സർവധനാൽപ്രധാനം" എന്നെഴുതിയ ആ ബോർഡും കെട്ടിപ്പിടിച്ചുകൊണ്ടു പ്രജ്ഞയററു കിടന്ന അദ്ദേഹത്തിന്റെ നെററിയിലുണ്ടായ മുറിവിൽ തന്റെ ചുരുട്ടിൽനിന്നു വീണ ചാ




# മഹോത്സവം.

(കെ. ദാമോദരൻ, ബി. ഏ. ബി. എൽ)

തെക്കെ ഇൻഡ്യയിൽ "നവരാത്രി"യെന്നും ബംഗാളിൽ "ദുർഗ്ഗപൂജ" എന്നും ഉള്ള വിവിധനാമങ്ങളാൽ ദസരാമഹോത്സവം ഇൻഡ്യയാകമാനം ആഡംബരസമന്വിതം കൊണ്ടാടപ്പെടുന്നു. മൈസൂരിലെ ദസരാമഹോത്സവം വളരെ പ്രാധാന്യത്തെ അർഹിക്കുന്ന ഒന്നാണ്

ഒൻപതു ദിവസവും ദുർഗ്ഗാഭഗവതിയുടെ സ്മരണയ്ക്കാണ് പത്താം ദിവസമായ ദസരാ ഭഗവതിപൂജ സമാപിപ്പിക്കുന്ന അവസാനദിവസം ആകുന്നു.

പുരാതനകാലം മുതൽക്കേ ദസരാ കർണ്ണാടകക്കു ഒരുസാമുദായികമഹോത്സവമായി തീർന്നിട്ടുണ്ട്. കായികവിനോദങ്ങൾ, സാഹിത്യമത്സരപരീക്ഷകൾ, ക്ഷേത്രസന്നിധിയിലെ മഹോത്സവങ്ങൾ, ഗ്രാമീണവിനോദങ്ങളും നാട്യങ്ങളും മിക്ക സ്ഥലങ്ങളിലേയും ദസരാമഹോത്സവത്തിന്റെ ഒരു പതിവായ ലക്ഷണമായിത്തീർന്നിട്ടുണ്ട്. ഈ ദിവസത്തിൽ എല്ലാ വീടുകളിലും ബാലികമാർക്കു വിഭവസമൃദ്ധമായ സദ്യകൊടുത്തു ബഹുമാനിക്കയും ക്ഷേത്രങ്ങളിൽ പ്രത്യേക പ്രാർത്ഥന നടത്തുകയും ഓരോ ഗ്രാമത്തിലേയും പതിവാണ്.

ദസരാദിവസത്തെ വിജയദശമി അല്ലെങ്കിൽ വിദ്യാദശമി എന്നും അതു് വിദ്യാരംഭത്തിന്റെ വിജയപതാകാദിനമായും കരുതപ്പെട്ടുപോരുന്നു. ശത്രുവിനോടുള്ള പടവെട്ടലായാലും ശരി മനുഷ്യസഹജമായ സകല പ്രയത്നങ്ങളുടേയും അത്യുച്ചകോടിയെ കുറി

രം എടുത്തുവെച്ച് അദ്ധ്യക്ഷൻ പ്രഥമശുശ്രൂഷ നടത്തി.

കൃതജ്ഞതാപ്രകടനത്തിനു നിശ്ചയിച്ചിരുന്ന ഹെഡ്മാസ്റ്ററുടെ അഭാവത്തിൽ ഒന്നാമസിസ്റ്റൻറുതന്നെ ആ കൃത്യവും നിർവഹിച്ചു.

* കഥാപാത്രങ്ങൾ സങ്കല്പസൃഷ്ടികളാണ്. ഉദ്ദേശിക്കാതെ വല്ലവരുടെയും ഛായ വന്നിട്ടുണ്ടെങ്കിൽ ക്ഷമിക്കണം.

ക്കുന്ന ഒരു ശുഭദിനമായിട്ടാണ് അതിനെ കരുതപ്പെടുന്നതു്. ഇൻഡ്യാചരിത്രത്തിലേയും പൗരാണികകഥകളിലേയും സുപ്രധാനസംഭവങ്ങളെ ഉൽഘാടനം ചെയ്ത ഒരു സ്മരണീയദിവസമായും അതിനെ കരുതപ്പെട്ടുപോരുന്നു. പാണ്ഡവന്മാർ അജ്ഞാതവാസം അവസാനിപ്പിച്ചു തിരിച്ചെത്തിയതും, ശ്രീരാമൻ രാക്ഷസന്മാരോടേറ്റുമുട്ടിയതും, സമുദ്രഗുപ്തൻ, കൃഷ്ണദേവരായൻ, ശിവാജി ഇവർ തങ്ങളുടെ സൈന്യങ്ങളെ ശത്രുക്കളുടെ നേരേ നയിച്ചതും വിജയപതാകാദിനമായ ഈ ദിവസംതന്നെയാണ്. ദുർഗ്ഗാഭഗവതി ദുഷ്ടനായ പത്മാസുരനെവധിച്ച ദിവസമെന്ന നിലയിലുംഈ ദിനം വളരെപ്രാധാന്യത്തെ അർഹിക്കുന്നഒന്നാണ്. ഇന്നും ഇൻഡ്യയിലെ പല രാജാക്കന്മാരും ആഡംബരസമന്വിതമായരാജഭൂഷണങ്ങളോടുകൂടി തങ്ങളുടെ പട്ടണപ്രാന്തങ്ങളെ വിട്ടു ഘോഷയാത്രയായി എഴുന്നെള്ളുന്നതും പഴയകാലത്തെ സ്മരണകളെ അനുസ്മരിപ്പിക്കുവാനാണ്. കരുണാനിധിയും പ്രജാവത്സലനുമായ നമ്മുടെ മഹാരാജാതിരുമനസ്സുകൊണ്ടു കല്പിച്ചു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽനിന്നും രാജോചിതമായ ഭൂഷണങ്ങളോടും പരിവാരങ്ങളോടുംകൂടി പൂജപ്പുരവരെ എഴുന്നെള്ളുന്നതും ഈ പതിവിനെ ആസ്പദമാക്കിയായിരിക്കുവാനേ വഴി കാണുന്നുള്ളു.

വേദത്തിൽ നാം കാണുന്ന ദൈവങ്ങളിൽ സുപ്രധാനിയും വിഷ്ണുവിന്റെ സ്നേഹിതനും ഋക്‌വേദത്തിലെ ചില ഗീതകളിൽ വിഷ്ണുവിന്റെ ഒരായുധവുമായി വാഴ്ത്തിപ്പോരുന്ന ഇന്ദ്രന്റെ ബഹുമാനാർത്ഥമാണു പ്രാചീനകാലങ്ങളിൽ ദസരാമഹോത്സവം കൊണ്ടാടപെട്ടിരുന്നതു്. ഇന്ദ്രപൂജ നടത്തിയിരുന്നതു് അതാതു കാലങ്ങളിൽ സമർത്ഥമാംവിധം വൃഷ്ടിയുണ്ടാകുന്നതിനും, സാധാരണ ജനങ്ങൾക്കും അവരുടെ നേതാക്കന്മാർക്കും അവരെ ഭരിക്കുന്നവർക്കും ഐശ്വര്യവും ഗുണവും സിദ്ധിക്കുന്നതിനും ആകുന്നു മൈസൂരിൽ ഇന്നു നടത്തിവരുന്ന ദസരാമഹോത്സവത്തിന്റെ മിക്ക ചടങ്ങുകളുടേയും ലക്ഷ

ണം, ഇന്ദ്രന്റെ ബഹുമാനാർത്ഥമാണ് ദസരാമഹോത്സവം കൊണ്ടാടപ്പെട്ടിരുന്നതെന്ന വസ്തുതയെ സാധൂകരിക്കുന്നതിനു ഉപോൽബലകമായി ഭവിക്കുന്നുണ്ട്. സാംസ്ഥാനികാശ്വത്തെയും, ഗജത്തെയും രഥത്തെയും പൂജിക്കുന്നതു ഇന്ദ്രന്റെ അശ്വമായ "ഉച്ചൈശ്രവസ്സി"നേയും, ഗജമായ "ഐരാവത"ത്തേയും രഥമായ "ദേവരഥ"ത്തേയും അവരർഹിക്കുന്നവിധം പൂജിക്കുകയാണെന്നു പറയപ്പെടുന്നു. അതുപോലെതന്നെ സിംഹാസനത്തെ പൂജിക്കുന്നതു ഇന്ദ്രന്റെ സിംഹാസനവും വാർദ്ധക്യസഹജമായ ലക്ഷണങ്ങളെ ദൂരീകരിക്കുന്നതും ക്ഷീണത്തേയും ഭയത്തേയും നിർമ്മാർജ്ജനം ചെയ്യുന്നതിനു പര്യാപ്തവും ആയ "പുഷ്പമാലിനി"യെ യഥാവിധി പൂജിക്കുകയാണെന്നും പറയപ്പെടുന്നു. അപ്രകാരംതന്നെ സാംസ്ഥാനികായുധങ്ങളെ പൂജിക്കുന്നതും ഇന്ദ്രന്റെ ആയുധങ്ങളെ പൂജിക്കുക എന്നർത്ഥമാകുന്നു. അതു പോലെ തന്നെ സാംസ്ഥാനികഗോവിനെ പൂജിക്കുന്നതു സകല ഗോക്കളുടേയും മാതാവും മോഹനയും ദൈവാംശമുള്ളവളുമായ "സുരഭി"യെ പൂജിക്കുക എന്നർത്ഥമാകുന്നു. ഇങ്ങനെ ഇന്ദ്രാംശമായ സകല വസ്തുക്കൾക്കും പൂജാർപ്പണം ചെയ്യുന്നതിൽനിന്നും മനുഷ്യരാശിക്ക് ഇന്ദ്രൻ ചെയ്തിട്ടുള്ള അമൂല്യങ്ങളായ സേവനങ്ങൾക്ക മഹാരാജാവു നന്ദിപ്രകടനം നടത്തുകയാണെന്നു നമുക്ക കാണാവുന്നതാണ്.

ക്രിസ്തുവർഷം 14-ാം 15-ാം നൂററാണ്ടുകൾക്കിടയ്ക്കുള്ള കാലങ്ങളിൽ ദസരാ മഹോത്സവം വിജയനഗരാധിപന്മാരായിരുന്ന ചക്രവർത്തിമാർ ആഘോഷസമന്വിതം കൊണ്ടാടിയിരുന്നു. ഈ അവസരത്തിൽ സാമന്തരാജാക്കന്മാർ രാജധാനിയിൽവന്ന് തങ്ങൾക്ക ചക്രവർത്തിയോടുള്ള ബഹുമാനം പ്രദർശിപ്പിക്കേണമെന്നും, കുടിശിക കപ്പം കൊടുക്കേണമെന്നും, രാജ്യത്തെ അഭംഗമായി ഭരിക്കുന്നതിനുപയുക്തമായ സഹായ സഹകരണങ്ങൾ ചെയ്യേണമെന്നും ചെയ്തിരുന്ന നിഷ്കർഷകൾ ഈ വക ആഘോഷങ്ങൾക്ക ഒരു രാഷ്ട്രീയച്ഛായ കൊടുത്തിരുന്നതായി കാണപ്പെടുന്നു. തെന്നിന്ത്യയിലെ വിജയനഗരരാജാക്കന്മാരുടെ അനുയായികളും. അവരുടെ പാരമ്പര്യാവകാശികളുമായ മൈസൂർരാജാക്കന്മാർ ഈ ആഘോഷങ്ങളെ മിക്കവാറും അതിന്റെ ഉച്ചകോടിയിൽ കൊണ്ടാടിയിരിക്കണം. വിജയനഗരാധിപന്മാരുടെ സമകാലീനരുടെ വിവരണങ്ങളും ദസരാമഹോത്സവവേളയിൽ ഇന്നുനടന്നുകൊണ്ടിരിക്കുന്ന സംഭവങ്ങളുംകൂടി തുലനം ചെയ്യുമ്പോൾ മേൽപറഞ്ഞ അനുമാനം അസ്ഥാനത്തിലല്ലെന്നു നമുക്ക ബോദ്ധ്യപ്പെടുന്നതാണ്.

ഐതിഹ്യം എങ്ങനെയിരുന്നാലും മൈസൂറിൽ ഇന്നു സാമുദായികമഹോത്സവമായി കൊണ്ടാടപ്പെടുന്ന ദസരാ മഹോത്സവത്തിന്റെ മഹത്വത്തിനു മൈസൂർ ഭരണാധിപന്മാരായിരുന്നിട്ടുള്ള മഹാരാജാക്കന്മാരുടെ ഈ വിഷയത്തിലുള്ള ദത്തദീക്ഷ അനുമേയമായ വിധത്തിൽ സഹായിച്ചിട്ടുണ്ടെന്നു സംശയരഹിതമായി പറയാവുന്നതാണ്. മൈസൂരിലെദസരാ മഹോത്സവത്തിന്റെ നടത്തിപ്പിൽ മഹാരാജാവു അതിന്റെ നടുനായകത്വം വഹിക്കുന്നു. ദസരാമഹോത്സവം നടത്തുന്നതിനു പ്രതിജ്ഞചെയ്യുന്നതും, പുഷ്പവൃഷ്ടികൊണ്ടു പ്രീതയായ ദുർഗ്ഗാഭഗവതിയുടെപാദകമലങ്ങളിൽ നിന്ന് ഉൽഭൂതമാകുന്ന അനുഗ്രഹങ്ങളെ ഓരോദിവസവും സായാഹ്നത്തിൽ തന്റെ കൊട്ടാരപ്രാന്തങ്ങളിൽ തിങ്ങിക്കൂടുന്ന ജനതതിയെ സ്വാഗതംചെയ്തു പ്രദാനംചെയ്യുന്നതും മഹാരാജാവല്ലാതെ മററാരുമല്ല. "നവിഷ്ണുപൃഥ്വിപതി" വിഷ്ണുവിന്റെ അംശമല്ലാത്തരാജാക്കന്മാരില്ല. അതായതു ദൈവസന്നിധിയിൽ തന്റെപ്രജകളെപ്രതിനിധീകരിക്കുന്നതു രാജാവാണ്. ആദർശമായ ലോകത്തു പ്രവർത്തനംനടത്തുന്നതും മനുഷ്യന്റെ അഭിലാഷപൂർത്തീകരണത്തിനു സഹായകമായി ഭവിക്കുന്നതും ദുർഗ്ഗയാൽ പ്രതിനിധീകരിക്കപ്പെടുന്ന ഈ ശക്തിതന്നെയാണ്. ദസരാ മഹോത്സവകാലങ്ങളിൽ വൈദികനും, രാജാവും, പ്രജയും ദുർഗ്ഗാപൂജയാൽ സംഭൂതമാകുന്ന ഈ വിശ്വശക്തിതന്നെയാണു മനുഷ്യരാശിയുടെ അപ്രതിരോദ്ധ്യമായ വളർച്ചയ്ക്കു സഹായകമായി ഭവിക്കുന്നതും. ഈ ഒരു വീക്ഷണകോണത്തിൽനിന്നു നോക്കുമ്പോൾ ദസരാമഹോത്സവവേളയിൽ ഒരു രാജാവു നിർവഹിക്കുന്നകൃത്യം ഇൻഡ്യയാകമാനം കൊണ്ടാടപ്പെടുന്ന മറേറതൊരു ഹിന്ദുമഹോത്സവത്തെക്കാളും മഹോന്നതമാണ്. പത്താംദിവസത്തെ ഘോഷചടങ്ങുകൾ വിജയത്തെ സൂചിപ്പിക്കുന്നതും അതിനാൽ അതിനു അനുയോജ്യമായവിധം പത്താംദിവസത്തെ "വിജയപതാകദിനം" എന്ന് അഭിദാനം ചെയ്തിരിക്കുന്നതും അർത്ഥവത്തായിരിക്കുന്നു. മനുഷ്യൻ അവന്റെ ദുർബലതയെ അതിജീവിച്ച് വിജയത്തെ കൈവരിച്ചതും, അജ്ഞതയെ ജയിച്ച് വിജ്ഞാനം സമ്പാദിച്ചതും, ജഡത്തെവിട്ട് ആത്മാവിനെ അവലംബിച്ചതും ഈ സുദിനത്തിലാണ്. അനന്തമായ ധർമ്മത്തിൽ ഇന്ത്യാക്കാർക്കുള്ള അടിയുറച്ച വിശ്വാസത്തെ സൂചിപ്പിക്കുക എന്നതുതന്നെയാണ് ദസരാ മഹോത്സവത്തിന്റെ മഹനീയതയും.



# ഭൂഗോളപദ്ധതികൾ



(ഫാദർ സൈമൺ സി. ഡി.)

വലക്കും പലതിനും ഇപ്പോൾ പ്രയോജകീഭവിക്കുന്ന ഒരു പദമാണ് ദേശീയത്വം.. നന്മയ്ക്കും തിന്മയ്ക്കും അതു് ഉപകരിക്കും. ഈ ലേബൽ ഒട്ടിക്കുന്നപക്ഷം ഏതു വ്യാജച്ചരക്കും എവിടെയും കടത്തിക്കൊണ്ടുപോകാമെന്നായിട്ടുണ്ട്. ചൌക്കക്കാർ പരിശോധിക്കാൻ മുതിന്നാൽ അവർ കററക്കാരാകും; പൌരന്മാർ ചോദ്യം ചെയ്യാൻ തുനിഞ്ഞാൽ അവർ രാജ്യദ്രോഹികളാകും. അത്രയ്ക്കു ശക്തിമത്താണത്രെ ഈ ചതുരംഗമന്ത്രം. വേണ്ടപോലെ പ്രയോഗിക്കുന്നതായാൽ ഏതു ബാധയും ഇതുകൊണ്ടൊഴിക്കാമെന്നുള്ളതിനു സംശയമില്ല. യഥാവിധി കൈകാര്യം ചെയ്യാതിരുന്നാലോ? ഒഴിയാബാധകളെല്ലാം വന്നുകൂടുകയും ചെയ്യും.

നാസിസം ജർമ്മൻജനതയെ ലോകസംഹാരത്തിനു കുത്തിപ്പൊക്കിവിട്ടതു് ഈ അച്ചുതണ്ടുകൊണ്ടാണ് — അതിരുകടന്ന ദേശീയത്വം. ലോകത്തിലെ ഏററം പ്രമുഖസഞ്ചയമാണ് ജർമ്മൻകാർ; അവരുടെ രക്തമേന്മയ്ക്കു് അഖിലലോകവും അടിയറവു പറയണം. അഥവാ പറയിക്കണം; യഹൂദന്മാരാദിയായ സെമററിക്ക് രക്തജന്മാക്ക് ഭൂമുഖത്തു ആസ്തിക്യത്തിനു അവകാശമേ ഇല്ല. ഇതായിരുന്നു ഹിററ്ലറുടെ ദേശീയതത്വശാസ്ത്രസംഗ്രഹം. അതിരുകടന്ന ഈ ദേശീയത്വം — ഈ രക്തവിഭ്രാന്തി — പ്രത്യക്ഷപ്പെട്ടുതുടങ്ങിയപ്പോഴെ, ദീർഘാവലോകനപടുവായ പതിനൊന്നാം പിയൂസ് മാർപ്പാപ്പാ അതിന്റെ വിനാശഭവിഷ്യത്തിനെപ്പററി മുന്നറിവുനൽകിയതാണ്. ഭ്രാന്തന്മാരോടു വേദാന്തം ഓതിയതുകൊണ്ടു ഫലമുണ്ടോ? പിടിച്ചു തടിയിലിടുകതന്നെ വേണം. അതു ചെയ്യാഞ്ഞതുകൊണ്ടു് അച്ചുതണ്ടു വസന്തപടന്നുപിടിച്ചു. മുസ്സോളിനിക്കും ടോജോയിക്കും ഹിററ്ലറിന്റെ രോഗം തന്നെയാണു പകർന്നതു്. Itali nati sunt ad imperandum ഇററാലിയൻജനത ലോകമേധാവിത്വത്തിനു നിയുക്തരാണെന്നു Il dece(ഇൽഡൂച്ചെ) സ്വർഗ്ഗീയ സാമ്രാജ്യത്തിനു മാത്രമേ ഭൂവസം സംവിധാനത്തിൽ സ്ഥാനമുള്ളൂ എന്നു ജപ്പാൻ. മററുജനങ്ങളെയും രാജ്യങ്ങളെയും നാമാവശേഷമാക്കിക്കൊണ്ടു് തങ്ങൾ തന്നെ അടച്ചുവാഴണമെന്നുള്ള ദേശീയത്വവിഷമജ്വരം ഇങ്ങനെ മൂർദ്ധന്യത്തെ പ്രാപിച്ചു. ഫലം നാം കണ്ടുകഴിഞ്ഞു. അനുഭവിച്ചുകഴിഞ്ഞു.



രണ്ടാമത്തെ ലോകമഹാസമരാനന്തരം നവയുഗത്തിലേക്കു പ്രവേശിച്ചിരിക്കയാണ്. ഭൂഗോളം പണ്ടത്തേതിൽ വളരെ ചെറുതായിത്തീർന്നതുപോലെ തോന്നിപ്പോകുന്നു. ഏതാനും അണുബോംബുകൾകൊണ്ടു ചുട്ടുപൊട്ടിക്കാനെയുള്ളു ഈ കടുകുമണിയെന്നു് എല്ലാവർക്കും ബോദ്ധ്യമായി. പറക്കുന്ന വൻകോട്ടകളും അലട്ടുന്ന യൂബോട്ടുകളും പെരുകിയതിനോടെ രാജ്യവും രാജ്യവും, ഭൂഖണ്ഡവും ഭൂഖണ്ഡവും തമ്മിലുള്ള അകലം ചുരുങ്ങിപ്പോയി. യൂറോപ്പിനപ്പുറത്തു അമേരിക്കാവൻകര കിടപ്പുണ്ടെന്നു കണ്ടുപിടിക്കാൻ പതിനഞ്ചു ശതാബ്ദം വേണ്ടിവന്നു. ഇന്നാണെങ്കിൽ അതു പതിനഞ്ചു മിനിട്ടുകൊണ്ടു നിർവഹിപ്പാനുള്ള ജോലിയെയുള്ളു. അമേരിക്കാ ആക്രമണത്തിനു അതി

തയെന്നുള്ള അഭിമാനത്തള്ളലെല്ലാം പുറന്തള്ളായിക്കഴിഞ്ഞു. അതുപോലെതന്നെ ബ്രിട്ടന്റെ കടൽക്കോട്ടയുടെ കഥയും. അജയ്യമെന്നും അപ്രാപ്യമെന്നും കരുതിപ്പോന്നിരുന്ന ആ ചെറുതുരുത്തിലേക്കു ഹിറ്റ്ലറുടെ വി. ബോംബുകൾ തുരുതുരെപ്പറന്നു കടന്നപ്പോൾ ആ പുരാതനപ്രഭാവമെല്ലാം അസ്ഥാനത്തായിത്തീർന്നു. നിരീശ്വരന്മാരും ഈശ്വരനെ വിളിച്ചുതുടങ്ങി. ആകപ്പാടെ ഭാവിലോകത്തിന്റെ വീക്ഷണകോണം പഴയതിൽ നിന്നു വ്യത്യസ്തമാകാതെ ഗത്യന്തരമില്ലെന്ന് ഏറെക്കുറെ എല്ലാവർക്കും ഇപ്പോൾ അനുഭവബോദ്ധ്യമായിട്ടുണ്ട്.

എല്ലാവർക്കും എല്ലാവരെക്കൊണ്ടും ആവശ്യമുണ്ടെന്നും, ലോകമാസകലം ഏകരാജ്യം പോലെ കരുതി പദ്ധതികൾ രൂപവൽക്കരിക്കേണ്ടതാണെന്നും, വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ ഭത്സിച്ചും ഭക്ഷിച്ചും ചീർക്കുക സുസാദ്ധ്യമല്ലെന്നും, മനസ്സിലായി വരുന്നുണ്ട്. തന്നിമിത്തം ആഗോളപദ്ധതികളുടെ ആവശ്യകതയെപ്പററിയുള്ള മുറവിളികൾ സർവത്ര കേട്ടു വരുന്നു. കോപ്പനേഗനിലെ ഭക്ഷ്യപ്രശ്നകോൺഫ്റൻസു തന്നെ ഇതിനു മകുടോദാഹരണമാണ്. എല്ലാ രാജ്യങ്ങളുടെയും പ്രതിനിധികൾ ഏകോദരസഹോദരങ്ങളെപ്പോലെ സമ്മേളിച്ചു, അധികമുള്ളവർ കുറവുള്ളവർക്കു കൊടുത്തും; തന്നിമിത്തം ഭവിക്കുന്ന അസൗകര്യങ്ങൾ സഹിച്ചും, ഭക്ഷ്യക്ഷാമത്തെ നേരിടുന്നതിനു പരിശ്രമിച്ചപ്പോൾ, രൂക്ഷമായി വന്ന ആ മഹാവിപത്ത് എത്രയോ ലഘൂകരിക്കപ്പെട്ടിരിക്കുന്നു. "പട്ടിണിയിൽ നിന്നും ക്ഷാമത്തിൽ നിന്നും രക്ഷ നേടാൻ ഒരു ആഗോളപദ്ധതി അപരിത്യാജ്യം തന്നെ" എന്നു ഡോക്ടർ പി ജെ തോമസ് ഈയിടെ അഭിപ്രായപ്പെട്ടതു് എത്രയോ അർത്ഥവത്തായിരിന്നു. അവസരോചിതമായിരിക്കുന്നു. ഇപ്രകാരം സാർവലൗകികമായ വീക്ഷണകോണത്തോടുകൂടിയ ഒരു ദേശീയതത്വത്തിനു മാത്രമേ ഭാവിയിൽ വിജയം കൈവരുത്താൻ സാധിക്കയുള്ളു എന്നു സിദ്ധം.

ഈദൃശസാഹചര്യങ്ങളിലാണു് നമ്മുടെ ഭാരതത്തിലെ ദേശീയഗവർമ്മെണ്ടു ഉദയം ചെയ്തിരിക്കുന്നതെന്നുള്ളതു് തികച്ചും ശുഭോദർക്കമാകുന്നു. പ്രസിഡണ്ടു നെഹ്റു മുതലായ നേതാക്കന്മാർ മേൽപ്പറഞ്ഞ തരത്തിലുള്ള വീക്ഷണവിശാലതയോടുകൂടിയവരാണെന്നു് നേരത്തെ ഏവർക്കും സമ്മതമായിട്ടുണ്ടു്. പണ്ഡിററിന്റെ പ്രഥമപ്രക്ഷേപണിപ്രസംഗം ആദ്യന്തം ഈ ആശയവിശേഷമാണു് വെളിപ്പെടുത്തിയിട്ടുള്ളതു് — ജാതിമതവർഗ്ഗാദികളെ അതിലംഘിച്ചുള്ള നിഷ്ക്കന്മഷമായ ദേശീയതത്വം, ചെറിയരാജ്യങ്ങൾക്കും കഴിഞ്ഞുകൂടണം, നാനാപക്ഷക്കാർക്കും ജീവിക്കണം, ഇതിൽ അദ്ദേഹത്തിന്റെ ആശയസംഗ്രഹം അടങ്ങിയിരിക്കുന്നു. എന്നിട്ടും ജിന്നാ പ്രഭൃതികൾ സംതൃപ്തരാകാത്തതിന്റെ കാരണമെന്തെന്നു് ഒരു ചോദ്യത്തിനവകാശമുണ്ടു്. "കാരണേനവിനാ കാര്യം-സർവഥാ നഭവിഷ്യതി" എന്നുണ്ടല്ലോ,. ആകയാൽ അതിനും കാരണമില്ലാതില്ല. കോൺഗ്രസ്സ് ഭരണം ഏകകക്ഷിഭരണമായിട്ടാണല്ലൊ? വന്നുകൂടിയിരിക്കുന്നതു്. പ്രതിപക്ഷത്തിനു് ഇപ്പോൾ ഇവിടെ സ്ഥാനമില്ല. ഏകകക്ഷിഭരണം ക്രമേണ ടോട്ടലിട്ടേറിയൻ സമ്പ്രദായത്തിൽ ചെന്നവസാനിക്കാതിരിക്കാനും പ്രയാസം. തന്നിമിത്തം ന്യൂനപക്ഷങ്ങൾക്കു യഥാർത്ഥത്തിൽ ആശങ്കയ്ക്കു അവകാശമുണ്ടു്.

# തിരിച്ചു വരുമ്പോൾ



( കെടാമംഗലം )

വിളറിയംബരവയലിലമ്പിളി
വിളവു കാത്തിരുന്നൽപ്പം ....
പുലരിവീർപ്പുവിട്ടഴറിരാത്രിതൻ
പുറകിൽ പിന്നെയും നിന്നു.
വിറച്ചുപർവ്വതക്കിഴവൻ തീക്കനൽ
നിറയ്ക്കുയായ്‌ നെരിപ്പോട്ടിൽ
കറുത്ത പാറതൻകവിളിലുമൊരു
കടുനിണത്തുടിപ്പുണ്ടായ്
തെരുവിലാമരച്ചുവട്ടിലപ്പോഴും
ഇരുളൊരുകുടിൽകെട്ടി
അതിന്നകത്തൊരു കിഴവി,യാചകി
യതിവിവശയായ്‌ തങ്ങി.
ഇരവിൽ, കാമുകൻ മരണ,മന്തികേ
വരുമെന്നോർത്തവളന്നും,
ദുരിതവേദനത്തളിരുകോർത്തൊരു
വരണമാല്യവും തീർത്തു്,
മരുവി നിർദ്ദയാം വിടനോടുഗ്രമായ്‌
പൊരുതിയാശയോടന്നും.
ഇരമ്പിവന്നുട,നിരുണ്ടകോഴിപോൽ
ഇരുമ്പുതീവണ്ടി, ക്രവി.
പിടഞ്ഞെണീററവളുടഞ്ഞചട്ടിയു
മെടുത്തു ജീവിതം തെണ്ടാൻ
നടന്നു തെല്ലിടകരവും നീട്ടിയാ
നടവഴിയതിൽ നിന്നു.
പൊരിഞ്ഞ പൊള്ളയാമുദരംപോലെയാ
കരിഞ്ഞ ചട്ടിയും ക്രമ്പി.
ഒടുവിലാഞ്ഞൊരു നെടുവീർപ്പിട്ടവൾ
മടങ്ങി നൈരാശ്യം താങ്ങി.
വരികയായൊരാളുടനെ സൈനിക
ബിരുദമുദ്രകൾ ചാർത്തി.
കടലിന്നക്കരെപ്പടനയിച്ചതി
കഠിനസംഗരമാടി,
വരികയാണയാൾ, വിജയവിശ്രുതൻ
വിരവിൽ സ്വഗൃഹം കാണ്മാൻ.
മധുരഭാവനാലതികയിൽ ഭാവി
മധുമലർക്കുലചൂടി
വരികയാണയാൾ ചിരപരിചിത
പരിസരങ്ങളെത്തേടി
അരികളെയരിഞ്ഞണയും വീരനാ



മരിയസൂനുവിന്നാദ്യം
അരുണഭാസ്കരകിരണം സ്വാഗത
മരുളുവാൻ കരംനീട്ടി.
അരുവിത്തീരത്തിലണിനിരന്നുടൻ
കുരുവിക്കൂട്ടവും പാടി.
നടന്നുവന്നയാളുടൽനിവർത്തിയു-
മടിമുഴക്കിയും, മന്ദം.
അരികിലെത്തവേ കിഴവികണ്ടുതൻ
ചരിഞ്ഞചട്ടിയുംകാട്ടി
നടുങ്ങിനിന്നയാളടിമുടിവിറ-
ച്ചിടിവെട്ടേററതുപോലെ
തറഞ്ഞൊരായിരംനിശിതസൂചികൾ
ഉറഞ്ഞഹൃത്തടംതന്നിൽ
തഴുകിവിട്ടതൻജനനി,യല്ലലി-
ലൊഴുകി,ത്തെണ്ടിടുംകാഴ്ച
മിഴിയിൽ വീണതുപതിയുംമുമ്പിലാ
വഴിയിൽവീണയാൾവാടി.
കനകമുദ്രകൾകരയുമമ്മതൻ
കഴലിണകളെമുത്തി.
കുഴൽവിളിച്ചൊരുപരിഹാസച്ചിരി
പൊഴിച്ചുവണ്ടിയുംപാഞ്ഞു.

# ജനകീയ സിദ്ധാന്തങ്ങൾ

(എം. പി. മന്മഥൻനായർ എം. ഏ.)

ജനകീയഭരണസിദ്ധാന്തത്തിൽ മനുഷ്യസമുദായം ഇന്നു തികച്ചും വിശ്വാസം അർപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഭരണകൂടവും ഭരണീയരുമായുള്ള ബന്ധത്തിൽ ഈ സിദ്ധാന്തത്തെ ചോദ്യംചെയ്യുന്ന പല ഉദാഹരണങ്ങളും ഇപ്പോഴും കാണുന്നുണ്ടെങ്കിലും ഡെമോക്രാസിയുടെ സർവ്വഥാ സംപൂർണ്ണമായ സാദ്ധ്യതയെ സാമൂഹ്യവും രാഷ്ട്രീയവുമായ വ്യവസ്ഥിതിയിലൂടെ പൂർത്തികരണമായി എല്ലാവരും ലക്ഷ്യമാക്കിയിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. ജീവിതത്തിൽ സ്വാതന്ത്ര്യത്തിന്റെ സാക്ഷാത്കരണമെന്നു വരുന്ന ഈ വ്യവസ്ഥ ലോകപുരോഗതിക്ക് അനുപേക്ഷണീയമായ ഒരു പശ്ചാത്തലമെന്നോ പ്രാഥമിക കാര്യമെന്നോ സമ്മതിക്കുന്നതോടൊപ്പംതന്നെ, പ്രയോഗത്തിൽ അതിനെ കൊഞ്ഞനം കാണിക്കുന്ന കിരാതത്വം ഇന്നു നിലവിലിരിക്കുന്നതു എത്ര ശോച്യമാണെന്നു പലരും ഓർമ്മിക്കാറില്ല. ഡെമോക്രസി അതുകൊണ്ടു വേണ്ടെന്നു പറയുകയല്ലാ, സിദ്ധാന്തങ്ങൾ പ്രയോഗത്തിൽ വരുമ്പോൾ അതിനെ സ്വാർത്ഥചിന്തവിട്ടു അർഹിക്കുന്ന ഗൌരവത്തോടുകൂടി കാണാനും ആദരിക്കാനും സാധിക്കാതെപോകുന്ന മനുഷ്യമനസ്സിനെ പരിഷ്കരിക്കാനുംകൂടി മാർഗ്ഗങ്ങൾ കണ്ടുപിടിക്കാതിരുന്നാൽ വരുന്ന ആപത്തുകളെ ഇവിടെ ചൂണ്ടിക്കാണിക്കാൻ ഒരുങ്ങുകയാണു്.

സാമൂഹ്യജീവിതത്തിനു രണ്ടുതരം വ്യാഖ്യാനങ്ങളുണ്ടു്. ഒന്നു ജീവിതം ഒരു മത്സരമാണെന്നും അർഹതമമായതു ജീവിക്കുമെന്നും. രണ്ടാമത്തേതു ജീവിതമൊരു മത്സരമല്ല, സഹകരണമാണെന്നുമുള്ളതാകുന്നു. ഇവയിൽ ആദ്യത്തേതു സ്വാർത്ഥതയ്ക്കും രണ്ടാമത്തേതു ത്യാഗത്തിനും സ്പഷ്ടമായ പ്രാധാന്യം കൊടുക്കുന്നതാണു്. പ്രയോഗത്തിൽ ക്ഷിപ്രസാദ്ധ്യത ആദ്യത്തേതിനാണെന്നു പറയേണ്ടതില്ല. മനുഷ്യൻ എപ്പോഴും അതിനോടാണു് ചാഞ്ഞുനിൽക്കാൻ ഇഷ്ടപ്പെടുക. ത്യാഗം ആവശ്യപ്പെടുന്ന രണ്ടാമത്തെ വ്യാഖ്യാനം അധികവും സാങ്കല്പികമായിമാത്രം കഴിയുകയാണു് ചെയ്യുന്നതു്. ജനകീയസിദ്ധാന്തത്തിന്റെ യഥാർത്ഥവിജയം സ്ഥിതിചെയ്യുന്നതു് ജീവിതത്തെ ഈ രണ്ടാമത്തെ വ്യാഖ്യാനവുമായി അഭേദ്യമായ വിധം ഘടിപ്പിക്കുന്നതിലാകുന്നു.



ജീവിതം ഒരു മത്സരമാണെന്നു വരുന്നതോടുകൂടി ഡെമോക്രസി അപ്രായോഗികമാകുന്നതു എങ്ങനെയാണെന്നു ചുരുക്കത്തിൽ പറയാം—മത്സരത്തിന്റെ ലോകത്തിൽ മനുഷ്യൻ എപ്പോഴും അവകാശങ്ങൾക്കുവേണ്ടി മല്ലടിക്കുകയും അതേസമയം തന്നെ കടമകൾ നിറവേററാൻ മടിക്കയും ചെയ്യുന്നു. സൂക്ഷ്മമായി ആലോചിച്ചാൽ, നമ്മുടെ ജനസമുദായത്തെ പലപേരിലും ഇന്നു അലട്ടിക്കൊണ്ടിരിക്കുന്നതും, സാമൂഹ്യജീവിതത്തെ പരാജയപ്പെടുത്തുന്നതും ഈ ഒരു ഒററക്കുഴപ്പമാണു്. വർഗ്ഗീയമത്സരമെന്നോ, ഉച്ചനീചത്വമെന്നോ, അഴിമതിയെന്നോ, സ്വാർത്ഥചിന്തയെന്നോ ഒക്കെ സാമൂഹ്യ ജീവിതകാര്യങ്ങളിൽ കുററമായും കുഴപ്പമായും കണ്ടുപിടിക്കപ്പെടുന്ന ദോഷങ്ങൾക്കെല്ലാം മൂലകാരണം, തന്റെ അവകാശങ്ങൾ പിടിച്ചുവാങ്ങാൻ ഏതു മാർഗ്ഗത്തെയും അവലംബിക്കുകയും അതെ സമയം തന്നെ തനിക്കു മററുള്ളവരോടുള്ള കടമകൾ കൃത്യബോധത്തോടുകൂടി നിറവേററുന്നതിൽ എത്രയും അലസനായി കഴിയുകയും ചെയ്യുന്ന നമ്മുടെ പൌരന്റെ വികല സ്വഭാവമാകുന്നു.

ഒരു സാമൂഹ്യ ജീവിയെന്നവിചാരത്തിൽ മേൽപ്പറഞ്ഞ കർത്തവ്യ വിലോപം അതിന്റെ നഗ്നരൂപത്തിൽ പ്രത്യക്ഷപ്പെട്ടതിയതു യുദ്ധവും തന്മൂലമുണ്ടായ വിലക്കയററവും ഭക്ഷ്യക്ഷാമവും വന്ന അവസരത്തിലാണു്. മനുഷ്യൻ വ്യക്തിയായി തിരിഞ്ഞുനിന്നു് തൻകാര്യം നേടുന്നതിനു് ഏതു കുമാർഗ്ഗത്തിലും കൂസലില്ലാതെ സഞ്ചരിക്കയും, ജീവിതം ഒരു സഹകരണമാണെന്ന ചിന്തയുടെ നേരിയ ഭാവംപോലും പ്രദർശിപ്പിക്കാൻ മടിക്കയും ചെയ്ത അന്നത്തെ സംഭവ

പരമ്പരകളെല്ലാം ജനകീയസിദ്ധാന്തങ്ങൾക്കു വേണ്ടി നില കൊള്ളുന്ന ഏതൊരു സമുദായപ്രവർത്തകനേയും ആവശ്യം ചിന്തിപ്പിക്കേണ്ടതാകുന്നു. സമുദായ ശരീരത്തെ ആപാദശിഖം വ്യാപിച്ചിരിക്കുന്ന ഈ ഭയങ്കര രോഗം പുറത്തു പ്രത്യക്ഷപ്പെട്ടതാനുപകരിച്ചു ആ സാഹചര്യം നമ്മുടെ ഭാവി പ്രവർത്തനപരിപാടികളുടെ രൂപീകരണത്തിനു നല്ലവണ്ണം സഹായകമായിഭവിക്കേണ്ടതുമാണു്. തൊലിപ്പുറത്തു ഭയങ്കരവ്രണങ്ങളായി പ്രത്യക്ഷപ്പെട്ട ആ രോഗം ഇപ്പോഴും ഉള്ളിലേക്കു വലിഞ്ഞിട്ടില്ലല്ലോ.

യുദ്ധം മൂലം നിത്യാവശ്യത്തിനുള്ള സാധനങ്ങൾക്കു പെട്ടെന്നു അമിതമായി വില വർദ്ധിച്ചു. ഒരു വ്യവസ്ഥയുമില്ലാതെ സാധനങ്ങളുടെ കൈവശക്കാർ അവരുടെ സരസ്വതീവിലാസം പോലെ വില പറഞ്ഞുതുടങ്ങി. ഈ പ്രത്യേക സന്ദർഭത്തെ ഓരോരുത്തരും അവക്കു പണക്കാരാകാനും കൂടിയ ജീവിതസൗകര്യങ്ങൾ സൃഷ്ടിക്കാനും ആവേശപൂർവ്വം ഉപയോഗപ്പെടുത്തിയതാണു് കരിഞ്ചന്തകളുടെ നിർമ്മിതിക്കു കാരണമായതെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ നീതിയുടെ മുമ്പിൽ അങ്ങിനെയുള്ളവർ കുററക്കാരാണെന്ന ആദർശവിചാരമുണ്ടെന്നല്ലാതെ പ്രായോഗിക ലോകവിചാരത്തിൽ അവർ ഇന്നു മിടുക്കന്മാരും ഭാഗ്യശാലികളും ആണു്. "നമ്മുടെ മി............ഈയിടെയായിട്ടു എന്തുസ്ഥിതിയായിപ്പോയെന്നോ? വ്യാപാരമെല്ലാം പോയി, ഐ പി കൊട്ടക്കാൻ അവസരം കാത്തു നിന്ന ആ കാലമോർക്കുന്നോ? ഇപ്പോൾ അതെല്ലാം മാറി. ദൈവം തന്നെ കണ്ണു തുറന്നു. യുദ്ധം ഇങ്ങോട്ടു വന്നു. സ്റ്റാക്കിരുന്നതിനെല്ലാം വിലയങ്ങു കയറി. ഇപ്പോൾ നല്ല കാശായിപ്പോയി. വസ്തുക്കളെത്ര വാങ്ങി. കെട്ടിടമെത്ര. എല്ലാം കൂടെ രണ്ടു മൂന്നിന്റെ അടുക്കലായിപ്പോയി."

ഈ സാധാരണ പ്രസ്താവനയുടെ ഉള്ളിൽ ഒളിച്ചുകിടക്കുന്നവഴിതെററിയ ആ സ്വാർത്ഥബുദ്ധി നോക്കൂ. ഈ വിചാരം ഒരു പതിനഞ്ചിരട്ടിച്ച വിധമാണു ആ ഭാഗ്യവാനു് തോന്നുന്നതെന്നു കൂടി ഓർക്കണം. ചുരുക്കിപ്പറഞ്ഞാൽ ഈ വിചാരം അലിഖിതമായ ഏതൊ ഒരു സാമൂഹ്യ നീതിക്കനുസരിച്ചു തന്നെയാണെന്നു തോന്നിപ്പോകുന്നു. സത്യം ഇതിൽ നിന്നെത്രയൊ അകലെയാണു്! ഒരു ഗവർമ്മെണ്ടിനും—ഒരു നീതിപരിപാലനസംഘത്തിനും—ഈ വഴി പിഴച്ച ധാരണയെ പാടേ മാററാൻ കഴിയാത്തിടത്തോളം ശരിയായി പ്രവർത്തിക്കാൻ സാദ്ധ്യമല്ല. ഗവർമ്മെണ്ടിന്റെ പ്രതിനിധി എന്നു നാം പറയുന്ന ഉദ്യോഗസ്ഥനെത്തന്നെ ഈ മാനസികരോഗം പലപ്പോഴും ബാധിച്ചിരിക്കും. കരിഞ്ചന്തയെ ഇല്ലായ്മ ചെയ്യാനുള്ള പരിശ്രമങ്ങളുടെ പരാജയത്തിന്റെ ഏകകാരണം അതിനു സമുദായം പരോക്ഷമായി നൽകപ്പെട്ടിരിക്കുന്ന ഈ സാന്മാർഗ്ഗികഛായയാണു്. അതു നിയമത്തിനു വിരുദ്ധമെങ്കിലും സാധിക്കാവുന്നിടത്തോളം നല്ലതെന്നു വന്നാൽ, പണക്കാരനും പാവപെട്ടവനുമെല്ലാം കഴിവുള്ളിടത്തോളം അതിനു അവസരങ്ങൾ കാത്തിരിക്കുമെന്നല്ലാതെ ആരും തന്നെ അതിനെ ഒരു ഭയങ്കര വിപത്തായി കാണുകയൊ അതിന്റെ സാന്നിദ്ധ്യത്തിൽ അസഹ്യത ഭാവിക്കയൊ ചെയ്കയില്ല. "അന്യായമായ വിതരണം! ഭയങ്കരമായ കരിഞ്ചന്തവ്യാപാരം!" എന്നൊക്കെ പരാതികളും പ്രക്ഷോഭണങ്ങളും നാം കേട്ടിട്ടുണ്ടു്. ഇതെവിടെ നിന്നുണ്ടാകുന്നു എന്നാണു വിചാരിക്കുന്നതു്? സമുദായത്തിന്റെ സമസ്വച്ഛരമായ ഒരു നിലയേയും സഹകരണരീതിയിലുള്ള ജീവിതത്തേയും നിസ്വാർത്ഥമായി അഭിലഷിച്ചു മുഴക്കപ്പെട്ട ശബ്ദങ്ങളാണവയെന്നു തോന്നുന്നുണ്ടോ? ഭൂരിഭാഗവും പരാഭ്യുദയാസഹിഷ്ണുതയെന്നൊ അസൂയയെന്നൊ ഒക്കെപ്പറയാവുന്ന ഒരു മനോഭാവത്തിന്റെ സന്താനങ്ങൾ മാത്രമാണു്. ബാക്കി വല്ലതുമുണ്ടെങ്കിൽ അതു ചിലരെ കഠിനമായി സ്പർശിച്ച ഇല്ലായ്മകൊണ്ടായിരിക്കണം.

ഈയിടെ ഒരു എന്യൂമറേഷൻ നടത്തി റേഷൻ കാർഡു് പുതുതായി വിതരണംചെയ്യുകയുണ്ടായല്ലൊ. ഇരുനൂറുകാർഡിൽ കുറയാതെ കിട്ടുന്നവ്യാപാരികൾക്കേ ലൈസൻസു കൊടുക്കുകയുള്ളു എന്നു ഗവർമ്മെൻറു നിശ്ചയിച്ചു. അന്നു റേഷൻവ്യാപാരലൈസൻസു ലഭിക്കാൻ വേണ്ടി ആളുകൾ കാണിച്ച വെപ്രാളവും കാർഡു് പിടിക്കാൻ വേണ്ടി ഓടിയ ഓട്ടവും പരക്കെ അറിവുള്ളതാണു്. റേഷൻവ്യാപാരം ശരിയായും സത്യമായും നടത്തുന്നപക്ഷം ഒരു വ്യാപാരിക്കും സാധാരണയിൽ കവിഞ്ഞ—അഭികാമ്യമായ—ഒരു ലാഭവും പ്രതീക്ഷിക്കാൻ സാദ്ധ്യമല്ല. ഈ അഗണ്യമായ ലാഭത്തെ പ്രതീക്ഷിച്ചോ അഥവാ റേഷൻ ശരിയായി വിതരണം ചെയ്തു സമുദായത്തെ സേവിക്കാൻ ഒരവസരം ലഭിക്കണമെന്നു നിസ്വാർത്ഥമായി മോഹിച്ചോ ആണു ഈ അത്യുത്സാഹം പ്രദർശിപ്പിച്ചതെന്നു ആ വ്യാപാരികൾക്കോ അവരെ സമീപിക്കുന്ന ഉപഭോക്താക്കൾക്കോ പറയാൻ സാധിക്കുമോ? എന്നിട്ടും അതും നടന്നതും പലരും അതിൽ വീതപ്രകാരം നിശ്ശബ്ദരായി ഉൾപ്പെട്ടതും എന്തുകൊണ്ടു്? "ഓ അതിനെപ്പററി വിചാരിക്കാനില്ല. കുറേ ബ്ളാക്കുമാർക്കററിംഗ് നടക്കും. അതു പരസ്യമായ രഹസ്യമാണു്. അതിനെന്തു്?" ഇതായിരുന്നു എനിക്കു ലഭിച്ച ഒരു മറുപടി. വാസ്തവത്തിൽ ഇതു സമുദായം അത്തരം കുചേഷ്ടിതങ്ങൾക്കു നൽകുന്ന ഒരു അംഗീകാരം തന്നെയാണു്.

സ്വന്തം അവകാശങ്ങളെ ആവശ്യത്തിൽ കവിഞ്ഞും നേടാൻ എപ്പോഴും തരംനോക്കിയും താനുൾപ്പെട്ട സമുദായത്തിന്റെ മുഴുവനായ ആവശ്യങ്ങളെപ്പററിയും അതു യഥായോഗ്യം നിറവേറുന്നുണ്ടോ എന്നു അതിലെ ഒരംഗമെന്ന നിലയിൽ കണ്ടറിയാനും അതിൽ വീതപ്രകാരം തനിക്കുള്ള ബാദ്ധ്യതയെന്തെന്നറിഞ്ഞു പ്രവർത്തിക്കാനുമുള്ള ചുമതലയെപ്പററിയും അലസമനോഭാവം വച്ചുകൊണ്ടിരിക്കയും ചെയ്യുന്ന നമ്മുടെ സാമാന്യമനുഷ്യൻ ഇന്നു ജീവിതം ഒരു മത്സരമായി മാത്രമേ കണക്കാക്കിയിട്ടുള്ളു എന്നു സ്പഷ്ടമാണു്. ഡെമോക്രസി ശരിയായ വിജയമായിത്തീരാൻ ജീവിതം ഒരു സഹകരണമാണെന്ന ബോധവും ആവശ്യമായ ത്യാഗം ചെയ്യാനുള്ള സന്നദ്ധതയും സാമാന്യമനുഷ്യനുണ്ടാകാതെ ഒരിക്കലും സാദ്ധ്യമല്ല. ഇംഗ്ളീഷ് ജനസമുദായം ഇക്കാര്യത്തി




(എം. കെ. രാമകൃഷ്ണൻ നായർ ബി. എ. എൽ. റി.)

വിടപികളിടതൂർന്ന വിപിനത്തിൽ നദിയുടെ
പടിഞ്ഞാറെവിളുമ്പിലായ് മറഞ്ഞുസൂര്യൻ
ചെലിയന്നമുനിജനബാലകരുമതുകാലം
കാലികളെ യാലയത്തിലാനയിപ്പിച്ചു.
തഥാഗത ഭഗവാൻെറ തിരുമുമ്പിൽ കുമാരന്മാർ
തലാനിരന്നന്നിലന്ന പ്രദക്ഷിണരായ്
അതുപൊഴു—തറിയാത്തോൻ,മുനികുമാരകനേകൻ
അഭിവാദ്യം ചെയ്തുപുഷ്പഫലങ്ങളോടെ
പദതളിർതൊട്ടമാറു നമസ്ക്കാരമേകി ശാക്യ-
മുനിതന്നോടൊരുകിളിമൊഴിതൂകീനാൻ
ഭഗവാനെയടിയനെപരിപൂർണ്ണപരമാർത്ഥ-
വഴികാണിക്കണേ—ഞാനോ "സത്യകാമാ" ഖ്യൻ
ഗുരുദേവനനുഗ്രഹം ചൊരിഞ്ഞുചോദിച്ചു-"വത്സ!
ശരിയായിത്തവകുലമറിയിച്ചാലും
ഭൂവിലിന്നു മഹിതമാം ജ്ഞാനതൃഷ്ണ യുദിക്കുവാൻ
ഭൂസുരനുമാത്രമല്ലേയർഹതയുള്ളു."
"കുലമേതെന്നറിവീലഗുരുദേവ-ജനനിയെ
ധരിപ്പിക്കാം"-കുമാരനുപ്രതിവദിച്ചു

വിടവാങ്ങിസത്യകാമൻതടിനികടന്നു നിജ
കുടിലിലേയ്ക്കോടിയെത്തിഭ്രമിതചിത്തൻ
നിദ്രപൂണ്ടഗ്രാമത്തിൻെറ യരുകിൽമണൽപ്പരപ്പി-
ന്നഗ്രഭാഗത്തുവിളങ്ങി ബാലകാലയം
ഇരുളകററുവാനൊരു ചെറുവിളക്കാമുറിയി-
ലെരിയുന്നു—മങ്ങിമങ്ങിപ്പൊലിയാറായി.
സുതനുടെയാഗമനം നിശയിലും പ്രതീക്ഷിച്ചു
ജനനിയാൾ നിന്നിരുന്നു കതകരുകിൽ.
മാറണച്ചുമകനുടെ മുടിയിൽ മുകൎന്നാളമ്മ
ക്രൂറൊടെയാരാഞ്ഞു ഗുരുനിദേശങ്ങളെ
"ജനകൻെറ നാമധേയമറിയേണമെനിയ്ക്കിപ്പോൾ
മുനിചൊന്ന വാക്യമമ്മകേട്ടുകൊണ്ടാലും
ഭൂവിലിന്നുമഹിതമാംജ്ഞാനതൃഷ്ണയുദിക്കുവാൻ
മഹീരുഹാഞ്ചലത്തിലും വിളങ്ങിനാനരുണൻെറ
ഭൂസുരനുമാത്രമല്ലേയർഹതയുള്ളു."
ജനനിയാൾ നയനങ്ങൾ കുനിച്ചുഗൽഗദത്തോടെ
സുതനോടു രഹസ്യമായ് പറഞ്ഞിതേവം
"ദരിദ്രയായിരുന്നു ഞാൻ യൗവനത്തിൽ നിരവധി
പുരുഷർക്കുവശയായിക്കഴിച്ചുകാലം
പതിഹീനയെന്നാകിലുംകനിഞ്ഞേകിദൈവംനിന്നെ
സുതനായി "ജ്ജബാല" തൻകരതാരിങ്കൽ.
മഹീരുഹാഞ്ചലത്തിലും വിളങ്ങിനാനരുണൻെറ
മയൂഖമാലാവലിയാ വനാശ്രമത്തിൽ
ഗുരുവിൻ സന്നിധാനത്തിൽ-പഴയവൃക്ഷച്ചുവട്ടിൽ
ഇരുന്നു മുനികുമാരർ പ്രഭാതനേരം.
കുളിരറിഞ്ഞിടാതവർപ്രഭാതത്തിൽകുളിയ്ക്കയാൽ
കുരുങ്ങിയ തലമുടി നനഞ്ഞിരുന്നു;
സത്യകാമനാഗതനായ് ഗുരുവിനെ നമസ്ക്കരി
ച്ചുത്തരമുരച്ചിടാതെയടുത്തുനിന്നു
ഗുരുദേവനനുഗ്രഹം ചൊരിഞ്ഞുചോദിച്ചു"വത്സാ
ഗ്രഹിച്ചിതോ തവകുല ചരിത്രമെല്ലാം"
"കുലമേതെന്നറിവീല ഗുരുദേവജനനിതൻ
മറുപടിയറിയിക്കാം കൃപയെന്നിയെ.
ദരിദ്രയായിരുന്നു ഞാൻ യൗവ്വനത്തിൽനിരവധി
പുരുഷർക്കു വശയായി ക്കഴിച്ചുകാലം
പതിഹീനയെന്നാകിലുംകനിഞ്ഞേകിദൈവംനിന്നെ
സുതനായി"ജ്ജ ബാല"തൻ കരതാരിങ്കൽ"
അവിടൊരു ചെറുരവമുയർന്നു കടന്നൽക്കൂട്ട
ത്തിട്ടതിയിലിളകിയാലെന്നതുപോലെ
ജാതിപോലുമറിയാത്ത മൂഢനുടെ തൃപവിട്ട
വാണികേട്ടുസഹചരൻ പരിഹസിച്ചു.
ജിനദേവനെഴുന്നേററു കരതലംവിടുർത്തിയാ-
മുനികുമാരനെ മാറത്തണച്ചുചൊല്ലി.
ഭൂസുരരിലുത്തമൻ നീ പ്രിയസുത, പരിപൂർണ്ണ
ജ്ഞാനതൃഷ്ണനിനുടയ പൈതൃകമല്ലോ.

ൽ അത്യുത്തമമായ ഒരു മാതൃക സൃഷ്ടിച്ചിട്ടുണ്ട്. നമ്മുടെ പൗരൻ ഇന്നും ഏററവും വ്യസനകരമായ ഒരു ചരിത്രമാണു ഇക്കാര്യത്തിൽ സൃഷ്ടിച്ചിട്ടുള്ളതു്. പൂർണ്ണസ്വാതന്ത്ര്യമോ ഉത്തരവാദഭരണമോ തൊഴിലാളിപ്രക്ഷോഭണമോ എല്ലാം ഈ പൗരൻെറ അവകാശവാദങ്ങളാണെന്നു ഓർക്കുമ്പോളാണു നമ്മുടെ പ്രയത്നത്തിൻെറ പ്രായോഗികഫലത്തെപ്പററി അക്കം വിഷമം തോന്നുന്നതു്.

ജനകീയഭരണസിദ്ധാന്തവാദികളിൽ തനി ആദർശവാദികളായ ചിലർ ആ സിദ്ധാന്തം സാധിതപ്രായമാകുന്നതുതന്നെ മേൽവിവരിച്ച കുഴപ്പത്തിനു ഒരു പരിഹാരമാണെന്നു ഇതിനു സമാധാനം പറ

ഞ്ഞേക്കാം. എന്നാൽ നമ്മുടെ ജനസാമാന്യത്തെപ്പററി സൂക്ഷ്മമായി പഠിക്കാൻ കഴിഞ്ഞാൽ ഈ വിശ്വാസം അത്ര സ്ഥാനത്താണെന്നു അവരും പറയുമെന്നു തോന്നുന്നില്ല. ഡെമോക്രസി അനുവദിക്കുന്ന സ്വാതന്ത്ര്യങ്ങളും അതു അതിന്റെ ഒരു സഹജസ്വഭാവമെന്ന നിലയിൽ അനുശാസിക്കുന്ന കത്തവ്യങ്ങളും കണ്ടറിഞ്ഞു ആദരിക്കാൻ കഴിയാത്ത ഒരു ഭൂരിപക്ഷത്തോടുകൂടിയ രാഷ്ട്രം ആ ഭരണവ്യവസ്ഥാ തത്വത്തിൽ അംഗീകരിക്കുമെങ്കിലും യഥാർത്ഥത്തിൽ അവിടെ നടപ്പിലാകുന്നതു ഒരുതരം ഡിക്റ്റേററർഷിപ്പ് തന്നെയായിരിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. പല കാലങ്ങൾകൊണ്ടു ഇതിനു മാററംവരികയില്ലന്നോ ജനകീയസിദ്ധാന്തം പ്രയോഗത്തിൽ സമ്പൂർണ്ണമായി ഫലിക്കയില്ലെന്നോ ഇപ്പറഞ്ഞതിനർത്ഥമില്ല. എന്നാൽ പല കാലങ്ങൾതന്നെ അതിനു വേണ്ടിവരും. ഇംഗ്ലീഷ് ജനതയേയോ അമേരിക്കൻ ജനതയേയോ ഇക്കാര്യത്തിൽ മാതൃകയായി കണ്ടു സമാധാനിക്കാൻ ചരിത്രം അനുവദിക്കുന്നില്ല. പ്രജായത്തഭരണസമ്പ്രദായത്തിൽ ആയിരം അഗ്നിപരീക്ഷകളിൽകൂടി കടന്നുവന്നതിനു ശേഷമാണ് ആ സമുദായം ഇന്നു നമ്മുടെ മുമ്പാകെ നിൽക്കുന്നതു്. ആ ജനതയുടെ ചരിത്രംതന്നെ ഈ സിദ്ധാന്തത്തിന്റെ ഒരുപ്രയോഗചരിത്രമായി തീൎന്നിട്ടുണ്ടെന്നു പറയാം. നമ്മുടെ രാഷ്ട്രീയചരിത്രത്തിൽ ആ ഭരണരീതി എത്ര ദരിദ്രമായിട്ടാണു കാണപ്പെടുന്നതു്. കേരളത്തിന്റെ പൂർവ്വചരിത്രത്തിൽ ജനശക്തിയുടെ വിളയാട്ടംനല്ലവണ്ണം കാണുമാറുണ്ടെങ്കിൽ തന്നെയും പ്രഭുത്വവും രാജത്വവും പിൽക്കാലത്തു അതിന്റെ സ്മരണയെപ്പോലും മാച്ചുകളയത്തക്കവിധം പ്രബലമായിട്ടുണ്ടെന്നുള്ളതു ഒരുവെറും വാസ്തവമാണ്.

ഈ നിലയിൽ ജനകീയസിദ്ധാന്തത്തിന്റെ മൌലികകാൎയ്യങ്ങളുമായിട്ടെങ്കിലും നമ്മുടെ സാമാന്യ മനുഷ്യനു ശരിയായ ഒരു പരിചയം വരുത്തേണ്ടതു ഒരു അടിയന്തിരാവശ്യമാകുന്നു. രാഷ്ട്രമീമാംസയെ പ്രതിപാദിക്കുന്ന തടിച്ച ഗ്രന്ഥങ്ങളിലും അവ സ്വായത്തമാക്കിയിട്ടുള്ള പണ്ഡിതന്മാരിലും മാത്രം ഇന്നു സ്ഥിതി ചെയ്യുന്ന ആ സംഗതികൾ ആൎക്കും ദഹിക്കുന്നതും രുചിക്കുന്നതും ആയ പാകത്തിൽ വിളമ്പാൻ നാം തയാറാകേണ്ടിയിരിക്കുന്നു. പൌരന്റെ അവകാശങ്ങൾ അയാളെ പറഞ്ഞു മനസ്സിലാക്കാൻപണിയില്ല. അതു കൈവശപ്പെടുത്താൻ ആരും അയാളെ പഠിപ്പിക്കേണ്ടതുമില്ല. എന്നാൽ, അയാൾക്കു സ്വസമുദായത്തോടുള്ള കടമകളെപ്പററി പറഞ്ഞാൽ പലപ്പോഴും അയാൾക്കു അതു മനസ്സിലായില്ലെന്നുവരും. മനസ്സിലായാലും മനസ്സിലായില്ലെന്നു ഭാവിച്ചെന്നുംവരാം. ഭാവിച്ചില്ലെങ്കിൽ തന്നെയും അതിന്റെ ആവശ്യം ശരിയായി ബോദ്ധ്യപ്പെടാൻ പ്രയാസമായിരിക്കും.

എന്റെ അഭിപ്രായത്തിൽ ഈ രീതിയിലുള്ള ഒരു പ്രബുദ്ധത സാമാന്യജനങ്ങൾക്കുണ്ടാകാനുള്ള ഒരു സംഘടിതശ്രമം തന്നെവേണ്ടതാണ്. പ്രസംഗങ്ങൾ, ലേഖനങ്ങൾ, മററു പ്രസിദ്ധീകരണങ്ങൾ ഇവയെല്ലാം ഇതിനാവശ്യമാണ്. ജനകീയസംഘടനകളുടെ നേതൃത്വത്തിൽ ഇവ സാർവത്രികമായ പ്രയോജനത്തെ ലാക്കാക്കി നടപ്പാക്കേണ്ടതുമാണ്. ഈ രാജ്യത്തു സാമുദായികം, രാഷ്ട്രീയം, സാംസ്ക്കാരികം സാമ്പത്തികം എന്നീ വിവിധ വിചാരത്തിൽ സ്വരൂപിക്കപ്പെട്ടിട്ടുള്ള സംഘങ്ങളെല്ലാം ഇക്കാൎയ്യത്തെപ്പററി അതൎഹിക്കുന്ന പ്രാധാന്യം നൽകി ചിന്തിക്കുകയും അതിനു വേണ്ടി വ്യവസ്ഥാപിതമായ ഒരുശ്രമം നടത്തുകയും ചെയ്യുന്നതു അവയുടെ ഉദ്ദേശത്തെത്തന്നെയും കൂടുതൽ സുഗമമാക്കുകയും ദൃഢപ്പെടുത്തുകയും ചെയ്യുകയായിരിക്കും.

# തണുപ്പുള്ള രാത്രി

ചെറുകഥ



(തകഴി ശിവശങ്കരപ്പിള്ള)

കുറച്ചു ദൂരം ഓടിയിട്ടേ ആ ഇടിഞ്ഞു പൊളിഞ്ഞ പീടികയുടെ തിണ്ണയിൽ അവൾക്കു കയറുവാൻ കഴിഞ്ഞൊള്ളു. കുറെ നനഞ്ഞു.

"നാശം പിടിക്കാനക്കൊണ്ടു എന്തൊരു മഴയാ"

അവൾ സ്വാഗതമായി പറഞ്ഞു. അപ്പോൾ "ഇന്നു തെളിഞ്ഞിട്ടൊണ്ടോ" എന്നൊരു ശബ്ദം പിന്നിൽ നിന്നുണ്ടായി. അവൾ തിരിഞ്ഞുനോക്കി. ഒരുവൻ ആ തിണ്ണയിൽ കൂനിക്കൂടിയിരിക്കുന്നതു ദൂരെ മങ്ങിമങ്ങി കത്തുന്ന മുനിസിപ്പൽ വിളക്കിന്റെ പ്രകാശത്തിൽ അവൾ കണ്ടു. അവൾ പറഞ്ഞു.

"ഇന്നു തൊള്ളിവിട്ടതു ഇപ്പം ഒരു നാഴികയല്ലേയൊള്ളു."

അവൻ പ്രതിവചിച്ചു:—

"മനുഷ്യൻ വെഷമിക്കത്തേയുള്ളു. വെളീലേക്കെറങ്ങാമ്മേലാരുന്നു."

"ഞാനും ഒരെടത്തിരുപ്പാരുന്നു. ഇപ്പളാ എറങ്ങിയതു്"

അവൾ ഇളന്തിണ്ണയിൽ നിന്നും തിണ്ണയിലേക്കു കയറി. അവിടമത്രയും ചോർന്നു കുഴഞ്ഞുകിടന്നിരുന്നു.

"ഹാ! ഇവിടം റോട്ടിനേക്കാ കഷ്ടമാണല്ലോ."

"ദേ ഇവിടെ വരിൻ. കൊറച്ചു സ്ഥലം ഒണങ്ങിയതാ."

അവനിരിക്കുന്നതിനഞ്ചാറടി അകലെ അവളും ചെന്നിരുന്നു. അൽപ്പനേരം ആ തെണ്ടികൾ രണ്ടും സംസാരിച്ചില്ല. ഒരു മരത്തിന്റെ ചില്ലിയിൽ മഴ നനഞ്ഞു കൂനിക്കൂടി രണ്ടു പക്ഷികളിരിക്കുന്നതുപോലെ തോന്നും. അവൻ മൗനം ഭഞ്ജിച്ചു.

"പെങ്ങടെ പേരെന്നാ?"

"ചിന്നാന്നു്"

തെല്ലിട കഴിഞ്ഞു അവന്റെ പേരെന്താണെന്നു അവൾ ചോദിച്ചു. അവൻ മറുപടി പറഞ്ഞു.

"കൊച്ചെക്കാന്നു്"

അവൾ അവനെ ആ മങ്ങിയ പ്രകാശത്തിൽ സൂക്ഷിച്ചുനോക്കി. അവൻ ചോദിച്ചു.



"പെങ്ങളെന്താ സൂക്ഷിച്ചുനോക്കുന്നെ"

"ചുമ്മാ. ഇവിടെ തന്നെയാണോ സാമതം"

"അതേ"

രണ്ടു പഴമ്പാക്കഷണങ്ങൾ ചേർത്തിട്ടു് അതിന്മേലാണു അവൻ ഇരിക്കുന്നതു്. ഒരു കീറപ്പഴന്തുണിക്കഷണം അരയിൽ ചുറ്റിയിട്ടുണ്ടെന്നു തോന്നുന്നു. അല്പം മാറി മൂലക്കു ഒരു ചട്ടി കമഴ്ത്തിയിട്ടുണ്ടു് അവൻ പറഞ്ഞു.

"എന്നാ കാററാഇതു് കുളിർന്നുകോട്ടുന്നു."

"ഞാനടുത്തിരിക്കുന്നതു ഈറനാ"

വീണ്ടും അവരുടെ സംസാരം കുറേ നേരത്തേക്കു നിലച്ചു. അങ്ങനെ ഒരുവൻ അടുത്തിരിക്കുന്നതു് അവളും അങ്ങിനെ ഒരുവൾ അടുത്തിരിക്കുന്നതു അവനും അറിയുന്നില്ലെന്നു തോന്നും ആ ഇരുപ്പുകണ്ടാൽ. പക്ഷേ അതു ശരിയാണോ? അവർ ഇരുവരും എന്തോരോത്തിരിക്കുന്നുണ്ടു്. എന്തായിരിക്കും ചിന്തിക്കുന്നതു്? തെണ്ടികളെങ്കിലും അതു ആണും പെണ്ണുമാണു്. നഗരത്തിന്റെ ഒരൊഴിഞ്ഞ ഭാഗത്തു ആരും അടുത്തെങ്ങുമില്ലാത്തിടത്തു രാത്രിയിൽ അവർ കൂട്ടിമുട്ടി. പ്രകൃതിയും അനുകൂലിക്കുന്നു.

അവർ ചിന്തിക്കാവുന്നതെന്തായിരിക്കും?

അപ്പോഴും കൊച്ചെക്കൻ മൗനം ഭഞ്ജിച്ചു.

"പെങ്ങക്കു വീടൊണ്ടോ?"

"ഇല്ല."

"ആമ്പ്രന്നോനോ?"

തെണ്ടിയെങ്കിലും അവളുടെ മുഖം ഒന്നു കുനിഞ്ഞു. അവൾ പറഞ്ഞു.

"ഇല്ല"

"ആങ്ങളമാരോ തന്തേം തള്ളേമോ ഒണ്ടോ?"

"ഇല്ല"

വീണ്ടും നിശ്ശബ്ദത! അവൻ അവളെ തന്നെനോക്കുകയാണ്. അവൾ കാൽമുട്ടുകൾക്കിടയിൽ ശിരസ്സുവച്ചു കുമ്പിട്ടിരിക്കുന്നു. അവൾ ഒളികണ്ണാൽ അവനെ നോക്കുന്നുണ്ടോ എന്തോ!

"പെങ്ങക്കെത്ര വയസ്സായി"

"ഇരുപത്തിമൂന്ന്"

പിന്നെയും വർത്തമാനംനിലച്ചു. മഴതകർത്തുവച്ചുപെയ്യാൻതുടങ്ങി. അത്യുഗ്രമായി അലറിക്കൊണ്ടുകാറ്റും അടിച്ചു. നഗരത്തിലെ ഉന്നതസൗധങ്ങളുടെ അഗ്രം എത്തിയിട്ടുള്ള മണ്ഡലത്തിൽ എന്തൊക്കെയോ ഘോരസംഭവങ്ങൾ നടക്കുന്നുണ്ട്. ചിന്ന ചോദിച്ചു.

"ഈ കാറ്റും മഴേം എന്നാരംഭിച്ചോ?"

"ഒടേതമ്പുരാൻെറ കളി"

പിന്നത്തെ നിശ്ശബ്ദതയിൽ ചിന്നയുടെജിജ്ഞാസ രൂപംപ്രാപിച്ചുകൊണ്ടിരുന്നു. അന്നു രാത്രിയിൽ അവളുടെ കൂട്ടുകാരനായി ഭവിച്ച അവനെക്കുറിച്ച് അറിയാനുള്ള കൗതുകം വർദ്ധിച്ചുകൊണ്ടിരുന്നു. എങ്ങിനെ ആ സംസാരം ആരംഭിക്കണമെന്നായിരുന്നു അവളുടെ സംശയമെന്നു തോന്നുന്നു. രണ്ടുമൂന്നു പ്രാവശ്യം അവൾ തല ഉയർത്തി. അവൾ ചോദിച്ചു.-

"ഇവിടെ തന്നാണോ?"

"അതെ പെങ്ങളേ. എൻെറ കാര്യം ഒരു കഥയാ."

എന്നിട്ടു കൊച്ചെറുക്കൻ അവൻെറ കഥ പറയാൻതുടങ്ങി. അവൻ ഒരിക്കൽ ജോലിചെയ്തു പിഴച്ചുവന്നാണ്. കൊച്ചിയിൽ അവൻ ചുമട്ടുകാരനായിരുന്നു. അന്നു ഭാര്യയുമുണ്ടായിരുന്നു. അങ്ങിനെ സുഖമായി കഴിഞ്ഞുവന്നകാലത്ത് അവനു ഭ്രാന്തുപിടിച്ചു. ഭ്രാന്തെന്നുവച്ചാൽ മുഴുത്ത ഭ്രാന്ത്! അടിയും പിടിയുംതന്നെ. അങ്ങിനെ കൊച്ചിമുതൽ വളരെസ്ഥലങ്ങളിൽനടന്നു. അവസാനം ആലപ്പുഴവന്നു. ഇപ്പോൾ അഞ്ചാറുകൊല്ലമായി ആ രോഗം ഭേദമായിട്ട്."

അവൾ ചോദിച്ചു.-

"വല്ലോം ചികിത്സിച്ചോ?"

ഓ! ചികിത്സ! നായിക്കുപുഴുത്താല് ചാരമല്ല്യോ പെങ്ങളെ? അങ്ങിനെ നടന്നുനടന്നുകൊറഞ്ഞു."

ചിന്നയ്ക്കു വളരെയേറെ കാര്യങ്ങൾ അറിയുവാനുണ്ട്. ഓരോന്നായി അവൾ ചോദിച്ചു.

"പിന്നെ കൊച്ചീക്കുപോയോ?"

"പോയി"

"പെമ്പ്രന്നോരൊണ്ടോ?"

"ഒണ്ടാരിക്കും. അവളെക്കുറിച്ച് ഒന്നുമറിഞ്ഞൂട. വല്ലോരോടുംകൂടെ അവള് പോയാരിക്കും. ആർക്കറിയാം"

കൊച്ചെറുക്കൻ ദീർഘമായി ഒന്നു നിശ്വസിച്ചു. ഭാര്യയെക്കുറിച്ചുള്ള സ്മരണ അവൻെറ ഹൃദയത്തെ വ്യഥിപ്പിക്കുന്നുണ്ടെന്ന് ചിന്നയ്ക്കുതോന്നി. അവൾ അവനെ സൂക്ഷിച്ചുനോക്കി.

"കൊച്ചുങ്ങളുണ്ടാരുന്നോ?"

"ഇല്ല. അന്നവൾക്കു വയറ്റിലൊണ്ടാരുന്നു"

വീണ്ടും ഒരു തപ്തനിശ്വാസം വിനിർഗ്ഗമിച്ചു. അക്കുട്ടി ഇപ്പോൾ ഉണ്ടോ? ഉണ്ടെങ്കിൽതന്നെ ആ കുട്ടി ഇവനെ കണ്ടാലറിയുമോ? ഒരുപക്ഷേ ഈ നഗരത്തിൽതന്നെ ആ കുട്ടി തെണ്ടുന്നുണ്ടായിരിക്കാം. സന്താനവും പിതാവുംതമ്മിൽ പരസ്പരം കാണുന്നുമുണ്ടാവാം. എന്നാൽ അറിയുന്നില്ല.

കൊച്ചെക്കൻ ചിന്താമഗ്നനായിരുന്നിട്ടു ചോദിച്ചു-

"പെങ്ങള് ആമ്പ്രന്നോൻ വേണ്ടെന്നുവച്ചിരിക്കുവാണോ?"

അവൾ അതിനുത്തരം പറഞ്ഞില്ല. അവൾക്കും എന്തോ കുഴപ്പമുണ്ടെന്നു അവനു തോന്നി. പക്ഷേ അവൾ അതു പറയുകയില്ല. അവൾ ചോദിച്ചു.

'ഇനി പെമ്പ്രന്നോരുവേണ്ടെന്നാണോ?"

"എന്തിനാ പെങ്ങളെ പെണ്ണും പെടക്കോഴിയും?"

അപ്പോഴും അവൻ ദീർഘമായി നിശ്വസിച്ചു.

ആ മുനിസിപ്പൽവിളക്കണഞ്ഞു. അവിടമെല്ലാം അന്ധകാരമയമായി. അപ്പോഴും പേമഴ എന്തോ പുലമ്പുന്നുണ്ട്, കാറ്റ് അലറുന്നുമുണ്ട്. ചിന്നയും കൊച്ചെക്കനും മിണ്ടാതിരുന്നു. ആ നിശ്ശബ്ദത അർത്ഥഗർഭമായിരുന്നിരിക്കാം. അവർതീക്ഷ്ണമായി ചിന്തിക്കുന്നുണ്ടാവാം.

നിഷ്പ്രയോജനമായി ജനിച്ചു ജീവിക്കുന്ന രണ്ടുപേരാണ് ആ ഇടിഞ്ഞുപൊളിഞ്ഞ പീടികയുടെ തിണ്ണയിൽ കൂടിയിരിക്കുന്നത്. അവൾക്കു ഭർത്താവുണ്ടായിരിക്കുവാൻ അർഹതയുണ്ടോ? എന്തിനായി അവൾ പ്രസവിക്കണം? അവനു ഭാര്യയുണ്ടായിരിക്കുവാനും അവകാശമില്ല. എങ്കിലും അവരും മാംസവും രക്തവുമാണ്. ഭാര്യയുണ്ടായിരിക്കാനും ഭർത്താവുണ്ടായിരിക്കാനുമുള്ള ആശ അവർക്കുമില്ലായിരിക്കുമോ? സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമുള്ള വാസന അവർക്കു ഉണ്ട്. വംശം നിലനിർത്തുവാനുള്ള ചുമതല അവരിലും നിക്ഷിപ്തമായിട്ടുണ്ട്. പക്ഷേ അവകാശങ്ങളില്ലാത്തവർക്ക് ചുമതലകൾ നിർവഹിക്കുവാൻ സാദ്ധ്യമല്ല.

ഒരു ഭർത്താവും കുഞ്ഞും അവളുടെ സ്വപ്നത്തിലില്ല എന്നു പറഞ്ഞുകൂടുമോ? പ്രേമാർത്ഥനചെയ്യുവാൻ അവനറിഞ്ഞുകൂടെന്നും വരുന്നതല്ല. എങ്കിലും ആരുമാരും മിണ്ടിയില്ല.

ആ ഇരുട്ടിൽ അവളുടെ നേർക്ക് അവൻ കൈവീശിയിട്ടുണ്ടാവാം. പക്ഷേ ആ കൈകൾ അവളെ തൊടാൻതക്ക നീളമില്ല. ഏററവും അടുത്തിരുന്നാലും അവളെ തൊടുകയില്ല. അവൾ ആ അന്ധകാരത്തിൽ ഒരു ചുംബനത്തിനുവേണ്ടി മുഖം നീട്ടിയിട്ടുണ്ടാവാം. എന്നാൽ ഒരു ചുംബനം അവൾക്കുകിട്ടുകയില്ല. വയറു നിറച്ചുണ്ണാനും ഉടുക്കാനും അവകാശമില്ലാത്തോർക്കു പ്രേമിക്കാനും അവകാശമില്ലായിരിക്കാം. തെണ്ടിളുടുക്കാനും ഉണ്ണാനുമുള്ള അവകാശങ്ങൾ സ്ഥാപിക്കാൻ തുടങ്ങിയാൽ —അതെന്തായിരിക്കുമെന്ന് ആലോചിച്ചുനോക്കണം! അവൻ കൊള്ളക്കാരനും അക്രമിയുമാകും. അതുപോലെ തെണ്ടി പ്രേമിക്കാൻ തുടങ്ങിയാൽ—അതും അപകടമല്ലേ?

അവൾപറഞ്ഞു;—

"ഉള്ളതാ പെണ്ണും പെടേം എന്തിനാ." കൊച്ചുങ്ങളുണ്ടായാലും ദുരിതം"



# പെൺ ഭർത്താവ്!

(വിദ്വാൻ. വി. ററി· അയ്യപ്പ്.)

(ഓട്ടൻതുള്ളൽ)

പുരുഷരിലനവധി തരുണികളും, പല
തരുണികളിൽ ചില പുരുഷരുമുണ്ട്.
വരരെ വരിച്ചിട്ടവരെ ഭരിച്ചവർ
തരുണികളല്ലവർ പൂരുഷരത്രെ-
തരുണീമണികടെയടിമലരിണയൊരു
ശരണമതാക്കിന പൊണ്ണന്മാരി-
പ്പുരുഷവേഷവിരൂപം പൂണ്ടൊരു
നാരികളെതിരതിനാരിഥ പറയും.

---

"അതെ പെങ്ങളെ, അല്ലെങ്കില് അതുങ്ങളോട് സ്നേഹംതോന്നരുതു്"

ഒട്ടുനേരം കഴിഞ്ഞപ്പോൾ അവൻചോദിച്ചു

"പെങ്ങക്ക് ഒറക്കംവരുന്നില്ല്യാ?"

"ഓ! ഇല്ല"

"എന്നാല്ല് ഒന്നു നടുവു നിവിക്ക്"

അവൻ ഒരു പഴമ്പാക്കഷ്ണം ഇട്ടുകൊടുത്തു. അവൾ അതിൽ ചുരുണ്ടുകൂടി കിടന്നു.

X X X

കാററു തെല്ലടങ്ങി മഴയും ഒന്നു ശമിച്ചു. ദൂരെയെങ്ങോ ഉള്ള ഒരു ഫാക്ടറിയിലെ ചൂളം കാതിൽ തട്ടിമുട്ടി കേൾക്കാം. അവൾക്കറിയാം അവൻ ഉറങ്ങിയിട്ടില്ലെന്ന്. അവൻ ചോദിച്ചു.

"പെങ്ങളുറങ്ങിയോ"

"ഇല്ല്യ."

"എനിക്കും ഒറക്കം വരുന്നില്ല്യ"

"എനിക്കും വരുന്നില്ല്യ"

"എന്തു കുളിര്"

"അതെ"

അവർക്ക് പറയുവാനുള്ളതു് അവിടെ തീർന്നില്ലെന്നു അവർക്കിരുവർക്കുമറിയാം. പക്ഷെ പറഞ്ഞില്ല- എത്രയെത്ര പ്രശ്നങ്ങളാണു് അവരെതുറിച്ചുനോക്കുന്നതു്.



ഉലകിടമെല്ലാമിന്നു സമത്വ
ക്കലിയുടെ പൊലിമ നിറഞ്ഞു-കവിഞ്ഞു,
ചപലകളാകിനൊരബലകൾ പലരും
ചപലതപലതിനൊരുങ്ങിയിറങ്ങീ-

---

അങ്ങിനെ നേരം വെളുത്തു; അവൾ മടി അഴിച്ചു കരി വെററിലയും ഉണക്കച്ചുണ്ണാമ്പും കൊട്ടപ്പാക്കും പോലക്കാത്തും കൂട്ടി ഒന്നു ചവച്ചു. ആ പൊതി അവന്റെ കൈയിലേക്കു നീട്ടി.

അപ്പോൾ അതിലെകടന്നു പോയരണ്ടുപേരിൽ ഒരാൾ പറഞ്ഞു. "അല്ല! കൊച്ചെർക്കനു പെണ്ണുണ്ടോ?

"ഓ! അങ്ങനെ വല്ല്യോമുണ്ടോഇതുങ്ങൾക്ക്........"

X X X X

അവനും മുറുക്കിക്കഴിഞ്ഞപ്പോൾ ആ പൊതി തിരിച്ചു വാങ്ങിക്കൊണ്ടു് അവളിറങ്ങി കിഴക്കോട്ടു പോയി. അവനും അവന്റെ ചട്ടി എടുത്തുകൊണ്ടു പടിഞ്ഞാറേക്കു നടന്നു.

പുരുഷന്മാരോടു പടവെട്ടാനൊരു
വിരുതുകളുരുവയർ മണികളിലേറി-
ത്തൊഴിലുകളേതിലുമബലകളേറെ-
ക്കഴിവുകളുള്ളവരെന്നു ഗണിച്ചു-
ക്കഴിയുകയെന്നൊരു ജീവിതരീതി-
ക്കഴിവു വരുത്തി വണങ്ങാതായി.
"ഭരണം പുരുഷനു കുത്തകയല്ലി-
ത്തരുണീമണിമാർക്കൊക്കെ നടത്താം
തരണം വീട്ടിലെ ഭരണം, നിങ്ങടെ
ചരണം മാത്രമതില്ലിനി ശരണം-
വരണം നിങ്ങടെ വരവെല്ലാമിനി
മരണം വരെയും ഞങ്ങടെ കൈയിൽ"]

തരുണികളിങ്ങനെ ചൊല്ലുന്നവരുടെ
കരണക്കുററി തകർപ്പാൻ തെല്ലു-
ക്കരളിനുറപ്പു കിടയ്ക്കാതുള്ളൊരു
തരുണനു മീശ മുളച്ചതു വിധിയുടെ
. കരുതലിനതിരുവെടിഞ്ഞു ഭവിക്കം
ചെറിയൊരു കൈപ്പിഴയെന്നിഹ കരുതാം
പെണ്ണിനു ഭരണമൊഴിഞ്ഞുകൊടുത്തൊരു
പൊണ്ണന്മാരുടെ കഷ്ടത കഠിനം!
ആണല്ലിവനെ "പ്പെൺഭർത്താ" വെ-
ന്നാണു വിളിപ്പതു മാനുഷരെല്ലാം
മണ്ണിനു പിന്നെച്ചുണ്ണാമ്പിനുമി-
പ്പൊണ്ണനെയൊന്നിനു കൊള്ളുകയില്ല.
പെണ്മണി പെണ്മണിയെന്നു ജപിക്കും
പെണ്മണി കണ്മണിയെന്നു നിനയ്ക്കും
പെണ്ണു തെളിഞ്ഞഥ കൊട്ടുംതാളവു-
മെണ്ണിത്തുള്ളലിനിളകും പൊണ്ണൻ.
പെണ്ണിനു കണ്ണു ചുവക്കുകിലവനുടെ
കണ്ണിൽ കണ്ണീരങ്ങനെ നിറയും
കർണ്ണാരുന്തുദവാക്കുകളാവര
വർണ്ണിനിചൊല്ലുകിലുടനെയിളിക്കും.
ചഞ്ചലമിഴിയുടെ മോന്ത കറുത്താൽ
പുഞ്ചിരിതൂകിച്ചെന്നു തലോടും.
കൊഞ്ചലിനില്ലൊരു ഭാവമതെന്നാൽ
കെഞ്ചിയടുക്കുമടുക്കള തന്നിൽ
കണ്ടൊരു ഭാവമശേഷവുമില്ല-
ക്കൊണ്ടൽവേണി,ക്കിണ്ടലുമേറും.
കണ്ടിതകാരണമൊന്നും നമ്മുടെ
മണ്ടനു മണ്ടയിലേറുകയില്ല.
വരനെ വരച്ചു വരയ്ക്കിനിറുത്താ-
നൊരുപണി കരുതിയ വരവാണീ മണി
വരവുകൾ ചെലവുകളഖിലം തന്നുടെ
വരുതിയിലാകണമെന്നു ശഠിക്കും.
പരുപരെയൊന്നു പരുങ്ങിയ വരനെ-
പ്പെരിയൊരു വലയിലുമങ്ങു കുടുങ്ങും.
നാരീമണിയുടെ മൂക്കു ചുവക്കുകി-
ലാരീയുലകിലെതിർക്കും ശിവനേ!!
പിന്നത്തെക്കഥ പറവാനില്ല-
ക്കന്നനു, പററിയ പററുകളെല്ലാം
നെല്ലിനു മുളകിനു കിട്ടിയതെല്ലാം
നല്ലാർമണിയുടെ കൈവശമായി.
വാടക കിട്ടിയ മുതലും നമ്മുടെ
യേടലർമിഴിയുടെ പിടിയിലമന്നു
ശമ്പളമായിക്കിട്ടിയ തുകയും
കമ്പനിയോഹരി ലാഭത്തുകയും
കച്ചവടത്തിലടിച്ചൊരു തുകയും
കച്ചണിമുലയാളവളുമടിച്ചു.
മിച്ചമതായിട്ടൊററക്കാശവ-
നിച്ചരക്കൊത്തിഹ കിട്ടാനില്ല.
കാലണവേണമതെന്നാലവളുടെ
കാലുപിടിക്കണമെന്നും വന്നു.
ക്ഷൌരകനു ക്ഷൌരക്കൂലികൊടുപ്പാൻ
വിരുതനു നാലണ കൈവശമില്ല.
പുരികുഴലാളെ വിളിച്ചാള,വളു-
പ്പുരയുടെ പുറകിൽ ചെന്നുമറഞ്ഞു.
പുറകേ പുരുഷനിരന്നു നടന്നതു
ക്ഷൌരകൻപോലും കണ്ടുചിരിച്ചു.
"തരണേ നാലണ"യെന്നഥ കെഞ്ചി
ത്തരുണീമണിയെച്ചെന്നുതലോടിയ
പുരുഷാധമനുടെ മുമ്പിലെറിഞ്ഞാ-
ളരുണാധരിയൊരു നാലണ കഷ്ടം!!
മരണംവരെയിനി മീശവളർത്തുക
ശരണമതെന്നപ്പുരുഷനുറച്ചു,

മുണ്ടുമുടപ്പുമലക്കിക്കൊണ്ടാ
"മുണ്ട"നുമുടനെ മണ്ടിയടുത്തു.
മണ്ട ചൊറിഞ്ഞു തുടങ്ങീ നമ്മുടെ
മണ്ടച്ചാരവനെന്തിഹ ചെയ്‌വൂ!
കണ്ടൊരു ഭാവംപോലും ശിവ ശിവ!
കണ്ടില്ലവനുടെ വണ്ടാർകുഴലിയി-
ലിണ്ടലൊടവളെ വിളിച്ചപ്പോൾ കലി
കൊണ്ടുകണക്കവൾ തുള്ളിയടുത്തു.
മുണ്ടുമുടപ്പുമലക്കിയ വകയിൽ
'മുണ്ട'നുറുപ്പിക ചെല്ലാനുള്ളതു
രണ്ടുമെടുത്തു കൊടുക്കണമെന്ന-
ക്കണ്ടിക്കാറണിവേണിയൊടോതി.
ശണ്ഠയുമങ്ങു തുടങ്ങീ, പലരും
കണ്ടുംകേട്ടുംകൊണ്ടിഹ വന്നു.
ചണ്ടിത്തരമവൾ പലതുമുരച്ചു,
മുണ്ടൻപോലും നിന്നുമരച്ചു.
ചണ്ടിപ്പെണ്ണിവളെന്നിഹ ചിലരും
മണ്ടച്ചാരിവനെന്നഥ ചിലരും
രണ്ടും ചേരുമതെന്നിഹ പലരും
കണ്ടുംകേട്ടും നിന്നവർ ചൊല്ലി.
വന്നുഭവിച്ചൊരു വിധിയുടെ കഠിനത
—പിന്നെപ്പുരുഷനു ചിന്തയുമായി
പൊന്നേ പൊടിയേയെന്നു വിളിച്ചും
പിന്നീടവളെപ്പൊക്കിയുരച്ചും
കന്നൽക്കണ്ണിയൊടൊത്തു ചിരിച്ചും
കണ്ണിൽ കണ്ടതിലൊക്കെ രസിച്ചും
പെണ്ണിനെ ദൈവം പോലെ വണങ്ങി-
പ്പെൺകോന്തച്ചാരൊക്കെ സഹിച്ചു.
പെണ്ണൊരു തൊഴിലുമതില്ലാതങ്ങനെ
പൊണ്ണിപ്പെണ്ണായങ്ങു തടിച്ചു.
മണ്ണിൽക്കൂടി നടപ്പതുപോലും
പെണ്ണിനൊരൽപ്പം പോരായ്മയുമായ്

കണ്ണുമടച്ചു നടന്നീടുകിലും
കണ്ണിൽ കണ്ടതിനെല്ലാം കുററം
പൊണ്ണി പറഞ്ഞു തുടങ്ങീ, പിന്നെ
പ്പൊങ്ങച്ചങ്ങളുമങ്ങു തുടങ്ങീ.
എണ്ണ കുഴമ്പു പുരട്ടുകപോലും
വണ്ണംകൂടിയിട്ടങ്ങിയമൂലം
പെണ്ണിനുതന്നെ വഹിയാതോരോ
പെണ്ണുങ്ങളെയതിനങ്ങു വിളിച്ചു.
വേലക്കാരുടെ നേരെ ചില ചില
നേരത്തിവളൊരു കാളി കണക്കേ
ചൂലുമെടുത്തു കലുക്കിയടുക്കും
തോലുപൊളിക്കും വാക്കുമുരക്കും.
പകയും പോരും നുണയുംകൂടി-
പ്പുകലിലുറക്കവുമങ്ങനെ കൂടീ
അറമുറിപെട്ടികളൊക്കെപ്പൂട്ടി-
യുറങ്ങുമ്പോഴുംതാക്കോലവളുടെ
മടിയിലിട്ടപ്പിലിട്ടക്കിയൊളിക്കും
മടിയില്ലതിനൊരു ലേശംപോലും
കടുകും മുളകും പോലും നമ്മുടെ
മടവാർമണിയുടെ പൂട്ടിൽതന്നെ.
ഭർത്താവാകും കോന്തനെയിട്ടു ക-
റക്കാനുള്ളൊരു വാസനയേറീ
കേൾക്കാനാളുകളേറുന്തോറും
"വക്കത്തു"ള്ളൊരു വാക്കുകളേറും.
ഭർത്താവോടിപ്പോകുംവരെയതു
നിത്താതങ്ങു തകത്തു തുടങ്ങും.
കാമിനി തന്നുടെ സമ്മതമെന്യേ
കാമുകനൊന്നിഹ തുമ്മുകവയ്യാ.
തുമ്മിപ്പോവുകിലന്നിഹ കാണാം.
പിന്നത്തെക്കളിയെന്തിഹ പറവൂ!
ഇടയിടെ വല്ലതുമൊന്നു പറഞ്ഞും
കിടുകിടെയവളെക്കണ്ടു വിറച്ചും.
തെരുതെരെയങ്ങനെ ചുററുംനോക്കീ-
ട്ടാരും കാണരുതെന്നു ജപിച്ചും
മരുവീടുന്നൊരു കോന്തച്ചാർക്കും
പുരുഷൻതാനെന്നാണിഹ ഭാവം.
ആണായാലൊരു നാണം വേണം
പാണിയിലെല്ലും തെല്ലിഹ വേണം
പെണ്ണിഹ പൊന്നെന്നങ്ങു നിനച്ചും
പെണ്ണേ പെണ്ണെന്നങ്ങു ജപിച്ചും
പെണ്ണു പറഞ്ഞതു തന്നേ കേട്ടും
പെണ്ണിൽതന്നേ മുങ്ങിമറിഞ്ഞും
പൊണ്ണത്തരമതു പൊക്കിയുരച്ചും
കണ്ണുമടച്ചു ഞെളിഞ്ഞുവസിക്കും
പൊണ്ണന്മാരിനിയാരും ശിവനെ
മണ്ണിൽ വന്നു പിറന്നീടരുതേ!

# The Travancore Forward Bank Ltd.,

**HEAD OFFICE:- KOTTAYAM.**

## BOARD OF DIRECTORS:-

K. K. Thomas, B. A. B. L., Retd., Dist. & Sessions Judge, Kottayam.

K. V. Chidambara Iyer, Banker and Landlord, Vaikam.

A. V. George, Ancheril House, Kottayam.

Dewan Bahadur Dr. V. Varghese, 'Pearl Moore', Thiruvella

K. A. Paulose, Retd., High Court Judge, Chembukavu, Trichur.

M. C. Mathew, Maliakal Bungalow, Kottayam. (Managing Director.)

C. M. Cherian, M. A., Kottayam. (Secretary)

## ALL KINDS OF BANKING BUSINESS TRANSACTED.

## STATEMENT OF PROGRESS.

| Year | Capital paid up | Reserves | Deposits | Cash Balance | Investments | Dividend | Total Resources |
|---|---|---|---|---|---|---|---|
| 1930 | 26,750 | 1,300 | 33,069 | 10,126 | Nil | 15% | 67,205 |
| 1933 | 35,750 | 2,800 | 48,652 | 2,849 | Nil | 15% | 91,572 |
| 1936 | 41,950 | 8,500 | 1,51,816 | 41,056 | 28,866 | 10% | 2,07,173 |
| 1939 | 54,910 | 11,500 | 3,97,112 | 88,094 | 76,085 | 10% | 5,39,834 |
| 1942 | 61,561 | 31,500 | 15,87,900 | 7,51,274 | 142,414 | 10% | 17,87,028 |
| 1943 | 150,000 | 45,000 | 31,72,010 | 14,99,384 | 339,194 | 10% | 37,25,200 |
| 1944 | 500,000 | 62,500 | 71,84,897 | 28,58,183 | 1,823,206 | 10% | 86,54,672 |
| 1945 | 500,000 | 86,000 | 1,28,88,860 | 44,53,488 | 3,013,984 | 10% | 1,54,35,680 |
| 1946 | 15,00,000 | 2,36,000 | 1,47,39,776 | 40,34,542 | 5,915,983 | 10% | 2,20,08,628 |

KOTTAYAM.
*30th June.*

C. M. CHERIAN, M. A.,
*(SECRETARY.)*




(പി. ദാമോദരൻപിള്ള ബി. ഏ.)

മഹാകവി കുമാരനാശാൻ മരണത്തെ കൈകാര്യം ചെയ്തിട്ടുള്ളതുപോലെ എണ്ണപ്പെട്ട മഹാകവികളാരും ആ അവസ്ഥാന്തരത്തെ അത്ര ധാരാളമായി കൈകാര്യം ചെയ്തിട്ടുണ്ടെന്നു തോന്നുന്നില്ല. മരിച്ചു കിടക്കുന്ന ഒരുപൂവിൽ കാവ്യകല കണ്ട അദ്ദേഹത്തിന്റെ ദൃഷ്ടികൾ അവസാനംവരെ അതിൽനിന്നു പ്രതിനിവർത്തിച്ചിരുന്നില്ലെന്നു പറയേണ്ടിയിരിക്കുന്നു. ഒരുപക്ഷേ മരണത്തെ ശോകാസ്പദമായ ഒരു അവസ്ഥാന്തരമായി വീക്ഷിക്കാനുള്ള ആശാന്റെ സന്നദ്ധത വീണപൂവിലെ അവസാനശ്ലോകം എഴുതിയതോടെ അസ്തമിച്ചെന്നു തോന്നുന്നു. നളിനിയിൽ മരണം ഒരു പുതിയ കാവ്യശോഭയിൽ കുളിച്ചു, ഉഷഃസന്ധ്യപോലെ ഒരു പാവനാംഗിയാളായിത്തന്നെ പ്രത്യക്ഷമായിത്തീരുന്നു. പിന്നീടുള്ള കാവ്യങ്ങളിൽ സ്പഷ്ടമായും, അസ്പഷ്ടമായും കാണുന്ന മരണങ്ങളെല്ലാം ഒന്നുകിൽ മുട്ടുശാന്തിപ്രയോഗങ്ങളോ, അല്ലെങ്കിൽ സന്ദർഭഗൗരവത്തെ ഗണിക്കാത്ത കട്ടംകൈകളോ മാത്രമായിട്ടാണു് തീർന്നിരിക്കുന്നതു്.

നളിനിയിലെ മരണംപോലെ ഒരു മരണം മലയാളഭാഷയിൽ ഏതെങ്കിലും കവി വർണ്ണിച്ചിട്ടുണ്ടോ എന്നു സംശയിക്കണം. ഒരുപക്ഷേ മഹാകവി കാളിദാസനുമാത്രം സ്വായത്തമായിരുന്ന പ്രതിഭാവിലാസമല്ലേ കഥാനായികയുടെ മരണവർണ്ണനയിൽ കാണുന്നതെന്നു തോന്നുന്നെങ്കിൽ അതിൽ യാതൊരു അത്ഭുതവുമില്ല.

"ക്ഷീണയായ്, മിഴിയടച്ചു, നിശ്ചല-
പ്രാണയായുടനവന്റെ തോളതിൽ
വീണുവായുവിരമിച്ചു, കേതുവിൽ
താണുപററിയപതാകപോലവൾ"

എന്ന ശ്ലോകം വായിക്കുമ്പോൾ ഏതോ ഒരു സ്വച്ഛന്ദമൃത്യുവിന്റെ ഓർമ്മയാണു നമുക്കുണ്ടാകുന്നതു്. വാസ്തവത്തിൽ മരണത്തെ അത്ര ഭയപ്പെടാനുള്ള ന്യായമൊന്നുമില്ലെന്നും, എങ്കിലും കാണികൾ ശ്വാസംവിടുന്നതുപോലും സൂക്ഷിച്ചുവേണമെന്നും തോന്നത്തക്ക ഗാംഭീര്യമോ ഗൗരവമോ അതിനുണ്ടെന്നും തോന്നിക്കാൻ മേലുദ്ധരിച്ച ശ്ലോകം ധാരാളം മതിയാകും. അതിനെ തുടർന്നുള്ള ശ്ലോകങ്ങളിൽ നായികയുടെ ജീവിതം നായകസമാഗമത്താൽ സഫലമായിത്തീർന്നതിലുള്ള അവളുടെ കൃതാർത്ഥതയും, ആശ്വാസവും കൂടുതൽ സ്പഷ്ടമായി വായനക്കാർക്കു അനുഭവപ്പെടുന്നുണ്ടെന്നുള്ളതിൽ സംശയമൊന്നുമില്ല.

"തൈട്ടുന്നമലരും, തൃണാഞ്ചലം
വിട്ടിടുന്നഹിമബിന്ദുതാനുമേ,
ഒട്ടുദുഃഖമിയലാം, വപുസ്സുംവേ-
റിട്ടനിൻസുഖമഹോ, കൊതിക്കിലാം"

ചുരുക്കിപ്പറഞ്ഞാൽ കൈവിട്ടുപോയ ഏതോ ദിവ്യവസ്തുവിന്റെ പുനർല്ലാഭത്തിലുണ്ടാകുന്ന ഒരു ആശ്വാസനിശ്വാസംപോലെയാണു് നളിനിയുടെ മരണം. ആ നിശ്വാസം ഏററവും ആഴത്തിൽനിന്നാണുയരുന്നതു്. എങ്കിലും അതൊരു ആശ്വാസനിശ്വാസംതന്നെയാണെന്നുള്ളതിൽ സംശയിക്കാനില്ല. "ഒന്നുകണ്ടിട്ടു മരിച്ചാൽ മതി"യെന്നു നാം ചിലപ്പോൾ ചിലരെപ്പററി വിചാരിക്കാറുണ്ടു്. ഏതാണ്ടുപ്രകാരംതന്നെ നളിനി ദിവാകരനെ കണ്ടു തന്റെ ഹൃദയസത്യങ്ങൾ പറഞ്ഞുകഴിയുന്നതോടെയുണ്ടായ ഹൃദയലാഘവത്താൽ കൃതാർത്ഥയായി മരണമടയുന്നു. മരണം നിമിത്തം അവൾക്കു സാധാരണജീവികളെപ്പോലെ ദുഃഖമല്ല, ജന്തുഭീകരനായ യമനെപ്പോലും ലജ്ജിപ്പിക്കുന്ന സുഖമാണുണ്ടായതു്. സുഖകരങ്ങളായ മരണങ്ങളെപ്പററി നാം പലപ്പോഴും വായിച്ചിരിക്കും. എങ്കിലും നളിനിയുടെ മരണംപോലൊരു ഗംഭീരതയും, പാവനമായ സുഖപ്രചുരിമയും അവയിലൊന്നും കാണുമെന്നു പറയാൻ നിവൃത്തിയില്ല. എന്നല്ല, മരണത്തെപ്പററിയുള്ള സാധാരണവീക്ഷണഗതിയ്ക്കുതന്നെയും ഈ വർണ്ണന വിപ്ലവപരമായ ഒരു പരിവർത്തനം വരുത്തുന്നില്ലെങ്കിൽ അതൊരു അത്ഭുതമായിരിക്കുമെന്നേ പറയേണ്ടു. അന്തിമദിവസങ്ങളിൽ ടാഗോർമഹാകവികണ്ട മരണത്തിന്റെ സ്വരൂപംഈർഷ്യ

യും ഏറെക്കുറെ ഭയവും ജനിപ്പിക്കുന്നതാണെന്നുള്ള വസ്തുത ഈ ഘട്ടത്തിൽ വായനക്കാർ ഓർക്കമായിരിക്കും.

എന്നാൽ ലീലയിലെ ചില മരണങ്ങൾ നോക്കുക. എങ്ങനെയോ, എന്തോ, ആശാന് ലീല എഴുതിയപ്പോഴേയ്ക്കു മരണത്തെപ്പററിയുള്ള ഗൗരവബുദ്ധിയെല്ലാം പാടെ മാഞ്ഞുപോയി. നായികയുടെ ഭർത്താവ് അവളുടെ ശയനീയശായിയായിരുന്നിട്ടുപോലും ഒരുദിവസം രാവിലെ ഉണർന്നില്ല, എന്നു മാത്രമേ കവിയ്ക്കു അറിഞ്ഞുകൂടു. ലീലയ്ക്കു അതിനെപ്പററി കൂടുതൽ വിവരങ്ങൾ അറിയാമെങ്കിൽതന്നെയും, ആ സംഭവം അവളുടെ അരനിമിഷനേരത്തെ ശ്രദ്ധയ്ക്കുപോലും അർഹമാണെന്നു ആ ഭാഗംവായിച്ചാൽ തോന്നുകയില്ല. വാസ്തവത്തിൽ ആ മരണത്തിൻെറ യാഥാർത്ഥ്യം അപ്പടി അറിയാൻ സകല ന്യായവുമുള്ള ലീല എന്തുകൊണ്ടു അതിനെപ്പററി അന്യഥാ ബുദ്ധി കാണിച്ചു? ആ കപ്പാടെ അതൊരു വെറും പിള്ളകളിപോലെ നായികയും, കവിയും കരുതിയതു് അത്ര നന്നായെന്നു പറയാൻ വയ്യ.

നായികയുടെ മാതാപിതാക്കന്മാരുടെ മരണവും ഒരു വെറും തൂലികാപ്രയോഗംകൊണ്ടു് കവി സാധിച്ചിരിക്കുന്നു. ലീലയുടെ അനുരാഗത്തിനും, ജീവിതത്തിനും ചില ഗതിവിശേഷങ്ങൾ കവിതന്നെ മുൻകൂട്ടി കണ്ടിട്ടുണ്ടു്. ആ ഗതിവിശേഷങ്ങൾ അവ സ്വീകരിച്ചേ മതിയാവൂ. അതിനു് വിഘ്നമായി എന്തുതന്നെയുണ്ടായിരുന്നാലും തൻെറ തൂലികയുടെ ഒരടികൊണ്ടു് അതെല്ലാം തട്ടിനിരത്തിക്കൊടുക്കാൻ കവി തയാറാണു്. ഇതിലധികം ഇംഗിതാനുകൂലനായ ഒരു കവിയെ ലഭിക്കാനുള്ള ഭാഗ്യം ഒരു കഥാപാത്രത്തിനും ലഭിച്ചിട്ടില്ലെന്നു് ആ ഭാഗങ്ങൾകൊണ്ടു തോന്നിപ്പോകുന്നെങ്കിൽ അതു വെറും ക്ഷന്തവ്യംമാത്രമായിരിക്കും. ഒരുപക്ഷെ തൻെറ വിപ്രവാസത്തിനു് വിരുദ്ധമായി നിന്ന ഗുരുജനങ്ങൾ പെട്ടെന്നു കൺമുന്നിൽ നിന്നു "അന്നിലയാലീലോകം വെടിഞ്ഞു"പോയപ്പോൾ ലീല തന്നെയും അതിനെപ്പററി അമ്പരന്നുപോയിരിക്കണം. നാടാകെ പടർന്നുപിടിക്കുന്ന സാംക്രമികരോഗങ്ങൾ, തീവെട്ടിക്കൊള്ളകൾ എന്നിവയെല്ലാം കവികളെ രക്ഷപെടുത്തുന്നതു് അപൂർവമല്ലെങ്കിലും, കാര്യങ്ങളെ അവ അപകടത്തിലാക്കാതെ സൂക്ഷിക്കുന്നെങ്കിൽ അതു ഏറെ നന്നായിരിക്കുമെന്നേ പറയേണ്ടു.

ഒടുവിൽ ലീലാമദനന്മാരുടെ അവസാനം കാണുമ്പോൾ, ഇതിനുവേണ്ടി മാത്രമായി നേരത്തെ അത്ര ബലിരെ പാവങ്ങളെ കൊന്നുകളയണമായിരുന്നോ എന്നുള്ള ശങ്ക നമ്മിൽ വീണ്ടും ഉദിക്കുന്നു. ഇടയിൽ വന്നു കയറുന്ന ദുർഘടഘട്ടങ്ങളെ ഒഴിയുന്നതിനും, ചാടികടക്കുന്നതിനുമായി ആശാൻ ചെയ്ത കടുംകൈയാണു് ആ മരണങ്ങളെന്നു പറയേണ്ടതില്ല. സ്വതേ കഥാപാത്രങ്ങൾ വളരെ കുറഞ്ഞിരിക്കുന്ന ഖണ്ഡകാവ്യത്തിൽ ഈ മാതിരി പ്രയോഗങ്ങൾ കവിയുടെ കഴിവിനു ഉദാഹരണങ്ങളാകയില്ല. ലീലയുടെ ഭർത്താവിൻെറ മരണത്തെപ്പററി വായിക്കുമ്പോൾ നേരെമറിച്ചുള്ള ഒരു ശക്തിയേറിയ ഉദാഹരണം കാണുന്നതായി തോന്നുന്നെങ്കിൽ അതൊരിക്കലും വായനക്കാരുടെ കുററമായിരിക്കയുമില്ല.

ചിന്താവിഷ്ടയായ സീതയിലെ അവസാനവേർപാടു് ആശാൻ വർണ്ണിച്ചിരിക്കുന്നതു പൂർവ്വകവികളാരും വർണ്ണിച്ചിരിക്കുന്നതുപോലെയല്ല. "അനുശയക്ളാന്താസ്യനാം കാന്തനെക്കണ്ടാൾ പൗരസമക്ഷം, അന്നിലയിലീലോകം വെടിഞ്ഞാൾ സതി" എന്നാണു സീതയുടെ അവസാനത്തെപ്പററി അദ്ദേഹം പറയുന്നതു്. സീത ഭൂമിയുടെ പുത്രിയാണെന്നുള്ള വസ്തുത ഒരിക്കലും മറക്കാതെയാണു കാളിദാസൻ സീതയുടെ ആപത്തിനെ എവിടെയും പ്രതിപാദിക്കുന്നതെന്നു രഘുവംശത്തിൽനിന്നറിയാൻ കഴിയും. രാമൻ സീതയെ ഉപേക്ഷിച്ചപ്പോഴത്തെ അവസ്ഥയെപ്പററിയുള്ള അദ്ദേഹത്തിൻെറ ശ്ളോകം നോക്കുക.

"ഇക്ഷ്വാകുവംശപ്രഭവ: കഥംത്വാം
ത്യജേദകസ്മാൽ പതിരാര്യവൃത്ത:
ഇതിക്ഷിതിസ്സംശയിതേവ തസ്യൈ
ദദൗപ്രവേശം ജനനീ ന താവൽ"

ഇക്ഷ്വാകുവംശജനും, ശ്രേഷ്ഠചരിതനുമായ രാമൻ പെട്ടെന്നു സീതയെ ഉപേക്ഷിക്കുന്നതിനു് എന്തോ, തക്കതായ കാരണമുണ്ടായിരിക്കണമെന്നുള്ള സംശയത്താലെന്നപോലെ ഭൂമിദേവി സീതയ്ക്കു പ്രവേശനംനിഷേധിച്ചു. "തതോഭിഷംഗാനില വിപ്രവിദ്ധാ" എന്നിത്യാദി ശ്ളോകത്തിൽ സീത ഭൂമിയിൽ വീഴുന്നതിനെപററി കാളിദാസൻ വർണ്ണിക്കുന്ന രീതിയും ഇവിടെ ഓർത്തുക്കതാണു്. ഒടുവിൽ സീത ഭൂമി പിളർന്നുപോകുന്നതിനെപ്പററിയുള്ള വർണ്ണനയിൽ കവി സീതയ്ക്കു ഭൂമിയുമായുള്ള ബന്ധത്തിനു മകുടം ചാർത്തുകതന്നെചെയ്യുന്നു. ഒരു വലിയ ശബ്ദത്തോടും, നാഗസിംഹാസനസ്ഥിതയായും മററും ഭൂമിദേവി ഉയർന്നുവരുന്നതിനെ പ്രതിപാദിക്കുന്ന രഘുവംശശ്ളോകങ്ങൾ വായിക്കേണ്ടവതന്നെ. മററനേകം കവികളും ഈ ഘട്ടത്തെ വെറും വേർപാടായോ, വെറും ഒരു മരണമായോ ഉൽഭാവനം ചെയ്യുന്നില്ല. എങ്കിലും ആശാൻ പറയുന്നതു സീത "അന്നിലയിലീലോകം വെടിഞ്ഞു" എന്നുമാത്രമാണു്.

ഇവിടെ ആശാൻെറ ന്യായം എന്തുതന്നെയായിരുന്നാലും, അദ്ദേഹത്തിൻെറ സീത സീതയല്ലെന്നു തോന്നാൻ മററു പല കാരണങ്ങളുടെ കൂട്ടത്തിൽ ഈ പ്രതിപാദനവും ഒരു പുതിയ കാരണമായിത്തീരുന്നുണ്ടു്. അതു് അത്ര വളരെ ഗൗരവമുള്ള ഒരു വസ്തുതയല്ലെങ്കിൽത്തന്നെയും, സീതയുടെ പ്രസ്തുത മരണത്തിനു് ആശാൻെറ കാവ്യങ്ങളിലെ മററുപല മരണങ്ങളുമായി ഒരു കുടുംബസാദൃശ്യം കാണുന്നുണ്ടെന്നു പറയാതെ നിവൃത്തിയില്ല. ലീലയുടെ ഭർത്താവിൻെറ മരണവും, സീതയുടെ മരണവുംകൂടി തട്ടിച്ചുനോക്കുക. ഒരുപക്ഷെ നളിനിയുടെ മരണംതന്നെയും ഈ മരണങ്ങളുടെ പൂർവ്വ സംസ്കൃതമായ ഒരു പതിപ്പല്ലെന്നു എങ്ങനെ പറയാം? കരുണയിലെ മരണത്തിനു് ഇവയുമായി അത്രവളരെ ഛായാസാമ്യമില്ലെങ്കിൽപോലും അതിൻെറയും ഗോത്രം വേറൊന്നല്ലെന്നു് തോന്നിപ്പോകുന്നു. അതിനിടയിൽ ഒരു തൊഴിലാളിത്തലവൻെറ മരണവും നാം കാണുന്നുണ്ടു്. അതും ലീലയുടെ ഭർത്താവിൻെറയും സീതയുടെയുംമററും മരണംപോലെതന്നെ ഒററയടിയ്ക്കുതീരുന്നു. ചുരുക്ക




(എം. പി. അപ്പൻ എം. ഏ. എൽ. റ്റി.)

ചെറുകരം പുഴമന്ന്യയുവാക്കൾ
ചങ്ങലയിൽക്കുരുങ്ങിവീണിട്ടും
ജന്മഭൂമിക്കു ജീവരക്തത്തി-
ന്നന്ത്യബിന്ദുവുമർപ്പണംചെയ്കെ
ത്യാഗവേദിയെക്കൈവിട്ടുപോയ് നീ
രാഗശീതളച്ഛായയിൽവാഴ്വൂ.
പാരതന്ത്ര്യം തകക്കുവാൻവേണ്ടി
വീരസ്വർഗ്ഗം വരിപ്പതേക്കാളും
ജീവിതോത്സവാസ്വാദനമല്ലോ
നീ വിശിഷ്ടമായ് ക്കണ്ടതു ഭൂവിൽ.
കോമളാംഗിമാരോടുരമിക്കാൻ
പ്രേമഗാനങ്ങൾ പാടിനടക്കാൻ
ഏതൊരാണിനുംസാദ്ധ്യമാണോർത്താൽ
ആതതനോജസ്സുവേണമെന്നില്ല.
സ്വാതന്ത്ര്യാൽഗീതി പാടുവാൻപോലും
ചേതസ്സിന്നുണർവേൽക്കിലെളുപ്പം.
ധർമ്മകാഹളാരാവങ്ങൾകേൾക്കെ
കർമ്മവീര്യവിജൃംഭിതനായി
സ്വന്തജീവൻതൃണവൽഗണിച്ചും
സ്വാന്തധൈര്യമൊട്ടും പടവെട്ടാൻ
എത്രഘോരമാംപൌരുഷംവേണം!
എത്ര തീവ്രമാംതേജസ്സുവേണം!
ജന്തുലോകസഹജഗുണത്താ—
ലെന്തുധന്യതയാർന്നു നീ പാരിൽ?
എച്ചിൽതിന്നും മദിച്ചും തിമത്തും
കൊച്ചുമാടത്തിൽ ശൂന്യതകാട്ടി
നായ്ക്കളെത്രയോ ചത്തൊടുങ്ങുന്നു
നാളിൽനാളിലീഭൂമണ്ഡലത്തിൽ.



ഹാ! നികൃഷ്ടമായ് മൺമറയുന്നാ-
പ്രാണിവർഗ്ഗത്തെയാരറിയുന്നു!
പൂക്കൾ പാകിയ തൂമെത്തയല്ല
പോക്കളംതന്നെ ജീവിതമോർത്താൽ
പൌരുഷത്തിനുരകല്ലായ് മിന്നും
ദാരുണാഭമാമായുധഭൂവിൽ
ധർമ്മധീരരേ ശോഭിക്കയുള്ളൂ
കർമ്മവീരരേ ശോഭിക്കയുള്ളൂ
സേവനത്തെ നീ സൌഖ്യത്തിലേറാൻ
കോവണിപ്പടിയാക്കിക്കളഞ്ഞു
ജ്ജലയാകുന്ന ഞങ്ങൾക്കു നീയു-
മൂർജ്ജിതാശയനെന്നതോർക്കുമ്പോൾ.

---

ത്തിൽ വാസവദത്തതന്നെയാണോ തൊഴിലാളിത്തലവനെ കൊന്നതെന്ന് നമുക്ക് സംശയംതോന്നിപ്പോകുന്നു. എന്തെന്നാൽ മേൽപറഞ്ഞ മരണങ്ങൾ അമാതിരിയൊക്കെ സാധിച്ചതു കവിയുടെ കൈതന്നെയാണ് തൊഴിലാളിത്തലവന്റെ മരണത്തിനും കാരണമായതെന്നും വാസവദത്തയെ കവി ഒരു ഉപകരണം മാത്രമെ ചെയ്തുള്ളുഎന്നും മനസ്സിലാക്കാൻ എല്ലാമരണങ്ങളേയും കൂടി നിരത്തിവച്ച് ഒന്നു നോക്കിയാൽമതി.

ആകപ്പാടെ ആശാന്റെ കാവ്യങ്ങളിൽ മരണങ്ങൾ നിരവധികമായുണ്ട്. അവയിൽ അധികവും അസ്വാഭാവികങ്ങളും, കവിയുടെ മനഃപൂർവമായ ഉദ്ദേശം സാധിക്കാൻ വേണ്ടി കൃത്രിമമായി നിർമ്മിക്കപ്പെട്ടവയുമാണ്. അപ്രധാന പാത്ര

ങ്ങളെ അതിലേറെ കാര്യമായി ഗണിച്ച് അവരുടെ മരണം വർണ്ണിക്കണമോ എന്നു ചിലർ സംശയിച്ചേക്കാം. മേൽപ്പറഞ്ഞതിന്റെയൊന്നും സാരം അതല്ല. ഒരു ദുഃഖമായ സംഗതിയിൽ പോലും യഥാർത്ഥമായ കവികൗശലം പ്രത്യക്ഷമായിപ്പോകുമെന്നു വ്യക്തമാണ്. നല്ല പ്രതിഭയുള്ള കവികൾ ഈ മാതിരി ഘട്ടങ്ങളെ തരണം ചെയ്യുന്നതു എങ്ങനെയെന്നു പരിശോധിച്ചാൽ ഇതു കൂടുതൽ വെളിപ്പെടുന്നതായിരിക്കും. വിസ്തരഭയത്താൽ അങ്ങനെയൊരു പരിശ്രമത്തിൽ തൽക്കാലം ഏർപ്പെടണമെന്നു വിചാരിക്കുന്നില്ല. എങ്കിലും ഒരു കാര്യം പറയണം. പ്രതിഭാശാലികളായ കവികളുടെ പ്രതിപാദനത്തിൽ ഇത്രവളരെ അസ്വാഭാവികതയും, കവിക്കു വേണ്ടി സംഭവങ്ങൾ ഉടനുടൻ ഉണ്ടാകുന്നതായുള്ള പ്രതീതിയും ജനിക്കുകയില്ല. ഇതിൽ സംഭവം സാരമോ, നിസ്സാരമോ എന്നുള്ളതല്ലാ അതിനെ ശരിക്ക് രൂപപ്പെടുത്തി പ്രതിപാദിക്കാൻ കവിക്കു കഴിഞ്ഞിട്ടുണ്ടോ എന്നുള്ളതാണു ചോദ്യം. ആശാന്റെ കാവ്യങ്ങളിലെ മരണങ്ങളെ സംബന്ധിച്ചിടത്തോളം ഈ ചോദ്യത്തിനു പൊതുവെ നിഷേധരൂപത്തിലുള്ള ഉത്തരം മാത്രമെ ലഭിക്കാൻ ന്യായമുള്ളൂ എന്നാണ് തോന്നുന്നത്.





(ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്. നീലകണ്ഠനുണ്ണി)

ആർഹതനാൽ സ്ഥാപിതമായമതത്തിനു ആർഹതമതമെന്നു പറയുന്നു. ജീവൻ, എന്നും അജീവൻ എന്നും രണ്ടു പദാർത്ഥങ്ങളാണു ആ മതത്തിൽ ഉള്ളതു്. ആന, കുതിര, മനുഷ്യൻ, കൊതുക്, പേൻ മുതലായ ജീവികളിൽ ജീവൻ അതാതിൻെറ ആകൃതിയിൽ സ്ഥിതിചെയ്യുന്നു. നിത്യസിദ്ധൻ, തൽക്കാലമുക്തൻ, ബദ്ധൻ എന്നിങ്ങനെ ജീവനു മൂന്നു അവസ്ഥകൾ ഉണ്ടു്. ബുദ്ധൻ, ജിനൻ മുതലായ വിഭിന്ന നാമങ്ങളോടുകൂടിയ അർഹതൻെറ ജീവൻ നിത്യസിദ്ധനാകുന്നു: അർഹതൻ എല്ലാക്കാലത്തും മുക്താവസ്ഥയിൽതന്നെയാണു ജീവിക്കുന്നതു്. കർമ്മപാശങ്ങളെ ഛേദിച്ചതിനുശേഷം മുക്തിപ്രാപിക്കുന്നവനാണു തൽക്കാലമുക്തൻ. കർമ്മപാശബദ്ധനായി സംസാരത്തിൽ കിടന്നു ഉഴലുന്നവനെ ബദ്ധനെന്നു പറയുന്നു.

പുൽഗലം, ധർമ്മം, അധർമ്മം, ആകാശം, കർമ്മം, മോക്ഷം ഇങ്ങനെ ആറുവിഭാഗം അജീവനുണ്ടു്. പൃഥ്വി, അപ്പ്, തേജസ്സ്, വായു എന്ന നാലു ഭൂതങ്ങളും സ്ഥാവരജംഗമസ്ഥൂലശരീരങ്ങളും പുൽഗലത്തിലും, ജീവകാരുണ്യം, അഹിംസ മുതലായവയാൽ ഉണ്ടാകുന്ന പുണ്യധർമ്മത്തിലും ജീവൻെറ ഊർദ്ധ്വലോകഗമനത്തിനു വിഘാതമായിനിൽക്കുന്ന ഹേതുക്കൾ അധർമ്മത്തിലും ഉൾപ്പെടുന്നു. ജീവഹിംസ, രാത്രിഭോജനം,മുതലായവയുടെ ഫലം പാപമാണു്. പ്രകൃത്യാ ജലത്തിൽ പൊങ്ങിക്കിടക്കുന്ന ചുരയ്ക്കാ മററു ഘനപദാർത്ഥങ്ങളോടു കൂട്ടിക്കെട്ടിയാൽ ഏതുവിധം താണുപോകുന്നുവോ അതുപോലെ ഊർദ്ധ്വലോകഗമനസന്നദ്ധമായ ആത്മാവു പാപസമ്പർക്കംമൂലം അധഃപതിച്ചുപോകുന്നു. ആവരണാഭാവംതന്നെയാണു ആകാശം. ലോകാകാശം, അലോകാകാശം എന്നു ആകാശം രണ്ടുവിധമുണ്ടു്. സംസാരികളായ ഭക്തന്മാർ വസിക്കുന്ന സ്ഥലം ലോകാകാശം. മുമുക്ഷുക്കളായ മുക്തന്മാർ വസിക്കുന്ന സ്ഥലം അലോകാകാശം. ജ്ഞാനം അഥവാ പ്രവൃത്തിക്കു കർമ്മമെന്നു പറയുന്നു. അതു ബന്ധകം, അബന്ധകം എന്നു രണ്ടു തരമാണു്. ജന്മകാരണമായ കർമ്മം ബന്ധകം. നന്മയെന്നും തിന്മയെന്നും അതു രണ്ടായി പിരിയുന്നു തത്വജ്ഞാനത്തിനു കാരണമായ അനുകൂലകർമ്മം സൽകർമ്മം. ഈ സൽകർമ്മം വേദനീയം നാമികം, ഗോത്രിയം, ആയുഷ്യം എന്നു നാലുവിധം. എനിക്കു തത്വജ്ഞാനം ഉണ്ടാകണമെന്നുള്ള അഭിമാനം വേദനീയം. ഞാൻ ഇന്ന പേരോടുകൂടിയവനാണു് എന്നുള്ള അഭിമാനം നാമികം. പൂജനീയൻ എന്നു് അർത്ഥമുള്ള അർഹതൻെറ ശിഷ്യപരമ്പരയിൽ ജനിച്ചവനാണു ഞാൻ എന്നഅഭിമാനം ഗോത്രിയം. ശരീരധാരണത്തിനു മാത്രം പര്യാപ്തമായ സ്നാനം, ഭോജനം, കൃഷി, വ്യാപാരം മുതലായവ ആയുഷ്യം. തത്വജ്ഞാനത്തിനു പ്രതികൂലമായിരിക്കുന്ന കർമ്മം ദുഷ്കർമ്മം. അതു ജ്ഞാനാവരണീയം, ദർശനാവരണീയം, മോഹനീയം, അന്തരായികം എന്നു നാലായി പിരിയുന്നു. തത്വജ്ഞാനം മൂലം മുക്തി സിദ്ധിക്കയില്ല എന്നുള്ള വിചാരം ജ്ഞാനാവരണീയം. ബൗദ്ധശാസ്ത്രം പഠിച്ചതുകൊണ്ടു മുക്തി പ്രാപിക്കയില്ല എന്ന വിചാരം ദർശനാവരണീയം. ബുദ്ധദേവൻെറ മോക്ഷമാർഗ്ഗോപദേശങ്ങളുടെ താരതമ്യത്തേപ്പററിയുള്ള അജ്ഞാനം മോഹനീയം. മോക്ഷമാർഗ്ഗപ്രവേശത്തിനു തടസ്സമുണ്ടാക്കുന്ന പ്രവൃത്തി അന്തരായികം. ഈ അന്തരായികകർമ്മം പതിനെട്ടുവിധമുണ്ടു്. അഹങ്കാരം, ഭോഗം ഉപഭോഗം, ദുഷ്പ്രേമം, അതിലാഭം, വിഘ്നം, നിദ്ര, ഭയം, അജ്ഞാനം, അസൂയ, ഹിംസ, പ്രിയം, അപ്രിയം, രാഗം, ദ്വേഷം, കാമാധിക്യം, ശോകം, സത്യം എന്നിവയാണു് അവ.

മോക്ഷസാധകമായ കർമ്മം അബന്ധകം. അതു സംവരം, നിർജരം എന്നും രണ്ടു വിധം. വിഷയാസക്തങ്ങളായ ഇന്ദ്രിയങ്ങളുടെ പ്രവൃത്തിക്കു തടസ്സമുണ്ടാക്കുന്ന യമനിയമാദി കർമ്മങ്ങൾക്കു സംവരം എന്നും സംസാരബീജമായ കന്മഷത്തെ നശിപ്പിക്കുന്നതിനായി തല മുണ്ഡനംചെയ്തു തപ്തശിലാതലത്തിൽ ഇരുന്നു തപസ്സു ചെയ്യു മുതലായ കർമ്മങ്ങൾക്കു നിർജരമെന്നും പറയുന്നു.

അർഹതരെ ജൈനരെന്നും ദിഗംബരർ എന്നും വിളിച്ചുപോരുന്നു. ജൈന സാധുക്കളുടെ ആചാരമര്യാദകളെപ്പററി സർവദർശന സംഗ്രഹകാരൻ ഇങ്ങനെ പ്രസ്താവിക്കുന്നു:—"സർവജനങ്ങൾക്കും ഹിതമായും എന്നാൽ മിതമായുമുള്ള സംസാരം, ശാസ്ത്രാ

ക്തപ്രകാരമുള്ള നടത്ത, സംസാരബന്ധം വിട്ടുള്ള ഇരിപ്പ്, ശിരോമുണ്ഡനം, ശുഭ്രവസ്ത്രത്തിന്റെയോ കാവിവസ്ത്രത്തിന്റെയോ ധാരണം, പാപനാശകമായ ഭിക്ഷാന്നഭോജനം, രാത്രിഭോജനത്തിന്റെ അഭാവം, സമാധാനമനഃസ്ഥിതി, സൂര്യപ്രകാശത്തിലുള്ള സഞ്ചാരം, പുഴ എറുമ്പു മുതലായ ക്ഷുദ്രജീവികൾക്കു പോലും ഉപദ്രവം തട്ടാത്ത വിധത്തിൽ സൂക്ഷ്മവീക്ഷണത്തോടു കൂടിയുള്ള ഗമനം ഇവയാണു മുക്തിസിദ്ധിക്കുന്നതിനു പര്യാപ്തങ്ങളായ ധർമ്മങ്ങൾ."

പരിപക്വമതികളായ ജൈനസാധുക്കൾ ദിഗംബരന്മാരായി സഞ്ചരിക്കുമ്പോൾ എറുമ്പ് പുഴ മുതലായ ക്ഷുദ്രജന്തുക്കളെ മയിൽപീലിക്കെട്ടുകൊണ്ടു ഇരുവശത്തേക്കും സാവധാനത്തിൽ തൂത്തുമാറ്റുക സാധാരണമാണ്. ഇങ്ങിനെയുള്ളവർ തെരുവുകൾതോറും സഞ്ചരിച്ചു ശരീരധാരണത്തിനു മാത്രം ആവശ്യമുള്ള ആഹാരം ഗൃഹസ്ഥന്മാരിൽ നിന്നു വാങ്ങി ഭക്ഷിച്ചു മോക്ഷമാർഗചിന്തയോടുകൂടി കാലം കഴിച്ചുകൂട്ടുന്നു. ബന്ധകകർമ്മത്തിനു ശേഷം അബന്ധകകർമ്മത്തിന്റെ സഹായത്താൽ അലോകാകാശമായ ഊർദ്ധ്വലോകത്തിൽ എത്തിച്ചേരുന്ന മുമുക്ഷുക്കളെ മുക്തരെന്നു വ്യവഹരിക്കപ്പെടുന്നു.

ബന്ധകകർമ്മത്തെ വിലക്കിനിർത്തി അബന്ധകകർമ്മത്തെ ശരിയായവിധത്തിൽ അനുഷ്ഠിക്കുന്ന മനുഷ്യൻ മുക്താവസ്ഥയിൽ എത്തിച്ചേരും. അല്ലാത്തവൻ എല്ലായ്പ്പോഴും ബദ്ധൻതന്നെ. എന്നു മാത്രമല്ല അധർമ്മാചരണംമൂലം തിര്യക്കു സ്ഥാവരാത്മകമായ അധമജന്മത്തിൽ അവൻ എത്തിച്ചേരുകയും ചെയ്യും. മേൽപറയപ്പെട്ട വസ്തുക്കൾ ഉണ്ട് എന്നു വിചാരിച്ചാൽ ഉണ്ട്. ഇല്ല എന്നു വിചാരിച്ചാൽ ഇല്ല. വസ്തുക്കളുടെ ഭാവവും അഭാവവും മനോവിചാരത്തെ ആശ്രയിച്ചിരിക്കുമെന്നുള്ള നിശ്ചയം മോക്ഷസിദ്ധിക്കു കാരണമാകുന്നു.

ആർഹതമതം നാസ്തികമതത്തിൽ ഉൾപ്പെട്ടതാണ്. ഇതിനു പുറമേ ചാർവാകമതം ബൗദ്ധമതം എന്നു രണ്ടുമതം കൂടി നാസ്തികമതത്തിലുണ്ട്. അഭിപ്രായഭേദം നിമിത്തം ബൗദ്ധമതം സൗത്രാന്തികം, വൈഭാഷികം, മാധ്യമികം, യോഗാചാരം എന്നിങ്ങനെ നാലായി പിരിയുന്നു. തത്വജ്ഞാനവിഷയത്തിൽ ഈ മതങ്ങൾ ഉത്തരോത്തരം ശ്രേഷ്ഠങ്ങളെന്നാണു ശാസ്ത്രകാരന്മാരുടെ അഭിപ്രായം.



ചെറുകഥ

# മണിയോർഡർ

(പി. സി. കോരുത്)

ആ നീണ്ട ചുമ അവസാനിച്ചു. കല്യാണി ദയനീയമായ ഞരക്കത്തോടുകൂടി കട്ടിലിന്റെ ഒരു വശത്തേക്കു ചാരിയിരുന്നു. അവളുടെ കണ്ണുകൾ ക്ഷീണിച്ചു മങ്ങിപ്പോയിരുന്നു. തലമുടി മുഖത്തും മാറിലുമായി വീണു പറന്നു. ഒരുകാലത്തു് ആ മുഖവും ആ തലമുടിയുമെല്ലാം ഫാക്ടറിയിലെ തൊഴിലാളികളെ ആകർഷിച്ചിട്ടുള്ളതാണു്. അവളുടെ നടപ്പും, ജോലി ചെയ്യുന്നതിലുള്ള ചുറുചുറുക്കും, ഫാക്ടറി മേധാവിയെ സംതൃപ്തനാക്കിയിട്ടുമുണ്ടു്. അങ്ങനെ കാലങ്ങൾ മുൻപോട്ടു പോയി. ആ ഫാക്ടറിയിലെ ഒരു പ്രധാന തൊഴിലാളിയായ രാഘവന്റെ പത്നീപദത്തിലേക്കു് അവൾ പ്രവേശിച്ചു. വിവാഹാനന്തരം ഒരു കൊല്ലക്കാലം അവൾ അവിടെത്തന്നെ ജോലിചെയ്തു. മാതൃത്വത്തിന്റെ ലക്ഷണങ്ങൾ അവളിൽ കണ്ടപ്പോൾ രാഘവൻ പറഞ്ഞു:—

"കല്യാണീ, നീ ഇങ്ങനെ ജോലിചെയ്തു ക്ഷീണിക്കേണ്ടാ. നിനക്കു വയ്യാ. ഇനി വീട്ടുകാര്യങ്ങൾ നോക്കിയിരുന്നാൽ മതി. ഞാൻ തേടുന്നതുകൊണ്ടു നമുക്കു സുഖമായിക്കഴിയാം."

അവൾ അതുസമ്മതിച്ചില്ല. "ചെറുപ്പകാലത്തു വല്ലതും കുറെ സമ്പാദിച്ചുവച്ചില്ലെങ്കിൽ വയസ്സുകാലത്തു വിഷമിക്കും. നിങ്ങൾ തന്നെ പണിക്കു പോകുന്നതുകൊണ്ടു് എന്തു കിട്ടാനാണു്? ഞാൻ കിടപ്പിലാകുന്നതുവരെ ജോലി ചെയ്യും."

അങ്ങനെ കുറെ മാസങ്ങൾ കൂടി കല്യാണി ഫാക്ടറിയിൽ പോയി ജോലി ചെയ്തു. അവളുടെ ആരോഗ്യത്തെ അതു സാരമായി ഉലച്ചു. അവൾ താമസിയാതെ ഫാക്ടറിയിൽ നിന്നു പിരിഞ്ഞു.

ആയിടയ്ക്കാണു് പൊതുപണിമുടക്കു പ്രഖ്യാപനം ചെയ്യപ്പെട്ടതു്. രാഘവൻ പണിമുടക്കു കമ്മറ്റിയിലെ ഒരു മെമ്പറായിരുന്നു. "ഇന്നത്തെ ഫാക്ടറി നാളെ നമ്മുടെ കൈയിലാകും. മുതലാളിക്കു നാമാണു് ഈ പണമെല്ലാം ഉണ്ടാക്കിക്കൊടുക്കുന്നതു്. അതുകൊണ്ടു്, മുതലാളിമാരെ ഒരു പാഠം പഠിപ്പിക്കാൻ ഒരു പണിമുടക്കു നടത്തുക തന്നെ വേണം."—ഇതായിരുന്നു പണിമുടക്കു നേതാവിന്റെ ഉപദേശം. ഈ ഉപദേശത്തെപ്പററി രാഘവൻ, അന്നുവൈകിട്ടു കല്യാ-



ണിയോടു പറഞ്ഞു. അവൾക്കതു വിശ്വാസമായില്ല. "മുതലാളിയെ ഒരു പാഠം പഠിപ്പിക്കാനാണോ പണിമുടക്കു നടത്തുന്നതു്? നിങ്ങൾ തൊഴിലൊന്നുമില്ലാതെ അലഞ്ഞുനടന്ന കാലത്തു് അദ്ദേഹമല്ലേ നിങ്ങൾക്കു പണി തന്നതു്. നിങ്ങൾ ഉദ്ദേശിച്ചതിൽ കൂടുതൽ ശമ്പളം അദ്ദേഹം തന്നില്ലേ? കയറിനു വില കുറഞ്ഞപ്പോഴും നിങ്ങളെ പിരിച്ചുവിടാതെ അദ്ദേഹം ശമ്പളം തന്നുകൊണ്ടിരുന്നില്ലേ?"

"അതൊക്കെ മുതലാളി ചെയ്ത തന്ത്രങ്ങളാണു്. പിന്നീടു നമ്മളെക്കൊണ്ടു് ഇരട്ടിപ്പണി ചെയ്യിച്ചു് ആദായം ഉണ്ടാക്കാൻ ചെയ്ത ഒരു വിദ്യയായിരുന്നു അതു്."—രാഘവൻ പറഞ്ഞു.

"എനിക്കതു വിശ്വാസമാകുന്നില്ല. നിങ്ങൾക്കു ജ്വരം വന്നപ്പോൾ ഫാക്ടറിയുടെ ചെലവിൽ നിങ്ങളെ ചികിൽസിച്ചില്ലേ? നിങ്ങൾക്കു നല്ല സുഖമാകു-

ന്നതുവരെ അദ്ദേഹം ശമ്പളം തന്നുകൊണ്ടുമിരുന്നല്ലോ" അവൾ വീണ്ടും ന്യായവാദം ചെയ്തു.

"അതൊക്കെ നമുക്കുവേണ്ടിയാണെന്നാണോ മഠയീ നിന്റെ വിചാരം. തൊഴിലാളിയുടെ ആരോഗ്യം നിലനിറുത്തേണ്ടതു് മുതലാളിയുടെ ആവശ്യമാണു്. അതിനുവേണ്ടിയല്ലേ അങ്ങനെ ചെലവു ചെയ്യുന്നതു്."—അവനു ദേഷ്യം വന്നു.

"നിങ്ങളെന്തിനാണു കോപിക്കുന്നതു്. മറ്റു പല ഫാക്ടറികളിലും ഇങ്ങനെയൊന്നും ചെയ്തില്ലല്ലോ. നിങ്ങൾ ഇപ്പറയുന്ന രീതിക്കു്, ആ ഫാക്ടറിക്കാർക്കു തൊഴിലാളികളെ വേണ്ടെന്നാണോ വിചാരിക്കേണ്ടതു്?"

രാഘവനു് ഉത്തരം മുട്ടി. "നീ പെണ്ണു്. പെണ്ണുങ്ങൾക്കെന്തറിയാം. ഇതൊക്കെ വലിയ കാര്യങ്ങളാണു്. കിട്ടുന്ന പണമെല്ലാം അന്നന്നുതന്നെ ചെലവാക്കിക്കൊള്ളു. ഈ ഫാക്ടറികളെല്ലാം നാളെ അല്ലെങ്കിൽ മറ്റന്നാൾ, അല്ലെങ്കിൽ അങ്ങേഅറ്റം ആറു മാസത്തിനകം, നമ്മുടെ സ്വന്തമാക്കാമെന്നല്ലേ നമ്മുടെ നേതാക്കന്മാർ പറയുന്നതു്?"

അവൾക്കു ചിരിവന്നു. "അതെല്ലാം നമ്മുടേതാകുമെന്നു നിങ്ങൾക്കു നല്ല നിശ്ചയമാണോ? നമ്മുടേതായിക്കഴിഞ്ഞാൽ അവിടെ ആരു ജോലി ചെയ്യും? നമ്മൾ തന്നെയോ? എല്ലാവരും കൂടി ജോലി ചെയ്താൽ അതിനു് ഒരു ക്രമവും ചിട്ടയും ഉണ്ടാക്കാനാളു വേണ്ടേ?"

രാഘവൻ അവളുടെ വാക്കുകൾ കേൾക്കാൻ നിന്നില്ല. അവൻ പണിമുടക്കുകമ്മററിയിൽ സംബന്ധിക്കാൻ പോയി.

പ്രസവകാലസമീപനത്തോടുകൂടി, കല്യാണിക്കു് ഒരു നീരിളക്കവും പനിയും ബാധിച്ചു. അവൾ വല്ലാതെ ക്ഷീണിച്ചു. രാഘവൻ പണിമുടക്കു് ഊർജ്ജിതപ്പെടുത്തുവാനുള്ള ശ്രമത്തിൽ രാപ്പകൽ ബദ്ധപ്പെട്ടു നടന്നു. ഫാക്ടറിയിൽ ശരിക്കു പോകാതെവന്നതിനാൽ, പല ദിവസവും ശമ്പളം കിട്ടാതെവന്നു. കല്യാണിയുടെ സമ്പാദ്യത്തിൽ നിന്നു കുറേശ്ശ കുറേശ്ശ അവൾ ചെലവാക്കി. ചികിൽസയ്ക്കും വീട്ടുചെലവിനും ആയി വിനിയോഗിച്ച അവളുടെ സമ്പാദ്യം, കോരിവച്ച വെള്ളംപോലെ, ക്രമേണ കുറഞ്ഞുകുറഞ്ഞുവന്നു.

പനി കുറയുന്ന ലക്ഷണം കണ്ടില്ല. തന്റെ ഗർഭസ്ഥമായ ഓമനക്കുഞ്ഞിനെക്കുറിച്ചായിരുന്നു അവളുടെ ചിന്ത മുഴുവനും. തൊണ്ടു തല്ലിയും കയർ പിരിച്ചും തഴമ്പിച്ച തന്റെ കൈകൊണ്ടു തൊടുമ്പോൾ, ആ പിഞ്ചു ശിശുവിന്റെ മാന്തളിർപോലെ പരമമൃദുലമായ ശരീരം നോവുകയില്ലേ? പനിനീർമലരിന്റെ പുതുദളംപോലെ മാത്രം വിസ്തൃതമായ കൈപ്പത്തികളിലും പൂങ്കവിളുകളിലും ഉമ്മവയ്ക്കുമ്പോൾ അതു കരയുകയില്ലേ—ഇങ്ങനെ പോയി ആ മാതാവിന്റെ സന്താനവാത്സല്യചിന്തകൾ.

രാഘവന്റെ ചിന്ത അതൊന്നുമായിരുന്നില്ല. പണിമുടക്കു് എങ്ങനെ വിജയിപ്പിക്കാം എന്നായിരുന്നു അവന്റെ ആലോചന. ഊണും ഉറക്കവും ഉപേക്ഷിച്ചു തൊഴിലാളികളെ സംഘടിപ്പിക്കുവാൻ അവൻ രാപകൽ ബദ്ധപ്പെട്ടു. പലപ്പോഴും നിരാശയായിരുന്നു അതിന്റെ ഫലം. മാത്രമല്ല സാമ്പത്തികമായ പല നഷ്ടങ്ങളും ശരീരക്ലേശങ്ങളും അവനെ വല്ലാതെ കുഴക്കി.

മുതലാളി, അവനെ വിളിച്ചു. "രാഘവാ നീ പണിമുടക്കുകാര്യത്തിൽ ഇത്രയധികം ക്ലേശിക്കേണ്ട ആവശ്യമെന്തു്? നിനക്കിവിടെനിന്നു ന്യായമായ ശമ്പളം കിട്ടുന്നില്ലേ? ബോണസ്സ് തന്നിട്ടില്ലേ? നിന്റെ ആവശ്യങ്ങൾ പലതും ശമ്പളത്തിനു പുറമേ സാധിച്ചുതന്നിട്ടില്ലേ?"

"ഉണ്ടു്. അതുകൊണ്ടു ഞാൻ താങ്കളുടെ നിത്യദാസനായി കഴിയണമെന്നാണോ പറയുന്നതു്? അതിനു ഞാൻ തയ്യാറില്ല. മുതലാളിത്വം നശിച്ചെങ്കിലേ ലോകം നന്നാകൂ. നാളത്തെ ലോകം തൊഴിലാളിയുടേതാണു്. നാളെ ഈ ഫാക്ടറികളെല്ലാം നടത്തുന്നതു ഞങ്ങളായിരിക്കും."

"നിങ്ങളോടിതെല്ലാം ആരു പറഞ്ഞു?"—മുതലാളി ഉള്ളിൽ പൊങ്ങിവന്ന ഒരു ഹാസ്യഭാവത്തോടെ ചോദിച്ചു.

"ഞങ്ങളുടെ നേതാക്കന്മാർ അങ്ങനെ വിശ്വസിക്കുന്നു. അവർ പറയുന്നതു മുഴുവൻ പരമാർത്ഥമാണു്."

"രാഘവാ, പണിമുടക്കുകയോ മുടക്കാതിരിക്കുകയോ ചെയ്യുക. അതിലൊന്നും എനിക്കു വിരോധമില്ല. എന്നാൽ, നിങ്ങൾ ഇനിയും കാര്യങ്ങളുടെ യാഥാർത്ഥ്യം ഗ്രഹിച്ചിട്ടില്ല. നിങ്ങളുടെ ചില നേതാക്കന്മാരെ നിങ്ങൾ ശരിക്കു മനസ്സിലാക്കിയില്ല. മുതലാളിമാരാണു തൊഴിലാളികളുടെ വിയർപ്പു ഫലം അനുഭവിക്കുന്നതെന്നു അവർ പറയുന്നു. എന്നാൽ ഈ നേതാക്കന്മാരെന്നു പറയുന്ന ചിലർ, നിങ്ങളുടെ രക്തമല്ലേ ഊററിക്കുടിക്കുന്നതു്? ഫാക്ടറികളിൽനിന്നു ശമ്പളമായി കിട്ടുന്ന തുകകൊണ്ടു് നിങ്ങളുടെ അടിയന്തിരാവശ്യങ്ങൾപോലും നിർവഹിക്കാൻ സാധിക്കാതെയിരിക്കുമ്പോൾ, അതിൽനിന്നൊരു തുക നിങ്ങൾ നേതാക്കന്മാർക്കുവേണ്ടി കൊടുക്കുകയല്ലേ ചെയ്യുന്നതു്? നിങ്ങൾ എരിവെയിലിൽ നിന്നു ജോലി ചെയ്യുമ്പോൾ, നിങ്ങളുടെ നേതാക്കന്മാരെന്നു പറയുന്നവർ സുഖമായി, വലിയ ഹോട്ടലുകളിലെ വൈദ്യുതപങ്കാകളുടെ കീഴിൽ സുഖമായിക്കിടന്നു് ഉറങ്ങുകയല്ലേ? നിങ്ങൾ ഇതൊക്കെ ആലോചിക്കാതെ, നേതാക്കന്മാരെ തീററിപ്പോററുന്നതിനു് ഇങ്ങനെ കഷ്ടപ്പെടുന്നതെന്തിനാണു്?"

രാഘവൻ കുറേനേരം ചിന്താമഗ്നനായി നിന്നു. ഒടുവിൽ അവൻ പറഞ്ഞു: "ഞങ്ങൾക്കു കൂടുതൽ ശമ്പളം വാങ്ങിച്ചുതരാമെന്നും, ഈ ഫാക്ടറികളൊക്കെ ഞങ്ങൾക്കു ഭരിക്കാനുള്ള സൗകര്യമുണ്ടാക്കിത്തരാമെന്നും നേതാക്കന്മാർ പറയുന്നല്ലോ."

മുതലാളി, രാഘവന്റെ തോളിൽ തട്ടി "രാഘവാ, ഇങ്ങനെ പറഞ്ഞു നിങ്ങളെ വിശ്വസിപ്പിക്കാതിരുന്നാൽ നിങ്ങൾ അവരുടെ പുറകെ ചാടിപ്പുറപ്പെടുമോ? നിങ്ങളുടെ കണ്ണല്ലാത്തതെല്ലാം പൊന്നാക്കാമെന്നു പറഞ്ഞെങ്കിലല്ലാതെ, അവർ പറയുന്നതിനനുസരിച്ചു തുള്ളുവാൻ നിങ്ങൾ തയ്യാറാകുമോ? തൊഴിലാളികളുടെ ബലഹീനവശങ്ങൾ മനസ്സിലാക്കി, അങ്ങനെ നിങ്ങളെയെല്ലാം ഒന്നായി ചൂഷണം ചെയ്തു

വാനുള്ള അവരിൽ ചിലർ ഉദ്യമിക്കുന്നതെന്നു് ഒരു നിമിഷനേരം ചിന്തിച്ചുനോക്കൂ."

രാഘവൻ തല ചൊറിഞ്ഞു:—"അതുകൊണ്ടു ഞങ്ങൾക്കു സംഘടനയൊന്നും വേണ്ടെന്നാണോ പറയുന്നതു്?"

മുതലാളി സൗമ്യനായിത്തുടർന്നു: "സംഘടന ആവശ്യമാണു്. നിങ്ങളുടെ ന്യായമായ ആവശ്യങ്ങളെല്ലാം സാധിച്ചുകിട്ടുന്നതിനും നിങ്ങൾക്കു ശക്തി സംഭരിക്കുന്നതിനും സംഘടിക്കേണ്ടതാവശ്യമാണെന്നു ഞാനും സമ്മതിക്കുന്നു. എന്നാൽ; നേതൃമന്യന്മാരായി മുന്നോട്ടു വന്നു നിങ്ങളെ ചൂഷണം ചെയ്യുവാൻ മുതിരുന്നവരുടെ ചരടുവലിവിനനുസരിച്ചു ചാഞ്ചാടുന്ന വെറും പാവകളായി നിങ്ങൾ തീരരുതെന്നേ എനിക്കു പറവാനുള്ളൂ."

ഫാക്ടറി ഉടമസ്ഥൻ പറഞ്ഞതു് ഏതാണ്ടു കാര്യമെന്നു അവനു തോന്നി. തൊഴിലാളിനേതാക്കന്മാരെന്നു പറഞ്ഞു നടക്കുന്ന പലരുടെയും ചിത്രങ്ങൾ അവന്റെ മുൻപിൽ തെളിഞ്ഞുനിന്നു. വലിയ ഹോട്ടലുകളിൽ താമസിച്ചു മാസം ഇരുന്നൂറും മുന്നൂറും ചെലവാക്കുന്ന ഒരു കൂട്ടർ, നേതാവെന്നുപറഞ്ഞു റിക്ഷാക്കൂലിപോലും കൊടുക്കാതെ കൊടുംവെയിലത്തും പെരുമഴയത്തും രണ്ടുംമൂന്നും മൈൽ റിക്ഷായിൽ കയറി, സാധുറിക്ഷാതൊഴിലാളികളെ ശ്വാസംമുട്ടിക്കുന്നവർ മറെറാരു കൂട്ടർ, കർഷകതൊഴിലാളി നേതാവെന്നും പറഞ്ഞു നിലമുടമസ്ഥന്മാരെ രഹസ്യത്തിൽ കണ്ടു അറ നിറയ്ക്കുന്നവർ വേറൊരു തരക്കാർ, ആയിരക്കണക്കിനു സമ്പാദിച്ചുകൂട്ടി ക്രിസ്തുവിനെയും ബുദ്ധനെയും കാൾ ത്യാഗ-ശമധനന്മാരെന്നു ഭാവിക്കുന്ന വേറെ ചിലർ-ഇങ്ങനെയുള്ള നേതാക്കന്മാരുടെ ചിത്രങ്ങൾ ഒന്നിനു പുറകേ ഒന്നായി രാഘവന്റെ കൺമുൻപിൽ കൂടിചലച്ചിത്രത്തിലെന്നതുപോലെ കടന്നുപോയി.

രാഘവൻ നെടുവീർപ്പിട്ടു. പക്ഷെ പണിമുടക്കു വിജയിപ്പിക്കുന്നതിനുവേണ്ടി ഏതു ത്യാഗവും ചെയ്തുകൊള്ളാമെന്നു താൻ പ്രതിജ്ഞ ചെയ്തുപോയിട്ടുണ്ടല്ലോ എന്നു രാഘവൻ സ്മരിച്ചു. അവൻ ചിന്താമഗ്നനായ നിലയിൽ മുതലാളിയുടെ സന്നിധിയിൽ നിന്നുപോയി.

അടുത്ത ദിവസം കൂടിയതൊഴിലാളിയോഗത്തിൽ നേതാവു ചെയ്ത പ്രസംഗം, തൊഴിലാളികളെ ഇളക്കുവാൻ ശക്തമായിരുന്നു. ഇപ്പോൾ മുപ്പതു രൂപാ കിട്ടുന്ന തൊഴിലാളി, നാൽപ്പത്തഞ്ചു രൂപയിൽ കുറച്ചു മേലാൽ വാങ്ങരുതു്. അൻപതുകാരൻ എഴുപത്തിഅഞ്ചിൽ കുറച്ചു വാങ്ങരുതു്. അതിൽ കുറച്ചുതരുന്നമാനേജരുടെ മുഖത്തു അതു വലിച്ചെറിയണം. നമുക്കും ജീവിക്കണം. നമുക്കുംശ്വാസം വിടണം."-ഈ പ്രസംഗം കഴിഞ്ഞു വിപ്ലവാത്മകമായ ചില മുദ്രാവാക്യങ്ങൾ കൂടിയായപ്പോൾ തൊഴിലാളികൾക്കു ഉശിരു കൂടി.

സമ്മേളനാനന്തരം നേതാവു സുഖഭക്ഷണത്തിനും വിശ്രമത്തിനുമായി ആ സ്ഥലത്തെ ഏററവും വൻപിച്ച ഹോട്ടലിലേക്കു പോകുവാൻ തുടങ്ങുമ്പോൾ, രാഘവൻ അയാളുടെ അടുത്തുചെന്നു.

നേതാവു ചിരിച്ചു. "സഖാവു രാഘവനോ? എന്താ ഒരു ക്ഷീണം? നമ്മൾ ജയിക്കും സഖാവേ. പണിമുടക്കു മറെറന്നാളാ ആരംഭിക്കുന്നതു്. ഒരാഴ്ച പിടിച്ചു നിന്നാൽ നമ്മൾ നേടി. എല്ലാം ശരിയാക്കിക്കൊള്ളണം കേട്ടോ."

ഈ സന്ദർഭത്തിലാണു കല്യാണിക്കു സുഖക്കേടു കൂടുതലാണെന്നും പറഞ്ഞു രാഘവന്റെ വീട്ടിൽ നിന്നു് അടിയന്തിരമായി ആളുവന്നതു്. ആ ഉപനേതാവു വിഷമിച്ചു. ഒരു വശത്തു പണിമുടക്കു-മറുവശത്തു രോഗമൂർഛിതയായ ഭാര്യ-അയാൾ വീട്ടിലേക്കു തന്നെ പുറപ്പെട്ടു.

കല്യാണിയുടെ സ്ഥിതി ശോചനീയമായിരുന്നു. ഡാക്ടരെ കൊണ്ടുവരേണ്ടതായ അത്യാസന്ന നിലയാണു് അവിടെ കണ്ടതു്. രാഘവനെ കണ്ടപ്പോൾ അവളുടെ കണ്ണുനിറഞ്ഞു. അവൾ ഭർത്താവിനെ ഇമവെട്ടാതെ നോക്കിക്കൊണ്ടു കിടന്നു. "നിങ്ങൾക്കു ഭാര്യയും വേണ്ടാ, വീടുംവേണ്ടാ, പണിമുടക്കിന്റെ പുറകെ നടന്നുകൊള്ളൂ."എന്നായിരുന്നു ആ നോട്ടത്തിന്റെ അർത്ഥമെന്നു രാഘവൻ മനസ്സിലാക്കി.

ഒന്നുകിൽ ഡാക്ടരെ കൊണ്ടുവരണം.അല്ലെങ്കിൽ കല്യാണിയെ ആറു മൈൽ ദൂരമുള്ള ആശുപത്രിയിലേക്കു കൊണ്ടുപോകണം. രണ്ടിലൊന്നു ഉടനെ ചെയ്യേണ്ടിയിരുന്നു. രാഘവൻ ഒരു നിവൃത്തിയും കണ്ടില്ല. ജോലിക്കുപോകാതെ പണിമുടക്കിന്റെ വിജയത്തിനുവേണ്ടി ശ്രമിച്ചുനടന്നതിനാൽ ഫാക്ടറിയിൽ നിന്നും ഒന്നും കിട്ടാതായിട്ടു ദിവസങ്ങൾ പലതായി. കൈയിൽ ചില്ലറ വല്ലതുമുണ്ടായിരുന്നതെല്ലാം യാത്ര ച്ചെലവിനും സഖാക്കളെ സൽക്കരിക്കുന്നതിനും ചെലവായിപ്പോയി. രാഘവൻ നെററിത്തടത്തിൽ കൈ ഊന്നി കുനിഞ്ഞിരുന്നു.

കുറച്ചു പണം ആവശ്യമാണ്, അതെ ഒഴിച്ചുകൂടാത്ത അത്യാവശ്യമാണു്. പണിമുടക്കുനേതാവിന്റെ പക്കൽ ധാരാളം പണമുണ്ടെന്നു് അവനു് അറയാമായിരുന്നു. രാഘവന്റെ ആശ തെളിഞ്ഞു. അവൻ ഭാര്യയെ ഒന്നു തലോടി ആശ്വസിപ്പിച്ചശേഷം രണ്ടു മൈൽ ദൂരെയുള്ള ആ വലിയ ഹോട്ടലിലേക്കോടി. നേതാവു, ഹോട്ടലിന്റെ വിശാലമായ മുറിയിൽ വൈദ്യുതപങ്കയുടെ കീഴിൽ, ഈസിച്ചെയറിൽ ഒരു സിഗററും വലിച്ചു, അതിന്റെ പുക കറങ്ങിപ്പറന്നുയരുന്നതു നോക്കിക്കൊണ്ടു കിടക്കയായിരുന്നു. രാഘവൻ അയാളുടെ അടുക്കലേക്കു ചെന്നു.

"ഉം. എന്താണു രാഘവാ പണിമുടക്കു പരിപൂർണ്ണമായി വിജയിക്കും. ഇല്ലേ? രാഘവനെപ്പോലെ ഒരു സഖാവുള്ളപ്പോൾ, എനിക്കതിനെപ്പററി സംശയമേയില്ല."

രാഘവനു കിതപ്പുകൊണ്ടു ശ്വാസം മുട്ടി. അയാൾ പറഞ്ഞു. "എനിക്കു ഒരു വലിയ അത്യാഹിതം നേരിട്ടിരിക്കുന്നു. ഭാര്യപ്രസവസംബന്ധമായ സുഖക്കേടു മൂലം അപകടനിലയിലാണു്. ഇരുപത്തഞ്ചു രൂപാ എനിക്കു കടം തരണം. അടുത്തയാഴ്ച തിരിയെതരുന്നുകൊള്ളാം."

നേതാവു രാഘവനെ അടിമുടി ഒന്നു നോക്കി "സഖാവേ, നിങ്ങൾ എന്താണിപ്പറയുന്നതു്. പണമോ? എനിക്കു പണമെവിടെനിന്നാണു്. എന്റെധനസ്ഥി

തി നിങ്ങളേക്കാൾ കഷ്ടതരമല്ലേ? നിങ്ങളൊക്കെയല്ലേ എൻെറ ധനം"

രാഘവൻ ഉഴറി. "അതു പറഞ്ഞാൽ പോരാ. താങ്കളുടെ പക്കൽ കുറെ പണമുണ്ടെന്നു എനിക്കറിയാം. ഇന്നു് ഒന്നു സഹായിക്കണം."

"ഇല്ല സഖാവേ. ഒററപൈ എൻെറ പക്കലില്ല. അടിയന്തിരക്കാര്യമല്ലേ. നിന്നു സമയം കളയാതെ വേറെ വല്ലവരോടും വേഗം പോയി ചോദിക്കൂ."

രാഘവൻെറ കണ്ണുകളിരുണ്ടുപോയി. അയാൾ നെഞ്ചത്തു കൈവച്ചുകൊണ്ടു് തിരിച്ചുനടക്കുന്നതുകണ്ടു നേതാവു മന്ദഹസിച്ചു:-"ഇവന്മാർക്കുവേണ്ടി വല്ലതും ചെയ്യാമെന്നു വിചാരിക്കുമ്പോൾ, ഇനി പണവും കടം കൊടുക്കണം"

രാഘവൻ കാഴ്ചയിൽനിന്നു മറഞ്ഞപ്പോൾ, ഹോട്ടൽമാനേജർ നേതാവിൻെറ അടുത്തുവന്നു.

നേതാവു് — മാനേജരേ, ഞാൻ അടുത്ത ബോട്ടിനു കോട്ടയത്തിനു പോകയാണു്. ബിൽ കൊണ്ടുവാ. കണക്കു തീർത്തേക്കാം."

ആ ഒരാഴ്ചത്തെ ബിൽ ഹോട്ടൽമാനേജർ നൽകി. നൂററിപന്ത്രണ്ടു രൂപാ എട്ടണ. നേതാവു രണ്ടു നൂറുരൂപാ നോട്ടുകൾ എത്തുകൊടുത്തു. ബാക്കി എൺപത്തിഏഴര രൂപാ ഇവിടെ കിടക്കട്ടെ. ഞാൻ അടുത്ത ആഴ്ച വരുന്നുണ്ടു്."

രാഘവൻ കാലുവെന്ത നായെപ്പോലെ ഓടുകയായിരുന്നു. പണിമുടക്കുകാരനെന്നുള്ള ദുഷ്പേരു കിട്ടിക്കഴിഞ്ഞിരുന്നതിനാൽ അയാളെ സഹായിക്കാൻ ആരും സന്നദ്ധരായില്ല. സഹപ്രവർത്തകന്മാരോടു് അയാൾ കെഞ്ചി. അവരും കൈമലർത്തിക്കാണിച്ചു. രാഘവൻ തൻെറമുകളിൽ ആകാശവും, താഴെ ഭൂമിയും മാത്രം കണ്ടു. അയാൾ വീണ്ടും വീട്ടിലേക്കോടി. ഒന്നുരണ്ടു ചെറിയവെങ്കലപ്പാത്രങ്ങൾ ഉണ്ടായിരുന്നതു പെറുക്കി, ഒരു കച്ചവടക്കാരൻെറപക്കൽ പണയംവച്ചു് അയാൾ പതിന്നാലു രൂപാ വാങ്ങി.

കല്യാണി ആശുപത്രിയിലാണു്. അവൾ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. പ്രസവക്ലേശങ്ങളും രോഗവുംമൂലം അവൾ, കണ്ടാൽ ആളറിയാത്തവണ്ണം ക്ഷീണിച്ചുപോയി.

പണിമുടക്കു ശോചനീയമായ ഒരു പരാജയത്തിലാണവസാനിച്ചതു്. രാഘവനും അങ്ങനെ കുറേപ്പേരും മാത്രമേ ആ ആഴ്ച പണിക്കു പോകാതെയിരുന്നുള്ളു. പണിമുടക്കിക്കുവാൻ വേണ്ടി അയാൾ നെട്ടോട്ടം ഓടി, നാരാശനായി ആശുപത്രിയിൽ തിരിച്ചുവന്നപ്പോൾ കല്യാണി പറഞ്ഞു. "ഒരു മണിയാർഡറും കൊണ്ടു് അഞ്ചൽശിപായി വന്നിരുന്നു. നിങ്ങൾ തോന്നിയിടത്തെല്ലാം നടന്നോ!"

"മണിയോർഡർ, പണിമുടക്കു് നേതാവു അയച്ചതായിരിക്കണം. അന്നു അദ്ദേഹത്തിൻെറ പക്കൽ പണമില്ലായിരുന്നു. ഹോട്ടലിൽകൂടി കടം പറഞ്ഞിട്ടാണു് അദ്ദേഹം പോയതു്. കോട്ടയത്തു ചെന്നയുടനെ അദ്ദേഹം ഇതാ പണമയച്ചിരിക്കുന്നു, എന്തു നല്ല മനുഷ്യൻ. നേതാക്കന്മാർ ഇങ്ങനെ വേണം"-രാഘവൻ ഭാര്യയോടാദരവും സ്വാഗതമായും പറഞ്ഞു.

അടുത്തദിവസം അഞ്ചൽശിപായി വരുന്നതും നോക്കി അയാൾ ഇരുന്നു. ശിപായി വന്നു. 30 രൂപയുടെ മണിയോർഡർ ഉണ്ടു.

രാഘവൻ ഫോറം വാങ്ങി നോക്കി. തന്നെ ഈ വിഷമനിലയിലാക്കിയ നേതാവല്ല, ഫാക്ടറി മാനേജരാണു് ആ പണം അയച്ചിരിക്കുന്നതു് - രാഘവൻെറ പ്രയാസങ്ങളെക്കുറിച്ചറിഞ്ഞു് അദ്ദേഹം ആ തുക സംഭാനയായി അയച്ചിരിക്കയാണു്.

രാഘവൻ പറഞ്ഞു:-"മുപ്പതുരൂപയായിട്ടു വാങ്ങാൻ ഞാൻ തയാറില്ല. നാൽപ്പത്തഞ്ചു രൂപാ തരാമോ? അല്ലെങ്കിൽ വേണ്ടാ"

അഞ്ചൽമാൻ, ആ തലതിരിഞ്ഞ തൊഴിലാളിയെ നോക്കി. മുതലാളിതരുന്ന തുകയിൽ അൻപതുശതമാനംകൂടി കൂട്ടിച്ചോദിക്കണമെന്നാണു് രാഘവൻ പഠിച്ചുവച്ചിരിക്കുന്നതു്, അല്ലെങ്കിൽ അവനെ പഠിപ്പിച്ചിട്ടുള്ളതു്. അഞ്ചൽശിപായിക്കു അതൊന്നുമറിയേണ്ട കാര്യമില്ലായിരുന്നു. നാൽപ്പത്തഞ്ചു രൂപാ കൊടുക്കാൻ അയാൾക്കു സാദ്ധ്യവുമല്ലായിരുന്നല്ലോ. അയാൾ ഫാറത്തിൽ ഇങ്ങനെ എഴുതി. "മേ. വി. നിഷേധിച്ചു. അ. ഉ."

അഞ്ചൽമാൻ നടന്നു മറഞ്ഞു. രാഘവൻ പാവപോലെ അവിടെ വളരെനേരം നിന്നു. പണത്തിൻെറ ഭയങ്കരമായ അത്യാവശ്യമുണ്ടു്. കോപിഷ്ഠയായി ഭാര്യ പല്ലു ഞെരിക്കുന്നതും അയാൾ കണ്ടു. അയാൾ അഞ്ചൽമാൻ പോയവഴിയേ ഓടി.

നൂറുനൂറു വീടുകളിൽ കയറിയിറങ്ങേണ്ട ആ ഗവർമ്മെൻറു ജീവനക്കാരനെ, ജനബഹുലമായ ആ ടൗണിൽ കണ്ടുപിടിക്കാൻ രാഘവനു കഴിഞ്ഞില്ല.



# ഇന്ത്യയിലെ ഫെഡറൽ




(കെ. പി. ശങ്കരമേനോൻ ബി.എ. ബി. എൽ.)

ഇന്ത്യയിൽ ഒരു ഫെഡറേഷൻ സ്ഥാപിക്കുന്നതിനായിട്ടാണു 1935 ലെ ഗവർമ്മെണ്ടു അഫ് ഇന്ത്യാ ആക്ട് പാർലമെൻറിൽ പാസ്സാക്കപ്പെട്ടതു്. അമേരിക്കയിലെ ഫെഡറൽഭരണഘടനയും ഇന്ത്യൻ ഭരണഘടനയും തമ്മിൽ വളരെ വ്യത്യാസങ്ങൾ ഉണ്ടു്. അമേരിക്കയിൽ പരിപൂർണ്ണ പരമാധികാരമുണ്ടായിരുന്ന നിരവധി രാഷ്ട്രങ്ങൾ അവയുടെ പൊതു താൽപര്യങ്ങളെ മാത്രം മുൻനിർത്തി അവയുടെ പരമാധികാരത്തിലെ ചില അംശങ്ങളെ ആവിടത്തെ ഫെഡറൽ ഗവർമ്മെണ്ടിലേക്കു പകരുകയാണുചെയ്തതു്. എന്നാൽ ഇന്ത്യയിലെ സ്ഥിതി അതല്ല. ഇന്ത്യയിൽ ശക്തിമത്തായ ഒരു കേന്ദ്രഗവർമ്മെണ്ടുണ്ടായിരുന്നു. ഈ കേന്ദ്രഗവർമ്മെണ്ടാണു അതിൻെറ പരമാധികാരത്തിൻെറ ചില അംശങ്ങൾ ഫെഡറേഷൻെറ ഘടകങ്ങളായ പ്രോവിൻസുകൾക്കു വേർതിരിച്ചുകൊടുക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അതുപോലെതന്നെ ഇന്ത്യൻ ഫെഡറേഷൻെറ ഘടകങ്ങൾക്കും ഐകരൂപ്യം കുറവാണു്. വിവിധരീതിയിൽ ഭരിച്ചുവരുന്ന നാട്ടുരാജ്യങ്ങളും ബ്രി. ഇന്ത്യയിലെ പ്രോവിൻസുകളും ആണു് ഈ ഫെഡറേഷനിലെ അംഗങ്ങൾ. ഈ കാരണങ്ങൾകൊണ്ടുതന്നെ ഇപ്രകാരമുള്ള ഒരു പുതിയ ഗവർമ്മെണ്ടു എങ്ങിനെ പ്രവർത്തിക്കാൻ പോകുന്നുവെന്നും അതിൻെറ പ്രവർത്തനം എത്രത്തോളം വിജയകരമായിതീരാൻ ഇടയുണ്ടെന്നും സംശയിച്ചിരുന്ന രാജ്യനിപുണന്മാർ അന്നുതന്നെ ഇന്ത്യയിൽ ധാരാളമുണ്ടായിരുന്നു.

ഇപ്രകാരം വളരെ പ്രത്യേകതകളോടുകൂടിയ ഒരു ഫെഡറേഷൻ സ്ഥാപിക്കുന്നതിനായി കൊണ്ടുവരപ്പെട്ട 1935 ലെ ആക്ടിനാൽ തന്നെ സ്ഥാപിക്കപ്പെട്ട ഒരു കോടതിയാണ് ഇന്ത്യയിലെ ഫെഡറൽകോടതി. സുനിശ്ചിതങ്ങളായ പരിധികൾക്കുള്ളിൽ മാത്രം പ്രവർത്തനംചെയ്യുന്ന രണ്ടുതരംഭരണസ്ഥാപനങ്ങൾ ഒരു രാജ്യത്തുള്ളപ്പോൾ അവ തമ്മിൽ പല തക്കങ്ങളും വഴക്കുകളും അവയുടെ അധികാരസീമകളെപ്പററി ഉണ്ടാകുന്നതു സാധാരണമാണു്. ഭരണഘടനയേയും, അതിലെ പ്രവർത്തന വ്യവസ്ഥകളേയുംപററി തന്നെ പല കുഴഞ്ഞ പ്രശ്നങ്ങളും ആവിർഭവിക്കാൻ ഇടയുണ്ടു്. ഈ അവസരങ്ങളിൽ ഭരണഘടനാവകുപ്പുകളെ വ്യാഖ്യാനിച്ചു അവസാനമായ ഒരു തീരുമാനം ചെയ്യുന്നതിനു പ്രത്യേക കോടതികൾ ഫെഡറൽഭരണംനിലവിലുള്ള രാഷ്ട്രങ്ങളിൽഎല്ലാം ഉണ്ടു്. കോടതികളുടെ ഈ സ്വഭാവത്തെ ആസ്പദമാക്കിയാണു ഫെഡറൽകോടതികൾ ഭരണഘടനാവ്യാഖ്യാതാക്കളും അതിൻെറ കാവൽപട്ടികളുമാണെന്നു ചിലപ്പോൾ പറഞ്ഞുവരുന്നതു്.

ഫെഡറൽകോടതി സ്ഥാപിതമാകുന്നതിനുമുൻപ് ഇന്ത്യയ്ക്കു പൊതുവായ ഒരു നീതിന്യായ സ്ഥാപനം ഉണ്ടായിരുന്നില്ല. ഓരോ പ്രവിശ്യകളെ സംബന്ധിച്ചിടത്തോളം അവിടങ്ങളിലെ ഹൈക്കോടതികൾ ആയിരുന്നു അത്യുന്നത ന്യായാസനങ്ങൾ. ചില പ്രത്യേക കാര്യങ്ങളെ സംബന്ധിച്ചുമാത്രം ഈ ഹൈക്കോടതികളിൽനിന്നും ലണ്ടനിലെ പ്രിവികൗൺസിലിലേക്കു അപ്പീലുകൾ അയയ്ക്കപ്പെട്ടിരുന്നു. എന്നാൽ അമേരിക്കയിലെ സുപ്രീംകോടതിപോലെയുള്ള ഒരു സ്ഥാപനം ഇന്ത്യയിൽതന്നെ ഉണ്ടായിരിക്കേണ്ടതാണെന്നുള്ള അഭിപ്രായം ഭാരതീയ രാഷ്ട്രീയനേതാക്കന്മാർ വളരെക്കാലംമുൻപുമുതൽതന്നെ ആവിഷ്ക്കരിച്ചുകൊണ്ടിരുന്നു. പക്ഷെ വളരെക്കാലത്തെ-1937 വരെക്കു-അതുഒരുവനരോദനംമാത്രമായിരുന്നു.

ഈ ഫെഡറൽകോടതിക്കു രണ്ടു പ്രത്യേക അധികാരസീമകൾ ഉണ്ടു്. ഫെഡറൽപ്രശ്നങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങളിൽ അതു ഒരു അസ്സൽ കോടതിയായും പ്രവിശ്യകളിലെ ഹൈക്കോടതികളിൽനിന്നുമുള്ള കേസുകളെ സംബന്ധിച്ചു ചില പ്രത്യേകകാര്യങ്ങളിൽ ഒരു അപ്പീൽകോടതിയായും ഈ ഫെഡറൽകോടതി പ്രവർത്തനം ചെയ്യുന്നു. ഫെഡറൽകോടതിയുടെ ഘടനയെപ്പററി 1935 ലെ ആക്ടിൽ 200 മുതൽ 215 വരെയുള്ള വകുപ്പുകളിലാണു പ്രസ്താവിച്ചിട്ടുള്ളതു്. ഈ കോടതിയിൽ ഒരു ചീഫ്ജസ്റ്റീസും

ആറിൽകൂടാതെ മററു ജഡ്ജിമാരും ഉണ്ടായിരിക്കണം എന്നാണു വ്യവസ്ഥ. എന്നാൽ 1937 ഒക്ടോബർ 1-ാംതീയതിമുതൽ പ്രവർത്തനം ആരംഭിച്ച ഈ കോടതിയിൽ അക്കാലത്തു ആകെ 3 ജഡ്ജിമാരെ ഉണ്ടായിരുന്നുള്ളു. ഈ ജഡ്ജിമാരെ നിയമിക്കുന്നതിനുള്ള അധികാരം ചക്രവർത്തി തിരുമനസ്സിലേക്കാണു്. അവിടുത്തെ ഒപ്പോടു കൂടിയ അധികാരപത്രങ്ങളാലാണു് അവർ നിയമിതരാകുന്നതു്. സാധാരണ രീതിയിൽ ഈ ജഡ്ജിമാർക്കു് അറുപത്തിയഞ്ചു വയസ്സുവരെ ഉദ്യോഗത്തിൽ തുടരുവാൻ കഴിയുന്നതാണു്. ഔദ്യോഗിക കാര്യനിർവഹണത്തിലുള്ള അപ്രാപ്തിമൂലമോ, സ്വഭാവ ദൂഷ്യത്തെ പ്രത്യക്ഷപ്പെടുത്തുന്ന പ്രവൃത്തികൾ ആസ്പദമാക്കിയോ വേണമെങ്കിൽ ഇംഗ്ളണ്ടിലെ പ്രിവികൗൺസിലിന്റെ അഭിപ്രായം ആരാഞ്ഞതിനു ശേഷം ചക്രവർത്തി തിരുമനസ്സിലേക്കു് ഇവരെ ഉദ്യോഗത്തിൽ നിന്നും നീക്കം ചെയ്യാനും അധികാരമുണ്ടു്. എന്നാൽ ജോലിയിൽ നിന്നും ഒരു ക്ളിപ്ത കാലത്തേക്കു സസ്പെൻഡ് ചെയ്യുന്നതിനൊ സ്ഥിരമായി നീക്കാനോ ഉള്ള അധികാരം ഇൻഡ്യയിലെ ഗവർണ്ണർ ജനറലിനോ, ഇൻഡ്യൻ നിയമസഭയ്ക്കോ ഇല്ല. ഭരണവിഷയത്തിൽ താൽപര്യം പ്രദർശിപ്പിച്ചേക്കാവുന്ന രാഷ്ട്രീയ കക്ഷികളിൽ നിന്നും, അതുപോലെ തന്നെ ഭരണാധിപനായ ഗവർണ്ണർ ജനറലിൽ നിന്നും സ്വതന്ത്രനായി വത്തിക്കുന്നതിനാണു് ഈ വ്യവസ്ഥകൾ നിർമ്മിച്ചിട്ടുള്ളതു്. ഫെഡറൽ കോടതിയിലെ വിധി കത്താക്കന്മാരുടെ പ്രവൃത്തികളെപ്പററി ഫെഡറൽ നിയമസഭയിലൊ പ്രാദേശിക നിയമസഭകളിലൊ യാതൊരു വാദപ്രതിവാദവും ഉണ്ടാകാൻ പാടില്ലായെന്നും നിരോധിക്കപ്പെട്ടിട്ടുണ്ടു്. ഈ കോടതികളിലെ ജഡ്ജിമാരുടെ ശമ്പളം ഫെഡറൽ റവന്യൂയിൽ നിന്നും കൊടുക്കണമെന്നും, അവയെ സംബന്ധിച്ച നിയമസഭകളുടെ അനുവാദം ആവശ്യമില്ലെന്നും വച്ചിട്ടുണ്ടു്.

1936 ഡിസംബർ 18-ാം നു- യിലെ ഒരു ഫെഡറൽ കോർട്ട് ആഡർ അനുസരിച്ച ഫെഡറൽ കോടതിയിലെ ചീഫ് ജസ്റ്റീസിന്റെ ശമ്പളം മാസം ഒന്നുക്കു് ഏഴായിരം രൂപാ വീതവും മററുള്ള ജഡ്ജിമാരുടെ ശമ്പളം മാസം ഒന്നുക്കു 5500 രൂപാ വീതവും ക്ളിപ്തപ്പെടുത്തിയിട്ടുണ്ടു്. ഇതിനും പുറമെ ജോലിയിൽ ഇരിക്കുന്ന ആറാറു മാസങ്ങൾക്കു വർഷം ഒന്നുക്കു് എഴുപത്തിയഞ്ചു പവൻ എന്ന കണക്കിനു പെൻഷൻ കിട്ടുവാനും അവകാശമുണ്ടു്. എന്നാൽ ഇപ്രകാരമുള്ള പെൻഷന്റെ തുക വർഷത്തിൽ രണ്ടായിരം പവനിൽ കൂടുതൽ ആകാൻ പാടില്ലായെന്നും വ്യവസ്ഥ ചെയ്തിരിക്കുന്നു. എപ്പോഴെങ്കിലും ഒരു ചീഫ് ജസ്റ്റീസ് സർവീസിൽ ഇരിക്കുമ്പോൾ മരിച്ചുപോയാൽ അദ്ദേഹത്തിന്റെ അവകാശികൾക്കു മൂവായിരം പവൻ ഗ്രാററ്യൂററി കൊടുക്കുന്നതിനു നിബന്ധനയുണ്ടു്, യൂറോപ്പിൽ സ്ഥിരമായി താമസിക്കുന്നകാലത്താണു് ഒരാളെ ചീഫ് ജസ്റ്റീസായി നിയമിക്കുന്നതെന്നു വരുകിൽ അദ്ദേഹം ഇൻഡ്യയിലേക്കു കപ്പൽ കയറുന്ന തീയതി മുതൽ ഇവിടുത്തെ ശമ്പളത്തിനും, പെൻഷനും അർഹനായിത്തീരുന്നു. അതുപോലെ തന്നെ ഇൻഡ്യയിൽ സിവിൽ സർവീസിൽ ഉദ്യോഗം സ്വീകരിച്ചിട്ടില്ലാത്തതും യൂറോപ്പിൽ സ്ഥിരമായി താമസിക്കുന്നതുമായ ഒരാളെ ഫെഡറൽ കോടതിയിലെ ജഡ്ജിയായി നിയമിക്കുന്നപക്ഷം അദ്ദേഹത്തിനു തന്റെ വഴിച്ചിലവുകൾക്കും മററുമായി അറുനൂറു പവൻ കിട്ടാനും അവകാശമുണ്ടു്. ജോലിയിൽ പ്രവേശിച്ചു കഴിഞ്ഞാൽ പിന്നീടു കിട്ടേണ്ട സഞ്ചാരപടിയുടെയും മററും നിരക്കു നിർണ്ണയിക്കേണ്ടതു ഗവർണ്ണർ ജനറൽ ആകുന്നു. എപ്പോഴെങ്കിലും ഒരു ചീഫ് ജസ്റ്റീസ് അവധിയിൽ പോകുമ്പോൾ കുറച്ചു കാലത്തേക്കു മറെറാരു ജഡ്ജിയെ പകരം നിയമിക്കാനുള്ള അധികാരം ഗവർണ്ണർ ജനറലിനുണ്ടു്. ഫെഡറൽ കോടതി സാധാരണയായി കൂടേണ്ടതു ഡൽഹിയിൽ ആണു്. എന്നാൽ ഗവർണ്ണർ ജനറലിന്റെ അനുമതിയോടു കൂടി ചീഫ് ജസ്റ്റീസിനു് കോടതി മററു സ്ഥലങ്ങളിലും വിളിച്ചു കൂട്ടാവുന്നതാണു്.

ഫെഡറൽ കോടതിയുടെ പ്രധാന പ്രവൃത്തികൾ എന്താണെന്നു് അതിന്റെ അധികാരസീമയെപ്പററിയുള്ള വിവരണത്തിൽ നിന്നു തന്നെ അറിയാവുന്നതാണു്. ഫെഡറൽ ഗവർമ്മെണ്ടും ഫെഡറേഷനിലെ മറെറതെങ്കിലും അംഗവും തമ്മിൽ-അതു പ്രവിശ്യകളോ നാട്ടുരാജ്യങ്ങളോ ആയേക്കാം—ഏതെങ്കിലും ഒരവകാശസ്ഥാപനത്തെപ്പററി നിയമത്തേയൊ വസ്തുതകളെയൊ ആസ്പദമായി ഉണ്ടാവുന്ന കേസുകളെ സംബന്ധിച്ചു തീരുമാനിക്കുവാനുള്ള പൂർണ്ണഅധികാരവും ഈ കോടതിക്കു മാത്രമാണു് ഉള്ളതു്. ഇപ്രകാരമുണ്ടാകുന്ന കേസുകളിലെ തക്കവിഷയം ഏതെങ്കിലും ഒരു ആക്ടിന്റെയൊ കൗൺസിൽ ഉത്തരവിന്റെയോ വ്യാഖ്യാനത്തെപ്പററിയോ അവ തമ്മിലുള്ള ഏതെങ്കിലും ഒരു കരാറിനെ സംബന്ധിച്ചതോ ആയിരിക്കണം. ഫെഡറേഷനിലെ ഒരംഗമായ രാഷ്ട്രത്തിൽകൂടി പ്രായോഗികമാക്കാവുന്ന ഒരു ഫെഡറൽനിയമത്തെപ്പററിയുള്ള ഒരു കേസായാലും ഈ കോടതിയിൽ വിസ്തരിക്കാവുന്നതാണു്. അതുപോലെതന്നെ ഈ കോടതിയുടെ അധികാരസീമയിൽനിന്നും ഒഴിവാക്കിയിരിക്കുന്നതു എന്നു മുമ്പിനാലെതന്നെ കരാർ ചെയ്തിട്ടുള്ള യാതൊന്നിലുംതന്നെ ഈ കോടതിക്കു് ഇടപെടാൻ പാടില്ലാത്തതുമാകുന്നു. ഇത്തരം കാര്യങ്ങളിലാണു ഫെഡറൽകോടതി ഒരസ്സൽകോടതിയായി പ്രവത്തനം ചെയ്യുന്നതു്.

ഏതെങ്കിലും ഒരു പ്രവിശ്യയിലെയോ നാട്ടുരാജ്യത്തിലെയോ ഹൈക്കോടതിക്കു ഏതെങ്കിലും ഒരു പ്രത്യേക കേസിൽ നിയമസംബന്ധമായ ഒരു പ്രശ്നം വിശദീകരിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നി ആ വിവരത്തിനു ആ കോടതി സർട്ടിഫിക്കെററു കൊടുക്കുന്നു എന്നുവരികിൽ ആ കേസിന്റെ അപ്പീൽ കേൾക്കുന്നതിനും അവസാനതീർപ്പു് കൽപ്പിക്കുന്നതിനും ഈ കോടതിക്കു. അധികാരമുണ്ടു്. ഇപ്രകാരം സർട്ടിഫിക്കെററു ലഭ്യമാകാത്ത കേസുകളിലെ അപ്പീൽകേട്ടു തീരുമാനിക്കണമെങ്കിൽ ഈ കോടതിക്കു പ്രിവികൗൺസിലിന്റെ പ്രത്യേക അനുവാദം ലഭിക്കണം. എന്നാൽ ഈ നിയന്ത്രണവ്യവസ്ഥകളെ മാററുന്നതിനും ഇൻഡ്യൻ പ്രവിശ്യകളിലെയും നാട്ടുരാജ്യങ്ങളിലെയും വിവിധഹൈക്കോട

തികളിൽ ഉണ്ടാവുന്ന വിധിതീർപ്പുകളെ അടിസ്ഥാനമാക്കിയുള്ള അപ്പീലുകൾ കേൾക്കുന്നതിനും അവയിൽ അവസാനതീർപ്പ് കൽപ്പിക്കുന്നതിനുമുള്ള അധികാരംകൂടി ഈ ഫെഡറൽകോടതിക്കു കൊടുക്കാവുന്നതാണ്. ആ അധികാരം ഈ കോടതിയിൽഫെഡറൽ നിയമസഭയിൽ പാസ്സാക്കിയ ഒരു നിയമത്താൽ മാത്രമേ നിക്ഷിപ്തമാക്കാൻ ഇന്നത്തെ ഭരണഘടനയനുസരിച്ചു നിവൃത്തിയുള്ളു.

നാട്ടുരാജ്യങ്ങളിലെ ഹൈക്കോടതിയെ സംബന്ധിച്ചു ഒരു വ്യത്യാസമുണ്ടു്. ഫെഡറൽകോടതിയുടെ നടപടിക്രമത്തിൽ ഒരു നാട്ടുരാജ്യത്തിലെ ഹൈക്കോടതിയുടെ തീർച്ചയിന്മേൽ ഒരു കക്ഷിക്കു ആക്ഷേപമുണ്ടെന്നുവരികിൽ ആ കേസിനെപ്പററി ഫെഡറൽ കോടതിയുടെ ആലോചനയ്ക്കു വേണ്ടി ആ കേസിന്റെ വിവരങ്ങൾ തയ്യാറാക്കാൻ ആ കക്ഷിക്കു ഹൈക്കോടതിയോടു അപേക്ഷിക്കാവുന്നതാണ്. അതുപോലെതന്നെ ഫെഡറൽകോടതിക്കു ഏതെങ്കിലും നാട്ടുരാജ്യത്തിന്റെ ഭരണാധികാരിയോടു ഒരുപ്രത്യേക കേസിലെ വസ്തുതകളെയും അതിന്റെ തീരുമാനത്തിനു ആസ്പദമായ നിയമങ്ങളെയുംപററി ഒരു റിപ്പോർട്ടു അവിടത്തെ ഹൈക്കോടതിയോടു വാങ്ങി അയയ്ക്കണമെന്നു ആവശ്യപ്പെടാവുന്നതാണ്. അങ്ങനെ ആവശ്യപ്പെടുന്നപക്ഷം ആ അപേക്ഷ ഭരണാധികാരി ഹൈക്കോടതിയിലേക്കു് അയയ്ക്കുകയും ഹൈക്കോടതി വേണ്ട വിവരങ്ങൾ നൽകുകയും ചെയ്യുന്നു. ഈ വിവരങ്ങൾകൊണ്ടു ഫെഡറൽകോടതി തൃപ്തിപ്പെടുന്നില്ലെങ്കിൽ കൂടുതൽ കാര്യങ്ങൾ ഉൾപ്പെടുത്തുന്നതിനായി ആദ്യത്തെ റിപ്പോർട്ടു മടക്കി അയയ്ക്കാനും ഫെഡറൽകോടതിക്കു് അധികാരമുണ്ടു്.

ഫെഡറൽകോടതിയിലെ അസ്സൽകേസുകളിൽനിന്നും ഇംഗ്ളണ്ടിലെ ഹിസ് മജസ്റ്റി ഇൻ കൌൺസിലിലേക്കു അപ്പീൽ ഉണ്ടു്. ഭരണഘടനാസംബന്ധമായ കാര്യങ്ങളെപററിയുള്ള കേസുകളിലെ അവസാനതീർപ്പിനുള്ള അവകാശം ഇംഗ്ളണ്ടിലെ പ്രിവികൌൺസിലിനാണ്. ഇൻഡ്യൻ ഹൈക്കോടതികളിലെ സെഷൻസുകേസുകളുടെ വിധികളിൽനിന്നും അപ്പീലുകൾ സാധാരണയായി പ്രിവികൌൺസിൽ കേൾക്കാറില്ല. ഫെഡറൽകോടതിയിലെ അപ്പീൽകേസുകൾ തീരുമാനത്തിനുശേഷം അതാതു ഹൈക്കോടതികളിലേക്കുതന്നെയാണ് മടക്കി അയയ്ക്കാറുള്ളതു്. ചില പ്രത്യേക പരിതസ്ഥിതികളിൽ കീഴ്ക്കോടതിയിലെ കേസുകൾ നിറുത്തിവയ്ക്കാൻകൂടി ഉത്തരവു ചെയ്യാനുള്ള അധികാരം ഫെഡറൽകോടതിക്കുണ്ടു്.

സാക്ഷികൾക്കു സമൻസ് അയയ്ക്കുക, പ്രമാണങ്ങൾ ഹാജരാക്കാൻ ആവശ്യപ്പെടുക മുതലായി സാധാരണ കോടതികൾക്കുള്ള സകല അധികാരങ്ങളും അസ്സൽകേസുകളെയും അപ്പീൽകേസുകളെയും സംബന്ധിച്ചു ഫെഡറൽകോടതിക്കുണ്ടു്.

ഏതെങ്കിലും നിയമപരമായ ഒരു പ്രധാന പ്രശ്നം ആവിർഭവിക്കുമ്പോൾ ഇംഗ്ളണ്ടിലെ പ്രധാന മന്ത്രിക്കു അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം ആ വിഷയത്തെ സംബന്ധിച്ചു് ഉപദേശം കൊടുക്കുവാനുള്ള അധികാരം പ്രിവികൌൺസിലിനു ഉണ്ടു്. അതുപോലെ തന്നെയുള്ള അവകാശവും അധികാരവും ഇൻഡ്യയിലെ ഗവർണർ ജനറലിനേ സംബന്ധിച്ചിടത്തോളം ഇൻഡ്യൻ ഫെഡറൽകോടതിക്കും നൽകപ്പെട്ടിട്ടുണ്ടു്. പക്ഷേ ഈ കോടതിയുടെ അഭിപ്രായം എല്ലായ്പ്പോഴും ഗവർണർ ജനറൽ അംഗീകരിക്കണമെന്നും, അതനുസരിച്ചുതന്നെ പ്രവർത്തിക്കണമെന്നും നിർബന്ധമില്ല. കോടതിയുടെ അഭിപ്രായം അംഗീകരിക്കപ്പെടുന്നില്ലെങ്കിൽ, അതിനെപ്പററി ചോദ്യം ചെയ്യുവാനും കോടതിക്കു് അധികാരമില്ല. ഈ കോടതിയുടെ ഔദ്യോഗികഭാഷ ഇംഗ്ളീഷാണ്. ഫെഡറൽ കോടതിയുടെ ദൈനംദിന നടപടിക്രമങ്ങളെ നിയന്ത്രിക്കുന്നതിനുള്ള പരിപൂർണ്ണമായ അധികാരം ഈ സ്ഥാപനത്തിനു തന്നെയാണ്.

ഇൻഡ്യൻഭരണഘടനാനിയമത്തിന്റെ വ്യാഖ്യാനത്തെപ്പററി ഒരു പ്രത്യേകതയുണ്ടു്. ഇൻഡ്യയിലെ ഫെഡറൽ ഭരണം തന്നെ മററു ഫെഡറേഷൻ ഭരണഘടനകളിൽനിന്നും വ്യത്യസ്തപ്പെട്ടതാണെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ? അതുകൊണ്ടു അവിടങ്ങളിലെ ഭരണഘടനാനിയമത്തെ സംബന്ധിച്ചുണ്ടായിട്ടുള്ള തീർപ്പുകളിലെ നിയമങ്ങളെ ഇൻഡ്യൻ കോടതിക്കു് അതേപടി സ്വീകരിക്കാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു് എന്നു വരുകിലും ഈ കോടതിക്കു യുക്തമെന്നു തോന്നുന്ന നിയമങ്ങളെയും, നടപടിക്രമങ്ങളേയും, ഭരണഘടനാ വ്യാഖ്യാനങ്ങളിൽ സ്വീകരിക്കേണ്ടതായിവരുമെന്നാണു ഫെഡറൽകോടതിയിലെ ഒന്നാമത്തെ ചീഫ്ജസ്റ്റീസായ സർ മോറീസു ഗ്വയർ ഒരിക്കൽ അഭിപ്രായപ്പെട്ടതു്. അദ്ദേഹം പറയുന്നു "കാനഡായിലേയും, ആസ്ത്രേലിയായിലേയും, അമേരിക്കയിലേയും ഫെഡറൽ കോടതികളിലെ തീർപ്പുകൾ ഈ കോടതിയെ ഒരു പ്രകാരത്തിലും ബന്ധിക്കുന്നില്ല. എന്നാൽ ആ തീർപ്പുകൾ ഇവിടത്തെ ഫെഡറൽ കോടതിയിലെ കേസുകൾക്കു പ്രസക്തമെന്നു തോന്നുന്നപക്ഷം തീർച്ചയായും അവ അർഹിക്കുന്ന ബഹുമാനത്തോടും, ശ്രദ്ധയോടുംകൂടി അവയെ പരിഗണിക്കുന്നതാണു്." ഇൻഡ്യൻ ഫെഡറൽകോടതിയുടെ അഭിപ്രായത്തോടു യോജിക്കുന്ന തീർപ്പുകളെ അതു് സ്വീകരിച്ചുവരുന്നുണ്ടു്. ഭരണഘടന സംബന്ധിച്ച നിയമങ്ങളുടെ വ്യാഖ്യാനങ്ങൾക്കും വിശദീകരണങ്ങൾക്കുമായി അതിനു അടിസ്ഥാനമായ വൈററ്പേപ്പറിനേയും, ഇൻഡ്യൻ ഭരണഘടനാ ആക്ടിനേ സംബന്ധിച്ചുള്ള ജോയിന്റു സെലക്ട് കമ്മററിറിപ്പോർട്ടിനേയും പരാമർശിക്കുന്നതിനും ഈ കോടതിക്കു അധികാരവും അവകാശവും ഉണ്ടെന്നും സർ മോറീസുഗ്വയർ അഭിപ്രായപ്പെട്ടിട്ടുണ്ടു്

ഈ ഫെഡറൽകോടതിക്കു ഭാവിഭാരതത്തിന്റെ ഭരണഘടനാ നിയമാവലി രൂപവൽക്കരിക്കുന്ന കാര്യത്തിൽ തീർച്ചയായും ഒരു വലിയ പങ്കുണ്ടാവുമെന്നും, അതിന്റെ പ്രശസ്തിയും പ്രയോജനവും സ്വതന്ത്രഭാരതത്തെ, അന്തർദേശീയ രംഗങ്ങളിൽ കൂടുതൽ യശസ്ക്കരമാക്കിത്തീർക്കുമെന്നും നമുക്കു ന്യായമായി ആശിക്കാവുന്നതാണ്.




(നാലാങ്കൽ കൃഷ്ണപിള്ള എം. ഏ. എൽ. റ്റി)

(ഉന്നതമായ പ്രതീക്ഷകളോടെ അയാൾ അവിടെച്ചെന്നു. കുടിലതയും വഞ്ചനയും കൊടിപറത്തുന്ന അവിടത്തെ അയാളുടെ ജീവിതം ശോകപര്യവസായിയായ ഒരു നാടകമായിക്കലാശിച്ചു. ഒടുവിൽ അടിത്തറപററിയ ആശകളും സ്വപ്നങ്ങളും അടിച്ചുവാരിയെടുത്തുകൊണ്ടു് അയാൾ ഗ്രാമപ്രദേശത്തുള്ള തന്റെ എളിയ കുടിലിലേക്കു തിരിക്കുമ്പോൾ ചെയ്യുന്ന ആത്മഗതം)

(ഒരു നാടകീയസ്വഗതോക്തി)

ദേവി, നിൻതിരുമുമ്പിൽനിന്നു ഞാൻ
പോയ്മറയാനനുജ്ഞനൽകണേ!
ലേശമില്ല പരിഭവം നിന്നിൽ
ക്ലേശഭാരം ചുമന്നുകൊള്ളാം ഞാൻ;
നിൻകൃപയ്ക്കായ് നമോവാകമെന്നു-
മെൻ കവിതകൾ പാടി നിന്നിടും........
അന്നുനീയെന്നെയിങ്ങോട്ടുമോദം
തിങ്ങിടുന്ന മൊഴിയാൽ ക്ഷണിക്കെ,
ഓർത്തിരുന്നില്ല,യെന്നെച്ചതിക്കാൻ
കോപ്പുകൂട്ടുന്ന കാര്യം നിഗൂഢം.
വന്നുഞാൻ നിൻസവിധത്തിൽ നിന്നു
മിന്നിടുന്ന പ്രതീക്ഷകളോടെ,
വന്നു ഞാൻ നിന്റെ സന്നിധാനത്തിൽ
പൊന്നണിഞ്ഞ കിനാവോടുകൂടി;
പൂവുടലേന്തും പുഞ്ചിരിപോലെ
ദേവി, ഞാൻ വന്നു നീ വിളിച്ചപ്പോൾ;
ഗ്രാഹ്യമല്ലായിരുന്നെനിക്കന്നു
മോഹനേ, നിന്റെ വഞ്ചനയൊന്നും,
വൻ വിഷം നിന്റെ മന്ദഹാസത്തിൽ
തഞ്ചിനിന്നതറിഞ്ഞില്ലഹോ! ഞാൻ;
ജീവരക്തം കുടിക്കുവാൻ, സ്നേഹ
ഭാവമെന്നോടു കാട്ടീടുമെന്നായ്,
ഹാ കിനാവിലും വിശ്വസിച്ചീലാ;
സാഹസിയായ് ക്കരുതീലനിന്നെ;........
നിന്റെ കണ്മുന വെട്ടലിന്നൊപ്പം
നൃത്തമാടാൻ വശമില്ലെനിക്കു്;
ധർമ്മബോധം പണത്തിനു വിൽക്കാൻ



കർമ്മനൈപുണിയില്ലാത്തവൻ ഞാൻ;
കാണ്മതൊക്കെമറച്ചുപിടിക്കാൻ
കേൾപ്പതൊന്നും പറയാതിരിക്കാൻ,
ലോകതന്ത്രം വശമില്ലെനിക്കു
ഹേ, കപടവിലാസിനീ, തെല്ലും........
വല്ലനാട്ടിൻപുറത്തിന്റെ കോണിൽ
വല്ലപാടും കഴിഞ്ഞുകൊള്ളാം ഞാൻ;
കാട്ടരുവിപോലാരുമറിയാ-
താത്ത ഖേദം വിജനഭൂവിങ്കൽ,
ഒച്ചയൊന്നുമുളവാക്കിടാതെ
സ്വച്ഛമായിച്ചരിച്ചുകൊള്ളാം ഞാൻ;
ആശകളേ! എൻ സൈ്വരത ഭഞ്ജി-
ച്ചാഞ്ഞടുക്കാതകലെ മരുവിൻ;
വന്നിടേണ്ട, പ്രതീക്ഷകളോ മേ-
ലെന്നരികിൽ മൃദുസ്മിതം തൂകി;
കാണ്മു ഞാൻ, നിങ്ങൾ തന്റെ ചിരിയിൽ
കാപട്യത്തിൻ കറുത്ത നിഴൽകൾ........
മോടികൾ വേണ്ടെളിമതൻ കൊച്ചു-
വാടിയിലൊരുരാപ്പാടിപോലെ,

മൗനഗീതംപൊഴിച്ചും, കരഞ്ഞും
മാനവദൃഷ്ടിയെത്താത്തദിക്കിൽ,
ചെറുപോലുമുപദ്രവമാർക്കും
തട്ടിടുവാനിടയാക്കിടാതെ.
ഇപ്പരാജിതജീവിതം സ്നേഹ
സത്തതേടിഗ്ഗമിച്ചുകൊള്ളട്ടെ!!............

.... .... .... ....

ദുഃഖപൂരിതമായദിനങ്ങൾ
മുഗ്ദ്ധമാക്കി ഹാ, വേണുഗാനത്താൽ
പിൻതുടർന്നനിഴലുപോലെന്റെ
നൊന്തചിന്തകൾക്കാലംബമായി.

.... .... .... ....

"നിങ്ങളെഞാൻ പിരികില്ലുമെന്നും
നിങ്ങളോടൊത്തുനിൽക്കുമെൻചിത്തം
ജീവനിലുംപ്രിയം നിങ്ങൾതന്റെ
പാവനമാം സ്മരണപോലും മേ.
വിസ്മൃതിതൻകരങ്ങൾക്കുമായ്ക്കാ-
നൊക്കുകില്ലസ്സുവർണ്ണസൗഭ്രാത്രം"............

.... .... .... ....

ഹാ, മറക്കാൻകഴിവില്ലെനിക്കാ-
പ്രേമശീതളമാംഹൃദയങ്ങൾ,
ഹാ, മറക്കാൻകഴിവില്ല കാവ്യ
കോമളങ്ങളാമാഹൃദയങ്ങൾ
ജീവിതത്തിലെനിക്കുള്ളനഘ
ശ്രീനികേതങ്ങളാണവനിത്യം.
ഭാവുകത്തിൻ തളിരുകൾചൂടി
ലാലസിക്കട്ടെയാസൗഹൃദങ്ങൾ...............

.... .... .... ....

പോകയാണിതാ യാത്രയുംചൊല്ലി
ശോകഭാണ്ഡവുംപേറിഞാൻ ദേവി,
വന്ദനവുമുരച്ചുഹൃദയ-
സ്പന്ദനത്തോടുപോണുഞാൻ ദേവി,
താറുമാറായ സ്വപ്നമടിച്ചു-
വാരിഞാനിതാപോവുകയായി;
ഓർമ്മയിൽനിന്നുമായ്ക്കണേ,നീയെൻ
മർമ്മഭേദകമായചരിത്രം.
അൽപവുമെൻ സ്മരണനിന്നുള്ളിൽ
ത്തട്ടിടാഞ്ഞാൽ ചരിതാർത്ഥനായിഞാൻ.
നല്ലകാലംവരുമോ?—വരികിൽ
നമ്മൾതങ്ങളിലന്നുകണ്ടോളാം
പോകയാണുഞാൻ കണ്ണീരുമായി
സ്വീകരിക്കെൻനമസ്കൃതി, ദേവി.
പോകയാണപരാജിതനായ്ഞാൻ
നീകനിഞ്ഞു,വിടനൽകിയാലും.

# "ധൂർത്തന്റെ കൈയിൽ- ശാസ്ത്രം"



(പി. അനന്തൻപിള്ള എം. എ.)

പണ്ടു കേരളത്തിൽ ആഴ്വാഞ്ചേരിതമ്പുരാക്കൾ ഏതാനും മനുഷ്യരെ ധനുർവേദം അഭ്യസിപ്പിച്ചുകൊണ്ടിരുന്നു. ആത്മവിനോദത്തിനുവേണ്ടിമാത്രമാണു് അപ്രകാരംചെയ്തതു്. ശിഷ്യരും സാധനചതുഷ്ടയത്തോടുകൂടിയവരായിരുന്നതിനാൽ വിജ്ഞാന സമ്പാദനത്തിനപ്പുറത്തു് അവക്കു് ലക്ഷ്യമുണ്ടായിരുന്നില്ല. എങ്കിലും പ്രയോഗ സമർത്ഥമായജ്ഞാനം എങ്ങനെയാണു വെറുതെ വച്ചുകൊണ്ടിരിക്കുന്നതു്.? കൂട്ടത്തിലൊരുത്തൻ ഒരുദിവസം അനദ്ധ്യായ സമയത്തു് ഒന്നു പ്രയോഗിച്ചുനോക്കി. ഒരു ഈർക്കിൽശരപ്രയോഗം. അതു മുറിക്കകത്തു വിത്തിനായി തിരിഞ്ഞുണക്കി കെട്ടിത്തൂക്കിയിരുന്ന കുശ്മാണ്ഡവീരന്മാരെഎല്ലാം തുളച്ചുകൊണ്ടു് അതു രാമബാണംപോലെ പോയി. ശിഷ്യന്റെ നിർഭാഗ്യത്തിനു് ഓരോ കുമ്പളങ്ങയിൽ നിന്നും നീരു് ഇററിററുതാഴെ വീണതു ഗുരുവരൻ വന്നപ്പോൾ കണ്ടു. അഭ്യാസം എന്നെന്നേക്കുമായി നിർത്തി; മനസ്സിലുണ്ടായിരുന്നധനുർവേദഗ്രന്ഥങ്ങളെല്ലാം ചുട്ടുനശിപ്പിച്ചു.

പഠിച്ചവൻ ധൂർത്തനായാൽ ശാസ്ത്രത്തിന്റെഗതിഎന്താണു്? അവൻ പിന്നെ മനുഷ്യനല്ല, രാക്ഷസനാണു്. "സാക്ഷരാ വിപരീതാശ്ചേത്

രാക്ഷസാ ഏവകേവലം"

രാവണനും ഹിററ്ലറും നല്ല ഉദാഹരണങ്ങളാണു്.

പ്രകൃതിയെ കീഴടക്കി മനുഷ്യന്റെ സുഖം വർദ്ധിപ്പിക്കുന്നതിനുള്ള ആധുനിക സയൻസിന്റെ അഭ്യുദയം ആരും കാംക്ഷിക്കുന്നതാണെങ്കിലും അതിന്റെ നാശകശക്തി ആലോചിക്കുമ്പോൾ

"സർവം വസ്തു ഭയാന്വിതം ഭുവിനൃണാം

വൈരാഗ്യമേവാ ഭയം"

എന്നടങ്ങിപ്പാർക്കുവാൻതോന്നും. ഭാരതീയക്കു സയൻസുകൊണ്ടു മല്ലിടുവാൻ ഇതുവരെ ഇടയായിട്ടില്ലെങ്കി



ാ

ലുംഇനിഅതിനു തയാറായിരിക്കണം മല്ലോ എന്നാലോചിക്കുമ്പോൾ സ്വാതന്ത്ര്യ ലബ്ധിയിൽ പോലും നിരാശയുണ്ടാവുന്നു. എന്നാൽയുദ്ധം ഉണ്ടായില്ലെന്നിരിക്കട്ടെ സമാധാനകാലത്തു പോലും ഇനി സ്വസ്ഥത കൈവരുന്നതാണോ? പാശ്ചാത്യരാജ്യങ്ങളിലേക്കു കണ്ണോടിക്കുമ്പോൾ എന്താണു കാണുന്നതു്? യുദ്ധകാലത്തെന്നപോലെതന്നെ സമാധാനകാലത്തും സയൻസിന്റെ ദുരുപ്രയോഗം മുറയ്ക്കു നടക്കുന്നുണ്ടു്. അവിടുത്തെപ്പോലെയുള്ള നൂറുനിലമാളികകളും, അധോലോക സഞ്ചാരപഥങ്ങളും, ആകാശവിമാനങ്ങളും , ജനപ്പെരുപ്പവും മററും മററുമുള്ള നഗരങ്ങൾ ഇവിടെ ഇല്ലെന്നുള്ളതു ഭാഗ്യംതന്നെ. ആധുനികസയൻസിന്റെ ദുരാചാരങ്ങൾക്കു കേളീരംഗമാകുവാൻ നമ്മുടെ പട്ടണങ്ങൾക്കു് ഇനിയും കുറെക്കാലംകൂടി വേണ്ടിവരും. വന്നാൽപിന്നെ കഥകഴിഞ്ഞു എന്നു വിചാരിച്ചുകൊള്ളാം.

സത്തും അസത്തും ലോകോൽപ്പത്തി മുതൽക്കുള്ളതാണു്. എന്നാൽ താരതമ്യംകൊണ്ടുനോക്കുമ്പോൾ അസത്തു് എത്ര വദ്ധിച്ചുപോയി. ഒരു നല്ല കാര്യത്തിനെതിരായി എത്ര തിന്മകളാണു കാണാൻകഴിയുക! പറഞ്ഞാൽ വിശ്വസിക്കാത്തമട്ടിലാണു് ആധുനിക സയൻസിനെ പാശ്ചാത്യർ വ്യഭിചരിപ്പിച്ചിട്ടുള്ളതു്. ന്യൂയോർക്കുപട്ടണത്തിൽ ഇപ്പോഴത്തെ യുദ്ധത്തി

ന് അൽപ്പംമുമ്പായി നടന്ന ചിലസംഗതികളാണ് അടിയിൽ വിവരിക്കുന്നതു്.

ടെലഫോൺ (വാഗ്വാഹിയന്ത്രം) മനുഷ്യക്ക് ഒരു ദിവ്യാനുഗ്രഹമല്ലേ? എന്നാൽ അതിന്റെ ദുരുപയോഗമോ അളവില്ലാത്ത അനർത്ഥത്തിനു ഹേതുഭൂതമാണ്. ന്യൂയോർക്കിലെ ഒരു അഭിഭാഷകപ്രമാണി ബന്നററ് ബഹുസമർത്ഥനും യോഗ്യനും ആയിരുന്നു. കൂട്ടുകെട്ടൊക്കെ ഉൽകൃഷ്ടമാന്യന്മാരുമായിട്ടാണ് അയാൾ മരിക്കുമ്പോൾ ഏഴുകോടിപ്പവന്റെ സമ്പാദ്യമുണ്ടായിരുന്നു. ഒന്നാംതരം ശാസ്ത്രജ്ഞനാണ്. രാത്രിയിൽ എന്നുവേണ്ട പകൽതന്നെയും ആളുമാറും. ശരീരപ്രകൃതിപോലും ഈ ആൾമാറാട്ടത്തിനു യോജിച്ചമാതിരിയിൽ പാകപ്പെടുത്തീട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഒരു ഇരട്ടജീവിതം നയിക്കുന്ന ആളാണ്. ഒരുകോടീശ്വരന്റെ വക്കീലും വീട്ടിൽ നിത്യപരിചിതനും ആയ ബന്നററ് തന്റെ തസ്കരസംഘത്തോടുചേന്ന് ഒരുരാത്രിയിൽ കോടീശ്വരന്റെ ഭവനം തീവെട്ടിക്കൊള്ളചെയ്ത് നാലുലക്ഷംപവൻ കൊണ്ടുപോയി. പിറേറദിവസം അവൻപതിവുപോലെ ആ വീട്ടിൽ ആതിഥ്യം സ്വീകരിക്കയുംചെയ്തു. കോടീശ്വരന്റെ കയ്യിലകപ്പെട്ട ഒരു രേഖാപ്രമാണം നശിപ്പിക്കേണ്ടിയിരുന്നു. അതിനാണ് അയാൾ ചെന്നതു്. തലേദിവസത്തെ മോഷണത്തെപ്പററി അന്വേഷിക്കാൻ മിടുക്കനായ പോലീസ് ഇൻസ്പെക്ടറും വന്നിട്ടുണ്ട്. നേരം ഇരുട്ടാറായതോടുകൂടി എല്ലാവരുംപോയി. അപ്പോൾ ടെലിഫോണിൽ വിളികേട്ടു കോടീശ്വരൻ ശ്രദ്ധിക്കാൻ ശബ്ദഗ്രാഹി കയ്യിലെടുത്തതുംമൃതിയടഞ്ഞതും ഒപ്പംകഴിഞ്ഞു.

ബന്നററു സൽക്കാരമുറിയിൽ ഇരുന്നു സംഭാഷണം ചെയ്ത സമയം അയാളുടെ അനുചരന്മാർ വീട്ടിന്റെ മറെറാരു ഭാഗത്തു് ആ ഘോരകൃത്യത്തിനു വട്ടംകൂട്ടുകയായിരുന്നു. ഒടുവിൽ ബെന്നററു പോകേണ്ട താമസം മാത്രമേ വേണ്ടിവന്നുള്ളു. അയാൾ പതിവുപോലെ വേഷം മാറി ഏതാനും നേത്ത കമ്പികളും ഒരു വൈദ്യുത വാൾട്മീററുമായി പ്രസ്തുത ഭവനത്തിൽ കടന്നു. പിന്നെ വാഗ്വാഹിയുമായി അതെല്ലാം ഘടിപ്പിക്കാൻ കുറച്ചു സമയമേ വേണ്ടിവന്നുള്ളു. അനവധി പരിചാരകന്മാരും, അതിഥികളും ഒക്കെയുള്ള വീട്ടിലാണ് ഈ കൃത്യങ്ങൾ നടത്തുന്നതു് എന്നോർമ്മ വേണം. പക്ഷെ വീട് അത്രവലുതാണ്; നാൽപ്പതു നിലയിൽ കുറയാതെ കാണും.

കോടീശ്വരൻ തനിച്ചേയുള്ളു എന്നു മനസ്സിലാക്കിയ തസ്കരപ്രമാണി സന്ദേശം അയപ്പിച്ചതും, അദ്ദേഹം ഫോൺ തൊട്ടപ്പോൾ മരിച്ചതും എല്ലാം ഏതാനും നിമിഷങ്ങൾക്കുള്ളിൽ കഴിഞ്ഞു. അയാൾതന്നെ അകത്തുകയറി. ഫോൺ പഴയ പടി വച്ചിട്ടു പുതിയ കമ്പികളെല്ലാം മാററി. താക്കോൽ കിട്ടായ്കയാൽ നിരാശപ്പെട്ടു. പക്ഷെ ശാസ്ത്രം കരസ്ഥമല്ലേ? അയൺആക്സൈഡും അലൂമിനിയംപൊടിയുംകൂടി കത്തിച്ചാൽ അയ്യായിരം ഡിഗ്രി ചൂടുകിട്ടും. ഇരിമ്പുപെട്ടിയുടെ മുകളിലിരുന്ന അലങ്കാരപ്രതിമ ഉറയിട്ടിരുന്ന കൈകൊണ്ടു മാററിവച്ചു. ഉറയിട്ടിരുന്നതു വിരലടയാളം പതിയാതിരിക്കാനാണ്. മേൽപറഞ്ഞ പൊടി കൂട്ടിക്കലർത്തി സ്വല്പം പെട്ടിയുടെ മുകളിൽ ഇട്ടു രണ്ടുചെറിയമഗ്നിഷിയംകമ്പികൾകൊണ്ടു തീകൊളുത്തി. പൊട്ടൽ ഉണ്ടായില്ല. ഒരു ചെറിയ പപ്പടവട്ടത്തിൽ ദ്വാരം വീണു. അതിൽകൂടെ കൈയിട്ടു ആ തസ്കരപ്രമാണി ഒരുകടലാസുകെട്ടെടുത്തു. പഴയപടിപ്രതിമകൊണ്ടു ദ്വാരംമൂടി വന്നവഴിയേപോകയും ചെയ്തു.

.... .... .... ....

കോടീശ്വരന്റെ ശവസംസ്കാരത്തിനുശേഷം മകൾ എലീന, സി ഐ ഡി ഇൻസ്പെക്ടറെ വരുത്തി കുററാന്വേഷണം തുടങ്ങി. അയാൾ സുമുഖനും സയൻസിൽ ഡാക്ടർ ഡിഗ്രി എടുത്തിട്ടുള്ള ആളുമാണ്. അയാൾ കൂടെക്കൂടെ വന്നും പോയും എലീനയുടെ കാമുകനും ആവാൻതുടങ്ങി. ബെന്നററ് ഇതിനെല്ലാം ദൃക്സാക്ഷിയെന്നോണം കൂടിയിരിക്കയാണ്. ഇൻസ്പെക്ടറെ അകററാനെന്താണുപണി? രണ്ടു ദിവസം കഴിഞ്ഞപ്പോൾ കെന്നഡിയുടെ അടുക്കൽ (അതായിരുന്നു ഇൻസ്പെക്ടരുടെപേരു്) ഒരു ഡാക്ടർ ചെന്നു. തോൽസഞ്ചി തുറന്നു ഒരു ശുപാർശക്കത്തെടുത്തുകാണിച്ചു. ജർമ്മനിയിലെ ഒരുഔഷധനിർമ്മാണശാലയുടെ ഡയറക്ടരായ ഡാക്ടർ ഷാസ്സിന്റെ കത്തായിരുന്നു അതു്. ആധുനിക ശസ്ത്രക്രിയയിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ള “മായാമയക്കം” കണ്ടുപിടിച്ചതു് അദ്ദേഹമാണ്. അതിനുള്ള മരുന്നു കുത്തിവച്ചാൽ ഒരു നിശ്ചിതസമയത്തു നാം എന്തുചെയ്താലും മറന്നുപോകും. എന്നാൽ ബോധക്കേടുണ്ടാവുകയുമില്ല. ക്ളോറോഫാറത്തിനുപകരം നല്ല വിദ്യ. ന്യൂയോർക്കിലെ സ്ത്രീകൾക്കായുള്ള ആശുപത്രിയിൽ അതു പ്രയോഗിക്കാറുണ്ട്. ഏതു പ്രസവക്ലേശവും പിന്നീടറിയുന്നതല്ല. ഈ സമ്പ്രദായം അമേരിക്കയിൽ എത്ര വിജയപ്രദമായിട്ടുണ്ടെന്നറിയാനാണു പ്രതിപുരുഷനായി ഡാക്ടറെ അയച്ചിട്ടുള്ളതെന്നായിരുന്നു സന്ദേശം. ഇൻസ്പെക്ടർ അയാളെ അപ്പോൾതന്നെ ആശുപത്രിയിൽകൊണ്ടുചെന്ന് “മായാമയക്ക”പ്രയോഗവിദഗ്ദ്ധനായ ഡാക്ടർക്കു പരിചയപ്പെടുത്തി. അതു നല്ല തക്കമായിരുന്നു. അപ്പോൾതന്നെ ആ മരുന്ന്, അതായതു് “ഷോപ്പോലാമിൻ” ഒരു രോഗിണിക്കു കുത്തിവയ്ക്കയായിരുന്നു. സിറിഞ്ചും ചെറിയ മരുന്നുകുപ്പിയും അടുത്തൊരു പീഠത്തിൽവച്ചിട്ട് ഡാക്ടർ നവാഗതനുമായി കുറേനേരം സംഭാഷണം ചെയ്തു. അതിനുശേഷം അവരിരുവരുംകൂടി വേറെ ചില കേസുകൾകൂടി അന്വേഷിച്ചതിനുശേഷം പുതിയ ഡാക്ടരും ഇൻസ്പെക്ടറും യാത്രപിരിയുകയും ചെയ്തു. “ഷോപ്പാലാമിനും” സിറിഞ്ചും അവിടെയെങ്ങും പിന്നീടു മഷിയിട്ടരിച്ചിട്ടുപോലും കണ്ടില്ല.

.... .... .... ....

അന്നുരാത്രി എലീന ഗാഢനിദ്രയെ പ്രാപിച്ചപ്പോൾ ബെന്നററ് തസ്കരപ്രമാണിയുടെ വേഷത്തിൽ അകത്തുപ്രവേശിച്ചു. അതെങ്ങനെയാണെന്നുംമററും ഇവിടെ വിവരിക്കുന്നില്ല. ഓരോ പ്രാവശ്യവും ഓരോ പുതിയ സൂത്രംപ്രയോഗിക്കും. എല്ലാം സയൻസിന്റെ സഹായംകൊണ്ടു തന്നെ. ഇപ്പോൾ അയാളുടെ കൈയിൽ “മായാ

മയക്കപ്രയോഗത്തിനുള്ള സൂചിയും, സിറിഞ്ചും, ക്ലോറോഫോമും ഉണ്ടെന്നറിയാമല്ലൊ. വേഷം മാറി ച്ചെന്ന് അതെല്ലാം കരസ്ഥമാക്കിയതും അയാൾ തന്നെ. എലീനയുടെ വലത്തെ ഭുജത്തിൽ മരുന്നു കുത്തിവച്ചതും അവൾ ഉണർന്നുനോക്കിയതും ഒരേസമയത്തായിരുന്നു. വിദ്യുത് പ്രകാശത്തിൽ അവൾ കണ്ടതു മുഖത്തേക്കു നീട്ടിയ റിവാൾവറുമായി നിൽക്കുന്ന തസ്ക്കരപ്രമാണിയെ ആണ്. പിന്നെ അയാളുടെ ആജ്ഞയനുസരിച്ച് അവൾ എഴുന്നേറ്റ് എഴുത്തുമേശയുടെ അരികിലിരുന്നു സ്വന്തം എഴുത്തുകടലാസിൽ "നിങ്ങൾ എന്റെ കേസ് അന്വേഷിക്കുന്നതിനായി ഇനിമേൽ ഇവിടെ വരികയൊ എന്നെക്കാണുകയൊ വേണ്ട" എന്നെഴുതി ഒപ്പിടുവാൻ പറഞ്ഞതുപോലെ ചെയ്തു. പിന്നീട് അതൊരു കവറിലിട്ടു "കെന്നഡിക്കു" മേൽവിലാസവും എഴുതിച്ചു. എഴുത്തു കൈയിൽവാങ്ങിയശേഷം പഴയപടികിടക്കയിൽ കൊണ്ടുചെന്നു കിടത്തി. കൈലേസെടുത്തു അവളുടെ മുഖത്തൽപ്പമൊന്നു കുടഞ്ഞതോടുകൂടി അവൾ പൂർവസ്ഥിതിയിൽ സുഖനിദ്രയെ പ്രാപിച്ചു. പിന്നീടു അയാൾ അവിടെക്കിടന്ന യാതൊരു അടയാളവും കാണാതെ, എല്ലാം ഭദ്രമാക്കി തിരോധാനം ചെയ്തു. പിറേറദിവസം "കെന്നഡിയ്ക്കു" ആദ്യമായി ലഭിച്ച തപാൽ പ്രസ്തുത എഴുത്തായിരുന്നു.

× × ×

വിഷവായുപ്രയോഗം യുദ്ധത്തിൽ മാത്രമേ നാം കേട്ടിട്ടുള്ളൂ. വിഷത്തിന്റെ ഏററക്കുറച്ചിലനുസരിച്ചു പെട്ടെന്നോ സാവധാനത്തിലോ ശത്രുവിനെക്കൊല്ലാൻ അതുകൊണ്ടു സാധിക്കും. ന്യൂയോക്കിൽ ഇതു സർവ്വസാധാരണമാണെന്നു തന്നെ പറയാം. എലീന പിറേറന്നുണർന്നപ്പോൾ രാത്രിയുണ്ടായ സംഭവം നിശ്ശേഷം മറന്നുപോയി. സമർത്ഥനായ കെന്നഡി മറുമരുന്നുകൊണ്ട് ഓർമ്മയുണ്ടാക്കി; അക്കാര്യം അങ്ങനെ അവസാനിച്ചു. അധികം നാൾ കഴിയുന്നതിനു മുമ്പ് തസ്ക്കരപ്രമാണി ടെലഫോൺ ഇൻസ്പെക്ടരുടെ വേഷത്തിൽ കോടീശ്വരമന്ദിരത്തിൽ പ്രവേശിച്ചു. അയാളുടെ പരിശോധനകൾ തീരുന്നതുവരെ വെളിയിൽ പോകാമെന്നു വിചാരിച്ച് എലീനയും കുറേ മുമ്പ് അവിടെ വന്നുചേർന്നിരുന്ന കെന്നഡിയും "ഹസ്തനഹസ്തഗതരായി" ഇറങ്ങി നടന്നു. തസ്ക്കരപ്രമാണി കുളിമുറിയിൽ കടന്ന് സ്നാനപാത്രം നിറയെ വെള്ളം കയററി കയ്യിലുണ്ടായിരുന്ന വൈദ്യുതീകരണോപകരണംകൊണ്ട് വെള്ളത്തിലെ "ആക്സിജനും", "ഹൈഡ്റജനും" വെവ്വേറെയാക്കി ഹൈഡ്റജൻ ഒരു ചെറിയ കമ്പിക്കുഴൽവഴി എലീനയുടെ ശയനമുറിയിലേക്കു ഗൂഢമായി കൊണ്ടുപോയി ചുമരു മുട്ടിച്ചു വച്ചു. പിന്നെ കൈവശമുണ്ടായിരുന്ന "പാഷാണധൂളി" സൂക്ഷിച്ചെടുത്തു ചുമരിന്മേലും താഴെ വിരിച്ചിരുന്ന കംബളത്തിന്മേലും വിതറി. അതിസൂക്ഷ്മമായ ആ പൊടി ആർക്കും കാണാൻ സാധിക്കുന്നതല്ല. കമ്പിക്കുഴൽവഴിവരുന്ന "ഹൈഡ്റജൻ" മുറിയിൽ കയറുന്തോറും അതു പാഷാണധൂളിയുമായിച്ചേർന്നു മരണകാരണമായിത്തീരും. ശ്വസിക്കുന്ന ആൾക്ക് 24 മണിക്കൂറ് ആയുസ്സ് ശേഷിക്കുന്ന വിധത്തിൽ അയാൾ വാതകത്തിന്റെ ഗതി നിയന്ത്രണം ചെയ്തിരുന്നു. ഇത്രയും സാധിച്ചതിനു ശേഷം, കെന്നഡിയെ പറഞ്ഞയച്ചില്ലെങ്കിൽ നമാറ് 24 മണിക്കൂർ കഴിയുമ്പോൾ മരിക്കും എന്നൊരു കുറിപ്പെഴുതി മേശപ്പുറത്തുവച്ച് താൻ ചെയ്ത പണിയെല്ലാം ഭദ്രമായിരിക്കുന്നോ എന്നു പരിശോധിച്ചതിനു ശേഷം ഗൃഹഭൃത്യനെ വിളിച്ചു യാത്രയും പറഞ്ഞ് അയാൾ അപ്രത്യക്ഷനായി.

X Z Z

എലീന പിറേറദിവസം ആസന്നമരണയായിത്തീർന്നതും ബുദ്ധിമാനായ കെന്നഡിയുടെ മറു മരുന്നു പ്രയോഗത്താൽ രക്ഷപ്രാപിച്ചതും വിവരിക്കുന്നില്ല. എത്ര മുൻകരുതലെടുത്തിട്ടും വാശിക്കാരനായ തസ്ക്കരപ്രമാണിയുടെ വിക്രിയകളിൽ നിന്നും ഒഴിഞ്ഞു മാറാൻ സാധിക്കാതെ അവൾ പരവശയായി. ഒരു ദിവസം ഗൃഹപരിസരങ്ങളിൽ വച്ചു ഘാതകന്മാരിലൊരാളെ അവൾ കൈത്തോക്കു കൊണ്ടു വെടി വച്ചു കൊന്നു. രാത്രിയാകയാൽ ആളുകളെ വിളിച്ചു വരുത്തുന്നതിനു മുമ്പ്, തസ്കരപ്രമാണി മുറിവേററവനെ സ്വസങ്കേതത്തിലേക്കു കൊണ്ടു പോയി. രക്തസംക്രമണം കൊണ്ടല്ലാതെ അവനെ രക്ഷിക്കാൻ സാധിക്കയില്ലെന്നു അയാൾക്കറിയാമായിരുന്നു. ഈ ബഹളം നിറഞ്ഞ ആ വീട്ടിൽ നിന്നും അന്നു രാത്രി തന്നെ എലീനയെ തസ്കരസങ്കേതത്തിലേക്കു കൊണ്ടുപോയ കഥ നമ്മെ നഖശിഖാന്തം വിറപ്പിക്കുന്നതാണ്. ഇനി ഒരു ഡാക്ടർ വേണമല്ലൊ. ടെലിഫോൺ ഉള്ളപ്പോൾ അതിനു ബുദ്ധിമുട്ടുണ്ടൊ. ഒരു തസ്കരൻ സാമാന്യം ഒരു വലിയ ധനികന്റെ വീട്ടു നമ്പരിൽ പ്രസിദ്ധ ഡാക്ടരെ വിളിച്ചു. നല്ല ഒരു തുക കിട്ടുമല്ലൊ എന്നു വിചാരിച്ചു തൽക്ഷണം പുറപ്പെട്ട അദ്ദേഹത്തെ വഴിയിൽ തടഞ്ഞു കൈത്തോക്കു മുനയാൽ ഭീഷണിപ്പെടുത്തി സങ്കേതത്തിലേയ്ക്കു കൊണ്ടു പോയി. ആസന്ന മൃത്യുവായി ശയിച്ചിരുന്ന കള്ളന്റെ അരികിൽ എലീനയേയും കിടത്തിയിരുന്നു. പ്രാണഭയം കൊണ്ടു ഡാക്ടർ അവളുടെ മാംസളമായ ഭുജത്തിൽനിന്നും രക്തം വാർന്നു കള്ളന്റെ ശരീരത്തിൽ പ്രവേശിപ്പിച്ചു. അത്രവളരെ രക്തം എടുക്കുന്നപക്ഷം ആ പെൺകിടാവു മരിച്ചു പോകുമെന്നു ഡാക്ടർ പറഞ്ഞപ്പോൾ "മരിക്കട്ടെ" എന്നായിരുന്നു തസ്ക്കരപ്രമാണിയുടെ ഉത്തരം. ഒടുവിൽ രക്തഗന്ധഗ്രാഹികളായ ശ്വാക്കളെവിട്ട് ഉടനടി ആ സങ്കേതം കണ്ടുപിടിച്ചു കെന്നഡി ഇല്ലായിരുന്നു എങ്കിൽ എലീനയുടെ കഥ കഴിഞ്ഞേനെ,

വിയന്നായിലെ ഡാ. ലിക്രായി കണ്ടുപിടിച്ച "മാരകരശ്മി" പ്രയോഗം ഇപ്പോൾ റഷ്യക്കാർ അഭിവൃദ്ധിപ്പെടുത്തിവരുന്നതായി നാം കേട്ടുവല്ലൊ. എന്നാൽ പത്തൊ ഇരുപതൊ വാര അകലെ വച്ചു അതുകൊണ്ടു ജീവനെ കൊല്ലുന്നതിനു മുമ്പു തന്നെ സാധിച്ചിരുന്നു. നമ്മുടെ തസ്ക്കരപ്രമാണി ഒരു ആകാശചുംബിതമന്ദിരത്തിൽനിന്നു "മാരകരശ്മി" വിട്ടു കെന്നഡിയുടെ ഭവനപുരോഭാഗത്തുകൂടി പോയിക്കൊണ്ടിരുന്ന ആളുകളെ മണിക്കൂറിനൊന്നെന്ന കണക്കിൽ കൊന്നു. ഒടുക്കം അയാൾ സ്ഥലംവിടേ

ങ്ങളതായിവന്നു. പിന്നീടൊരിക്കൽ മറ്റൊരുഭവനത്തിൽവച്ചു കെന്നഡിയെത്തന്നെ ഈ രശ്മികൊണ്ടു കൊല്ലാൻ ശ്രമിക്കവെ അയാൾ അതിനെതിരായി റേഡിയൊപ്രതിരോധിനിപ്രയോഗിച്ചു രശ്മിയെ അകററുകയും ഭവനം മുഴുവൻ വെന്തു ചാമ്പലായിത്തീരുകയുംചെയ്തു. തസ്ക്കരൻെറ അടുത്ത വിദ്യ ഗൂഢഛായാഗ്രഹിണിപ്രയോഗമായിരുന്നു. തസ്ക്കരസംഘത്തിലുള്ള ഒരു യുവതിയെ ഒരു പ്രസിദ്ധ ഹോട്ടലിലെ മുറിയിൽ താമസിപ്പിച്ചു് അവിടെ വച്ചു് അവളുടെനിർബന്ധപൂർവ്വമായ അപേക്ഷപ്രകാരം വന്ന കെന്നഡിയെ ചുംബിപ്പിക്കുകയും ഹോട്ടലിൻെറ മറ്റൊരു ഭാഗത്തു സംഘടിപ്പിച്ചിരുന്ന ക്യാമറായിൽ ആ രംഗത്തിൻെറ ഫോട്ടോ എടുക്കുകയും ആണു് ആ ഘാതകൻ ചെയ്തതു്. ഫോട്ടോ എലീനയെക്കാണിച്ചു പ്രണയഭംഗം വരുത്താനായിരുന്നു ഇതിൻെറ ഉദ്ദേശ്യം. അടുത്തതു വിഷഘടികാരമായിരുന്നു. എലീനയുടെ ജന്മദിനാഘോഷം പ്രമാണിച്ചു കുടുംബവക്കീലായ ബന്നാറു വിചിത്രാലങ്കാരപ്പണികളോടുകൂടിയ ഒരു സുവർണ്ണവാച്ചു് അവൾക്കു സമ്മാനിച്ചു. രണ്ടുപേരും ഒരുമിച്ചുപോയാണു് വാച്ചു തെരഞ്ഞെടുത്തതു്. അതേസമയത്തുതന്നെ അത്തരം മറ്റൊരു വാച്ചു വേഷംമാറിവന്ന ഘാതകഭൃത്യനും വാങ്ങി. എലീനയുടെ വാച്ചു പൊടിതട്ടിച്ചു ഭംഗിയാക്കാനായി വീണ്ടും ഷാപ്പുടമസ്ഥനെ ഏൽപ്പിച്ചു. ഭൃത്യനാകട്ടെ വാച്ചു കൂടെക്കൊണ്ടുപോയി. അന്നു രാത്രി തസ്ക്കരപ്രമാണി ആ വാച്ചിൻെറ ഉള്ളിൽ അതിസൂക്ഷ്മമായ ഒരു ഉരുക്കുവെശയും അതിനോടു ഘടിപ്പിച്ചു സൂക്ഷ്മതരമായ ഒരു സൂചിയും സ്ഥാപിച്ചു. പിന്നീടതു ചലനചക്രങ്ങളുമായി യോജിപ്പിച്ചു ഒരു നിശ്ചിതസമയത്തു പൃഷ്ഠഭാഗത്തുള്ള അതിസൂക്ഷ്മമായ ഒരു സുഷിരത്തിൽക്കൂടി സൂചി പുറത്തു തള്ളത്തക്കവിധത്തിൽ ശരിപ്പെടുത്തി. ആ സൂചിയുടെ അഗ്രം റിസിനസ് എന്ന വിഷത്താൽ ലിപ്തമായിരുന്നു. നൂറുപേരെകൊല്ലുന്നതിനു് അതിൻെറ സ്പർശംമതി. പിറേറന്നു 3മണിക്കു എലിനയുടെ മരണം സംഭവിക്കത്തക്കവിധത്തിലായിരുന്നു ഘടികാരയന്ത്രം നിയന്ത്രിച്ചിരുന്നതു്. ഷാപ്പുടമസ്ഥൻ വൈകിട്ടു നാലുമണിക്കേ വാച്ചു് കൊടുത്തയക്കയുള്ളു എന്നു പറഞ്ഞിരുന്നു. നേരത്തെ,നന്നാക്കിക്കഴിഞ്ഞു എന്നു പറഞ്ഞു് ഘാതകൻെറ അനുചരൻ വാച്ചു് എലീനയെ ഏൾപ്പിക്കുകയുംഅവൾ സസന്തോഷം അതിനെ മണിബന്ധത്തിൽ ബന്ധിക്കയും ചെയ്തു. മൂന്നടിക്കാൻ അഞ്ചുമിനിട്ടുള്ളപ്പോൾ കെന്നഡി ബദ്ധപ്പെട്ടോടിവന്നു് വാച്ചു് പിടിച്ചുവലിച്ചൂരിക്കൊണ്ടുപോയി. അതിനുള്ള കാരണമൊന്നും ഇവിടെ വിവരിക്കുന്നില്ല. സയൻസിൻെറ നന്മയും തിന്മയും തമ്മിൽനടന്ന ഈ പോരാട്ടം വായിച്ചുകേൾക്കാൻ ബഹുരസമാണെങ്കിലും എത്രയെത്ര ജീവനാശവും, ധനനഷ്ടവും, മനോവേദനയും സന്മാർഗ്ഗഭ്രംശവും മററും കഴിഞ്ഞിട്ടാണു ജയം ലഭിക്കുന്നതു്. ഒടുവിൽ തസ്ക്കരപ്രമാണിയായ ബനററ് താൻ സമ്പാദിച്ചൊളിച്ചുവച്ചിരുന്ന ഏഴുകോടി പവനും ഇന്നയിടത്തെല്ലാം നോക്കിയാൽ കിട്ടുമെന്നുള്ള വിവരങ്ങൾ അടങ്ങിയിരുന്ന ഒരു ദീർഘപത്രികബെന്നററിനെഏൾപ്പിച്ചിട്ടു ആത്മഹത്യചെയ്യുന്നു. അഴ്വാഞ്ചേരി തമ്പുരാക്കളുടെ ദീർഘദർശനം എത്രശരിയായിരിക്കുന്നു. ധൂർത്തൻെറ കൈയ്യിൽ ശാസ്ത്രം ഇങ്ങനെ കലാശിക്കും.

"മണിനാ ഭൂഷിതഃസർപ്പഃ
കിമസൌ നഭയങ്കര"

# കിനാവിൻെറ കിരണം

(കെ. എം. വറുഗീസ് ബി. ഏ. എൽ. ററി.)

"എവിടെനിന്നിവിടെഞാൻവരുവതിന്നിടയായെ-
ന്നവിരതം വിവരമായ് ചൊല്ലീടമ്മേ!"—
നറുമുത്തം പ്രിയമേറും ജനനി തൻ കവിളിങ്ക-
ലരുളിക്കൊണ്ടൊരു പൈതലോതിയേവം.
അവളെന്തു പറയേണം?—തെരുതെരെപ്പുളകത്തിൻ
മുളകൾ തൻ തനു നീളെപ്പൊന്തിവന്നു;
മിന്നമിന്നവെളിവായ് തെല്ലഴലിൻെറ കണികകൾ
പനിനീർപ്പൂവിതളൊത്തകണ്ണുകളിൽ;
മധുരമായൊരു കൊച്ചു ചിരിയുറിവരികയായ്
മദിരാക്ഷിക്കഴകേലും ചുണ്ടിണയിൽ;
പല പൂർവ്വസ്മരണകളുടനുടനിളകിവ-
ന്നലതല്ലും കരളോടപ്പൈതലിനെ,
കുളുർമുലനടുവിൽ ചേർത്തരിയ മെയ്തഴുകിയ-
ക്കളവാണിയരിമയോടോതിയേവം:—
"അനുരാഗക്കതിരേ,യെൻഹൃദയത്തിന്നറവിങ്കൽ
കനവായിട്ടൊളിവിൽ നീ നിന്നിരുന്നു;
ഒരു ചെല്ലക്കൊടിയായ് ഞാൻ കളിയാന്നു പുലരു
മ്പോൾ



വിരുതൻ നീ കുടികൊണ്ടെൻ പാവകളിൽ;
പ്രതിദിനം പുലർകാല ക്കുലവിയിലിവൾ ദേവ-
പ്രതിമകൾ കളിമണ്ണാലാരചിക്കെ,
മകനേ, നിന്നനവദ്യം തനിരൂപമതിലെല്ലാം
പകരുവാൻ മുതിരും ഞാനെത്രവട്ടം;
കുലദൈവമൊരുമിച്ചുച്ചെറുകോവിലതിലന്നാൾ
കുടികൊണ്ടു മമ കുലതന്തുവാം നീ!
പരിമളമെഴമന്തിത്തിരിവച്ചങ്ങവിടെ നിൻ
ചരണങ്ങളിവളെന്നും കുപ്പിവന്നു;
ഒരുനാളെന്നഭിലാഷപ്രഭവത്തിലനുരാഗ-
സ്ഫുരണത്തിൽ—ജീവിതചൈതന്യത്തിൽ-
അതിനും മുമ്പിവളുടെ ജനനിതൻ ജീവിത-
മതിലും—നീ കതിരിട്ടുനിന്നിരുന്നു.
അരിയൊരു കൌമാര പ്പുലരിയിലിതളെല്ലാം
വിരിയുമെൻ ഹൃദയത്തിൻചുററുപാടും;
ഒരുനാളും പിരിയാതെ പരിമള ലഹരിയായ്
മരുവിനീയെൻ മനോ മാദകമേ!
ദിനമണിയുദയാദ്രി മുടിയിങ്കലണയും മു-
മ്പരു വിണ്ണിലരുണാഭയെന്നപോലെ,
തവമൃദുമൃദുലിമതാരുണ്യമിയലുമെൻ
ലലിതാംഗംതോറും തുളുമ്പിവന്നു;
പുലരൊളിയൊരുമിച്ചു പിറവിയാന്നൊരു മിന്ന-
ലലയേ, വാനുലകിൻ കുഞ്ഞോമനയേ!
നരലോക ജീവിതപ്പുഴയിൽ വീണൊഴുകിയെൻ
കരതാരിൽ തങ്ങി നീ യെങ്ങനെയോ?
മൃദുഹാസമുതിരും നിൻ രമണീയ വദനത്തിൽ
മമ മിഴിയിണവന്നു പതിയുന്നേരം,
പെരുകുന്നെൻ ചുഴലവും മറകളിലമരാത്ത
പരമാനന്ദാമൃത ശ്രദ്ധതതപം.
അവകാശമഖിലക്കുമെഴുമൊരു കനകം നീ-
യിവളുടെ ചെറു കൈയിൽ വന്നുചേന്നു!!
അരുമക്കൺമണിനിന്നെക്കളയാതെ കരുതിയെൻ
കരളൊടു ചേർത്തിതാ ഞാൻ പിടിപ്പൂ."—
അവളേവമുരചെയ്തപ്പൈതലിൻ മൃദുലമാം
കവിളിൽ നൂറായിര മുമ്മ വച്ചു!!

ടാഗോറിൻെറ ഒരു ആശയം.

# അച്ഛൻ

ചെറുകഥ.

(ഏ. ബാലകൃഷ്ണപിള്ള)

[ഇന്നത്തെ ഒരു നല്ല ചെറുകഥയെഴുത്തുകാരനായ ഹാൽവാർഡിന്റെ ഈ കഥ ഏററവും ഒടുവിലത്തെ ഇംഗ്ലീഷ്ചെറുകഥാരചനരീതി നല്ലപോലെ ഉദാഹരിക്കുന്നുണ്ടു്. പഴയ ചെറുകഥയെഴുത്തുകാർ ഭാഷാരീതികൊണ്ടും പ്ലാട്ടുകൊണ്ടും ചെപ്പടിവിദ്യ കാണിക്കാറുള്ളതു് ഈ രീതിയിൽ കാണുന്നതല്ല. സാധാരണ പരിതസ്ഥിതിയിലുള്ള സാധാരണ ജനങ്ങളുടെ മനഃശാസ്ത്രപരമായ പഠനംകലാപാടവമില്ലെന്നു തോന്നിക്കുന്ന കലാപാടവസഹിതംനടത്തുന്നതാണു് ഈ രീതിയിൽ കാണാവുന്നതു്.]

ഒരു വൃദ്ധൻ ഒരു ട്രാംകാറിൽ കേറി വാതിലിനു സമീപമുള്ള സീററിൽ ഇരിപ്പുപിടിച്ചു. വീണുടഞ്ഞു പോകുമെന്നു ഭയപ്പെട്ടതുപോലെ അദ്ദേഹം ഉറച്ചു് അവിടെ ഇരുന്നിരുന്നു. മറുപുറം കാണിക്കുന്ന രക്തശൂന്യമായ തൊലിയിലൂടെ വെളുത്തു വക്രമായി കാണാവുന്ന വിരൽമുട്ടുകളോടുകൂടിയ കരങ്ങൾകൊണ്ടു ദുർബലങ്ങളായ കാലുകൾ അകന്നുപോകാതെയിരിക്കുവാനായി അദ്ദേഹം തന്റെ കൂർത്ത കാൽമുട്ടുകളെ ഒന്നിച്ചുചേർത്തു പിടിച്ചുകൊണ്ടാണു അവിടെ സ്ഥിതിചെയ്തിരുന്നതു്. ഒരു കാലത്തു കറുത്തിരുന്നതും, എന്നാൽ പഴക്കവും നിത്യഉപയോഗവും നിമിത്തം പച്ചയായി ഭവിച്ചിരുന്നതുമായ പഴഞ്ചൻമട്ടിലുള്ള ഒരു കോട്ടും, ടൈയ്യില്ലാത്ത മുഷിഞ്ഞ ഒരു കോളറും, വൈക്കോലിനു തുല്യം തന്റെ കാതുകൾക്കും കവിൾത്തടങ്ങൾക്കും മീതേ വീണുകിടന്നിരുന്ന നരച്ച തലമുടിയെ മറച്ചിരുന്ന, കൊഴുപ്പു പുരണ്ടു് ഒടിഞ്ഞുമടങ്ങിയ ഒരു ഹാററും അദ്ദേഹം ധരിച്ചിരുന്നു. ട്രാംകാർ നിൽക്കുകയും, പിന്നെയും ഓടുവാൻ തുടങ്ങുകയും ചെയ്യുമ്പോഴും, പോയിൻറുകളുടെ മീതേകൂടി അതു പോകുമ്പോഴും മാത്രം അൽപ്പം അനങ്ങിക്കൊണ്ടു നിശ്ചലനായി സ്ഥിതിചെയ്തിരുന്ന അദ്ദേഹം പടുകിഴവനാണെന്നു തോന്നുന്നതാണു്. ഒരു മുതന്റെ മുഖത്തിനോടു സാദൃശ്യമുള്ള അദ്ദേഹത്തിന്റെ മുഖത്തിൽ മൃദുവുംനനഞ്ഞതുമായ ചുണ്ടുകൾ തുടരെ തുടിച്ചുകൊണ്ടിരുന്നു. ഞൊറിവു നിറഞ്ഞു വീണുകിടന്നിരുന്ന അദ്ദേഹത്തിന്റെ ഇമകളുടെ കീഴിലുള്ള വെറും കീറലുകളായ കണ്ണുകൾ, അവയിൽനിന്നുറി തടസ്സമെന്യേ തന്റെ കുഴിഞ്ഞ കവിളുകളിലൂടെ കീഴോട്ടു് ഒഴുകിയിരുന്ന കുറുകിയ വെള്ളത്തിനു് അടിയിൽ കൂടി ഇടയ്ക്കിടയ്ക്കു മന്ദം ചലിച്ചുകൊണ്ടിരുന്നു. മുഷിഞ്ഞവേഷക്കാരനായ അദ്ദേഹം മുഖക്ഷൌരം ചെയ്തിരുന്നില്ല; സൂചിമുനയ്ക്കുതുല്യമായ നരച്ചുകുററിരോമങ്ങൾ അദ്ദേഹത്തിന്റെ കവിളുകളേ, താടിയേയും, കഴുത്തിലെ പിടിവിട്ട തൊലിയേയും മറയ്ക്കുകയും ചെയ്തിരുന്നു.

വണ്ടിക്കൂലി വാങ്ങുന്നതിനായി ട്രാംകണ്ടക്ടർ ആ വൃദ്ധന്റെ സമീപത്തു ചെന്നപ്പോൾ, ഇതികർത്തവ്യതാമൂഢനായി അദ്ദേഹം കുറേനേരം ഇരുന്നുപോയി. അനന്തരം കോട്ടിന്റെ പോക്കററിൽനിന്നു് ഒരു കടലാസുതുണ്ടു് എടുത്തു് അതിനെ നിവർത്തി കണ്ടക്ടർക്കു വായിക്കുവാനായി അദ്ദേഹം തന്റെ വിറയ്ക്കുന്ന കരങ്ങളിൽ പിടിച്ചുകൊണ്ടിരുന്നു. കണ്ടക്ടർ അതു വാങ്ങി വെളിച്ചത്തിൽ വച്ചു നോക്കി.

കണ്ടക്ടർ—ഇവിടെയാണോ നിങ്ങൾക്കു പോകേണ്ടതു്?

വൃദ്ധൻ—അതേ. എന്റെ മോൾ ആനിയെക്കാണാനാണു ഞാൻ പോകുന്നതു്. ഞാൻ ചെല്ലണമെന്നു അവൾ എഴുതിയയച്ചിരുന്നു. ഇരുപതു [illegible]

യി ഞാൻ അവളെ കണ്ടിട്ടില്ല. അവൾ ഒരു ആട്ടക്കാരിയാണ്.

ഈ വിവരങ്ങളിൽ കണ്ടക്ടർക്കു താല്പര്യം തോന്നിയിരുന്നില്ല. അയാൾ പറഞ്ഞു: "സിൽവർ തെരുവ്. രണ്ടു പെനിയാണ് അവിടേയ്ക്കുള്ള കൂലി. അവിടെ എത്തുമ്പോൾ ഞാൻ പറയാം."

വൃദ്ധൻ അതു കേൾക്കാത്തതുപോലെ കണ്ടക്ടറുടെ മുഖത്തു നോക്കി. "എത്രയാണെന്നാണു നിങ്ങൾ പറഞ്ഞത്?"

കണ്ടക്ടർ—രണ്ടുപെനി.

പോക്കററിൽ തപ്പി രണ്ടു പെനി എടുത്തു കണ്ടക്ടരെ ഏല്പിച്ചതിനു ശേഷം, വൃദ്ധൻ തന്റെ പഴയ ഭാവം കൈക്കൊള്ളുകയുണ്ടായി.

കണ്ടക്ടർ—ഇതാ നിങ്ങളുടെ ടിക്കററ്.

വൃദ്ധൻ—എന്ത്?

കണ്ടക്ടർ—നിങ്ങളുടെ ടിക്കററ്. നിങ്ങൾക്കു ടിക്കററു വേണ്ടേ?

തന്റെ പുത്രി എങ്ങിനെയിരിക്കുമെന്നു വൃദ്ധൻ ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനെപ്പററി ചിന്തിക്കുന്നതു വിഷമമായ ഒരു പ്രയത്നമാണെന്ന് അദ്ദേഹത്തിനു തോന്നാതെയിരുന്നില്ല. "പണ്ടത്തെ ഓർമ്മ എനിക്ക് ഇപ്പോഴില്ല" എന്ന് അദ്ദേഹം ഉറക്കെ പറഞ്ഞു. അങ്ങോട്ടുമിങ്ങോട്ടും തല മെല്ലെ അനക്കിക്കൊണ്ട്, ഒരു വല തന്റെ മുഖത്തു വീണിരുന്നു എന്നു തോന്നിക്കുമാറ് അദ്ദേഹം കരത്തിന്റെ പിറഭാഗംകൊണ്ടു കണ്ണുകളിലെ നനവു തുടച്ചു. അനന്തരം മടങ്ങിയ വിരലുകളോടുകൂടിയ കരങ്ങൾ മടിയിൽവച്ചു തുറന്ന വായോടുകൂടി അദ്ദേഹം തന്റെ മുമ്പിൽ മൂഢഭാവപൂർവ്വം നോക്കിക്കൊണ്ടിരുന്നു. നാലഞ്ചു മിനിട്ടു നേരം ആ വൃദ്ധൻ അങ്ങിനെ സ്ഥിതിചെയ്തു. പിന്നീടു തലയാട്ടിക്കൊണ്ടു അദ്ദേഹംവീണ്ടും കണ്ണുതുടച്ചു. അതുകൊണ്ട് ഒരു പ്രയോജനവുമില്ല. തനിക്ക് ഓർമ്മിക്കുവാൻ സാധിക്കുന്നില്ല.

താമസിയാതെ കണ്ടക്ടർ അദ്ദേഹത്തിന്റെ സമീപത്തു ചെന്നു പറഞ്ഞു: "ഇനി ട്രാം നിൽക്കുന്നിടമാണു സിൽവർതെരുവ്."

വൃദ്ധൻ—സിൽവർതെരുവോ? സിൽവർതെരുവ് എവിടെയാണ്?

കണ്ടക്ടർ—നിങ്ങൾക്ക് അവിടെയല്ലേ പോകേണ്ടത്? നിങ്ങളുടെ മകളെയോ, മററാരെയോ കാണാൻ?

വൃദ്ധൻ—ഞാൻ എന്റെ മോൾ ആന്നിയെ കാണാൻ പോകുകയാണ്. ഞാൻ ചെല്ലണമെന്ന് അവൾ എഴുതിയയച്ചിരുന്നു. ഇരുപതു വർഷമായി ഞാൻ അവളെ കണ്ടിട്ടില്ല.

കണ്ട—"കൊള്ളാം. ഇവിടെയാണു നിങ്ങൾ ഇറങ്ങേണ്ടത്."

വൃദ്ധൻ ട്രാം വണ്ടിയിൽ നിന്നു റോഡിലേക്ക് ഇറങ്ങി അതിന്റെ ഒരു വശത്തു ചെന്നു നിന്നു. എന്തുചെയ്യണമെന്നു അറിയാതെ അദ്ദേഹം ചുററും നോക്കി. അനന്തരം അദ്ദേഹം പെട്ടെന്നു തോന്നിയ ഒരു വിചാരം നിമിത്തം, പോക്കററിൽ നിന്നു ആ കടലാസുകഷണമെടുത്ത് അതിനെ വീണ്ടും നിവർത്തി. ആദ്യം കണ്ണിനു സമീപം വച്ചും, പിന്നീടു ഒരു അടി ദൂരത്തു വച്ചും, അദ്ദേഹം അതിൽ നോക്കി. പക്ഷെ എവിടെ വച്ചായാലും ശരി, അതിലെഎഴുത്തു വായിക്കുവാൻ അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. തെരുവിൽകൂടി അദ്ദേഹം കുറെ മുന്നോട്ടു നടന്നു. പിന്നീടു നിന്നുകൊണ്ട് ആ കടലാസിൽ വീണ്ടും നോക്കി.

അദ്ദേഹത്തെ നോക്കി നിന്നിരുന്ന ഒരു സ്ത്രീ ചോദിച്ചു. "നിങ്ങൾക്ക് എവിടെ പോകണം?"

വൃദ്ധ—"എന്ത്?"

"നിങ്ങൾക്കു എവിടെ പോണം?"

കിഴവൻ ആ കടലാസ് അവളെ കാണിച്ചു. "ഞാൻ എന്റെ മോളെ കാണാൻ പോകുന്നു. അവൾ ഒരു ആട്ടക്കാരിയാണ്."

ആ സ്രീ കടലാസിലെ മേൽവിലാസം നോക്കി "നമ്പർ പതിനാറ്. അത് ഇതിനു എതിർവശത്തായി കുറെ ദൂരത്താണ്."

വൃദ്ധ—എവിടെയാണ് അത്?

സ്ത്രീ—എതിർവശത്ത്. കുറെ ദൂരത്തായി.

വൃദ്ധൻ അനങ്ങിയില്ല. സ്ത്രീ ചോദിച്ചു. "നിങ്ങളുടെ മകളെ കാണാൻ ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടു വിടട്ടോ?"

വൃദ്ധ—"അവൾ എന്റെ മോൾ ആന്നിയാണ്. ഇരുപതു വർഷമായി ഞാൻ അവളെ കണ്ടിട്ടില്ല."

സ്ത്രീ—വരണം. ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടു പോകാം."

അവൾ വൃദ്ധന്റെ കൈക്കു പിടിച്ചു. "നിങ്ങളുടെ മകളെന്നാണോ പറഞ്ഞത്?

വൃദ്ധ—"അതേ. എന്റെ മോൾ ആന്നി. അവൾ ആട്ടക്കാരിയാണ്."

"ഒരു ആട്ടക്കാരിയോ?"

"അതേ." അദ്ദേഹം വീണ്ടും കണ്ണു തുടച്ചു. തെരുവിന്റെ പേര് എന്താണെന്നാണ് കണ്ടക്ടർ പറഞ്ഞത്.

സ്ത്രീ—"സിൽവർ തെരുവ്. അതാണിതു അവിടെ നിങ്ങൾ എത്തി."

വൃദ്ധ—"സിൽവർ തെരുവോ? അതേ, അതു തന്നെ. സിൽവർ തെരുവ് എവിടെയാണു?"

സ്ത്രീ—ഇതാണ് അത്. അവിടെ നിങ്ങൾ എത്തിക്കഴിഞ്ഞു. ഇതാണു വീട്. ഞാൻ വാതിൽക്കൽ മുട്ടട്ടോ?

വൃദ്ധൻ മറുപടി പറഞ്ഞില്ല. അതു കൊണ്ടു സ്ത്രീ വാതിൽക്കൽ മുട്ടി. ഒന്നോ രണ്ടോ നിമിഷം കഴിഞ്ഞു പൊന്തിച്ചു നിൽക്കുന്ന പല്ലുകളും, ചെമ്പിച്ച തലമുടിയുമുള്ള ഒരു വൃത്തികെട്ട സ്ത്രീ വന്നു വാതിൽ തുറന്നു. ഒരു നീലക്കമ്പിളി ജമ്പർ അവൾ ധരിച്ചിരുന്നു. അവളുടെ അതികൃശത്വം നിമിത്തം ജമ്പറിനകത്ത് ഒന്നുമില്ലെന്നു തോന്നും. ചുരുട്ടിയ മുഷ്ടികൾക്കു തുല്യം പാവാടയ്ക്കു കീഴിൽ അവളുടെ അരക്കെട്ടിലെ എല്ലുകൾ ഉന്തിനിന്നിരുന്നു.

വൃദ്ധനെ കൂട്ടിക്കൊണ്ടു വന്ന സ്ത്രീ പറഞ്ഞു. "മകളെ കാണാനാണ് ഈ കിഴവൻ വന്നിരിക്കുന്നതു

വൃദ്ധ—"എനിക്കു എന്റെ മോൾ ആന്നിയെകാ



# ഭാവിമംഗളം.

വിദ്വാൻ, പി. കെ. രാമൻപിള്ള

കരിമുകിലിനു സ്വാഗതം കൈകൊട്ടു-
ത്തരുളുന്നു വെള്ളിമേഘം, ഗഗനത്തിൽ;
പരിമളഹീനകിംശുകസൂനത്തെ
പനിനീർ ചെമ്പകം തള്ളിനീക്കുന്നീലാ
പരമപഞ്ചമം പാടും കുയിലുകൾ
പറവയല്ലെന്നു കാകനെ നിന്ദിക്കാം,
പവനൻ മേടയും മാടവും തൻകര
പരിചരണത്താൽ പാവനമാക്കുന്നു.
ഒരുമപെററുള്ള മക്കൾ മമതയും,
പെരുമയുമെന്നുചൊല്ലുന്നിവയെല്ലാം
ഒരുവകയിവകാണാതെ വ്യാമോഹ-
ത്തെരുവിൽത്തെണ്ടുന്നു നീറുന്ന മാനവൻ.
ഭാരതഭൂദേവി യേറിയടിമത്ത-
പ്പുരവയിൽനിന്നു ചൂടെഴും വീർപ്പുമായ്,
ദുരിതനീരധിനീന്തിയമക്കളോ
കരയിലെത്തുന്നു കത്തിയും കമ്പുമായ്.

വരദയമ്മതൻപാദസപര്യക്കാ-
യൊരുമിയ്ക്കേണ്ടവർ കുത്തും വെടിയുമായ്,
"കുരുതി, പൂജയ്ക്കോ കൈകളുയർത്തുന്നു.
ഹരഹര! രംഗം ഭീകരം! ശ്രീഹരം!
തുടുനയനനീർകൊണ്ടു നനഞ്ഞിരു-
ന്നുടുപുടവയിന്നോളവും ചിന്തയാൽ,
ചുടുനിണത്തിലതമ്മനനയ്ക്കുവാ-
നിടവരുത്തുന്നു മക്കൾതൻ ദുർമ്മദം!
അരുതരുതു, കരം കോർത്തുകൂവി-
നൊരുമയെപ്പുണർന്നീടാനുണരുവിൻ!
ദുരിതദാരിദ്ര്യക്ലേശങ്ങൾക്കുമ്പാരം,
തപരിതം പായിപ്പിൻ ഭാരതമക്കളെ;
എരിതീയാണെന്നും ജാതീയചിന്തകൾ!
വരകളമം സ്വദേശീയസൗഹൃദം!
പരമമീത്തതപം തൂകും തണലിൽ നാ-
മൊരുമിപ്പിൻ "ഭാവി മംഗളം" കാണുവാൻ.

---

ണണം. ഞാൻ ചെല്ലണമെന്നു അവൾ എഴുതിയയച്ചു."

വീട്ടുകാരി—"നിങ്ങളുടെ പേരു് എന്താണു്."

വൃദ്ധ—"എന്തു്?"

വീട്ടു—(ഉറക്കെ) "നിങ്ങളുടെ പേരു് എന്താണു്"

വൃദ്ധ—"എന്റെ പേരോ? എന്റെ പേരോ? മാഗ്സ് എന്നാണു് എന്റെ പേരു്."

വീട്ടു—"അതു പറഞ്ഞു കൂടായിരുന്നോ?"

അവൾ വാതിൽ നല്ലപോലെ തുറന്നു അകത്തു ചെല്ലുവാൻ തലകുലുക്കി വൃദ്ധനെ ക്ഷണിച്ചു. അദ്ദേഹം അവളോടു കൂടി മുകളിലത്തെ നിലകളിലേക്കു പായി. രണ്ടു കോണിപ്പടികൾ കയറിയതിനു ശേഷം അദ്ദേഹം വന്നു ചേരുന്നതു കാത്തു അവൾ അവിടെ നിന്നു. ഒടുക്കം കിതച്ചുകൊണ്ടു് അദ്ദേഹം അവളുടെ സമീപം എത്തിയപ്പോൾ, അവൾ ഒരു ശയനമുറിയുടെ വാതിൽ തുറന്നു, തലയാട്ടിക്കൊണ്ടു്, 'അവർ ഇതിലുണ്ടു്" എന്നു പറഞ്ഞു.

വൃദ്ധൻ അതിനകത്തു പ്രവേശിച്ചു. ഒരു മച്ചിൻപുറമുറി പോലെ അതിനു ചരിഞ്ഞുതാണമച്ചുണ്ടായിരുന്നു. അതിന്റെ നടുക്കു പലക തറച്ചു നിലത്തു വൃത്തികെട്ട കുറേ പിഞ്ഞാണി പാത്രങ്ങളുള്ള ഒരു വീഞ്ഞപ്പലകമേശ നിന്നിരുന്നു. മുറിയുടെ ഒരു മൂലയിലുള്ള ഒരു ചെറിയ ജന്നലിനു കീഴിൽ ഒരു കട്ടിലും, അതിനു സമീപം ഒരു മഞ്ഞ ബ്ലൗസും, ഒരു പാവാടയും ഒരു ജോടി ശരീരനിറമുള്ള കാലുറകളും വച്ചിരുന്നു. ചാരില്ലാത്ത ഒരു കസേരയും കാണാമായിരുന്നു. കട്ടിലിൽ മദ്ധ്യവയസ്കയായ ഒരു സ്ത്രീ കിടന്നിരുന്നു: ഒരു മൃഗത്തിന്റെ കൈയോടു സാദൃശ്യമുള്ള അവളുടെ രക്തശൂന്യമായ ഒരു കരം ഉള്ളംകൈ മേലോട്ടായി കിടക്കവിരിപ്പിൽ കിടന്നിരുന്നു.. വൃദ്ധൻ സമീപ

ത്തു ചെന്നു അവളുടെ മുഖത്തു നോക്കി. എല്ലുകൾക്കു മുകളിൽ അയഞ്ഞു കിടന്നിരുന്ന മഞ്ഞച്ച തൊലി കണ്ണുകൾക്കും താടിക്കും കീഴിൽ ഞൊറിവുകളുള്ള സഞ്ചികൾക്കു തുല്യം തൂങ്ങിക്കിടന്നിരുന്നു. നേത്രങ്ങൾ അടഞ്ഞിരുന്നു. വക്രിച്ചു വിരൂപമായി ഭവിച്ചിരുന്ന വായിൽ നിന്നു് അന്ത്യശ്വാസത്തിന്റെ ലഘുശബ്ദം പുറപ്പെട്ടിരുന്നു. ആ സ്ത്രീയുടെ മുഖത്തു നോക്കിയപ്പോൾ, അവൾ ആസന്നമരണയാണെന്നു വൃദ്ധനു മനസ്സിലായി.

കുറേ നേരം അദ്ദേഹം അവളെ നോക്കിക്കൊണ്ടു തലമെല്ലെ ആട്ടിക്കൊണ്ടും അവിടെ നിന്നു. അനന്തരം എന്തോ മുറുമുറുത്തു കൊണ്ടു് അദ്ദേഹം കോണിപ്പടി സ്ഥിതി ചെയ്തിരുന്ന സ്ഥലത്തേക്കു തിരിച്ചുപോയി.

"ആ സാധുപ്പെണ്ണു് ആരാണെന്നാണു നിങ്ങൾ പറഞ്ഞതു്?" എന്നു അദ്ദേഹം ചോദിക്കയും ചെയ്തു.



# യജ്ഞം.

(ആഗമാനന്ദസ്വാമികൾ)

ലോകത്തിലെ ഏററവും പ്രാചീനഗ്രന്ഥമായ ഋഗ്വേദത്തിലെ ഒന്നാമത്തെ മന്ത്രമായ അഗ്നിമീളേപുരോഹിതം തൊട്ട് ഇന്നുവരെയുള്ള സംസ്കൃത ഗ്രന്ഥങ്ങളിലെല്ലാം വളരെ ബഹുമാനത്തോടുകൂടി പ്രയോഗിച്ചുവരുന്നഒരുപദമാണ് "യജ്ഞം." ദേവപൂജ, സംഗതികരണം, ദാനം എന്നീ അർത്ഥമുള്ള യജധാതുവിൽനിന്നുൽപ്പന്നമാണിതു്. ഇതേധാതുവിൽ നിന്നുൽപ്പന്ന മാ ണ് യാ ഗ ശ ബ്ദവും. അതിനാൽ അവരണ്ടും പ്രായേണ പര്യായമായിതന്നെ ജനങ്ങൾ ഉപയോഗിച്ചുവരുന്നു.

"യജ്ഞഃ സവോ ധ്വരോയാഗഃ
സപ്തതന്തുർമ്മഖഃ ക്രതുഃ"

എന്നു് യജ്ഞശബ്ദവും യാഗശബ്ദവുംമററും പര്യായങ്ങളായി അമരകോശം മുതലായ കോശഗ്രന്ഥങ്ങളിലും പ്രയോഗിച്ചിട്ടുണ്ടു്.

യജ്ഞഃ ശിഷ്ടാശിന സന്തോ
മുച്യന്തെ സർവ്വ കില്ബിഷൈഃ

യജ്ഞത്തിന്റെ ശിഷ്ടംഭുജിക്കുന്ന സജ്ജനങ്ങൾ സകല പാപങ്ങളിൽനിന്നും വിമുക്തരായിതീരുന്നു. 3-13

യജ്ഞശിഷ്ടാമൃതഭുജോ
യാന്തി ബ്രഹ്മസനാതനം

യജ്ഞത്തിന്റെ ശിഷ്ടമായ അമൃതം ഭുജിക്കുന്നവർ നിത്യമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. (4 31)

എന്നുംമററും ഭഗവദ്ഗീതയിൽ യജ്ഞത്തെ സകല പാപപരിഹാരമായും ബ്രഹ്മ പ്രപ്ത്യുപായമായും തെളിച്ചു പറഞ്ഞിട്ടുണ്ടു്. ഈ യജ്ഞവും യാഗവും ഒന്നാണെന്നും യാഗത്തിൽ പ്രധാനജന്തു ബലിയാണെന്നും അതിനാൽ ആര്യന്മാരുടെ (വൈദികമഹർഷിമാരുടെ) മതത്തിന്റെ പ്രധാനാംശം ജന്തുബലിയായിരുന്നെന്നും ചിലർ വ്യാഖ്യാനിച്ചുവരുന്നു. ഈ അഭിപ്രായത്തോടു ഞാൻ യോജിക്കുന്നില്ല.

ഒന്നാമതു് അമരകോശത്തിലുംമററും യജ്ഞവും യാഗവും പര്യായമായി പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് യജ്ഞവും യാഗവും നിഷ്കൃഷ്ടാർത്ഥത്തിൽ ഒന്നിനെത്തന്നെകുറിക്കണമെന്നില്ലെന്നാണ് എനിക്കു് ആദ്യമായി പറയാനുള്ളതു്.

അപർണ്ണാപാർവ്വതീ ദുർഗ്ഗാ
മൃഡാനീ ചണ്ഡികാംബികാ



ഉമാകാത്ത്യായനീ ഗൌരീ
കാളീ ഹൈമവതീശ്വരി

എന്നു അമരകോശത്തിൽ കാണുന്നു. ഇതുകൊണ്ടു് പാർവ്വതിയും ദുർഗ്ഗയും കാളിയും ഒന്നാണെന്നു പറഞ്ഞാൽ ഭാരതീയൈതിഹ്യമോ തന്ത്രമോ പുരാണമോ പരിചയമുള്ള ആരും ചിരിക്കുമെന്നുള്ളതിനു സംശയമില്ലല്ലൊ. അതുകൊണ്ടു് അമരകോശകാരൻ ചിലകാരണങ്ങളാൽ പര്യായമാക്കി പ്രയോഗിച്ചതുകൊണ്ടു് നിഷ്കൃഷ്ടാർത്ഥത്തിൽ [illegible] ഒന്നാണെന്നു വരുന്നില്ലെന്നു സ്പഷ്ടമാണ്

അഗ്നേയം യജ്ഞ മധ്വരം സർവ്വതഃ
പരിഭൂരസി
സ ഇദ്ദേവേഷു ഗച്ഛതി

എന്നഋഗ്വേദ മന്ത്രവ്യാഖ്യാനത്തിൽ "അധ്വരം" എന്നപദത്തിനു ഹിംസാരഹിതം എന്നു സായനാചാര്യർ വ്യാഖ്യാനിച്ചുകാണുന്നു. ഇതിൽനിന്നു കോശകാരൻ പര്യായമായി പ്രയോഗിച്ചിരിക്കുന്ന യജ്ഞാധ്വര ശബ്ദങ്ങൾ പര്യായങ്ങളല്ലെന്നുവരുന്നു. എല്ലാ യജ്ഞവും ഹിംസാ രഹിതമല്ലല്ലൊ.

"തസ്മാദ്ഛ സാമയ ജുഷ്ഠംഷിദീക്ഷാ
യജ്ഞാശ്ച സർവ്വേക്രതവോദക്ഷിണാശ്ച"

എന്ന മുണ്ഡകോപനിഷന്മന്ത്രത്തിന്റെ ഭാഷ്യത്തിൽ

യജ്ഞാശ്ച സർവ്വേ[ഗ്നിഹോത്രാദയഃ ക്രതവ സയൂപാ: എന്ന ശ്രീശങ്കരൻ പറയുന്നു.

ഇതിൽനിന്നു കോശകാരൻ പര്യായമായി പ്രയോഗിച്ച യജ്ഞവും ക്രതുവും തമ്മിൽ ഭേദമുണ്ടെന്നു വരുന്നു. "യജ്ഞാശ്ചസർവ്വേ ക്രതവശ്ച" എന്നു സ്പഷ്ടമായി ത്തന്നെ മൂലത്തിൽ പറഞ്ഞിരിക്കുന്നു. സവ എന്നതിനു "സൂയതേ സോമോ/ത്ര" എന്നാണ് അർത്ഥം. എല്ലാ യജ്ഞത്തിലും സോമം ഇല്ലല്ലോ. അതിനാൽ സവവും യജ്ഞവും കോശകാരൻ പര്യായമായി പ്രയോഗിച്ചെങ്കിലും പൂർണ്ണമായിഒരേ അർത്ഥത്തെയല്ല കുറിക്കുന്നതെന്നുകാണാം.

രാജസൂയാശ്വമേധാദ്യൈ:
ഃസോ / യജൽ ബഹുഭി: സവൈ:"

എന്നു മഹാഭാരതത്തിൽ കാണുന്നതുകൊണ്ടും ആ മാതിരി യാഗങ്ങൾക്കാണു സവമെന്നു പറയുന്നതെന്നു സ്പഷ്ടം. അതിനു പുറമെ,

ദ്രവ്യയജ്ഞാസ്തപോയജ്ഞാ
യോഗയജ്ഞാസ്തഥാപരെ
സ്വാധ്യായജ്ഞാനയജ്ഞാശ്ച
യതയ: ശംസിതവ്രതാ:

എന്ന ഗീതാവാക്യം കൊണ്ടു് തപസ്സും, യോഗവും, സ്വാധ്യായവും, ജ്ഞാനവും എല്ലാം യജ്ഞത്തിൽ ഉൾപ്പെടുമെന്നു കാണുന്നു.

"ദേവതോദ്ദേശ്യേന ദ്രവ്യത്യാഗോയാഗ:" എന്നാണല്ലോ യാഗത്തെപ്പറ്റി വേദനിഷ്ഠനായ മീമാംസകൻ പറയുന്നതു്. അതുകൊണ്ടു് ദ്രവ്യത്യാഗമില്ലാതെ യാഗമില്ലെന്നു സ്പഷ്ടം. യജ്ഞമാകട്ടെ ദ്രവ്യത്യാഗമില്ലാതേയും ഉണ്ടു്. അതിനാൽ എല്ലാ യജ്ഞവും യാഗമല്ലെന്നും സിദ്ധിക്കുന്നു. യാഗത്തിൽ ജന്തുബലിയുണ്ടെങ്കിലും അധ്വരമായ യജ്ഞമുണ്ടെന്നു വേദത്തിൽ പറഞ്ഞിരിക്കകൊണ്ടു് ജന്തുബലി യജ്ഞത്തിന്റെ നിർബന്ധമുള്ള അംശമല്ലെന്നും സിദ്ധിക്കുന്നു.

യാഗത്തിൽ തന്നെയും ജന്തുബലി നിഷിദ്ധമാണെന്ന മതമുണ്ടെന്നും ഓർക്കേണ്ടതുണ്ടു്.

"തഥാ വിശ്വഭുഗിന്ദ്രസ്യ
യജ്ഞം പ്രാവർത്തയൽപ്രഭു:
.... .... .... .... .... ....
തസ്യാശ്വമേധേ വിതതെ
സമാജഗ്മുർമഹർഷയ:
മഹർഷയശ്ച താൻ ദൃഷ്ട്വാ
ദീനാൻ പശുഗണാംസ്തദാ
വിശ്വം ഭുജന്തേ ത്വപൃച്ഛൻ
കോ/യം യജ്ഞവിധിസ്തവ
അധർമ്മോ ബലവാനേഷ
ഹിംസാധർമ്മേപ്സയാതവ
ന ന: പശുവധസ്ത്വിഷ്ട-
സ്തവയജ്ഞേ സുരോത്തമ!
അധർമ്മോ ധർമ്മഘാതായ
പ്രാരബ്ധ: പശുഭിസ്ത്വയാ
നായം ധർമ്മോ ഹ്യധർമ്മോ/യം
ന ഹിംസാ ധർമ്മ ഉച്യതെ."

എന്നു തുടങ്ങിയ മത്സ്യപുരാണം ഋഷിമാർപശുഹിംസയെ നിഷേധിച്ചിരിക്കുന്നതായി കാണിച്ചിരിക്കുന്നു. അതിരിക്കട്ടെ, യജ്ഞശബ്ദത്തിന്റെ നിഷ്കൃഷ്ടാർത്ഥമെന്തെന്നു നോക്കാം.

യജ ധാതുവിനു് മൂന്നു് അർത്ഥമാണല്ലോ ഉള്ളതു്. ഈ മൂന്നർത്ഥം വന്ന സ്ഥിതിക്കു് മൂന്നു് അർത്ഥത്തിനും പൊതുവെ നിൽക്കുന്ന ഒരു ധർമ്മമായിരിക്കണം ധാതുവിനുണ്ടായിരുന്ന മൂലാർത്ഥമെന്നാണു് എനിക്കു തോന്നുന്നതു്. അതിനെ ആരായുമ്പോൾ ഇംഗ്ലീഷിലെ Sacrifice എന്ന ആശയം കിട്ടും. Sacrifice (പരിത്യാഗം) ഇല്ലാതെ ദേവപൂജ നടക്കുകയില്ലല്ലോ. "ദേവതോദ്ദേശേന ദ്രവ്യത്യാഗോയാഗ:" എന്നു് യജധാതുവിൽനിന്നുതന്നെയുണ്ടായ യാഗശബ്ദത്തിനു മീമാംസകൻ കൊടുക്കുന്ന അർത്ഥവും ഇവിടെ ചിന്തിക്കണം. "ദേവപൂജാതത്വിഹ ദേവതോദ്ദേശേന വിധിബോധിതോ ദ്രവ്യത്യാഗ:" എന്നു തത്വബോധിനിയും "ദേവപൂജേഹ ദേവതോദ്ദേശേന ദ്രവ്യത്യാഗ:" എന്നു ശേഖരവും പറയുന്നു. അടുത്തതു സംഗതികരണം ആണു്. "ദേവാൻ പൂജയതിസങ്ഗമയതിദദാതിവേത്യർത്ഥ:" എന്നാണു യജതിക്കു ബാലമനോരമാവ്യാഖ്യാനം. അപ്പോൾ സംഗതികരണമെന്നാൽ സംഗമിപ്പിക്കുക അഥവാ കൂട്ടിച്ചേർക്കുക എന്നർത്ഥം. ഒന്നിലധികം പദാർത്ഥങ്ങളുടെ പരസ്പരസംഗമം സുഖകരമാകണമെങ്കിൽ ആ പദാർത്ഥങ്ങളുടെ ഭാവങ്ങൾക്കോ അംശങ്ങൾക്കോ ഒരു പരിവർത്തനം ആവശ്യമായി വരുന്നു. ഈ പരിവർത്തനം ആ വസ്തുക്കളുടെ സ്വരൂപത്തിന്റെയോ സ്വഭാവത്തിന്റെയോ ത്യാഗം അഥവാ Sacrifice ആകുന്നു. മൂന്നാമത്തെ അർത്ഥമായ ദാനത്തിൽ Sacrifice അടങ്ങിയിരിക്കുന്നുവെന്നു സ്പഷ്ടമാണല്ലോ. അതിനാൽ യജധാതുവിന്റെ മൌലികമായ അർത്ഥം ഇംഗ്ലീഷിൽ Sacrifice എന്ന വാക്കിൽ അടങ്ങുന്ന ആശയമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഈ അർത്ഥം ഗ്രഹിക്കുമ്പോൾ ജപയജ്ഞം, സ്വാധ്യായയജ്ഞം, ജ്ഞാനയജ്ഞം എന്നീ സ്ഥലങ്ങളിലെല്ലാം യജ്ഞശബ്ദം നിരാക്ഷേപമായി യോജിക്കും. ജപയജ്ഞം എന്നാൽ ജപം വഴിയായുള്ള ദേവപൂജ എന്നോ ജപം വഴിയായുള്ള ഈശ്വരസംഗമമെന്നോ അർത്ഥം വരാം. ഈശ്വരസംഗമത്തിൽ മനുഷ്യന്റെ വ്യക്തിത്വത്തെ ത്യജിക്കേണ്ടതായുണ്ടല്ലോ! യാഗവും ഒരുവിധം യജ്ഞമാണു്. ത്യാഗം ഉൾക്കൊള്ളുന്ന സകലവും യജ്ഞമാണു്. യാഗത്തിൽ അനവധി ത്യാഗമുണ്ടല്ലോ.

ഭഗവദ്ഗീതയിൽ സർവ്വത്രയജ്ഞത്തെപ്പറ്റി പറഞ്ഞിരിക്കുന്നു സകല കർമ്മവും യജ്ഞമായി ആചരിക്കണമെന്നാണു ഗീത പഠിപ്പിക്കുന്നതു്.

ഗതസംഗസ്യ മുക്തസ്യ
ജ്ഞാനാവസ്ഥിതചേതസ:
യജ്ഞായാചരത: കർമ്മ
സമഗ്രം പ്രവിലീയതെ (4-23)

(സകല സംഗങ്ങളും വിട്ടവനും ധർമ്മാധർമ്മങ്ങളിൽനിന്നു വിമുക്തനും ജ്ഞാനത്തിൽ തന്നെ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവനും യജ്ഞത്തിന്നായിക്കൊണ്ടു കർമ്മം അനുഷ്ഠിക്കുന്നവനും ആയ

വന്റെ സകല കർമ്മവും ലയിച്ചുപോകുന്നു.)

യജ്ഞമെന്ന ലക്ഷ്യത്തോടുകൂടിയല്ലാതെ കർമ്മം ചെയ്യുന്നതുകൊണ്ടാണു് ഈ ലോകം കർമ്മത്താൽ ബന്ധിക്കപ്പെടുന്നതു് എന്നു ഗീതയിൽ പറഞ്ഞിരിക്കുന്നു. യജ്ഞത്തോടുകൂടിയാണു് പ്രജകളെ ഈശ്വരൻ സൃഷ്ടിച്ചതെന്നും യജ്ഞം വഴിയായി സകലതും സാധിച്ചുകൊള്ളാൻ ഈശ്വരൻ അവരോടു കല്പിച്ചുവെന്നും, യജ്ഞം, ദാനം തപസ്സ്. എന്നിവ ഒരിക്കലും ഉപേക്ഷിക്കരുതെന്നും ഗീത പ്രസ്താവിക്കുന്നു. ഇവിടെയെല്ലാം യജ്ഞശബ്ദത്തിനു യാഗം എന്നർത്ഥം പറയാൻ ശ്രമിച്ചു. ഗീതയുടെ അന്തരാർത്ഥമറിയാതെ പലപ്പോഴും പണ്ഡിതന്മാർ കുഴയുന്നുണ്ടു് എന്നുള്ളതും പ്രസ്താവ്യമാണു്. യുദ്ധം തന്നെ ഒരു യജ്ഞമാക്കി മഹാഭാരതത്തിൽ ഒരിടത്തു വർണ്ണിച്ചിട്ടുണ്ടു്.

"രഥോ വേദീസ്രുവഃ ഖഡ്ഗോ
ഗദാ സ്രുക് കവചോഽജിനം
ചാതുർഹോത്രം ച ധുര്യാമേ
ശരാ ദർഭാ ഹവിര്യശഃ
ആത്മയജ്ഞേന നൃപതേ!
ഇഷ്ട്വാ വൈവസ്വതം രണേ
വിജിത്യ ച സമേഷ്യാവോ
ഹതാമിത്രൗ ശ്രിയാവൃതൗ"

എന്നു ദുര്യോധനൻ പറയുന്നു.

യജ്ഞത്തെ ഗുണഭേദമനുസരിച്ചു മൂന്നായി ഗീതയിൽ തരംതിരിച്ചിരിക്കുന്നു.

അഫലാ കാംക്ഷിഭിര്യജ്ഞോ
വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ
സമാധായ സ സാത്വികഃ
അഭിസന്ധായ തു ഫലം
ദംഭാർത്ഥമപി ചൈവ യൽ
ഇജ്യതേ ഭരത ശ്രേഷ്ഠ!
തം യജ്ഞം വിദ്ധി രാജസം
വിധിഹീന മസൃഷ്ടാന്നം
മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം
താമസം പരിചക്ഷതേ. (17-11-14)

(യജ്ഞാനുഷ്ഠാനം വേണ്ടതുതന്നെ, അല്ലാതെ അതിൽ നിന്നു ഒരു ഫലം സിദ്ധിപ്പാൻ ഇച്ഛിക്കുന്നില്ല എന്നു വിചാരിച്ചു് മനസ്സിനെ ഏകാഗ്രമാക്കിയിട്ടു് ശാസ്ത്രവിധിയിൽ ദൃഷ്ടമായുള്ള യാതൊരു യജ്ഞം ഫലത്തിലിച്ഛയല്ലാത്തവ്രാൽ അനുഷ്ഠിക്കപ്പെടുന്നുവോ ആ യജ്ഞം സാത്വികം. ഫലത്തെ ഉദ്ദേശിച്ചും തന്റെ മഹത്വത്തെ അറിയിക്കുന്നതിനു വേണ്ടിയും യാതൊരു യജ്ഞം ചെയ്യുന്നുവോ അതിനെ രാജസമെന്നറിഞ്ഞാലും. ശാസ്ത്രവിധിയെ വക വയ്ക്കാതെയും അന്നദാനം ചെയ്യാതെയും മന്ത്രം ദക്ഷിണം എന്നിവ കൂടാതെയും ശ്രദ്ധയില്ലാതെയും ചെയ്യുന്ന യജ്ഞം താമസം.

അദ്ധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തർപ്പണം
ഹോമോ ദൈവോ ബലിർഭൗതോ
നൃയജ്ഞോഽതിഥിപൂജനം.

എന്നു് അഞ്ചു യജ്ഞങ്ങളെ പററി ഗാരുഡത്തിൽ പറയുന്നു.

ഋഷിയജ്ഞം ദേവയജ്ഞം
ഭൂതയജ്ഞം ച സർവദാ
നൃയജ്ഞം പിതൃയജ്ഞം ച
യഥാശക്തി നഹാപയേൽ

അതായതു് ഋഷിയജ്ഞം, ദേവയജ്ഞം, നൃയജ്ഞം ഭൂതയജ്ഞം പിതൃയജ്ഞം എന്നീ പഞ്ചയജ്ഞങ്ങളെ ശക്തിക്കുതക്കവണ്ണം കുറവു കൂടാതെ അനുഷ്ഠിക്കണമെന്നു മനു വിധിക്കുന്നു. ഗാരുഡത്തിൽ ബ്രഹ്മയജ്ഞം എന്നു പറയുന്നതിന്റെ സ്ഥാനത്തു മനു ഋഷിയജ്ഞം എന്നു പറയുന്നു. അടുപ്പു്, അരകല്ലു്, ഉരലു്, വെള്ളംകോരുന്ന പാത്രം, ചൂലു് * ഇങ്ങനെ അഞ്ചു സൂനകൾ ഗൃഹ

* പഞ്ചസൂനാ ഗൃഹസ്ഥസ്യ ചുല്ലീപേഷണ്യുപസ്കരഃ
കണ്ഡനീ ചോദകുംഭശ്ച ബധ്യതേ യാശ്ച വാഹയൽ

സ്ഥനുണ്ടെന്നും ഇവ നിമിത്തമുണ്ടാകുന്ന പാപങ്ങൾക്കു പ്രായശ്ചിത്തമായി പഞ്ചമഹായജ്ഞം ചെയ്യണമെന്നും സ്മൃതികാരന്മാർ വിധിക്കുന്നു. ഇവിടെയെങ്ങും തന്നെ പഞ്ചയജ്ഞങ്ങൾ എന്നതിനു പകരം പഞ്ചയാഗങ്ങൾ എന്നു പ്രയോഗമില്ലെന്നും ഓർക്കണം. ഈ പഞ്ചയജ്ഞങ്ങൾ ഗൃഹസ്ഥൻ അറിയാതെ, ഗത്യന്തരമില്ലാതെ ചെയ്തുപോകുന്ന വധത്തിനു പ്രായശ്ചിത്തമാണെന്നും പഞ്ചയജ്ഞങ്ങളിൽയാതൊരു ജന്തുബലിയും നിർബന്ധമില്ലെന്നും അറിയണം. വേദം പഠിപ്പിക്കുന്നതു ബ്രഹ്മയജ്ഞം, തർപ്പണം ചെയ്യുന്നതുപിതൃയജ്ഞം ഹോമം നടത്തുന്നതു ദൈവയജ്ഞം. ബലി അഥവാ അന്നംകൊണ്ടു നടത്തുന്ന ഒരു കർമ്മം ഭൂതയജ്ഞം, അതിഥികളെ പൂജിക്കുന്നതു നൃയജ്ഞം. അതിഥിസൽക്കാരത്തിനു വേണ്ടിവന്നാൽ മാംസവും ഉപയോഗിക്കാമെന്നു വിധിയുണ്ട്. അതുകൊണ്ടു ജന്തുബലി യജ്ഞത്തിന്റെ അവിഭാജ്യമായ ഒരു ഘടകമാണെന്നു വരുന്നില്ലല്ലോ. (ബല്യതേ ദീയതേ ഇതി: ബലദാനേ എന്നതിനാൽ ബലി എന്നാൽ ദാനമെന്നാണു ശരിയായ അർത്ഥം)

ശിവപുരാണത്തിൽ വേറെ അഞ്ചു യജ്ഞങ്ങളെപ്പററി പറഞ്ഞിട്ടുണ്ട്.

"കർമ്മയജ്ഞ സ്തപോയജ്ഞാ
ജപയജ്ഞസ്തദുത്തര:
ധ്യാനയജ്ഞാ ജ്ഞാനയജ്ഞാ:
പഞ്ചയജ്ഞാ: പ്രകീർത്തിതാ:
കർമ്മയജ്ഞരതാ: കേചിൽ
തപോയജ്ഞരതാ: പരേ
ജപയജ്ഞരതാശ്ചാന്യേ
ധ്യാനയജ്ഞരതാസ്തഥാ
ജ്ഞാനയജ്ഞരതാശ്ചാന്യേ
വിശിഷ്ടാശ്ചോത്തരോത്തരം
കർമ്മയജ്ഞോ ദ്വിധാ പ്രോക്ത:
കാമ്യകർമ്മവിഭേദത:
കാമാൻ കാമീതതോ ഭുക്ത്വാ
കാമാസക്ത: പുനർഭവേൽ"

അതായതു കർമ്മയജ്ഞം, തപോയജ്ഞം, ജപയജ്ഞം, ധ്യാനയജ്ഞം, ജ്ഞാനയജ്ഞം എന്നു അഞ്ചു്. ഇവയിൽ ആദ്യമാദ്യം പറഞ്ഞതിനേക്കാൾ ഒടുവിലൊടുവിൽ പറഞ്ഞതു ഉൽകൃഷ്ടം. അങ്ങനെ ജ്ഞാനയജ്ഞമാണു പരമോൽകൃഷ്ടം. കർമ്മയജ്ഞംതന്നെയും രണ്ടുവിധമുണ്ടു്. സകാമം, അകാമം. അതിൽ അകാമം ഉൽകൃഷ്ടം. ഇതിൽനിന്നു നിഷ്കാമകർമ്മമാണു് കർമ്മയജ്ഞത്തിൽതന്നെയും ഉൽകൃഷ്ടമെന്നും "സ്വർഗ്ഗകാമോ യജേത" ഇത്യാദി വാക്യങ്ങളെ ആസ്പദമാക്കി ചെയ്യുന്ന രാജസൂയാശ്വമേധാദിയാഗങ്ങൾ ഉൽകൃഷ്ടങ്ങളല്ലെന്നും സിദ്ധിക്കുന്നു.

ധ്യാനയജ്ഞവും ജ്ഞാനയജ്ഞവും ആണു മനുഷ്യൻ അനുഷ്ഠിക്കേണ്ടതെന്നും കാരണസഹിതം അതേ ഗ്രന്ഥത്തിൽ മറെറാരിടത്തു പറയുന്നു,

"........കാമസംയുക്തോ
[illegible]യെവഭവിഷ്യതി
തസ്മാൽ പഞ്ചസുയജ്ഞേഷു
ധ്യാനയജ്ഞപരോഭവേൽ
ധ്യാനം ജ്ഞാനഞ്ചയസ്യാസ്തി
തീർണ്ണസ്തേനഭവാർണ്ണവ:
ഹിംസാദിദോഷനിർമ്മുക്തോ
വിശുദ്ധശ്ചിത്തസാധന:
ധ്യാനയജ്ഞ:പരസ്തസ്മാൽ
അപവർഗ്ഗഫലപ്രദ:"

കാമയുക്തമായ കർമ്മയജ്ഞം ബന്ധത്തിനുമാത്രമെ കാരണമാകുന്നുള്ളു. അതുകൊണ്ടു പഞ്ചയജ്ഞങ്ങളിൽ വച്ചു മനുഷ്യൻ ധ്യാനയജ്ഞം തന്നെ ചെയ്യണം. ധ്യാനവും ജ്ഞാനവും ഉള്ളവൻ സംസാരസമുദ്രം കടന്നുകഴിഞ്ഞിരിക്കുന്നു. ധ്യാനയജ്ഞം ഹിംസാദിദോഷങ്ങളില്ലാത്തതും പരിശുദ്ധവും മനസ്സാകുന്ന സാധനത്തോടുകൂടിയതും ആണു്. അതിനാൽ അതു് ഉൽകൃഷ്ടം അതു മോക്ഷഫലത്തെ നൽകുന്നതു്. (ജപധ്യാനരതനായ മനുഷ്യൻ അതിന്റെ വൈശിഷ്ട്യം നിമിത്തം ഈലോകത്തുവച്ചുതന്നെ ജ്ഞാനിയായി മുക്തനാകും എന്നു മറെറാരിടത്തു പറയുന്നുണ്ടു്. അതുകൊണ്ടാണു് ധ്യാനയജ്ഞം തന്നെ ഇവിടെ വിധിച്ചതു്.)

ഇഷ്ടി:, ഇഷ്ടം, വിതാനം, മന്യു:, ആഹവ:, സവനം, ഹവ:, അഭിഷവ:, ഹോമ:, ഹവനം, മഹ: എന്നിവ യജ്ഞ പര്യായങ്ങളായി ശബ്ദരത്നാവലിയിലും,

വേന:, അധ്വര:, മേഘ:, വിദഥ: സവനം, ഹോത്രാ, ഇഷ്ടി:, ദേവതാതാ, മഖ:, വിഷ്ണു:, ഇന്ദു:, പ്രജാപതി:, ധർമ്മ: എന്നിവ യജ്ഞപര്യായമായി വേദനിഘണ്ടുവിൽ കൊടുത്തിരിക്കുന്നു.

യജ്ഞമാണു് ആര്യാനാര്യവ്യത്യാസത്തിനു് ഹേതുവായി പ്രാചീനശാസ്ത്രങ്ങൾ പറയുന്നതു്. ശൂദ്രന്റെ ശൂദ്രത്വത്തിനു കാരണം പറയുന്നതു് അയാൾ യജ്ഞാധികാരിയല്ലെന്നുള്ളതാണു്. യജ്ഞം അതിന്റെ നിഷ്കൃഷ്ടാർത്ഥത്തിൽ സകല മനുഷ്യരും സ്വീകരിക്കേണ്ടതും ലോകകല്യാണത്തിനു് അത്യന്താപേക്ഷിതവുമാണു്. അതുകൊണ്ടായിരിക്കണം ഗീത പറഞ്ഞതു് "ഈശ്വരൻ മനുഷ്യരെ യജ്ഞത്തോടുകൂടി സൃഷ്ടിച്ചിട്ടു് അവരോടു് ഈ യജ്ഞംവഴി നിങ്ങൾ വർദ്ധിക്കിൻ! ഇതു നിങ്ങൾക്കു സകലാഭീഷ്ടങ്ങളും തരുന്നതായി ഭവിക്കട്ടെ." എന്നു്.

യജ്ഞം അഥവാ Sacrifice ആണു് ഇന്നു ലോകത്തിനാവശ്യമായിരിക്കുന്നതു്. സകല കർമ്മങ്ങളും യജ്ഞം അഥവാ ഈശ്വരോപാസനയെന്ന ബുദ്ധിയോടുകൂടി ചെയ്യുകയോ അഥവാ യജ്ഞത്തിനു വേണ്ടിയുള്ള യജ്ഞം എന്നു് അത്യന്തനിഷ്കാമബുദ്ധിയോടുകൂടി ചെയ്യുകയോ ചെയ്യാൻ മനുഷ്യൻ തയാറാകുകയാണു വേണ്ടിയിരിക്കുന്നതു്. വ്യക്തികൾക്കു മാത്രമല്ല രാഷ്ട്രങ്ങൾക്കും ഇതാണു് ആവശ്യം. വ്യക്തികളും സമുദായങ്ങളും രാഷ്ട്രങ്ങളും യജ്ഞസന്ദേശം സ്വീകരിച്ചാൽ ലോകശാന്തിയുണ്ടാകും.

ക്രിസ്തുവും, ബുദ്ധനും ശങ്കരനും മറെറല്ലാ മഹാപുരുഷന്മാരും യജ്ഞത്തിന്റെ മാതൃകകളായിരുന്നു. അവരുടെ ആദർശം നമ്മുടെ ഹൃദയത്തിൽ കുടികൊള്ളട്ടെ;





# വന്ദ്യവയോധികൻ

(ഇ. എം. കോവൂർ ബി. എ. ബി. എൽ.)




"കുട്ടികളെ; ഭക്തിവിഷയത്തിൽ നിങ്ങൾ വസ്ത്യാൻമേസ്ത്രി അവർകളെ ഒരു മാതൃകയായി സ്വീകരിക്കണം" എന്നു 111 കുടുക്കകളിൽ കുടുങ്ങിയ കുപ്പായത്തിൽ നിറഞ്ഞു ദേവിടവുമിവവും തള്ളിപ്പൊന്തിയ ആ പുരോഹിതശ്രേഷ്ഠൻ ഉൽബോധിപ്പിച്ചപ്പോൾ, സ്ഥലത്തു സന്നിഹിതനായിരുന്ന വസ്ത്യാൻമേസ്ത്രി വിനയംകൊണ്ടു താഴോട്ടു നോക്കി. ഭക്തിയുടെ തെറ്റാത്ത ലക്ഷണമാണല്ലോ വിനയം.

എഴുപതോ എഴുപത്തിരണ്ടോ വയസ്സുവരുന്ന ഒരു വൃദ്ധനാണു വസ്ത്യാൻമേസ്ത്രി. വെളുത്തു നരച്ച മേൽമീശയുടെയിൽക്കൂടെ വളരെ അവ്യക്തമായി മാത്രംകാണാമായിരുന്ന അയാളുടെ കറുത്തു തടിച്ച ചുണ്ടുകൾ സദാചലിച്ചുകൊണ്ടിരുന്നതു നിരന്തരമായ ഈശ്വരപ്രാർത്ഥന ഉരുവിടൽമൂലമായിരുന്നിരിക്കണം. കറുത്ത ഷർട്ട് കോട്ടും, ഇടത്തോട്ടു കുത്തിയുടുത്ത മുണ്ടും തലയിലൊരു കമ്പിളിത്തുണ്ടുമായിരുന്നു അയാളുടെ സാധാരണ വേഷം. പള്ളുരുത്തിയിൽനിന്നും കുറേയകലെയുള്ള വിശുദ്ധ അന്തോനീസുപുണ്യവാളന്റെ തിരുനാമത്തിലുള്ള പള്ളിയിലെ കണക്കനായി അയാൾ പതിനേഴുവർഷക്കാലം തുടർച്ചയായ സേവനം അനുഷ്ഠിച്ചശേഷം കുറേക്കാലമായി വാർദ്ധക്യംകൊണ്ട് ആ ജോലി തന്റെ പുത്രൻ റപ്പേലിനെ ഭരമേൽപ്പിച്ചിരിക്കുകയായിരുന്നു.

കുർബാന കാണാതെ വസ്ത്യാൻമേസ്ത്രി ഒരൊറ്റ ദിവസമെങ്കിലും ഉറങ്ങുകയില്ല. സകല നോയമ്പുകളും പെരുനാളുകളും അയാൾ ശ്രദ്ധയോടെ ആചരിക്കും. മരിച്ചുപോയ തന്റെ മാതാപിതാക്കന്മാരുടെയും വലിയപ്പൂപ്പന്മാരുടെയും ആത്മശാന്തിക്കുള്ള കുർബാനകൾ മുടങ്ങാതെ ചൊല്ലുന്നതിനു നൂറ്റിഅമ്പതുറുപ്പിക ഒരു ഫണ്ടായി അയാൾ പള്ളിയിൽ നേരത്തെതന്നെ ഏൽപ്പിച്ചിരുന്നു. കാലേക്കൂട്ടി തന്റെ അങ്ങേലോകവാസകാര്യങ്ങൾക്കും വേണ്ട ഏർപ്പാടുകൾ അയാൾ ശരിപ്പെടുത്തിയിരുന്നു.

വസ്ത്യാൻമേസ്ത്രിയുടെ ജീവിതവിശുദ്ധിമൂലം അയാളെ ബഹുമാനിക്കാത്തവരായി ആരുംതന്നെ ആ പ്രദേശത്തുണ്ടായിരുന്നില്ല. ബിഷപ്പിനും എല്ലാവർക്കും അയാളെ വളരെ താൽപ്പര്യമായിരുന്നു. ഏതൊരു നല്ല കാര്യത്തിനും കണ്ണുംപൂട്ടി പണം കൊടുപ്പാനും അയാൾ മടിച്ചിരുന്നില്ല.

വസ്ത്യാൻമേസ്ത്രിയുടെ ചെറുപ്പകാലത്തെക്കുറിച്ചോർമ്മയുള്ളവർ നന്നാ ചുരുക്കമായിരുന്നു. കൊല്ലത്തിനടുത്തു നീണ്ടകരനിന്നോ മറ്റോ നന്നാ ചെറുപ്പത്തിലെ അയാൾ അവിടെ എത്തിച്ചേർന്നതായിരുന്നെന്നാണു ഐതിഹ്യം. വഞ്ചി വലിക്കുന്ന പണി കുറേക്കാലം നോക്കിയശേഷം അയാൾ കടപ്പുറത്തടുത്തുള്ള ഒരു കയറാപ്പീസിൽ കയറു വാരിഇറക്കുന്ന തൊഴിലിൽ ഏർപ്പെട്ടു. പ്രകൃത്യാ സമർത്ഥനും "ചുറുചുറുപ്പ"നുമായിരുന്ന അയാൾ കയറുവ്യാപാരത്തിന്റെ സകല ഉള്ളുകള്ളികളും കള്ളത്തരങ്ങളും അരേഴുകൊല്ലംകൊണ്ടു വശമാക്കി. തിളച്ചു പൊന്തുന്ന ആരോഗ്യംകൊണ്ടു ഭാഗ്യാധികം അനുഗ്രഹീതനായിരുന്ന അയാൾ രാവും പകലുമില്ലാതെ പണിയെടുത്തു കുറേകാശു സമ്പാദിച്ചു. ഒടുവിൽ അയാൾ തനിച്ചു ചെറിയതോതിൽ ഒരു കയറുവ്യാപാരം ആരംഭിച്ചു. ആ വ്യാപാരം അവസാനം "തിരുഹൃദയകൊയർഫാക്ടറി" എ

ന്ന പേരിൽ ഒരു കയറുപാ നിർമ്മാണവ്യവസായത്തിൽ ചെന്നവസാനിക്കയും ചെയ്തു.

എട്ടോ പത്തോ പാനെയ്ത്തുതറികളുമായി ഒരു ചെറിയ കുടിലിൽ ആരംഭിച്ച ആ ചെറുവ്യവസായം ഇന്നു മധുരക്കമ്പനിയോടും ആസ്പിൻവാളുകാരോടും കിടപിടിക്കത്തക്ക ഒരു ഒന്നാംതരം ഫാക്ടറിയായി വളർന്നിരുന്നു. ഫാക്ടറിവക കെട്ടിടങ്ങൾ നാലരയോ അഞ്ചോ ഏക്കർ സ്ഥലത്തു പരന്നു വ്യാപിച്ചിരുന്നു. ഏഴുനൂററിചില്വാനം തൊഴിലാളികളായിരുന്നു അവിടംകൊണ്ടു ചെലവുകഴിച്ചിരുന്നതു്. രണ്ടായിരം രൂപയ്ക്കുമേൽ ആദായനികുതി ഒരാണ്ടിൽ ഗവർമ്മെൻറിലേക്കടച്ചശേഷമായിരുന്നു വാൎദ്ധക്യംമൂലം ഈശ്വരസേവനത്തിനു നിശ്ചയിച്ചു വസ്ത്യാൻമേസ്ത്രി ഫാക്ടറിഭരണം തൻെറ പുത്രൻ റപ്പേലിനെ ഏൽപ്പിച്ചതു്.

റപ്പേൽ ഇന്നത്തെ ചെറുപ്പക്കാരുടെ സകല ഗുണങ്ങളും ദോഷങ്ങളുമുള്ള വേറൊരു ചെറുപ്പക്കാരനായിരുന്നു: താൻ പിടിക്കുന്നിടത്തു വരച്ചോടിക്കണമെന്നുള്ളതായിരുന്നു അയാളുടെ സ്വഭാവത്തിലെ പ്രധാന ലക്ഷ്യം.

ഏഴുനൂറു കൂലിക്കാർ, ഒന്നൊന്നരലക്ഷം ഉറുപ്പികയുടെ സ്റ്റോക്ക്, അമേരിക്കയിലേക്കും ആസ്ത്രേലിയായിലേക്കും കയറുസാമാനങ്ങൾ നേരെ കയററി അയപ്പാനുള്ള സൗകര്യങ്ങൾ, എവിടെച്ചെന്നാലും ആദരവും ചാരുകസാലയും—ആരുടെ തലയിലാണു ഇതൊക്കെ കുറെയെങ്കിലും വീങ്ങൽ വരുത്തിക്കൂട്ടാത്തതു്. കേവലം ഒരു സാധാരണക്കാരൻ മാത്രമായിരുന്ന റപ്പേലിനെ ഇത്തരം അനുകൂല്യപരിതസ്ഥിതികൾ ഒരു "കുട്ടി ഡിക്ടേററർ" ആക്കിത്തീർത്തെങ്കിൽ എന്തിനു കുററം പറയണം!

വസ്ത്യാൻമേസ്ത്രിയുടെ ഫാക്ടറിഭരണകാലത്തു കൂലിക്കാർ കൂലിക്കാർതന്നെയായിരുന്നു. മുതലാളിയായിരുന്നു അവരുടെ കാണപ്പെട്ട ദൈവം. അവർക്കു കിട്ടുന്ന കൂലി മുതലാളിയുടെ സൗജന്യം. മുതലാളിക്കു കിട്ടുന്ന ആദായം—അതു ലക്ഷമായാലും കോടിയായാലും അവർക്കന്വേഷിപ്പാൻ യാതൊരു കാര്യവുമില്ലാത്തതു്. റോളറോ ഇരുമ്പുകഴയോ വീണു ചത്താൽ യാതൊരു പരാതിയും കൂടാതെ, മുതലാളിയെ അന്ത്യനിമിഷത്തിലും വാഴ്ത്തിക്കൊണ്ടു ചാകേണ്ടവർ. ഇങ്ങനെയൊക്കെയായിരുന്നു അക്കാലത്തെ സുശീലനിധികളായ കൂലിക്കാർ.

പക്ഷെ റപ്പേലിൻെറ കാലം വന്നപ്പോഴേക്കും ചില ഭാവവ്യത്യാസങ്ങളെല്ലാം കണ്ടുതുടങ്ങി. കൂലിക്കാർ തൊഴിലാളികളായി. തൊഴിലാളിസംഘടനകളെന്നും, അതിൽ അംഗങ്ങളായിത്തീരുകയെന്നും ഒക്കെ കേട്ടുതുടങ്ങി. റപ്പേൽ ഇതൊന്നും അത്രമാത്രം ഗൗനിച്ചില്ല. ദൂരെ നിന്നും വന്നു്, ചില കാപ്പിക്കടത്തിണ്ണകളിലെ പഴയ ബെഞ്ചുകളിൽ കിടന്നുറങ്ങി; ബീഡികൾ അനസ്യൂതം കത്തിച്ചെരിച്ചിരുന്ന തൊഴിലാളിപ്രവർത്തകന്മാരെ അയാൾ മറിപന്മാരെന്നുള്ള പേരു നൽകി അഗണ്യകുപ്പയിൽ തള്ളി. പക്ഷെ ആ നിസ്സാരന്മാർ അവിടെകിടന്നു ശക്തി പ്രാപിക്കുന്നതു ആ സാധു അറിഞ്ഞില്ല.

ഒരു തിങ്കളാഴ്ച [illegible] റപ്പേലിൻെറ കണ്ണുകൾ ആദ്യമായിതുറന്നതു്.

കാഷ്യറെ വരുത്തി അന്നത്തെ നീക്കിബാക്കിതിട്ടം വരുത്തിയശേഷം അയാൾ ഗോത്തുരുത്തിവരെ ഒരത്യാവശ്യകാര്യത്തിനു പോകാൻ ഭാവിക്കയായിരുന്നു: അപ്പോഴാണു നീലച്ചായത്തിൽ കുഴഞ്ഞ ഒരു ശരീരവുമായി ഫാക്ടറിഫോർമാൻ ഓടി അയാളുടെ മുമ്പിലെത്തിയതു്. അയാളുടെ പരിഭ്രമവും വല്ലായ്മയും കണ്ടു റപ്പേൽ ചോദിച്ചു.

"കുഞ്ഞൊസി, എന്താണീ തിടുക്കം?"

"ഗബ്രിയേൽ പിന്നേംവക്കാണത്തിനുള്ള പുറപ്പാടാണു്. നെയ്ത്തു സെക്ഷനിലുള്ള സകല കൂലിക്കാരേം അവനിളക്കാനുള്ള ഭാവമാണു്."

"അതു കണ്ടോണ്ടിങ്ങോട്ടാണോ ഓടിച്ചാടി വരുന്നതു്. ആ ഏരപ്പാളിയെ മര്യാദപഠിപ്പിക്കുവാൻ നിങ്ങളെ ആരെക്കൊണ്ടും ആവില്ലെന്നോ?"

× പഴയ കാലമൊന്നുമല്ല റപ്പേലുമാസ്റ്ററേ. അങ്ങോട്ടു വല്ലതുമൊന്നു ചെയ്താൽഇങ്ങോട്ടു പത്തുചെയ്യും."

"ആഹാ, അത്രക്കായോ? ഈ തെണ്ടിയെയൊക്കെ ഞാൻ ചവിട്ടി ശരിപ്പെടുത്തുന്നുണ്ടു്."

ചവിട്ടി ശരിപ്പെടുത്തുവാൻ റപ്പേലുടനെ നെയ്ത്തു സെക്ഷനിലേക്കു യാത്രയുമായി.

ഒരിക്കൽ കണ്ടാൽ അത്രവേഗം മറക്കാൻ തരമില്ലാത്ത തരം ഒരു ദേഹപ്രകൃതക്കാരനായിരുന്നു ഗബ്രിയേൽ.

റപ്പേലിനേക്കാൾ ഒന്നോ ഒന്നരയോ വയസ്സ് ഇളപ്പം തോന്നിക്കും. സാമാന്യം കറുത്തതെങ്കിലും ഉയരം കൂടി നല്ല ഉറച്ച ശരീരം. ഇട്ടിരിക്കുന്ന വലക്കണ്ണിബനിയൻെറ സുഷിരങ്ങളിൽ കൂടെ നീണ്ടകറുത്തരോമങ്ങൾ അങ്ങനെ സമൃദ്ധമായി ഉളിഞ്ഞുനോക്കുകയാണു്. അരയിലെ കാക്കി കാൽചട്ടയിൽ എണ്ണക്കറയും ഗ്രീസും കേറി ആക്രമിച്ചു് അതിനെ ഒരു കുടശീലപോലെ കറുപ്പാക്കിത്തീർത്തിട്ടുണ്ടു്. ഫാക്ടറിവക ഡീസൽ എഞ്ചിൻെറ ഡ്രൈവറായിരുന്ന അവൻെറ വലത്തെക്കയ്യിലെ മാംസപേശികളുടെ ഉറപ്പും വടിവും കണ്ടാൽ നിത്യം കൈകാര്യം ചെയ്യുന്ന ഉരുക്കായി അതു രൂപാന്തരപ്പെട്ടിട്ടുണ്ടോയെന്നു സംശയിക്കും. കഴുത്തിലണിഞ്ഞിരിക്കുന്ന സ്വർണ്ണച്ചെയിൻ കറുത്തശിലയിൽ നിർമ്മിതമായ ശിവലിംഗത്തെച്ചുററി താണാടിഞ്ഞു കിടക്കുന്ന ഹാരംപോലെ മിന്നിത്തിളങ്ങി.

ആ മുഖമായിരുന്നു കാണേണ്ടിയിരുന്നതു്. മൃഗീയസ്വഭാവവുമായി വളരെഅടുത്തുചെല്ലുന്ന അതിലെ ഭാവരീതികളായിരുന്നു സൂക്ഷിക്കേണ്ടിയിരുന്നതു്. മദ്യപാനം അപരിചിതമല്ലെന്നു വിളിച്ചറിയിക്കുന്ന ചുവന്ന കണ്ണുകൾ. അൽപ്പം പതുങ്ങിയ നാസിക. ഉയർന്ന നെററി. അൽപ്പം കഷണ്ടി ബാധിച്ചുതുടങ്ങിയ തല. അതു മറയ്ക്കുവാൻ കറുത്തകൈലേസുകൊണ്ടൊരു ചരിച്ചുകെട്ടു്. ആരെയും ഒന്നിനെയും കൂസുകയില്ലെന്നുള്ള തരംനോട്ടം.

ഗബ്രിയേൽ ഒന്നാംതരം ഒരു മെക്കാനിക്കാണു്. ഡീസൽ എഞ്ചിൻെറ ഭാഗങ്ങൾ അഴിച്ചു നിരത്തിക്കലക്കിയിട്ടുകൊടുത്താൽ അവൻ വേണമെങ്കിൽ കണ്ണു

പൂട്ടിക്കൊണ്ടു അവ ഒന്നിച്ചുചേർത്തു എഞ്ചിനെക്കൊണ്ടു "ട്ടെ"ട്ടെ"എന്നു കരയിക്കും. ഓടിക്കൊണ്ടിരിക്കുന്ന എഞ്ചിന്റെ മൂളലിലെ ലഘുവ്യതിയാനങ്ങൾ ശ്രദ്ധിച്ചശേഷം ഇന്ന ജോയിന്റിനാണ് അല്ലെങ്കിൽ ഇന്ന വാൽവിനാണു തകരാറെന്നവൻ ചുമ്മായങ്ങു പറയും. അതു ശരിയുമായിരിക്കും.

അവനെ വസ്ത്യാൻമേസ്തിരിയുടെ കാലത്തേ ജോലിയിലെടുത്തതാണ്. അന്നവനു എട്ടോ പത്തോ വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. മററു അപ്രൻറീസന്മാരുടെ സ്ഥാനമേ അവനും അവിടെ ഉണ്ടായിരുന്നുള്ളുവെങ്കിലും അവൻ അതിവേഗത്തിൽ അവരുടെയെല്ലാം മുമ്പിലായി. എഞ്ചിനായിരുന്നു അവന്റെ സർവസ്വവും. അതിന്റടുത്തുനിന്നും അവൻ മാറിയില്ല. അതിന്റെ ലിവറിലും വീലിലുമെല്ലാം അവൻ തടവി തടവി നിൽക്കും. അക്കാലത്തെ എൻജിൻ ഡ്രൈവർ അവന്റെ ഈ എഞ്ചിൻ പ്രണയരഹസ്യം വസ്ത്യാൻമേസ്തിരിയെ അറിയിച്ചു. മേസ്തിരി അവനെ എഞ്ചിൻറൂമിൽ ഡ്രൈവറെ സഹായിക്കുവാൻ ആക്കുകയും ചെയ്തു.

ഡ്രൈവർ മരിച്ചപ്പോൾ അതീവ ആത്മവിശ്വാസത്തോടെ ഗബ്രിയേൽ അയാളുടെ സ്ഥാനം കയ്യേററു. അവനെക്കണ്ടാൽ മതി ഏതു് ഒടിഞ്ഞുപറിഞ്ഞ എഞ്ചിൻ കൂടെയും ചാടി എണീക്കുമെന്നുള്ള പ്രസിദ്ധിയും അവനു വേഗത്തിൽ ലഭിച്ചു.

വസ്ത്യൻ മേസ്തിരി അർഹിക്കുന്നവനു് അർഹിക്കുന്നതു കൊടുപ്പാൻ ബദ്ധസന്നദ്ധനായിരുന്നു. ഗബ്രിയേലിന്റെ കാര്യത്തിൽ തന്റെ ഈ ഔദാര്യമനസ്ഥിതി അൽപ്പം കടന്നുപോകതന്നെ ചെയ്തു. മരിച്ച ഡ്രൈവർക്കു മാസം പതിനേഴര ഉറുപ്പിക ശമ്പളമായിരുന്നപ്പോൾ ഗബ്രിയേലിനു് അയാൾ ഇരുപത്തഞ്ചുറുപ്പിക നൽകി.

പക്ഷേ ഇതുകൊണ്ടൊന്നും സ്വതേ ഒരസംതൃപ്തമനസ്ഥിതിക്കാരനായിരുന്ന ഗബ്രിയേലിനു തൃപ്തിവന്നില്ല. അവൻ മേലോട്ടും ഇടത്തോട്ടും വലത്തോട്ടു നോക്കുന്ന ഒരു തൊഴിലാളിയായിരുന്നു. റപ്പേലിനു മാസം ആയിരത്തഞ്ഞൂറുറുപ്പിക ശമ്പളം—കരിയിലും എണ്ണയിലും കിടന്നു നീന്തുന്ന ഗബ്രിയേലിനു് മാസം ഇരുപത്തഞ്ചുറുപ്പികയും. ഇതെന്തൊരു നീതിയെന്നായിരുന്നു അവന്റെ ചോദ്യം.

തൊഴിലാളിപ്രവർത്തകന്മാർ, ഗബ്രിയേലിൽ അവരുടെ വിത്തുകൾ വിതറുവാൻ പററിയ ഒരേക്കർ എക്കൽഭൂമി കണ്ടുമുട്ടി. തൊഴിലാളികളുടെ അവകാശങ്ങളെപററി അവൻ അവരിൽനിന്നും അടുക്കിനു മനസ്സിലാക്കിയപ്പോൾ അവന്റെ ഉള്ളു് വൈരാഗ്യവും അസൂയയുംകൊണ്ടു നീറിക്കത്തി. "ചൂഷണം" എന്നുള്ള പദം അവനിൽനിന്നു് ഉറക്കത്തിൽക്കൂടെയും കേട്ടുതുടങ്ങി.

അവനും ചില പ്രവർത്തനങ്ങളിലെല്ലാം ഉൾപ്പെട്ടു. അതിന്റെ ഫലമായി തിരുഹൃദയ കൊയർഫാക്ടറിയിലെ തൊഴിലാളികളുടെ ഇടയിൽ ചില കശപിശകളെല്ലാം ഉണ്ടായെങ്കിലും അതൊന്നും ഇന്നത്തെ അത്രയും വിഷമതരമായിരുന്നില്ല.

റപ്പേൽ നെയ്ത്തുസെക്ഷനിലെത്തിയപ്പോൾ കണ്ടതു് ചായത്തിൽ മുങ്ങിയ നീലപ്പിശാചുക്കളെപ്പോലെ നിന്നിരുന്ന കുറേ ജോലിക്കാരോടു പ്രസംഗിച്ചുകൊണ്ടുനില്ക്കുന്ന ഗബ്രിയേലിനെയായിരുന്നു. മാനേജരെ കണ്ടയുടൻ ആ ചായപ്പിശാചുക്കളെല്ലാംഒന്നു വിളറി. ആറേഴ ഭീരുക്കൾ പുറകോട്ടു വലിഞ്ഞു് അവിടുന്നു രക്ഷപ്പെട്ടു. മററുചിലർ എന്തുചെയ്യണമെന്നറിയാതെ ആട്ടിൻകുട്ടികളേപ്പോലെ അങ്ങോട്ടുമിങ്ങോട്ടും നോക്കി.

റപ്പേലിന്റെ ആഗമനം ഗബ്രിയേലിന്റെ പിന്നിൽക്കൂടെയായിരുന്നതിനാൽ, ഗബ്രിയേൽ ആഗതനാരെന്നറിവാൻ തിരിഞ്ഞു നോക്കേണ്ടിവന്നു. അവരുടെ നയനങ്ങൾ തമ്മിൽ ഉടനെ ഇടഞ്ഞു; വജ്റവും വജ്റവും തമ്മിൽ പരസ്പരം ദ്യുതികൾ പാററിച്ചു.

റപ്പേലിന്റെ നെററിയിലെ രക്തക്കുഴലുകൾ വീർത്തു വളഞ്ഞുപിരിഞ്ഞു മണ്ണിരകൾ പോലെയായി. താഴത്തെച്ചുണ്ടിൽ അവൻ ശക്തിയായിക്കടിച്ചമർത്തി. അയാളുടെ കൈകളും ശരീരവും അൽപ്പാൽപ്പം വിറയ്ക്കുന്നുണ്ടായിരുന്നു.

തലയിലെ കൈലേസ്സഴിക്കക്കൂടെ ചെയ്യാതെ ഗബ്രിയേൽ നിന്നനിലയിൽ നിന്നു—പുള്ളിപ്പുലിയുടെ ചാട്ടം പ്രതീക്ഷിച്ചുനില്ക്കുന്ന കാട്ടുപോത്തുപോലെ.

"ഗബ്രിയേൽ നീ എന്തിനു് എഞ്ചിൻറൂം വിട്ടിവിടെ വന്നു?"

അതിനു ഗബ്രിയേൽ ഒന്നും മറുപടി പറഞ്ഞില്ല.

"നെയ്ത്തുസെക്ഷനിലുള്ള പണിക്കാരെ ഇളക്കി ബഹളമുണ്ടാക്കാൻ നീ ശ്രമിക്കയാണെന്നു കേട്ടു. അതു ശരിയോ?"

"ഞങ്ങൾക്കു ചില സങ്കടങ്ങളുണ്ടു്" എന്നു ഗബ്രിയേൽ സാവധാനത്തിൽ പറഞ്ഞു.

"നീ ഇവിടെ എന്തുചെയ്യുകയായിരുന്നു?"

"ഞങ്ങടെ സങ്കടങ്ങളെപ്പററി പറഞ്ഞുകൊണ്ടു നിൽക്കയായിരുന്നു."

"ഫാക്ടറിസമയത്തു് ഓരോ പണിക്കാരനും അവനവന്റെ സെക്ഷനിൽ നിന്നു പണി എടുക്കേണ്ടതാണെന്നുള്ള വിവരം അറിഞ്ഞിട്ടില്ലേ?"

"ഉണ്ടു്"

"പിന്നെ നീ എന്തിനിവിടെ വന്നു.

"ഞങ്ങൾ ഇവിടുത്തെ പണിക്കാർ തന്നെ. പക്ഷെ ഞങ്ങൾക്കും ചില അവകാശങ്ങളെല്ലാമുണ്ടു്."

"അവകാശങ്ങളോ! ഞാൻ പണം ചെലവു ചെയ്തു നടത്തുന്ന ഈ ഫാക്ടറിയിലോ?"

"അതേ."

ക്ഷിപ്രകോപിയായിരുന്ന റപ്പേലിന്റെ മുഖം ഈ മറുപടികേട്ടു വിളറിക്കറുത്തു.

"എടാ, അധികപ്രസംഗി, നീയിത്രക്കായോടാ? തെണ്ടിനടന്ന നിന്നെ ഫാക്ടറിയിൽ കയററി ആളാക്കിയപ്പോൾ നീ ഇത്രയ്ക്കു തെളിഞ്ഞോടാ?"

ഗബ്രിയേലിനും ദേഷ്യംവന്നു. ചുററുപാടെല്ലാം അവനും മറന്നു.

"തെണ്ടിനടന്നതാരാണെന്നു് ഈ ദേശത്തുള്ളവർക്കെല്ലാം അറിയാം."

റപ്പേലിന്റെ പിതാവിന്റെ പൂർവചരിത്ര

ത്തെ ലക്ഷ്യമാക്കിയുള്ള ഒരു ശരമായിരുന്നു അതു്.

റപ്പേൽ ചാടി ഗബ്രിയേലിന്റെ കരണത്തൊരടി വച്ചുകൊടുത്തു. അതു തടയുവാനുള്ള ശ്രമത്തിലോ എന്തോ റപ്പേലിനും ഒന്നുരണ്ടു പ്രഹരങ്ങൾ തിരിച്ചുകിട്ടിയെന്നാണു തോന്നുന്നതു്. റപ്പേലിന്റെ പ്രസാദവും തൃപ്തിയും സമ്പാദിപ്പാൻ കച്ചകെട്ടി നിന്നിരുന്ന രണ്ടുമൂന്നു കയറുപാച്ചുമട്ടകാരും റൈട്ടറന്മാരുംകൂടെ ഗബ്രിയേലിന്റെ മേൽ ചാടിവീണു. പിന്നെയെന്തൊക്കെയാണു് ഉണ്ടായതെന്നു് ആ എഞ്ചിൻഡ്രൈവർക്കു നിശ്ചയമുണ്ടായിരുന്നില്ല. കൈയിൽ കിട്ടിയതെല്ലാം വച്ചു് അവൻ സ്വയം രക്ഷിക്കുവാൻ ശ്രമിച്ചു. ആരുടെയൊ ഒക്കെ തല പൊട്ടി. പക്ഷെ ആറേഴുപേരോടു് അവൻ അവസാനം തോൽക്കതന്നെ ചെയ്തു. അവനെ ഇടിച്ചും തൊഴിച്ചും തറയിലാക്കി. റപ്പേലിന്റെ നിർദ്ദേശമനുസരിച്ചു് അവന്റെ കൈയുംകാലും അവർ വരിഞ്ഞുകെട്ടി.

തിരുഹൃദയഫാക്ടറി മാനേജരുടെ ഫോൺവിളി അനുസരിച്ചു് അര മണിക്കൂറിനുള്ളിൽ പോലീസുകാർ സ്ഥലത്തെത്തി. പീനൽകോഡിലെ ഏഴോ എട്ടോ വകുപ്പുകൾപ്രകാരമുള്ള ഒരു വലിയ കേസ് അവർ ഗബ്രിയേലിന്റെമേൽ ചാർജ് ചെയ്തു. റപ്പേൽ നൽകിയ കൊഴുത്ത കൈമടക്കിന്റെ നന്ദി വെളിപ്പെടുത്തുവാൻ അവരും ചില സമ്മാനങ്ങൾ ഗബ്രിയേലിനു നൽകി.

പൊട്ടിയ നെററിയും പൊളിഞ്ഞ കാൽമുട്ടുകളുമായി അവർ ഗബ്രിയേലിനെ മട്ടാഞ്ചേരി ലോക്കപ്പിലേക്കു കൊണ്ടുപോയി. കുറെ ദിവസത്തെ റിമാൻഡും വാങ്ങി. കേസു കോടതിയിൽ ചാർജ് ചെയ്തു. പതിനഞ്ചുപേർ റപ്പേലിനെതിരായി മൊഴി കൊടുത്തു. ഗബ്രിയേലിനു് ഒടുവിൽ ആറു മാസത്തെ കഠിനതടവും ലഭിച്ചു.

ബന്ധനവിമുക്തനായപ്പോൾ ഗബ്രിയേൽ തിരിച്ചെത്തി. അവന്റെ സഖാക്കളായി വർത്തിച്ചിരുന്ന മററു തൊഴിലാളികളെല്ലാം അവനു ലഭിച്ച അനുഭവം കണ്ടു കാലുമാറിയിരുന്നു. ഒരു ഡിറക്ടറായിരുന്ന റപ്പേലിനോടെതിർത്താൽ രക്ഷയില്ലെന്നവർ മനസ്സിലാക്കി.

ഒരു പ്രതികാരമൂർത്തിയായിട്ടാണു ഗബ്രിയേൽ തിരിച്ചുവന്നിട്ടുള്ളതെന്നു പലരും റപ്പേലിനെ ധരിപ്പിച്ചു. പക്ഷെ റപ്പേലതൊന്നുമത്ര വകവച്ചില്ല.

“പോലീസിന്റെ ചവിട്ടു് ഇനിയും കൊള്ളണ്ടായെങ്കിൽ അടങ്ങി മര്യാദയ്ക്കിരുന്നോളാൻ അവനോടു പറഞ്ഞേക്കു.” എന്നയാൾ ചിലരോടുപറഞ്ഞയച്ചു.

ഒരു ദിവസം വൈകിട്ടു ഗബ്രിയേൽ ജോലിയന്വേഷിച്ചു വെണ്ടുരുത്തിക്കു പോയശേഷം വീട്ടിലേക്കു മടങ്ങുകയായിരുന്നു. വഴിയിൽ ആരുമില്ലാത്തൊരിടത്തുവച്ചു് എതിരെ വരുന്ന റപ്പേലിനെ അവൻ യാദൃച്ഛികമായി കണ്ടുമുട്ടി. അടുത്തെത്തിയശേഷമേ അവർ പരസ്പരം മനസ്സിലാക്കിയുള്ളു.

ഗബ്രിയേൽ ഉടനെ റോഡിനു കുറുകെ കടന്നു നിന്നു റപ്പേലിന്റെ ഗതി തടഞ്ഞു. ഒരു ഭീരുവല്ലായിരുന്നതിനാൽ റപ്പേലും തന്റെ പ്രതിയോഗിയെ എതിരിടുവാൻതന്നെ തീരുമാനിച്ചു.

“നീയെന്താണു പിന്നെയുംവക്കാണത്തിനാണോ ഭാവം?” എന്നയാൾ ചോദിച്ചു.

“വക്കാണമൊന്നുമില്ല. എനിക്കു നിങ്ങളോടു ചില കാര്യം പറവാനുണ്ടു്.”

“എന്താണു്?”

“നിങ്ങൾക്കു് എന്നെക്കാൾ കുറെ പണക്കൂടുതലുള്ളതുകൊണ്ടല്ലേ ഇത്തരത്തിലെല്ലാം എന്നോടു പ്രവർത്തിച്ചതു്. ഈ നില മാറണം.”

“എങ്ങനെ?”

“നിങ്ങളുടെ പണം മററുള്ളവരെ ഉപദ്രവിക്കുവാൻ ഇനി ഇടയാവരുതു്.”

“എന്റെ പണം ഒന്നുംചെയ്തില്ല. നീ തന്നെയാണു നിന്റെ തലയിൽ കല്ലിട്ടതു്.”

‘അല്ല. നിങ്ങളുടെ പണമാണു് അന്നെന്നെ തല്ലിത്താഴത്തിട്ടതു്; പോലീസുകാരെ വരുത്തിയതു്; കേസ്സെടുപ്പിച്ചതു്; ശിക്ഷിപ്പിച്ചതു്”

“അങ്ങനെയാണെന്നുതന്നെ വിചാരിച്ചോളൂ. നീ എന്തു ചെയ്യും?”

“ഇത്തരം പണക്കാരെ ഇല്ലെന്നാക്കാൻ ഞാൻ നോക്കും.”

“അതിനു നോക്കിയാൽ ഒരു സമയം നീയായിരിക്കും ഇല്ലാതായിത്തീരുന്നതു്.”

“വരുന്നതു വരട്ടെ; നിന്നെപ്പോലുള്ളവരെ ഇല്ലാതാക്കാൻതന്നെ ഞാൻ നോക്കും.”

“പോലീസിന്റെ ബാററൺതടിയായിരിക്കും അതിനുള്ള മറുപടി.”

“ഒരു മാസത്തിനുള്ളിൽ നിന്റെ ഫാക്ടറി ഞാൻ നിറുത്തിക്കും. അതിലെ സകല പണിക്കാരെയുംകൊണ്ടു പണിമുടക്കിക്കും.”

“എടാ എരപ്പാളി നിന്നെക്കൊണ്ടതിനാവില്ല.”

“എടാ എരപ്പാളിയുടെ മകനെ, എന്നെക്കൊണ്ടതാവും; നോക്കിക്കോ.”

ഇത്രയും പറഞ്ഞിട്ടു് ഗബ്രിയേൽ അതിവേഗത്തിൽ പടിഞ്ഞാട്ടു നടക്കയും ചെയ്തു.

റപ്പേലിന്റെ രക്തം തിളച്ചു. പുറകെ എത്തി അവനെ അടിച്ചുവീഴ്ത്തിയാലെന്താണെന്നവൻ ആദ്യം ആലോചിച്ചു. പക്ഷെ അതിലും നല്ല ഒരു മാർഗ്ഗത്തെക്കുറിച്ചോർമ്മിച്ചു അവൻ നേരെ വീട്ടിലേക്കു മടങ്ങി, പോലീസ്സിൻസ്പക്ടരെ ഉടനെ കാറയച്ചു വീട്ടിലേക്കു വരുത്തി.

റപ്പേലും ഇൻസ്പെക്ടറും തമ്മിൽ ഒന്നുരണ്ടുമണിക്കൂറുകൾ രഹസ്യാലോചനകളിൽ കഴിച്ചുകൂട്ടി. മുക്കാൽ കുപ്പി ജോണീവാക്കർ വിസ്കിയും പന്ത്രണ്ടുകുപ്പി സോഡായും ഈ സമയത്തിനുള്ളിൽ, ഇൻസ്പക്ടർ ആലോചനകൾക്കുള്ള തന്റെ ബുദ്ധി തെളിക്കുന്നതിനായി വിനിയോഗിച്ചു.

ഒടുവിൽ മേശയിൽ ഇടിച്ചു് “നെവർമൈൻഡ് മിസ്റ്റർ റപ്പേൽ. ഐവിൽ ടീച്ച് ദാററ് ബഗാർ എ ലസ്സൺ. ഈവൻ ഈഫ് ഐഗോററു ഹെൽ” എന്നു കയ്യടിച്ചു വാഗ്ദത്തം ചെയ്തശേഷം പുറത്തേക്കിറങ്ങിയപ്പോൾ വസ്ത്യാൻമേസ്രി പള്ളിയിൽ നിന്നും അവിടെക്കയറിവന്നു. ഇൻസ്പെക്ടർ അ




(ഡാക്ടർ ചെമ്പാൽ ചെല്ലപ്പൻനായർ)

നീലവിൺവയൽത്തട്ടിൽ നാലഞ്ചു ചാലങ്ങളായ്
ചാലവേ നിയതിതൻകർഷകനുഴുതിട്ട
ചിന്തകൾനകംവെച്ചുകവിതൻഫാലത്തിങ്കൽ
ചന്തമായ് പിരിഞ്ഞൊട്ടൊറിഞ്ഞവരകൾ പോൽ.
ക്രുത്തകൊമ്പുകൾ പൊക്കി തുറിച്ചുനോട്ടത്തോടും
പോത്തുപോലുഴന്നെത്തി കാർമേഘപടലങ്ങൾ
മൂളിയും കാററാംചാട്ടച്ചുഴററിത്തല്ലിക്കൊണ്ടും
നീളെയങ്ങതുനീങ്ങി; ചാമ്പലിട്ടതുപോലെ
മുത്തുപോൽ വാരിത്തൂകി രാഗലോലുപൻനല്ല
വിത്തുകൾ, വിഭാവനപ്പൂംകതിരമൂല്യങ്ങൾ
കാറിരുൾ നീങ്ങിപ്പാട,മോമനമരതക
ച്ചാറിനാൽ തൈച്ചാർത്തിട്ട തെളിഞ്ഞ വാനമ്പാടി.
കീറിയവിയത്തിൻെറ മാറിടത്തിങ്കൽ കാണായ്
താരകാനികരങ്ങൾ; ചോരത്തുള്ളികൾപോലെ
സ്വാതന്ത്ര്യയജ്ഞത്തിൻെറ വീർപ്പണിപ്രണവത്തിൽ
നാളമൌക്തികവിദ്യുൽഭാകരശ്മികൾപോലെ
സ്വാർത്ഥമാംപകകൊണ്ടാനിർമ്മല പ്രകാശത്തെ
പേർത്തുമേമൂടിക്കെട്ടി വിമ്മിഷ്ടപ്പെട്ടതല്ലേ
ത്യാഗമാം നൂലിൽ തൂങ്ങിയ ഹിംസാകിരണങ്ങൾ
സ്നേഹമാംമഹാദീപ്തിയായെങ്ങും നിറഞ്ഞല്ലോ
പുത്തനാമദ്ധ്യായംതാനല്ലിയിദ്ധരിത്രിയിൽ
യുദ്ധമില്ലാതെ രാജ്യംനേടിയസത്യാഗ്രഹം.
ആതപസംശുദ്ധമാംകർഷകപ്രേമാമൃത
സത്തയാസർവാനന്ദതൃപ്തിയാംകതിരായി
കർഷകാ,നമസ്ക്കാരം സർവസ്വാതന്ത്ര്യഹർഷ
വർഷകാമഹാത്മാവേ സന്തതം നമസ്ക്കാരം!!!

---

ദ്ദേഹത്തോടും ചില കുശലപ്രശ്നങ്ങളെല്ലാം ചോദിച്ചശേഷം സ്ഥലംവിട്ടു.

ഗബ്രിയേലും റപ്പേലുമായുള്ള വഴക്കിനെപ്പററി വസ്ത്യോൻമേസ്ത്രി അറിഞ്ഞിട്ട് കുറേ ദിവസങ്ങളേ ആയിരുന്നുള്ളു. ഭക്തിയുടെ ഏഴാംനിലയിലെത്തി സ്വർഗ്ഗത്തിലേക്കൊരു കാലുംകുത്തി നിൽക്കുന്ന അദ്ദേഹമെങ്ങനെ ഇത്തരം വെറും ലൌകികങ്ങളൊക്കെ അറിവാനാണ്. പോലീസ് ഇൻസ്പക്ടറെ വീട്ടിൽ കണ്ടപ്പോൾ വസ്ത്യോൻ മേസ്ത്രിക്കു സംശയമുദിച്ചു. അദ്ദേഹം മകനെ വിളിച്ചു ചോദിച്ചു:—

"റപ്പേല ഇൻഡ്പക്ടറെന്തിനാണുവന്നതു്?"

"വിശേഷിച്ചൊന്നുമില്ല. ആ തെണ്ടി, ഗബ്രിയേൽ വീണ്ടും ചില വഴക്കുകളുമായി എത്തിയിട്ടുണ്ടു്. അതിൻെറ കാര്യം ഒന്നു പറഞ്ഞു ശട്ടംകെട്ടുകയായിരുന്നു."

"ഗബ്രിയേലിനൊടെന്തു ചെയ്യാനാണു ഭാവം?"

"ഒന്നുമില്ല. അടുത്ത തവണ അവൻ ജയിലിലെത്തിയാൽ പിന്നെ ഇതുപോലെ തിരിച്ചു വരരുതെന്നുമാത്രം"

"അവൻ സാധുവല്ലേ. അവനുമായി നീയിതുപോലെ ശണ്ഠകൂടുന്നതെന്തിനാണു്?"

"അവൻ സാധുവോ! ഭൂലോകഅധികപ്രസംഗി. അപ്പനാണവനെ ഇതുപോലെ ലാളിച്ചു വഷളാക്കിയതു്. തെണ്ടി."

"അവൻ തെണ്ടിയുംമററുമല്ല മകനേ"

"തെണ്ടി. ഭൂലോകതെണ്ടി."

"മകനെ നീയാ ഗബ്രിയേലിനെ ഉപദ്രവിക്കരുതു്. അവനോടു ക്ഷമിച്ചുകളയൂ."

"ഇല്ലപ്പാ. അവനെന്നെ ഇല്ലാതാക്കുമെന്നു പറഞ്ഞു. ഞാനവനെ ആദ്യം ഇല്ലാതാക്കും."

"അങ്ങനെ ചെയ്യരുതു്"

"എന്തുവന്നാലും മരിച്ചാൽക്കൂടെയും ഞാനീ തെണ്ടിയെ പഠിപ്പിക്കും"

വസ്ത്യോൻമേസ്ത്രി കുറേനേരം പടിഞ്ഞാട്ടുനോക്കിവെറുതെ നിന്നു. വിവിധതരം വിചാരങ്ങൾ അയാളുടെ മുഖത്തു പലതരം നിഴലുകളിട്ടു. അയാളൊടുവിൽ ഒരു യോഗിയുടെനിഷ്ക്കാമ മനസ്ഥിതിയോടെ തൻെറ മകൻെറ നേക്കു തിരിഞ്ഞുപറഞ്ഞു:—

"നിനക്കവനെ പഠിപ്പിക്കുവാൻ ഒരു കാലത്തും സാദ്ധ്യമാകയില്ല"

"കാരണം?"

"അവൻ നിന്നെക്കാളും ഒരുതരത്തിലും മോശക്കാരനല്ല"

"ആ തെണ്ടിയോ"

"അവൻ തെണ്ടിയല്ല. നീ ഒന്നുകാട്ടിയാൽ അവൻ രണ്ടുകാട്ടുന്നവനാണു്"

റപ്പേലിൻെറ ആത്മവിശ്വാസം ആയുസ്സിൽ ആദ്യമായി അവനെ ഉപേക്ഷിക്കുന്നപോലെ തോന്നി. അവൻ ചോദിച്ചു:—

"അപ്പനെന്താണു പറയുന്നതു്?

"കുഞ്ഞേ അതൊരു കറുത്ത അദ്ധ്യായമാണു്"

"അങ്ങനെയോ?"

"അതേ; അങ്ങനെതന്നെ. അവനും എൻെറ പുത്രനാണു്. നിൻെറ ശരീരത്തിലെ രക്തം തന്നെയാണു് അവൻെറ രക്തക്കുഴലിലും ഓടുന്നതു്."

റപ്പേലിൻെറ കാലുകുഴഞ്ഞു. അയാളൊരു കസാലയിലേക്കിരുന്നുപോയി.

വന്ദ്യവയോധികനായ വസ്ത്യാൻമേസ്തിരി—പ്രാർത്ഥിക്കാനായിരുന്നിരിക്കണം — അകത്തേക്കു പോയി.

# ശ്രീയേശുവിന്റെ




(മാത്യു എം കുഴിവേലി ബി. ഏ. എൽ. റ്റി.)

ക്രിസ്തുഭഗവാന്റെ അവതാരംകൊണ്ടു ക്രിസ്തീയലോകം വിശുദ്ധമായി പരിഗണിച്ചുപോരുന്ന ഒരു സ്ഥലമാണു പാലസ്റ്റൈൻ. ഹിന്ദുക്കൾ കാശിയും, മുസ്ലീങ്ങൾ മെക്കായും, ബുദ്ധമതാനുയായികൾ ബുദ്ധഗയയും അതിപ്രധാനമായ തീർത്ഥസ്ഥലങ്ങളായി കരുതുന്നതുപോലെ ക്രിസ്ത്യാനികളുടെ ഏറ്റവും വലിയ തീർത്ഥസ്ഥലം പാലസ്റ്റൈൻ ആണ്. ഈ ദേശത്തിനു ഭൂമിശാസ്ത്രപരവും ചരിത്രപരവും ആയി അനന്യസാധാരണമായ ഒരു പ്രാമുഖ്യമുണ്ട്. ഏഷ്യാ, യൂറോപ്പ്, ആഫ്രിക്കാ എന്നീ മൂന്നു മഹാഖണ്ഡങ്ങളുടെ സംഗമസ്ഥാനമാണു പാലസ്റ്റൈൻ. ഇതാണ് അതിന്റെ ഭൂമിശാസ്ത്രപരമായ പ്രത്യേകത. ബാബിലോൺ, അസീറിയാ, ഈജിപ്റ്റ്, ഗ്രീസ്, റോം എന്നീ രാജ്യങ്ങളിലാണു ലോകത്തിലെ പ്രാചീനമായ പരിഷ്കാരങ്ങൾ സമുൽഭവിച്ചതും അഭിവൃദ്ധിയെ പ്രാപിച്ചതും. പ്രാക്തനഭാരതത്തിലെയും ചൈനയിലെയും പരിഷ്കാരങ്ങൾ പേർഷ്യാമാർഗ്ഗം പാലസ്തീനിലെത്തുവാനും സൗകര്യമുണ്ടായിരുന്നു. ഇപ്രകാരം പ്രാചീന പാശ്ചാത്യപൗരസ്ത്യപരിഷ്കാരങ്ങളുടെ സമീചീനമായ ഒരു സമ്മേളനരംഗമായിരുന്നു പാലസ്റ്റൈൻ. ഇതാണ് അതിന്റെ ചരിത്രപരമായ വൈശിഷ്ട്യം.

പാലസ്റ്റൈൻ സിറിയാരാജ്യത്തിന്റെ ഒരു അംശമാണ്. ഈ രാജ്യം അറേബ്യയുടെ വടക്കും, ഐറാക്ക് ഐറാൻ എന്നീ രാജ്യങ്ങളുടെ പടിഞ്ഞാറും, ടർക്കിയുടെ തെക്കും, മദ്ധ്യധരണ്യാഴിയുടെ കിഴക്കുമായിട്ടാണു സ്ഥിതിചെയ്യുന്നത്. ബൈബിളിലെ പ്രതിപാദ്യവിഷയങ്ങളുടെ പ്രധാനരംഗഭൂമിയാണു സിറിയാ. ഇവിടത്തെ പ്രാചീനപരിഷ്കാരവും, സംസ്കാരവും കേരളത്തിലെ ആദിമക്രിസ്ത്യാനികൾ മാർഗ്ഗമായി കേരളത്തിൽ പ്രവേശിക്കുവാനും കേരളീയസംസ്കാരത്തിൽ ലയിക്കുവാനും ഇടയായി.



അറബി, തുർക്കി, ഗ്രീക്ക് എന്നീ ജനതകളുടെ സംസ്കാരഫലമായി സംജാതമായ ഒരു മിശ്രവർഗമാണു സിറിയായിലെ ജനങ്ങൾ. അവർ കാഴ്ചയിൽ ഭംഗിയുള്ളവരും ബുദ്ധിശാലികളും പരിശ്രമശീലരും ആണ്. ഒലീവുവൃക്ഷങ്ങളും മുന്തിരിച്ചെടികളും ഗോതമ്പുമാണ് അവിടത്തെ പ്രധാന കൃഷികൾ. ആടുകളെ അവിടെ ധാരാളമായി വളർത്തി വരുന്നു. സിറിയന്മാർ കച്ചവടത്തിൽ പ്രത്യേകപ്രാഗൽഭ്യമുള്ളവരാണ്.

മദ്ധ്യയുഗങ്ങളിൽ മനുഷ്യർക്കു പ്രായേണ ഇന്നത്തേക്കാൾ തീവ്രമായ മതബോധം ഉണ്ടായിരുന്നു. ഇന്ന് ഇൻഡ്യയിൽ കാണുന്ന ഹിന്ദുമുസ്ലീംകലാപങ്ങൾ പോലെ യൂറോപ്പിൽ ക്രിസ്ത്യൻമുസ്ലീംകലാപങ്ങൾ സുലഭമായിരുന്നു. 11-ാം നൂറ്റാണ്ടുമുതൽ 13-ാം നൂറ്റാണ്ടുവരെ യൂറോപ്യൻരാജ്യങ്ങളുടെ വിദേശനയം മുസ്ലീങ്ങൾക്കെതിരായുള്ള പ്രസിദ്ധമായ ക്രൂശ്‌യുദ്ധങ്ങളിൽ കേന്ദ്രീകരിച്ചിരുന്നു. തുർക്കിയുടെ ആധിപത്യത്തിൽ ഇരുന്ന പാലസ്റ്റൈൻ തിരിയെ ക്രിസ്തീയശാസനത്തിൽ കൊണ്ടുവരുന്നതിനു വേണ്ടി നടത്തിയ സമരങ്ങളാണ് ക്രൂശ്‌യുദ്ധങ്ങൾ.

സിറിയായിൽക്കൂടി ഒഴുകുന്ന ജോർദാൻ ക്രിസ്തീ

യലോകത്തിന്റെ ഗംഗാനദിയാണ്. ഈ നദിയിലെ ജലംകൊണ്ടു അഭിഷേകം ചെയ്താണ് ക്രിസ്തു "ജ്ഞാനസ്നാനം" എന്ന കർമ്മം നിർവഹിച്ചത്. ഉപനയനത്തോടുകൂടിമാത്രം ബ്രാഹ്മണനാകുന്നതുപോലെ ജ്ഞാനസ്നാനത്തോടുകൂടിയേ ക്രിസ്ത്യാനി ക്രിസ്തീയസംജ്ഞയ്ക്കു അർഹനാകയുള്ളു. ജോർദാൻ നദിയിലെ തീർത്ഥജലത്തിൽ കുളിക്കുന്നത് ഏതൊരു ക്രിസ്ത്യാനിക്കും അനുഗ്രഹപ്രദമാണ്. ഈ നദി തെക്കോട്ടൊഴുകി "മീറം" എന്ന ഒരു തടാകത്തിൽ പതിച്ചു വീണ്ടും പ്രവഹിച്ചു "ഗലീലിയാ" എന്ന തടാകത്തിൽ കൂടെ കടന്നു വളഞ്ഞുപുളഞ്ഞു 65 മൈലോളം ഒഴുകിയതിനു ശേഷം ഒടുവിൽ ലോകത്തിൽ മറ്റൊരിടത്തും ഇല്ലാത്തമാതിരിയുള്ള ഒരു കടലിൽ പതിക്കുന്നു. ഈ കടലാണു "ചാവുകടൽ" (മൃതസാഗരം) എന്നറിയപ്പെടുന്നത്. ഈ കടൽ, ചെങ്കടൽ, അറബ്യാൻകടൽ, മുതലായ കടലുകളെപ്പോലെ മഹാസമുദ്രങ്ങളോടു യോജിച്ചല്ല കിടക്കുന്നത്. ഇതു വാസ്തവത്തിൽ വലിയ ഒരു തടാകമോ, കായലോ മാത്രമാണ്.

ഭൂമിയുടെ പൊക്കം അളക്കുന്നതിനു അടിസ്ഥാനമായി സ്വീകരിക്കുന്നതു സമുദ്രനിരപ്പിനെയാണല്ലോ. സമുദ്രനിരപ്പിനെക്കാൾ പൊക്കംകുറഞ്ഞ പ്രദേശങ്ങൾ ഭൂമിയിൽ വളരെ കുറവാണ്. മദ്ധ്യധരണ്യാഴിയുടെ അടിത്തട്ടിനേക്കാൾ ആയിരത്തിലധികം അടി താഴെയാണ് ഈ കടൽ സ്ഥിതിചെയ്യുന്നത്. സമുദ്രനിരപ്പിൽനിന്ന് ഇത്രയും കൂടുതൽ താഴ്ന്നു സ്ഥിതി ചെയ്യുന്ന വേറൊരു ജലവിഭാഗവും ഭൂമുഖത്തില്ല. നിർജ്ജീവവും. ഭയാനകവും ആണ് ഈ കടലും പരിസരങ്ങളും. ഇതിലെ ജലത്തിനും ഒരു വിശേഷതയുണ്ട്. ഭൂഗോളത്തിലെ ഒരു സമുദ്രജലത്തിലും കാണാത്തവിധം അത്യധികമായ ഉപ്പുരസവും ഭാരവും ആണ് ചാവുകടലിലെ ജലത്തിനുള്ളത്. അത്യധികമായ ലവണരസവും, ഗന്ധകത്തിന്റെ ഗന്ധവുംകൊണ്ട് ഈ കടലിൽ സാധാരണയുള്ള ജലജന്തുക്കൾക്കു ജീവിക്കുവാൻ സാധ്യമല്ല. ആകപ്പാടെ നിർജ്ജീവവും, ശൂന്യവുമായ ഒരന്തരീക്ഷമാണു ചാവുകടലിന്റെ പരിസരങ്ങളിൽ കാണപ്പെടുന്നത്.

പാലസ്റ്റൈന്റെ മദ്ധ്യഭാഗത്തു സ്ഥിതിചെയ്യുന്ന ജറുസലം നഗരം മതാത്മകവും, ചരിത്രപരവുമായ പ്രാധാന്യംകൊണ്ടു വിശ്വവിഖ്യാതമാണ്. ഈ നഗരത്തെ ക്രിസ്ത്യാനികളും, യഹൂദന്മാരും, മുസ്ലീങ്ങളും ഒരുപോലെ ഒരു പുണ്യസ്ഥലമായി പരിഗണിച്ചുവരുന്നു. ക്രിസ്തുവിന്റെ ഗിരിപ്രഭാഷണം കൊണ്ട് സാർവ്വജനീനപ്രസിദ്ധി സമാർജ്ജിച്ച ഒലിവുമല സ്ഥിതി ചെയ്യുന്നത് ജറുസലേംനഗരത്തിന്റെ കിഴക്കുഭാഗത്താണ്. ഈ മലമുകളിൽ കയറി നോക്കിയാൽ ജറുസലേം നഗരത്തിന്റെ മനോഹരമായ ഒരു വിഹഗവീക്ഷണം സുഗമമാണ്. ഒലിവുമലയുടെ അടിവാരത്തിലാണ് "ഗത്സമൻ" എന്ന തോട്ടം. പ്രശാന്തതയുടേയും, ഗാംഭീര്യത്തിന്റേയും കേളീരംഗമായി, മനോഹരമായി, ഒലിവുവൃക്ഷങ്ങളും, പുഷ്പങ്ങളും ചെടികളും കൊണ്ട് രമണീയമായി, ആ ആരാമം ഇന്നും പരിലസിക്കുന്നു.

വിജ്ഞാനിയായ സോളമൻ പണിയിച്ച വിഖ്യാതമായ ജറുസലേം ദേവാലയത്തിന്റെ സ്ഥാനത്ത് ഇന്നു ഒരു മഹമ്മദീയ ദേവാലയം പരിലസിക്കുന്നുണ്ട്. ക്രിസ്ത്യാനികളും, യഹൂദരും, മുസ്ലീമങ്ങളും ഇന്ന് ആ നഗരത്തിന്റെ ഓരോരോ പ്രത്യേകഭാഗങ്ങളെ അധിവസിച്ചുപോരുന്നു. ക്രിസ്തുവിന്റെ ശവകുടീരത്തിനു മുകളിൽ പില്ക്കാലത്തു പണിയിക്കപ്പെട്ട പ്രസിദ്ധമായ ഒരു ക്രിസ്തീയ ദേവാലയം ഇന്നു ജറുസലേമിൽ ഉണ്ട്.

ബൈബിളിൽ വിവരിച്ചിട്ടുള്ള മിക്ക സംഭവങ്ങളുടെയും രംഗം പാലസ്റ്റൈനും ജറുസലേമും ആണല്ലോ. ബൈബിളിലെ വിവരണങ്ങളുടെ യാഥാർത്ഥ്യം ശാസ്ത്രജ്ഞനായ ഒരു ചരിത്രകാരന് അസന്ദിഗ്ദ്ധമായി ബോദ്ധ്യപ്പെടുന്നതിനു മതിയായ ചരിത്രലക്ഷ്യങ്ങൾ സുലഭമല്ലാതിരുന്നതിനാൽ പല ചരിത്രകാരന്മാരും അവയ്ക്കു പൂർണ്ണമായ ചരിത്രത്വം നൽകിയിരുന്നില്ല എന്നാൽ 20-ാംനൂറ്റാണ്ടിന്റെ ആരംഭഘട്ടംമുതൽക്ക് ഈ സ്ഥലങ്ങളിൽ പുരാണവസ്തുപര്യാന്വേഷകന്മാർ നടത്തിക്കൊണ്ടിരിക്കുന്ന ഗവേഷണങ്ങളുടെ ഫലമായി ബൈബിളിന്റെ ചരിത്രപരമായ പ്രാധാന്യം സംശയാതീതമായിത്തീർന്നിട്ടുണ്ട്.

യൂറോപ്പിൽനിന്നും, അമേരിക്കയിൽനിന്നും പത്തിൽ അധികം പുരാണവസ്തു പര്യന്വേഷകസംഘങ്ങൾ കഴിഞ്ഞ മുപ്പതുകൊല്ലമായി പാലസ്റ്റൈനിലും, ജറുസലേമിലും സ്ഥിരമായി ഗവേഷണങ്ങളിൽ ഏർപ്പെട്ടിരിക്കയാണ്. അമേരിക്കൻ കോടീശ്വരനായ "റാക്ഫെല്ലർ" 50 ലക്ഷത്തിലധികം രൂപാ ചിലവു ചെയ്തു പാലസ്റ്റൈനിൽ വിശ്വവിഖ്യാതമായ ഒരു കാഴ്ചബംഗ്ലാവു സജ്ജീകരിച്ചിട്ടുണ്ട്. ശ്രീ യേശുവിന്റെ കാലത്തും അതിനു മുൻപും ഉണ്ടായിരുന്ന പല വസ്തുക്കളും ഈ മ്യൂസിയത്തിലെ ശേഖരണങ്ങളിൽ ഉൾപ്പെടുന്നു.

അഗ്നികൊണ്ട് ദൈവം നശിപ്പിച്ചതായി ബൈബിളിൽ പറഞ്ഞിരിക്കുന്ന സോദോം, ഗോമോറാ, എന്നീ നഗരങ്ങളെ ഇപ്പോഴത്തെ ഭൂനിരപ്പിൽനിന്നും കുഴിച്ചു കണ്ടുപിടിച്ചുകഴിഞ്ഞിരിക്കുന്നു. ചാവുകടലിന്റെ വടക്കുഭാഗത്തായി ജോർദാൻനദിയുടെ കിഴക്കുവശത്തു കിടക്കുന്ന സമതലപ്രദേശത്താണ് ഈ പട്ടണങ്ങൾ സ്ഥിതി ചെയ്തിരുന്നത്. ഈ നഗരങ്ങൾ സജീവവും, പ്രതാപപൂർണ്ണവുമായി കഴിഞ്ഞിരുന്ന കാലത്ത് അവിടത്തെ ജനങ്ങൾ ഉപയോഗിച്ചുകൊണ്ടിരുന്ന പല സാധനങ്ങളും ഗവേഷണഫലമായി കണ്ടുപിടിച്ചിട്ടുണ്ട്. ഇഷ്ടിക കൊണ്ടു പണിതിട്ടുള്ള മനോഹരമായ മന്ദിരങ്ങളുടേയും, ഭംഗിയുള്ള ഗൃഹോപകരണങ്ങളുടേയും, മനോഹരമായ പലതരം പാത്രങ്ങളുടേയും അവശിഷ്ടങ്ങൾ സോദോം നഗരത്തിൽനിന്നു കിട്ടിയിട്ടുണ്ട്. ഗോമോറാ സോദോമിൽനിന്നു ഏകദേശം അരമൈൽ മാത്രം അകലെയായിരുന്നു സ്ഥിതി ചെയ്തിരുന്നത്. ഈ രണ്ടു സ്ഥലങ്ങളും യഥാർത്ഥത്തിൽ ഒരു നഗരത്തിന്റെ രണ്ടു പ്രധാന ഭാഗങ്ങൾ മാത്രമായിരുന്നു. ഈ നഗരങ്ങൾ ക്രിസ്തുവിനു 2000-ത്തിലധികം വർഷങ്ങൾക്കു മുൻപ് ആയിരിക്കണം നശിച്ചുപോയതെന്നു വിശ്വസിക്കുന്ന



# ജനകീയമന്ത്രി

(ടി. കെ. നായർ ബി. ഏ. ബി. എൽ.
കൊച്ചി പൊതുജനാരോഗ്യമന്ത്രി.)



ഒരു ജനകീയമന്ത്രി എന്ന നിലയിൽ എന്നെ ഏററവും അധികം ആകർഷിച്ചിട്ടുള്ള ചില സംഗതികളിൽ ഒന്നു ജനങ്ങൾ ഒരു ജനകീയമന്ത്രിയിൽനിന്നു എന്തുതന്നെ പ്രതീക്ഷിക്കുകയില്ല എന്ന അനുഭവമാണ്. തൊട്ടതെല്ലാം പൊന്നാക്കിയ ഒരു രാജാവിനെപ്പററി നാം പഴംകഥയിൽ വായിച്ചിട്ടുണ്ട്. ആ അരചൻ അനുഭവിച്ച കഷ്ടപ്പാടുകളും ആ അരചൻമൂലം മററുള്ളവർ അനുഭവിച്ച കഷ്ടപ്പാടുകളും പോകട്ടെ. അങ്ങനെയുള്ള വരം ഈ കാലത്തു ആർക്കും കിട്ടുകയില്ല എന്നുപോലും പലർക്കും ബോധമില്ലെന്നു തോന്നിപ്പോകും. ഞൊടിയിടകൊണ്ടോ വളരെ പരിമിതമായ കാലയളവുകൊണ്ടോ സർവ്വത്തും മാററിമറിച്ചു രാജ്യം സ്വർഗ്ഗമാക്കിക്കളയും ജനകീയമന്ത്രി എന്ന മിഥ്യാബോധത്തിൽനിന്നു ഇനിയും പൊതുവെ നാട്ടുകാർ വേണ്ടിടത്തോളം ഉണർന്നിട്ടില്ല. "ആയുധദൂഷ്യം അകൗശലലക്ഷണം" ആയിരിക്കുന്നതുപോലെ എത്ര സാമർത്ഥ്യം ഉണ്ടെങ്കിലും ആയുധം മോശമാണെങ്കിൽ വേലയും മോശമാകും എന്നു സ്മരിക്കണം. ആയുധവും സാധനവും മോശമാണെന്ന തെളിവും വേലക്കാരനു തന്നെ കൈസ്വാധീനക്കുറവുണ്ടെന്നു സമ്മതിക്കാനൊരുക്കവുമുണ്ടെങ്കിൽ പിന്നെയൊന്നും പറയാനുമില്ല.

തൊടുന്നതിനെല്ലാം തിളക്കം ചേർക്കുന്ന ചില അതിമാനുഷന്മാർ ഇല്ലെന്നില്ല. എന്നാൽ ജനകീയമന്ത്രിമാരെ ആ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നതും ശരിയല്ല. അവർ നമ്മുടെ രക്തത്തിന്റെ രക്തവും മാംസത്തിന്റെ മാംസവും ആണെന്നു മനസ്സിലാക്കി നമ്മുടെ രക്തമാംസങ്ങൾക്കുള്ള ഗുണദോഷങ്ങളുടെ വീക്ഷണകോണത്തിൽക്കൂടി അവരെ എത്രവേഗം കാണാൻ തുടങ്ങുമൊ അത്രയും അവർക്കും രാജ്യത്തിനും വിശിഷ്യ നമ്മുടെ രാജ്യത്തിൽ വേരൂന്നിത്തുടങ്ങുകമാത്രം ചെയ്തിട്ടുള്ള പ്രജായത്തഭരണസംപ്രദായച്ചെടിക്കും നല്ലതാണു്.

---

തിനു പര്യാപ്തമായ തെളിവുകൾ ഗവേഷകന്മാർ നൽകുന്നുണ്ട്.

"കോപ്പർനാം" എന്ന സ്ഥലവും ക്രിസ്തു പ്രസംഗിച്ച ഒരു ദേവാലയത്തിന്റെ അവശിഷ്ടങ്ങളും കണ്ടെത്തിയിട്ടുണ്ട്. ക്രിസ്തു ഒരു കല്ലിൽ ഇരുന്നുകൊണ്ടായിരുന്നല്ലോ അഞ്ച് അപ്പം കൊണ്ട് അയ്യായിരം പേരെ സംതൃപ്തരാക്കിയതു്. ആ അത്ഭുതസംഭവത്തിന്റെ സ്മരണയെ നിലനിർത്തുന്നതിനായി പിൽക്കാലത്തു അവിടെ ഒരു ദേവാലയം പണിയുകയും, ക്രിസ്തു ഇരുന്ന ശിലാഖണ്ഡം പ്രസ്തുത ദേവാലയത്തിലെ ബലിപീഠത്തിന്റെ അടിയിൽ സൂക്ഷിക്കയും ചെയ്തിരുന്നു. കാലാന്തരത്തിൽ ആ പള്ളി നശിപ്പിക്കപ്പെടുകയാൽ ആ ശിലയെപ്പററി അനേകം നൂററാണ്ടുകളായി യാതൊരു അറിവും ഉണ്ടായിരുന്നില്ല. പ്രസ്തുത ദേവാലയത്തിന്റെ അവശിഷ്ടങ്ങളും ആ പുണ്യശിലയും ഗവേഷകന്മാർ അടുത്തകാലത്തു കണ്ടുപിടിക്കയുണ്ടായി.

ദാവീദിന്റെ പട്ടണം സ്ഥിതി ചെയ്തിരുന്ന "ഒഫേൽ", എബ്രഹാമിനു ദൈവദൂതന്മാർ പ്രത്യക്ഷപ്പെട്ട "മാംറേ", പ്രസിദ്ധമായ ഒരു ഗ്രന്ഥശാലയുണ്ടായിരുന്ന "സെഫേർ", സാമുവേലിന്റെ ആസ്ഥാനമായിരുന്ന "മിസ്പേ" എന്നിങ്ങനെ ബൈബിളിൽ പ്രസ്താവിച്ചിട്ടുള്ള പല സ്ഥലങ്ങളും ചരിത്രകുതുകികളും ഗവേഷണതൽപരരും ആയ പുരാണവസ്തു പര്യാന്വേഷകരുടെ പരിശ്രമഫലമായി കണ്ടുപിടിക്കുന്നതിനും തദ്വാരാ ബൈബിളിൽ വിവരിച്ചിട്ടുള്ള പല സംഭവങ്ങളുടേയും ചരിത്രപരമായ യാഥാർ



# പ്രപഞ്ച ചക്രം

(മിസ്സസ്സ് തിമോത്തി എം ഏ)

ആദിയുമന്തവുമില്ലാത്തഭാവനാ
ജ്യോതിസ്സമൂഴം പ്രപഞ്ചചക്രം
മത്തിൻകണത്തിൽ മഹാവനംപോലെ ത-
ന്മഞ്ജുഹൃത്തട്ടിൽ പ്രതിഫലിക്കെ;
ഉത്തേജനംകൊണ്ടു നിൽക്കും കലാലോക
മുഗ്ദ്ധോന്മദേ! ഭവ്യദേവതേ!നീ
മാമകോപായനം സ്വീകരിച്ചാലുമി-
ശ്രീമയവാസന്തവാസരത്തിൽ
ശൂന്യവിഭവമാണെങ്കിലുമാത്മാർത്ഥ-
പൂർണ്ണമാണീ യുപഹാരമായ്യേ.

*　　*　　*

സ്വപ്നഭ്രമംകൊണ്ടു മത്തടിച്ചീടുന്ന
നൃത്തരംഗങ്ങളിൽ കേളിയാടാൻ
വിത്തപ്രതാപം വിളയിച്ച സൗന്ദര്യ-
തത്വോപദേശങ്ങളുരുവിടാൻ
പൂവുംതളിരുംനിറത്തുംപ്രകൃതിതൻ
ലീലാതടം കണ്ടു കണ്ടുനിൽക്കാൻ
കൊച്ചലതത്തിക്കളിക്കുന്ന ചോലകൾ
ഉച്ചലൽപക്ഷിനികുഞ്ജകങ്ങൾ
സന്ധ്യാകപിശമാമംബരവീഥികൾ
മന്ദ്രധ്വനിമൂളും സാഗരങ്ങൾ
എന്നു വേണ്ടീവകരമ്യഭാവങ്ങളിൽ
ചെന്നുചെന്നേറെ ലയിച്ചു ചേരാൻ
ജീവിതഗായികേ! നീ തുനിയായ്കിലെൻ-
തുച്ഛോപഹാരം ഗ്രഹിക്കാമിനി:

*　　*　　*

ശോകകഥകൾകൊണ്ടെപ്പോഴുംതെട്ടുന്ന
മാനവസത്വം തുറന്നുകാട്ടും
യാഥാർത്ഥ്യമാണിതിൽ;ഉൾച്ചേർന്നിരുപ്പതാ

ഭൂതകാലത്തിൻെറ പുണ്യമല്ല.
"പട്ടിണിപ്പാട്ടുകൾ; പാതിയും ക്രമ്പിയ
ചെററക്കുടിലുകൾ, വൃത്തികെട്ടോർ
ഓടകൾ, ഓജസ്സപോയ ചെറുമികൾ
ഓടുമിടവഴിത്താരകളും"
ഇങ്ങനെ;ഇന്നത്തെ ജീവിതയാഥാർത്ഥ്യ-
മെല്ലാമിതിലുണ്ടെന്നാലുമമ്മേ!
സ്വീകരിച്ചീടാൻ മടിക്കുകിലില്ലല്ലോ
സാകൃതനിർവ്വാണലേശമേതും.

---

ത്ഥ്യം ആധുനികലോകത്തിനു ബോദ്ധ്യമാകുന്നതിനും ഇടയായിട്ടുണ്ട്.

പാലസ്റ്റൈനിൻെറ പരിശുദ്ധിയെ ക്രിസ്ത്യാനികളും യഹൂദന്മാരും മുസ്ലീങ്ങളും ഒരുപോലെ ആദരിക്കുന്നു. ലോകചരിത്രത്തിൽ ഇത്രമാത്രം പ്രസിദ്ധിയുള്ള ഒരു സ്ഥലവും വേറെ ഇല്ല. എങ്കിലും ഇത്ര നിർഭാഗ്യകരമായ ഒരു ചരിത്രം ലോകത്തിൽ അധികം നാടുകൾക്കു ഉണ്ടായിരിക്കയില്ല. യേശുദേവൻെറ കാലശേഷം ഇന്നുവരെ ആ ദേശത്തിനു ശാന്തിയും സമാധാനവും ദീർഘമായി അനുഭവിക്കുവാൻ ഇടയായിട്ടില്ല. ഭഗവാൻെറ ആദർശങ്ങളെ ആത്മാർത്ഥമായി അനുകരിക്കുന്നഒരു നവ്യലോകം ഉദയം ചെയ്യുന്നതുവരെ ആപുണ്യഭൂമിക്കു ഐശ്വര്യവും ശാന്തിയും ലഭിക്കുമെന്നും തോന്നുന്നില്ല. കഴിഞ്ഞ അനേകനൂററാണ്ടുകളായി പാലസ്റ്റൈൻ യുദ്ധങ്ങളുടെയും, കലാപങ്ങളുടെയും, അന്തഃഛിദ്രങ്ങളുടെയും, രക്തച്ചൊരിച്ചിലുകളുടെയും രംഗഭൂവായി ശോകാത്മകമായ ഒരു നാടായിട്ടാണു കഴിയാനിടവന്നത്. ഇന്നും പാലസ്റ്റൈൻ പ്രശ്നം സജീവമായ ഒരു സാർവലൗകിക പ്രശ്നമായിത്തന്നെ അവശേഷിക്കുന്നു.

വിശ്വമഹാചാര്യനും, ലോകപരിത്രാതാവുമായ ശ്രീയേശുദേവൻെറ പാവനപാദസ്പർശംകൊണ്ടു പരിപൂതമായിട്ടുള്ളപാലസ്റ്റൈൻനാട്ടിൻെറനിസ്സീമമായ അമൂല്യത ഗ്രഹിക്കുവാൻ തക്ക സംസ്ക്കാരം സഹോദരമതാനുയായികളായ ക്രിസ്ത്യാനികൾക്കും, യഹൂദന്മാർക്കും,മുസ്ലീമങ്ങൾക്കും എന്നു് ഉണ്ടാകുമോ ആവോ?




# ഭരണഘടനാപരിഷ്കാരം

(എം. ആർ. മാധവവാര്യർ ബി. എ. എൽ എൽ. ബി.)

തിരുവിതാംകൂർ രാജ്യത്തിന്റെ പുരാതനമായ ഭരണഘടന ഏതു രീതിയിലാണെന്നു ചരിത്രം വ്യക്തമാക്കുന്നില്ല. എന്നാൽ ശ്രീവാഴുംകോട്ട് ശ്രീ പത്മനാഭന്റെ വകയായതുകൊണ്ടും മഹാരാജാക്കന്മാർ ധർമ്മത്തെ കുലദൈവതമായി സ്വീകരിച്ചിരുന്നതുകൊണ്ടും പ്രാചീന വൈദികധർമ്മത്തിന് ഈ നാട്ടിൽ പ്രസക്തിയുണ്ടായിരുന്നുവെന്നു വിചാരിക്കുന്നതിൽ തെററില്ല. മനുഷ്യരുടെ ധർമ്മങ്ങളെ ഉപദേശിക്കുന്നതു വേദങ്ങളാണെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. അതുകൊണ്ടു ചരിത്രാതീതമായ കാലത്തു തിരുവിതാംകൂർ മഹാരാജാക്കന്മാർ പുരാതന രാജധർമ്മപ്രകാരം നാടുവാണിരുന്നുവെന്ന് ഊഹിക്കാവുന്നതാണ്. നാം ഭരണഘടനാപരിഷ്കാരത്തെപ്പററി ചിന്തിക്കുമ്പോൾ നമ്മുടെ നാട്ടിന്റെ പാരമ്പര്യത്തെയും ഭരണചരിത്രത്തെയും അഭിനവാഭിപ്രായഗതികളെയും വിസ്മരിച്ചുകൂടാത്തതാകുന്നു.

ഋഗ്വേദത്തിൽ "ത്രീണി രാജാനാ വിദഥേ പുരൂണി പരിവിശ്വാനി ഭൂഷഥ: സദാംസി" എന്നു വിവരിക്കുന്നതുകൊണ്ട് രാജാവിനു മൂന്നു സഭകളുണ്ടായിരിക്കണമെന്നു കാണുന്നു. ഒരാൾക്കു തനിച്ചു അനിയന്ത്രിതാധികാരം കൊടുക്കരുതെന്നും സഭാപതിയായ രാജാവിന്റെ അധീനതയിൽ സഭയും, സഭയുടെ അധീനതയിൽ രാജാവും, പ്രജകളുടെ അധീനതയിൽ രാജാവും സഭയും, രാജാവിന്റെയും സഭയുടെയും അധീനതയിൽ പ്രജകളും, സ്ഥിതിചെയ്യേണ്ടതാണെന്നാകുന്നു വേദോപദേശം. ഈ മൂന്നു സഭകളിലും ധർമ്മിഷ്ഠന്മാരെയും വിദ്വാന്മാരെയും പണ്ഡിതന്മാരെയും സഭ്യന്മാരായി നിയമിക്കണമെന്നുപദേശിക്കുന്നു. രാജസഭയിലുള്ള സദസ്യന്മാരും മന്ത്രിമാരും സ്വരാജ്യത്തിലും സ്വദേശത്തിലും ജനിച്ചിട്ടുള്ളവരും വേദാദിശാസ്ത്രങ്ങളറിയുന്നവരും പരാക്രമശാലികളും നിഷ്ഫലമാകാത്ത വിചാരങ്ങളോടുകൂടിയവരും നല്ല കുലത്തിൽ പിറന്നവരും വേണ്ടവണ്ണം പരീക്ഷിച്ചുനോക്കപ്പെട്ടവരും സമർത്ഥന്മാരുമായിരിക്കണമെന്നു മനു നിഷ്കർഷിക്കുന്നു. നമ്മുടെ പ്രാചീന രാജധർമ്മത്തെപ്പററി വേദങ്ങളിലും സ്മൃതികളിലും മഹാഭാരതത്തിലും മററും വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. അവ വായിച്ചാൽ രാജ്യവും ജനങ്ങളും എല്ലാം ഈശ്വരന്റെ വകയാണെന്നും രാജാവ് ഈശ്വരന്റെ പ്രതിനിധിയും ദാസനുമെന്ന നിലയിൽ പ്രജകളുടെ ഹിതത്തെ വീക്ഷിച്ച് അവരുടെ സഹകരണത്തോടുകൂടി ധർമ്മം നടത്തണമെന്നുമായിരുന്നു ഭാരതീയരാജധർമ്മത്തിന്റെ മർമ്മം എന്നു കാണാം. നമ്മുടെ മഹാരാജാവുതിരുമനസ്സുകൊണ്ട് ശ്രീ പത്മനാഭദാസനാണെന്നും തിരുമനസ്സിലെ മുദ്രാവാക്യം "ധർമ്മോസ്മൽ കുലദൈവതം" എന്നാണെന്നും അറിവുള്ളവർക്കു തിരുവിതാംകൂർ രാജകുടുംബം പൗരാണികരാജധർമ്മം വിസ്മരിച്ചിട്ടില്ലെന്നു ബോദ്ധ്യപ്പെടും.



മുകിലചക്രവർത്തിമാർക്ക് ഇന്ത്യയിൽ സ്ഥിരപ്രതിഷ്ഠ കിട്ടിയതിനോടുകൂടി രാജധർമ്മത്തിൽ ഗംഭീരമായ പരിവർത്തനമുണ്ടായി. മുകിലന്മാർ സ്വേച്ഛാധികാരികളായി ഭരണം നടത്തിവന്നു. അവരോടു ബന്ധപ്പെട്ടവരും അവരുടെ കീഴിലുള്ളവരുമായ രാജാക്കന്മാർ പഴയ ഭരണഘടനയെ പരിത്യജിച്ചു മുകിലന്മാരുടെ സ്വേച്ഛാധികാരത്തെ പകർത്തുവാൻ തുടങ്ങി. തിരുവിതാംകൂറും മുകിലന്മാരുടെ സംസ്കാരത്തിനു വിധേയമാകയില്ലെന്നു പറയുവാൻ നിവൃത്തിയില്ല. വിക്ടോറിയാ മഹാരാജ്ഞി ഇന്ത്യാ ചക്രവർത്തിനിയായി അവരോധിക്കപ്പെട്ട അവസരത്തിൽ മിക്ക രാജാക്കന്മാരും സ്വേച്ഛാധികാരികളായിരുന്നു. ബ്രിട്ടീഷുകാർ അവരുടെ സ്വന്തരാജ്യത്തു പ്രജായത്തഭരണസിദ്ധാന്തത്തെ തഴകിപ്പിടിച്ചിരുന്നുവെങ്കിലും ഇന്ത്യയിൽ അടുത്തകാലം വരെ അവർ സ്വേച്ഛാധികാരികളായിത്തന്നെ വർത്തിച്ചിരുന്നു.

ബ്രിട്ടീഷുകാരും നാട്ടുരാജാക്കന്മാരുമായി ഉടമ്പ

ടികൾ ഉണ്ടായ കാലം മുതൽ ഭരണഘടനയിൽ മാററം വന്നിട്ടുണ്ട്. തിരുവിതാംകൂറും ബ്രിട്ടീഷ് ഗവർമ്മെൻറുമായുള്ള ഉടമ്പടിയിൽ തന്നെ മഹാരാജാവു തിരുമനസ്സുകൊണ്ട് എല്ലാ കാര്യങ്ങളിലും ബ്രിട്ടീഷ് ഗവർമ്മെണ്ടിൻെറ ഉപദേശപ്രകാരം പ്രവൎത്തിക്കണമെന്നു വ്യവസ്ഥ ചെയ്തിരിക്കുന്നു. അതിനു മുമ്പു തിരുവിതാംകൂറിലെ ദിവാൻജിമാരെല്ലാംതന്നെ ഈ നാട്ടിൽ ജനിച്ചുവളർന്നവരായിരുന്നു. ബ്രിട്ടീഷുകാരുടെ സ്വാധീനശക്തി വർദ്ധിച്ചപ്പോൾ ദിവാൻജി അവർക്കു സ്വന്തമുള്ളവരായിരിക്കണമെന്നു നിർബന്ധമുണ്ടാകുകയും വിദേശീയർ മാത്രം തുടർച്ചയായി ദിവാൻജിമാരാകുകയും ചെയ്തുവന്നു. മഹാരാജാക്കന്മാർ റസിഡണ്ടിൻെറയും ദിവാൻജിയുടെയും ഉപദേശപ്രകാരം പ്രവൎത്തിക്കണമെന്നും അവരുടെ ഉപദേശത്തിനാണു പൊതുജനാഭിപ്രായത്തെക്കാൾ വില കൽപ്പിക്കേണ്ടതെന്നും ഉള്ള ഒരു പാരമ്പര്യം ഉറച്ചുകഴിഞ്ഞിട്ടുണ്ട്. ഒരു രാജ്യം രാജാവിൻെറ വകയാണെന്നും പ്രജകളുടെ അഭിപ്രായത്തെ ഗൗനിക്കേണ്ടതില്ലെന്നും രാജാവ് ബ്രിട്ടീഷുകാരുടെ ഉപദേശം മാത്രം ശ്രവിച്ചാൽ മതിയെന്നുമുള്ള തത്വങ്ങൾക്കു പ്രാബല്യം വന്നതോടുകൂടി ചില നാട്ടുരാജ്യങ്ങളിൽ സ്വേച്ഛാധിപത്യം വർദ്ധിച്ചു. ഇന്ത്യൻ നാട്ടുരാജ്യങ്ങളിൽ പ്രജായത്തഭരണമേർപ്പെടുത്തുന്നതിനുള്ള സകല സംരംഭങ്ങളെയും ബ്രിട്ടീഷ് ഗവർമ്മെൻറ് എതിർത്തുകൊണ്ടാണിരുന്നതു്.

തിരുവിതാംകൂറിൽ ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഭരണകാലത്തു ബ്രിട്ടീഷ്കാർ അനുവദിക്കുന്നത്രയും പ്രജകൾക്കു ഭരണകാര്യങ്ങളിൽ പരിചയം നൽകണമെന്നുദ്ദേശിച്ചിരുന്നു. 1063-ാമാണ്ടു മഹാരാജാവു തിരുമനസ്സുകൊണ്ട് ആദ്യമായി തിരുവിതാംകൂറിൽ എട്ടു സാമാജികന്മാരടങ്ങിയ ഒരു നിയമസഭയുണ്ടാക്കി. ഒരു സഭയുടെ ആലോചന കൂടാതെ രാജ്യകാര്യങ്ങൾ നടത്തരുതെന്നുള്ള വൈദികസിദ്ധാന്തത്തെ മാനിച്ചും ബ്രിട്ടീഷുകാർ ഇന്ത്യയിൽ സ്ഥാപിച്ചിട്ടുള്ള നിയമസഭയെ അനുകരിച്ചുമാണു തിരുമനസ്സുകൊണ്ടു നിയമസഭ ഉൽഘാടനംചെയ്തതു്. തദനന്തരം ആ നിയമസഭതന്നെ 1063-ാമാണ്ടു 15 പേരടങ്ങിയതും നിയമനിർമ്മാണത്തിൽ ചില പരിമിതികളുള്ളതുമായ ഒരു സഭയുണ്ടാക്കി. ജനങ്ങളുടെ സങ്കടങ്ങളും ആവശ്യങ്ങളും അറിയുന്നതിനും അവർക്കു ഭരണത്തെപ്പററിയുള്ള അഭിപ്രായങ്ങൾ ഗ്രഹിക്കുന്നതിനുമായി തിരുമനസ്സുകൊണ്ടു 1904-ൽ ശ്രീമൂലംപ്രജാസഭ സ്ഥാപിച്ചു. തിരുവിതാംകൂറിൽ ബ്രിട്ടനിലെപ്പോലെ ഉത്തരവാദഭരണം ഏർപ്പെടുത്തണമെന്നുള്ള ആ സഭയിലെ മുറവിളിയുടെ ഫലമായിട്ടാണു 1095-ാമാണ്ടത്തെ നിയമസഭാപരിഷ്ക്കാരമുണ്ടായതു്. 1095-ലാണു വോട്ടറന്മാർ ആദ്യമായി പ്രതിനിധികളെ തെരഞ്ഞെടുത്തതു്. അന്നു മുതൽ ഭരണപരിഷ്ക്കാരത്തിനു വേണ്ടി ജനങ്ങൾ ശക്തിമത്തായി വാദം ആരംഭിച്ചു. അതുകൊണ്ടു രണ്ടു കൊല്ലത്തിനകം 1097-ൽ വീണ്ടും നിയമസഭ പരിഷ്ക്കരിക്കുവാൻ തിരുമനസ്സുകൊണ്ടു സമ്മതിച്ചു. ജനങ്ങൾക്കു വിദ്യാഭ്യാസം വർദ്ധിച്ചിട്ടുള്ളതുകൊണ്ടും അവർക്കു രാജസ്ഥാനത്തോടുള്ള ഭക്തി വർദ്ധിച്ചിട്ടുള്ളതുകൊണ്ടും അനുദ്യോഗസ്ഥഭൂരിപക്ഷമുള്ള ഒരു നിയമസഭ സ്ഥാപിക്കുവാനും അംഗങ്ങൾക്കും ചോദ്യംചോദിക്കുവാനും പ്രമേയങ്ങൾ പാസ്സാക്കുവാനും ബഡ്ജററിനെ വിമർശിക്കുവാനും അധികാരം നൽകുന്നതിനും തിരുമനസ്സുകൊണ്ടു സന്നദ്ധനായി. എന്നാൽ ജനങ്ങൾക്കു ഭരണകാര്യങ്ങളിൽ കൂടുതൽ പങ്കു നൽകുന്നതിനെപ്പററി നിയമം നിർമ്മിക്കുന്നതിനു മഹാരാജാവു തിരുമനസ്സിലേക്കല്ലാതെ അധികാരമില്ലെന്നു 1095-ൽ സുസ്ഥാപിതമായിരുന്നു.

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു രാജ്യഭാരം ആരംഭിച്ചശേഷം 1108-ാമാണ്ട് ഒരു ഭരണപരിഷ്ക്കാരമുണ്ടായി. ശ്രീമൂലം പ്രജാസഭയും നിയമസഭയും യോജിച്ചു രണ്ടു മണ്ഡലങ്ങളുണ്ടാക്കുകയും ഒരു ഡെപ്യൂട്ടിപ്രസിഡണ്ടിനെ തെരഞ്ഞെടുക്കുവാൻ സഭയ്ക്കധികാരം നൽകുകയും വോട്ടവകാശയോഗ്യത ലഘൂകരിക്കുകയും സാമുദായിക പ്രാതിനിദ്ധ്യതത്വം അംഗീകരിക്കുകയും ചെയ്തതു് അക്കാലത്താണു്. തദനന്തരം ഉത്തരവാദഭരണസ്ഥാപനത്തിനായുള്ള പ്രക്ഷോഭണം നിരന്തരവും സുദൃഢവുമായിട്ടുണ്ട്. മഹാരാജാവുതിരുമനസ്സിലെ പരമാധികാരത്തിനു വിധേയമായി ബ്രിട്ടീഷ് മാതൃകയിൽ ഉത്തരവാദഭരണം കിട്ടണമെന്നാണു സ്റ്റേററ് കോൺഗ്രസ്സിൻെറ വാദം. ബ്രിട്ടീഷ് ഗവർമ്മെൻറും തിരുവിതാംകൂറുമായുള്ള ഉടമ്പടി നിലവിലിരിക്കുന്ന കാലത്ത് ഈ വിധത്തിലുള്ള ഭരണപരിഷ്ക്കാരം ക്ഷിപ്രസാദ്ധ്യമല്ലെന്നായിരുന്നു ഗവർമ്മെൻറുഭാഗത്തുനിന്നു മറുപടി പറഞ്ഞുകൊണ്ടിരുന്നതു്. എന്നാൽ പ്രായപൂർത്തിയുള്ളവർക്കെല്ലാം വോട്ടവകാശം നൽകാമെന്നും നിയമസഭകളിലെ അംഗങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കാമെന്നും നിയമസഭകളിലെ ഭൂരിപക്ഷാഭിപ്രായത്തെ കഴിയുന്നത്ര ആദരിച്ചു പ്രവൎത്തിക്കാമെന്നും ജനപ്രതിനിധികളെ മന്ത്രിമാരായെടുക്കുകയും അവരെ നിയമസഭകളുടെ അഭിപ്രായാനുസരണം നീക്കുകയും ചെയ്യുന്നതിനു തൽക്കാലം നിവൃത്തിയില്ലെന്നും ഉള്ള അർത്ഥത്തിൽ ദിവാൻജി അവർകൾ ഒരു ഭരണപരിഷ്ക്കാരത്തിൻെറ സ്വരൂപം ജനങ്ങളെ അറിയിച്ചിട്ടുണ്ട്. ഈ വിജ്ഞാപനത്തിൽ ഉത്തരവാദഭരണത്തിൻെറ കണികപോലുമില്ലെങ്കിലും ജനഹിതാനുസരണം ഭരണം നടത്തുന്നതിനുള്ള സന്നദ്ധത പ്രത്യക്ഷീഭവിച്ചിട്ടുണ്ട്.

ഇങ്ങനെയിരിക്കുമ്പോൾ ഇംഗ്ളണ്ടിൽനിന്നു മന്ത്രിസഭാമിഷൻ ഇന്ത്യ സന്ദർശിക്കുകയും ഇന്ത്യയ്ക്കൊട്ടാകെ ചില ഭരണപരിഷ്ക്കാരങ്ങൾ നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. ആ കൂട്ടത്തിൽ നാട്ടുരാജ്യങ്ങളുടെ മേൽ ബ്രിട്ടീഷ് ഗവർമ്മെൻറിനുള്ള അധീശാധികാരം പിൻവലിക്കാമെന്ന് അവർ സമ്മതിച്ചിരിക്കുന്നു. ഈ പരിഷ്ക്കാരം നടപ്പിൽവന്നാൽ നാട്ടുരാജ്യങ്ങൾക്കും ഇന്ത്യൻ പ്രവിശ്യകൾക്കും ഒരേ നിലയിലുള്ള സ്വാതന്ത്ര്യമുണ്ടായിരിക്കും. ഇന്ത്യാഗവർമ്മെൻറു മേലാൽ ഓരോ സ്റ്റേററിലും റസിഡണ്ടിനെ നിയമിക്കുകയോ ദിവാൻജി മുതലായ ഉദ്യോഗസ്ഥ




(പട്ടം എൻ. ഗോപാലൻനായർ ബി. എ. ബി. എൽ.)

ചിത്തരോഗിയാണെന്നു വിധിയും കല്പിച്ചെന്നെ
സത്വരം നയിച്ചവരിഭ്രാന്താലയം തന്നിൽ.
മൃഗശാലയിൽ, ലഴിക്കൂട്ടിലിട്ടടച്ചൊരു-
മൃഗമെന്നപോൽ പരിഭ്രാന്തമാണെൻമാനസം.
ഡോക്ടറും, നഴ്സുമോരോകാരണം പറഞ്ഞെന്റെ-
ചേഷ്ടകൾ നിരീക്ഷിക്കാനെന്നടുത്തണയുമ്പോൾ
നിത്യവും ചോദ്യം ചോദിച്ചെന്നെ വിസ്മരിക്കാറു-
ണ്ടുത്തരം ചൊല്ലാ, താനതാസ്വസ്ഥനായിരിക്കുംഞാൻ.
എന്തിനായ് ചികിത്സിക്കുന്നെന്നെ? ഞാനീയേകാന്ത-
ബന്ധനത്തിലെന്നന്ത്യവിശ്രമം വരിച്ചോളാം.
അത്രമേലവരെന്നിലാർദ്രരാണെങ്കിൽ വേഗ-
മുഗ്രമാം വിഷം തന്നെൻ വേദനയാറ്റീടട്ടെ!
ജീവിതം! ചിന്താദഗ്ദ്ധജീവിതം നൽകും ക്രൂര-
വേദനതാങ്ങാനിനി ശക്തിയില്ലെനിക്കേതും.
എന്നെ ഞാൻ വെറുക്കുന്നു, മരണം കൊതിക്കുന്നു,
മന്നിലെൻ രോഗത്തിനൊരൗഷധമതേ പറ്റൂ.:

സമരം മനുഷ്യനെ മൃഗമായ് ചമയ്ക്കുന്നു-
സമരം തകർത്തോരു ജീവിതമെന്നിൽ കാണാം.
ശാന്തിയു,മൈശ്വര്യവും പൂത്തൊരെൻകുഗ്രാമത്തിൽ
സാന്ദ്രസൗഹൃദോല്ലസൽ ഗാനങ്ങൾ പാടിപ്പാടി;
ഹൃദ്യമാം സംസ്കാരത്തിൻ സൗരഭസാരം താങ്ങി
മുഗ്ദ്ധസൗഭാഗ്യത്തിലെൻ യൗവ്വനം വികസിച്ചു.
പുതുതായ് പുഷ്പിച്ചൊരു പ്രേമവല്ലരിയന്നെൻ-
വധുവായ് പാറിപ്പടർന്നെന്റെ ജീവിതത്തിങ്കൽ,
മധുരാനന്ദത്തിന്റെ മണിവീണയും വായി-
ച്ചതുലപ്രശാന്തമായ് ജീവിതമൊഴുകിപ്പോയ്....

അപ്രതീക്ഷിതമായിഭൂതലം കുലുക്കാനൊ-
രഗ്നിപർവതം പൊട്ടിത്തെറിച്ചു-മഹായുദ്ധം!
"എത്രനാളലസനായ് മേവിടു"മെന്നെന്നോടു-
കർത്തവ്യം മന്ത്രിക്കവേ, ഭാവിയെ സ്മരിച്ചു ഞാൻ.
പുതുതാം ദാമ്പത്യമെൻ മേലിയിലണിയിച്ച-
പുളകം മായും മുമ്പേ പടച്ചട്ടയും ചാർത്തി,
പടയാളിയായ് തോക്കും കുന്തവും പിടിച്ചുകൊ-
ണ്ടടരാടുവാൻപോയി ഞാനു മന്യരോടൊപ്പം....
"തലകൊയ്യുവി"നെന്ന പോർവിളി മുഴക്കിക്കൊ-
ണ്ടലറിപ്പാഞ്ഞു ഞങ്ങൾ വേട്ടനായ്ക്കളെപ്പോലെ.
മരണം, രക്തം, ദുഃഖമെന്നിവ ചുറ്റും കണ്ടെൻ-
കരളിന്നുറവുകൾ മാഞ്ഞതു കരിങ്കല്ലായ്....
വിശ്വസംസ്കാരത്തിന്റെ കേന്ദ്രമായ് വിളങ്ങിയ-
പട്ടണങ്ങളും, കലാവിദ്യതൻ ക്ഷേത്രങ്ങളും,
ഭീതരായ് പൗരാവലി മേവിടും ഗേഹങ്ങളും,
ആതുരാലയങ്ങളും ചുട്ടെരിച്ചിതു ഞങ്ങൾ.
മൃത്യുവിൻ മുറവിളി മുഴക്കി, കഴുകന്മാ-
ക്കൊപ്പമാം വിമാനങ്ങൾ തീമഴ പൊഴിക്കവേ,
ചാരവും പുകയുമായ് മാറിടും സർവസ്വവും,
ഘോരമാം ശ്മശാനമായ് തോന്നുമാരംഗം കണ്ടാൽ.
ദിക്കുകൾ വിറച്ചുപോയ് പീരങ്കിധ്വനികളാൽ,
അഗ്നിശൈലങ്ങൾ പൊങ്ങിയന്തരീക്ഷാന്തംവരെ.
മൃത്യുഭീതിയാലുഴന്നോടിടും മനുഷ്യരെ-
നിർദ്ദയം പുഴുക്കൾപോൽ കൊന്നുക്രീഡിച്ചു ഞങ്ങൾ

വിജയം നേടി, കീർത്തിമുദ്രകളണിഞ്ഞു ഞാൻ-
വിരവിൽ തിരിച്ചെത്തി ജീവിതം പുതുക്കുവാൻ.
നൃത്തമാടുന്നെൻ മുമ്പിലെപ്പൊഴും ശവങ്ങളും.
രക്തവും ചിതറിയ പോർക്കളം ഭയാനകം!
വൃദ്ധയാമെൻമാതാവും, ഭാര്യയുംമുത്താന്നെന്നെ-
സൽക്കരിച്ചാദരാലോരോകുശലം ചോദിക്കവേ,
അവരോടൊരുവാക്കു ചൊല്ലുവാനായില്ലെനി-
ക്കവരെക്കണ്ടപ്പോൾ ഞാനോർത്തിതക്കൂട്ടക്കൊല.
രക്തപങ്കിലമാമിക്കൈകളാലെൻ പൈതലെ-
സസ്പൃഹമെടുത്തു ഞാനെങ്ങനെ താലോലിക്കും?
എത്രമേലാശിച്ചിട്ടും ചാരിത്രവതിയാമെൻ-
പത്നിയെ സ്പർശിക്കുവാനെൻകരം മുതിർന്നില്ല!

നിദ്രയുമകന്നാത്മശാന്തിയുമില്ലാതേവം-
തപ്തമാം നരകാഗ്നിജ്വാലയിലാഴുന്നു ഞാൻ.
ചിന്തയിലുടൽപൂണ്ട ഭീകരസ്വപ്നങ്ങൾ
ഹന്ത! പാഞ്ഞടുക്കുന്നു വായ്പിളർന്നെൻചുറ്റിലും
ഇടിവെട്ടുമ്പോൾ, വല്ലശബ്ദവും മുഴങ്ങുമ്പോൾ-
പടഹധ്വനിയെന്നു ചിന്തിച്ചു ഞെട്ടുന്നു ഞാൻ....

ഇത്രയുമാണെൻ രോഗം ഭ്രാന്താണെങ്കിലാകട്ടെ,
മൃത്യുവന്നെനിക്കിനി മോചനം തന്നാൽ മതി!

---

ന്മാരുടെ നിയമനത്തിൽ ഇടപെടുകയോ ചെയ്യുകയില്ല. ഇന്ത്യൻ യൂണിയനു രണ്ടുമൂന്നു വിഷയങ്ങളിലൊഴിച്ചു സ്റ്റേറ്റിലോ പ്രവിശ്യയിലോ ഇടപെടാൻ അധികാരമുണ്ടായിരിക്കുകയില്ല. ആ ഘട്ടത്തിൽ രാജാക്കന്മാർക്കു പ്രജകളുടെ ഹിതമനുസരിച്ചു ഭരണഘടന പരിഷ്ക്കരിക്കുന്നതിനും ഭരണം നടത്തുന്നതിനും സാധിക്കും. കോൺഗ്രസ്സിന്റെ ശക്തി ഇന്ത്യയിൽ വർദ്ധിച്ചുതോടുകൂടെ

ഉത്തരവാദഭരണത്തിനുള്ള പ്രക്ഷോഭണം ശക്തിമത്തായിട്ടുണ്ടു്. പല നാട്ടുരാജ്യങ്ങളും പ്രായപൂർത്തിവോട്ടവകാശം നൽകുകയും ഇന്ത്യയിൽ പ്രവിശ്യകളിലെ ഭരണഘടന സ്വീകരിക്കാമെന്നു വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു. കൊച്ചിയിൽ ഇടക്കാലഗവർമ്മെൻറു സ്ഥാപിക്കുകയും ഉത്തരവാദഭരണത്തിനു പററിയ ഒരു പദ്ധതി തയ്യാറാക്കുവാൻ ഒരു കമ്മററിയെ നിയമിക്കുകയും ചെയ്തിരിക്കുന്നു. പാരമ്പര്യം കൊണ്ടും പരിഷ്ക്കാരംകൊണ്ടും പ്രജായത്തഭരണത്തിലുള്ള പരിചയംകൊണ്ടും ഇതേവരെ സ്റ്റേററുകൾക്കു് ഒരു മാതൃകയായിരുന്ന തിരുവിതാംകൂർ ഭരണഘടനാപരിഷ്ക്കാരം സംബന്ധിച്ചു് എന്താണു ചെയ്യുന്നതെന്നു് ഈ രാജ്യത്തിനകത്തും പുറത്തുമുള്ളവർ ഉററുനോക്കിക്കൊണ്ടിരിക്കുകയാണു്.

തിരുവിതാംകൂറിൽ ഒരു ഭരണപരിഷ്ക്കാരം വേണമെന്നും ഉണ്ടാകുമെന്നുമുള്ളതിനെപ്പററി രണ്ടഭിപ്രായമില്ല. എന്നാൽ പ്രവിശ്യകളിലേയും സ്റ്റേററുകളിലേയും ഭരണഘടന ഒന്നുപോലിരിക്കുന്നതു നല്ലതാണെന്നും അതു സാദ്ധ്യമല്ലെങ്കിൽ സ്റ്റേററുകളിലെ ഭരണഘടനയിൽ ഐകരൂപ്യം ഉണ്ടാക്കണമെന്നും ഒരഭിപ്രായം ഉദിച്ചിട്ടുണ്ടു്. ജനങ്ങളുടെ ഹിതാനുസരണം ഭരണപരിഷ്കാരമുണ്ടാക്കുവാൻ എല്ലായിടത്തും കാൺസ്റ്റിററുവൻറു് അസംബ്ളി ഏർപ്പെടുത്തണമെന്നും പ്രബലമായ വാദമുണ്ടു്. ബ്രിട്ടീഷ് മാതൃകയിലുള്ള ഭരണപരിഷ്കാരം സ്റ്റേററുകളിൽ നടപ്പിലാക്കുന്നതു ബുദ്ധിപൂർവമല്ലെന്നു് സർ സി പി രാമസ്വാമി അയ്യരേപ്പോലെയുള്ള ചില രാജ്യകാര്യധുരന്ധരന്മാർ അഭിപ്രായപ്പെടുന്നു. ആ മാതൃക ബ്രിട്ടനിൽ ദീർഘകാലപരിചയംകൊണ്ടുണ്ടായതാണു്. ദീർഘകാലപരിചയത്താൽ അവിടെ രാഷ്ട്രീയകക്ഷികളുൽഭവിക്കുകയും പ്രവർത്തനം നടത്തുകയും ചെയ്യുന്നു. ഇന്ത്യയിൽ ആ മാതൃക നാം പ്രവിശ്യകളിൽ പ്രയോഗിച്ചു തുടങ്ങിയതേ ഉള്ളു. ഇന്ത്യയിൽ ഇന്നും രാഷ്ട്രീയപ്രബുദ്ധതയേക്കാൾ വർഗ്ഗീയമനസ്ഥിതിക്കു പ്രാബല്യമുള്ളതിനാൽ ഇംഗ്ളണ്ടിലെപ്പോലെ ഒരു കക്ഷിയുടെ മേധാവിത്വം സ്വീകരിക്കുന്നതു ബുദ്ധിപൂർവമായിരിക്കുകയില്ല. കൽക്കത്തായിലും ബോംബയിലും നടന്ന അതിഭയങ്കരമായ ലഹളയും, മുസ്ലീംലീഗും കോൺഗ്രസ്സുമായുള്ള വടംവലിയും, നിരീക്ഷിക്കുന്നവർക്കു് ഈ രാജ്യത്തു് വർഗ്ഗീയബുദ്ധി നശിച്ചിട്ടില്ലെന്നു് അനുഭവപ്പെടും. പൊതുക്കാര്യങ്ങളിൽ വർഗ്ഗീയബുദ്ധി നിശ്ശേഷം ഇല്ലാതാകുന്നതുവരെ ഇംഗ്ളണ്ടിലെപ്പോലെ ഒരു രാഷ്ട്രീയകക്ഷിയെ ഭരണം ഏല്പിക്കുന്നതിൽ ആർക്കും തൃപ്തിയുണ്ടായിരിക്കുകയില്ല. അതുകൊണ്ടു നിയമസഭയിലെ ഭൂരിപക്ഷകക്ഷിക്കു തൽക്കാലം പൂർണ്ണമായ ഭരണസ്വാതന്ത്ര്യം നൽകുന്നതു് വളരെ ആലോചിച്ചുവേണമെന്നു് ആരെങ്കിലും അഭിപ്രായപ്പെട്ടാൽ അതു നിരർത്ഥകമാണെന്നു് പറയാൻ പാടില്ല.

ഒരു രാജ്യത്തെ ഭരണം സുസ്ഥിരമായിരിക്കുകയും ഏതെങ്കിലും പദ്ധതി നടപ്പിലാക്കുകയും ചെയ്യണമെങ്കിൽ മന്ത്രിമാർക്കു് ഒരു നിശ്ചിതകാലം ഉദ്യോഗം ഭരിക്കാമെന്നുള്ള വിശ്വാസം ഉണ്ടായിരിക്കണം. ഒരു രാഷ്ട്രീയകക്ഷി മന്ത്രിസഭയിൽ അവിശ്വാസം പ്രകടിപ്പിച്ചാൽ മന്ത്രിമാർ ഉദ്യോഗം രാജിവയ്ക്കണമെന്നാണു ബ്രിട്ടനിലുള്ള നടപ്പു്. സിൻധിലെപ്പോലെ ഓരോ ദിവസവും അംഗങ്ങൾ കക്ഷി മാറുകയും മന്ത്രിമാരിൽ അവിശ്വാസം പ്രകടിപ്പിക്കുകയും ചെയ്താൽ മന്ത്രിമാർക്കു് ഭരിക്കുവാൻതന്നെ സമയം കാണുകയില്ല. ചില ഇന്ത്യൻ സ്റ്റേററുകളിൽ വർഗ്ഗസ്പർദ്ധ മികച്ചുനിൽക്കുന്നതുകൊണ്ടു മന്ത്രിമാർക്കു സർവാധികാരം നൽകുവാൻ രാജാക്കന്മാർക്കു വൈമനസ്യമുണ്ടു്. കാശ്മീരിലെ മഹാരാജാവു് ഹിന്തുവാണെങ്കിലും പ്രജകളിൽ ഭൂരിപക്ഷവും മുസ്ലീങ്ങളാണു്, മുസ്ലീമിങ്ങൾക്കു വർഗ്ഗസ്പർദ്ധയുണ്ടെന്നു മഹാരാജാവിനു സംശയം തോന്നിയാൽ മുസ്ലീംകക്ഷിയെ ഭരണച്ചുമതല മുഴുവൻ ഏൽപ്പിക്കുവാൻ അദ്ദേഹം സന്നദ്ധനാകുകയില്ല. ഹൈന്ദവഭൂരിപക്ഷമുള്ള ഹൈദരബാദിലെ നൈസാമിൻെറ നിലയും ഇതുതന്നെ ആയിരിക്കാം.

മേൽപ്പറഞ്ഞ ആക്ഷേപങ്ങൾ അടിസ്ഥാനരഹിതങ്ങളല്ലാത്തതിനാൽ രാജാധികാരത്തെ തീരെ നശിപ്പിക്കാത്തതും വർഗ്ഗസ്പർദ്ധയ്ക്കിടംകൊടുക്കാത്തതും ഗവർമ്മെൻറിൻെറ സുസ്ഥിരതയ്ക്കു ഹാനി വരാത്തതുമായ വ്യവസ്ഥകൾ ബ്രിട്ടീഷ് ഭരണമാതൃകയിൽ വരുത്താതെ അതിനെ തൽക്കാലം അപ്പാടെ പകർത്തുന്നതു യോഗ്യമല്ലെന്നാണു് എൻെറ അഭിപ്രായം.

ജനപ്രതിനിധികളുടെ അഭിപ്രായാനുസരണം അവർതന്നെ ഭരണം നടത്തണമെന്നുള്ള പ്രജായത്തസിദ്ധാന്തത്തെ ഇനിയും ആർക്കും എതിർക്കുവാൻ നിവൃത്തിയില്ല. തിരുവിതാംകൂർ നിയമസഭയിൽനിന്നും മഹാരാജാവു തിരുമനസ്സിലെ യുക്തംപോലെ അഞ്ചോ ഏഴോ മന്ത്രിമാരെ തെരഞ്ഞെടുക്കുകയും നിയമസഭയുടെ കാലാവധിവരെ അവർ ഭരണം നടത്തണമെന്നു് തീരുമാനിക്കുകയും നിയമസഭ അവരിൽ ന്യായവിരുദ്ധമായി അവിശ്വാസം പ്രകടിപ്പിച്ചാൽ അതിനെ അവഗണിക്കുന്നതിനു തിരുമനസ്സിലേക്കധികാരം ഉണ്ടായിരിക്കുകയും ചെയ്യുന്നപക്ഷം ബ്രിട്ടീഷ്മാതൃകയിലുള്ള എല്ലാദൂഷ്യങ്ങളും പരിഹരിക്കപ്പെടുന്നതാണു്.

ഞാൻ ഭരണപരിഷ്കാരത്തെപ്പററി അവഗാഢമായി ആലോചിച്ചതിൽ ജനങ്ങൾക്കു പൊതുവേ രാഷ്ട്രീയബോധം ഉണ്ടാവുകയും വർഗ്ഗസ്പർദ്ധ നിശ്ശേഷം നീങ്ങുകയും രാജാവും പ്രജകളുമായുള്ള ബന്ധം സുദൃഢമാകുകയും കമ്മ്യൂണിസം, ഫാസിസം, സോഷ്യലിസം മുതലായവയുടെ ബഹളങ്ങൾ ഒതുങ്ങുകയും ചെയ്യുന്നതുവരെ മേൽപ്പറഞ്ഞ ഭേദഗതികളോടുകൂടി ബ്രിട്ടീഷ്മാതൃക സ്വീകരിക്കുന്നതു സമുചിതമായിരിക്കുമെന്നു തോന്നുന്നു. ഉത്തരവാദഭരണത്തിൽ ജനങ്ങൾക്കു് അങ്ങേ അററം സ്വാതന്ത്ര്യം കിട്ടണമെന്നുള്ള അഭിപ്രായക്കാരനാണു ഞാൻ. എന്നാൽ അതിനു നമുക്കു ചില പരിശീലനങ്ങളും പരീക്ഷണങ്ങളും കൂടാതെ നിവൃത്തിയില്ല. ബ്രിട്ടനിലെപ്പോലെയുള്ള രാഷ്ട്രീയ പരിതസ്ഥിതികളുണ്ടാകുന്ന കാലത്തു നാം പരിപൂർണ്ണസ്വാതന്ത്ര്യം അർഹിക്കുന്നവരായിരിക്കും. നാം അപൂർണ്ണമായ ഉത്തരവാദഭരണം സ്വീകരിച്ചുകൊണ്ടു ക്രമേണ പൂർണ്ണത പ്രാപിക്കുന്നതായിരിക്കും നമുക്കും രാജ്യത്തിനും ശ്രേയസ്കരമായിട്ടുള്ളതു്.

# സഖാവ് പപ്പുക്കോവിഷ്ക്കി.



വിനോദഭാവന

(ആനന്ദക്കുട്ടൻ.)

1

അന്നു ഞായറാഴ്ചയായിരുന്നു. ഇരുപതിനായിരം കല്ലുവെട്ടിക്കൊടുക്കാമെന്നേററിരുന്ന പപ്പുക്കുട്ടിക്കു് അന്നും പണിയുണ്ടായിരുന്നു. എന്നാൽ പതിവിലും നേരത്തെ അയാൾ വേലകേറി. ഭാര്യവീട്ടിലൊന്നു പോകണം. പാപ്പി ഇനിയെങ്കിലും അയാളുടെക്രൂടെ പൊറുക്കാൻ വരുമോ എന്നൊന്നു ചോദിക്കണം. അവൾക്കു വരാൻ സമ്മതമാണു്. അവളുടെ തന്തമൂപ്പിലാണു സമ്മതിക്കാത്തതു്. പപ്പുവിനു എല്ലാത്തിനോടും ഒരു വെറുപ്പുതോന്നി.

ഇളവെയിൽ മങ്ങിയിട്ടില്ലാത്ത ഒരു സായാഹ്നം. പപ്പുക്കുട്ടി ഒരു കളമുണ്ടുടുത്തു കച്ചത്തോർത്തു തലയിൽ വട്ടംകെട്ടി ഒരു ബീഡിയുംവലിച്ചുകൊണ്ടു കിഴക്കോട്ടു നടന്നു. അയാൾ തിരുനക്കരമൈതാനത്തിൻെറ മുൻവശത്തെത്തി. മൈതാനത്തിനകത്തു് ആൾക്കൂട്ടം കാണുന്നുണ്ടു്. ഗേററുകൾ ഇരുവശം ചുവന്ന മഷികൊണ്ടു എന്തൊക്കെയോ വലിയ അക്ഷരത്തിൽ എഴുതിവച്ചിരിക്കുന്നു. പപ്പുക്കുട്ടി വളരെ പണിപ്പെട്ടു അവ വായിച്ചു:—"ഞങ്ങൾക്കു തരാമെന്നു പറഞ്ഞ റേഷനെവിടെ?"

ആ വാചകം പപ്പുക്കുട്ടിയുടെ മനസ്സിൽ തട്ടി. റേഷൻകുഴപ്പം പപ്പുവിനെയും ബാധിച്ചിട്ടുണ്ടു്. അയാൾ അകത്തു കടന്നു. ഒരാൾ പ്രസംഗിച്ചുകൊണ്ടു നിൽക്കുകയാണു്. റേഷൻവിതരണത്തിലുള്ള തകരാറുകളും മണ്ണെണ്ണ കിട്ടാത്തതുകൊണ്ടു ഒരു പാവപ്പെട്ട വീട്ടിലെ പതിനാറുവയസ്സുകാരിയായ പെൺകിടാവു ഇരുട്ടത്തു വെള്ളം കോരാൻ പോയപ്പോൾ കിണററിൽ വീണ കഥയും ആ പ്രസംഗകൻ ഹൃദയദ്രവീകരണസമർത്ഥമായ ചമൽക്കാരത്തോടെ പറഞ്ഞു ഫലിപ്പിച്ചു. അയാൾ തുടർന്നു:—"ഈ കരിഞ്ചന്തയെ തുലച്ചല്ലാതെ നാട്ടിനു രക്ഷയില്ല. കരിഞ്ചന്തയാണു നമ്മെ പട്ടിണിയിടുന്നതു്. കരിഞ്ചന്ത ഒരു ചേരിയിൽനിന്നുകൊണ്ടു മററു ചേരിയിൽ നിൽക്കുന്ന പാവങ്ങളെ—തൊഴിലാളി സഖാക്കളെ—കാന്നു കാന്നു തിന്നുകയാണു്; രക്തം ഊററിക്കുടിക്കുകയാണു്."

"നേരാ"—പപ്പുക്കുട്ടി വിചാരിച്ചു. ഏതായാലും



പല ചരക്കുകടക്കാരൻ രാമൻമുതലാളിയെ ക്രൂടാതെ അതിലും ഭയങ്കരനായ കരിഞ്ചന്ത മുതലാളിയെന്നൊരുത്തൻ ഉണ്ടെന്നു പപ്പുക്കുട്ടിക്കു അന്നാണു മനസ്സിലായതു്.

ഇന്നത്തെ വ്യവസ്ഥിതി ഒന്നു തകിടംമറിഞ്ഞെങ്കിൽ മാത്രമേ പാവങ്ങൾക്കു രക്ഷയുള്ളു എന്നു പപ്പുക്കുട്ടി ധരിച്ചുവശായി. ആ പ്രസംഗധാരയിൽ അവൻ അന്തം മറന്നുപോയി. അന്നു രാത്രി പപ്പുക്കുട്ടിഉറങ്ങിയില്ല. സംശയങ്ങളുടെയും വികാരവിപ്ളവത്തിൻെറയും ഞെരുക്കിൽപ്പെട്ടു പപ്പുക്കുട്ടി ആ കീറപ്പായിൽ അങ്ങോട്ടും ഇങ്ങോട്ടും ഉരുണ്ടു.

11

പപ്പുക്കുട്ടി രാവിലെ പാർട്ടി ആഫീസിലെത്തി, തലേദിവസം പ്രസംഗിച്ച ആളിനെ ഒന്നു കാണാൻ. അവർ തമ്മിലെന്തൊക്കെയോ പിറുപിറുത്തു. പപ്പുക്കുട്ടി പാർട്ടിഅംഗമായി. നമ്മുടെ നാട്ടുസ്ഥിതി സമത്വസുന്ദരമാകുന്നതിനുവേണ്ടി ഉടലും ഉയിരും നൽകുവാൻ പപ്പു ഉറച്ചുകഴിഞ്ഞു.

പപ്പുക്കുട്ടിക്കു പരശ്ശതം അവശതകളുണ്ടു്. അതെല്ലാം പരിഹരിക്കപ്പെട്ടുകതന്നെ വേണം. ആദ്യമായി അയാൾക്കു ഭാര്യയെ വീണ്ടെടുക്കണം. മുതലാളി മനസ്ഥിതിക്കാരനായ അവളുടെ തന്ത പപ്പുക്കുട്ടിക്കു നാ

യമായി അവകാശപ്പെട്ട ആ പെണ്ണിനെ ചൂഷണം ചെയ്തു വച്ചിരിക്കുകയാണ്.

ഒരു രാത്രി പപ്പു അവസാനമായി തീരുമാനിച്ചു. ഭാര്യയെ വീണ്ടെടുക്കാൻ. പിറേറദിവസം അയാൾ വേലയ്ക്കു പോയില്ല.

111

പപ്പുക്കുട്ടി ഒരു പ്ളാക്കാർഡ് പിടിച്ചു കിഴക്കോട്ടു തിരിച്ചു. "എൻെറ ഭാര്യയെ വിട്ടുതരിക" എന്നു ആ പ്ളാക്കാർഡിൽ എഴുതിപ്പിടിച്ചിരുന്നു. കണ്ടവർ കണ്ടവർ ചിരിച്ചു. പപ്പുക്കുട്ടി അതൊന്നും വകവച്ചില്ല. അയാൾ ഭാര്യവീട്ടിൻെറ നടയിലെത്തി. നേരം വളരെ ഇരുട്ടിയിരുന്നു. നാലുനാഴിക രാച്ചെല്ലുമ്പോൾ ആ ഗ്രാമത്തിൽ എല്ലാവരും ഉറക്കം പിടിക്കുക പതിവാണ്.

പപ്പുക്കുട്ടി മുദ്രാവാക്യങ്ങൾ വിളിച്ചു. വിളി രണ്ടുമൂന്നാവർത്തിയായപ്പോൾ വീട്ടുകാർ പരിഭ്രമിച്ചു കതകു തുറന്നു. ഒരു കടലയ്ക്കാവിളക്കു കത്തിച്ചെടുത്തു അറുപത്തഞ്ചാംവയസ്സിലും ആരോഗ്യവാനായ മൂപ്പീന്ന്—പാപ്പിയുടെ അച്ഛൻ—പുറത്തേക്കു വന്നു. കയ്യിലിരിക്കുന്ന പ്ളാക്കാർഡ് വൃദ്ധനു വായിക്കത്തക്കവണ്ണം ശരിക്കു പിടിച്ചുകൊണ്ടു പപ്പുക്കുട്ടി വീറോടെ നിൽക്കുകയാണ്.

"ഇതെന്നാടാ, വിഷുക്കണിയോ? നീയെന്തിനാ കെടന്നു വിളിക്കുന്നേ? വേണെങ്കി ഈ തിണ്ണേടെ മൂലേലെങ്ങാനും വന്നു ചുരുണ്ടുകൂടിക്കോ" ലോഹ്യവും കാര്യവും ഇടകലർത്തി വൃദ്ധൻ ഇത്രയും പറഞ്ഞു തിരിഞ്ഞു നടന്നു. പ്ളാക്കാർഡിൽ എഴുതിയിരിക്കുന്നതെന്തെന്നു എഴുത്തറിയാത്ത വൃദ്ധൻ ഗ്രഹിച്ചതേയില്ല.

"സഖാവേ, അവിടെ ഒന്നു നിന്നേ." പപ്പുക്കുട്ടി ആരംഭിച്ചു.

"എന്തോന്നെടാ വിളിച്ചേ? ഞാൻ കേട്ടില്ല" വൃദ്ധനു ശുണ്ഠിവന്നു.

"പാപ്പിയെ വിട്ടുതരണം. ഈ ചൂഷണം ഞാൻ അനുവദിക്കുകയില്ല" പപ്പുക്കുട്ടി കാര്യം പറഞ്ഞു.

വൃദ്ധനു ശങ്കയായി. പപ്പുക്കുട്ടിയുടെ തലയ്ക്കു സ്ഥിരമില്ലായിരിക്കും. അവനിൽ അത്ര വളരെ മാററങ്ങൾ കാണാനുണ്ട്. എത്രയായാലും അവൻ തൻെറ മകളുടെ ഭർത്താവാണ്. "പാപ്പി" എന്നു നീട്ടി വിളിക്കാൻ മാത്രമേ വൃദ്ധനു തോന്നിയുള്ളു.

പപ്പുക്കുട്ടി ജയിച്ചു എന്നയാൾക്കു ബോദ്ധ്യമായി. ആദ്യത്തെ വിജയം! അയാൾ മുദ്രാവാക്യം ഒന്നുകൂടി ആവർത്തിച്ചു.

"നീയങ്ങു കേറിപ്പോരെടാ പപ്പൂ" വൃദ്ധൻ അയാളെ വീട്ടിലേക്കു ക്ഷണിച്ചു.

111

പട്ടണത്തിൻെറ പടിഞ്ഞാറേക്കോണിൽ പാമ്പിനുംകൂടി ഇഴയാൻ വീതിയില്ലാത്ത ഒരു ഇടവഴിയിലൂടെ കുറെ നടന്നുവേണം പപ്പുക്കുട്ടിയുടെ വീട്ടിലെത്താൻ. അയാൾ പാപ്പിയെ വീണ്ടെടുത്തു് അവിടെ താമസിപ്പിച്ചിട്ടു രണ്ടാഴ്ചകഴിഞ്ഞു. ഈ രണ്ടാഴ്ച കൊണ്ടു പപ്പുക്കുട്ടിക്കുണ്ടായ പരിവർത്തനങ്ങൾ ചില്ലറയൊന്നുമല്ല. അയാൾ ഇന്നു കല്ലുവെട്ടുതൊഴിലാളി യൂണിയൻ സെക്രട്ടറിയാണ്. അവരുടെ അടിസ്ഥാനക്കൂലിയും, ബോണസ്സും, ജോലിസമയവും സംബന്ധിച്ച പ്രമേയങ്ങൾ ഗവർമ്മെൻറിൻെറ ശ്രദ്ധയിൽകൊണ്ടുവരേണ്ടതു പപ്പുക്കുട്ടിയുടെ ചുമതലയാണ്. അയാൾക്ക് ഇന്നു തപ്പിത്തടഞ്ഞു പ്രസംഗിക്കാനറിയാം. വായിക്കാനറിയാം. കളമുണ്ടും കച്ചത്തോർത്തും ഉപേക്ഷിച്ചു പപ്പുക്കുട്ടി മുണ്ടും ജൂബായും സ്വീകരിച്ചു. ആദ്യത്തെ ജോഡിവസ്ത്രം പാർട്ടിയുടെ സംഭാവനയാണ്. അതു് ഇന്നും മാറിയിട്ടില്ല. വേറൊന്നെടുക്കാൻ അയാളുടെ കൈയിലില്ല. നനച്ചുവെളുപ്പിച്ചുവൃത്തിയായി നടക്കുന്നതു് 'ബൂർഷ്വാ' സമ്പ്രദായമാണ്. അതു പപ്പുക്കുട്ടി ഗ്രഹിച്ചിരുന്നു.

ഉദ്യോഗസ്ഥന്മാരെപ്പോലെ മുണ്ടും ജൂബായും ധരിച്ച് കൈയിൽ നല്ല വർണ്ണപ്പകിട്ടുള്ള പുസ്തകവും പിടിച്ച് ഒരു ബീഡി കത്തിച്ചു പിടിച്ചുകൊണ്ടു ആലോചനാമഗ്നനായിനടന്നുവരുന്ന പപ്പുക്കുട്ടിയെ ക്കാണുമ്പോൾ പാപ്പി അഭിമാനം കൊള്ളാറുണ്ട്. പപ്പുക്കുട്ടി ഇപ്പോൾ കല്ലുവെട്ടാൻ പോകാറില്ല. ദിവസവും ആപ്പീസിൽ പോകാറുണ്ട്. ശമ്പളമുള്ള ഏതോജോലിയിൽ പ്രവേശിച്ചതാണെന്നു പാപ്പി തീർച്ചപ്പെടുത്തി. തൽക്കാലം കുറച്ചുവിഷമിച്ചാലും ഒരു മാസം കഴിഞ്ഞാൽ ഒരുകെട്ടു നോട്ടു പപ്പു അവളുടെ കൈയിലേൽപ്പിക്കുന്ന രംഗം അവൾ സ്വപ്നം കണ്ടു. ജൗളിക്കടയിലെ കണ്ണാടിയലമാരികളിലും, ചാമി ആശാരിയുടെ സ്വർണ്ണക്കടയിലും അവളുടെ മോഹങ്ങൾ പാഞ്ഞെത്തി.

1V

"ഈ മണ്ണെണ്ണയില്ലാത്തകാലത്തു് വിളക്കെന്തിനാ വെച്ചേരിക്കുന്നതു്? കിടന്നുറങ്ങരുതോ?" കടലയ്ക്കാവിളക്കിനരികിലിരുന്ന് പുസ്തകം വായിക്കുന്ന പപ്പുക്കുട്ടിയോടു പാപ്പി പറഞ്ഞു.

പപ്പുക്കുട്ടി ഒന്നു നിവർന്നിരുന്നു. "എന്താടീ. മണ്ണെണ്ണയില്ലാത്തതു്? അതിൻെറ തകരാറെവിടെയാണു നീയറിഞ്ഞിട്ടൊണ്ടോ? നീയൊന്നു തെരക്കിനോക്ക് മണ്ണെണ്ണ കിട്ടാത്ത ഒരൊററവീടു റഷ്യയിലൊണ്ടോന്ന്."

"അതെവിടാ ഈ റഷ്യ?

"പുതുപ്പള്ളിക്കു കിഴക്കു" പപ്പുക്കുട്ടിപൊട്ടിച്ചിരിച്ചു. അയാൾ തുടർന്നു:—"എടീ ഞങ്ങളെ ആരും കളിപ്പിക്കാമെന്നു വിചാരിക്കേണ്ട. ഈ ഭരണമൊന്നും ഞങ്ങള് വക വച്ചു കൊടുക്കുകേല."

"ആ വായിച്ചോണ്ടിരിക്കുന്നതു നല്ലപാട്ടുവല്ലതുമാണെങ്കിലൊന്നുറക്കെപ്പാട്. ഞാനുംകൂടെക്കേൾക്കട്ടെ," പാപ്പിയുടെ കലാകൗതുകം ഉണർന്നു.

"അതേ പാട്ട്. എടീ ഇതു പോളിററിക്സാ— നിനക്കറിയാമോ? സഖാവുജോഷീന്നു കേട്ടിട്ടൊണ്ടോ? അല്ലേല്, നിനക്കെന്താ അറിയാം." പപ്പുക്കുട്ടി വീണ്ടും വായനതുടങ്ങി. സംശയമുള്ള ഭാഗങ്ങൾ മണ്ണെണ്ണക്കരികൊണ്ട് അടയാളപ്പെടുത്തിയും, ഇടയ്ക്കിടയ്ക്കു കാര്യം മനസ്സിലാകുന്നമട്ടിൽ തലകുലുക്കിയും, ചിലപ്പോൾ ആശ്ചര്യദ്യോതകമായി മൂളിയും അയാൾ ഓരോ പേജുകളും മറിച്ചു.

V

കല്ലുവെട്ടുകാരുടെയിടയിൽ പ്രചരണത്തിന്

പാർട്ടിയിൽനിന്നു പപ്പുക്കുട്ടിയെ നിയോഗിച്ചു. അയാൾ കിട്ടന്റെയും, കോന്തിയുടെയും, കഞ്ഞന്റെയും, കുഞ്ഞപ്പിയുടെയും വീട്ടിൽചെന്ന് "ഒരു ഐക്യമുന്നണി" സൃഷ്ടിക്കേണ്ടതിന്റെ ആവശ്യകതയെപ്പററിപറഞ്ഞു.

"കാര്യമൊക്കെ നല്ലതാ പപ്പൂ. എങ്കിലും വീട്ട പട്ടിണിയായിപ്പോകുമല്ലോ." അവരുടെ മറുപടി അങ്ങനെയായിരുന്നു.

പപ്പു തുടങ്ങി:—"നമ്മള് കുറച്ചു പട്ടിണി കിടക്കണം സഖാവേ. താൻ സഖാവ് ഇ. എം. എസ്സിന്റെ പോളിററിക്സ് വായിച്ചിട്ടൊണ്ടോ? അതൊന്നുമേടിച്ചു വായിച്ചുനോക്കിക്കേ! വേണെങ്കിൽ ഞാൻ തരാം. വായിച്ചേച്ചു തന്നാൽമതി. സഖാവു എന്റെ വീട്ടിലേയ്ക്കൊന്നുവാ. അവിടെ കെട്ടുകെട്ടായിരിക്കുക ലേബർപോളിററിക്സ്"

പപ്പുക്കുട്ടിയുടെ ഘട്ടകാക്ക അയാൾ പറഞ്ഞതൊന്നും മനസ്സിലായില്ല.

## VI

"ഇവിടെ കെട്ടിയിരുന്ന മറ അഴിച്ചോണ്ടുപോയിട്ടെന്ത്യേ?" പാപ്പി ഭർത്താവിനോടു ചോദിച്ചു.

"അതു നാലായിട്ടുമുറിച്ചു നോട്ടീസ് ബോർഡാക്കി. അന്നു ഞാൻ പ്രസംഗിച്ച യോഗത്തിന്റെ കാര്യം ആ ബോർഡേലാ എഴുതിയതു്. നിനക്കും നിന്റെ തന്തയ്ക്കുമല്ലേടീ ഞാൻ മോശക്കാരൻ. നീ ആ ബോർഡേലോട്ടുചെന്നുനോക്ക്. സഖാവ് പപ്പുക്കുട്ടിയുടെ പ്രസംഗം എന്നെഴുതിയിരിക്കുന്നതു് ആരുടെ പേരാ? നിന്റെ തന്തേടെപേരെവിടെയെഴുതീട്ടൊണ്ടെടീ ഇങ്ങനെ. നീ ഒന്നുപറ."

"നേരം വെളുത്തെന്തിനാ എന്റെ തന്തേപ്പറയുന്നെ? എന്നെ എന്റെ വീട്ടിക്കൊണ്ടാക്കിയേച്ചാമതി?

"എടീ ഈ സത്യാഗ്രഹമൊക്കെ കാംഗ്രസ്സിനോടെപറ. സോവിയററിനാട്ടിൽനിന്റെയീക്കുഞ്ഞുനാണയമൊന്നും ചെലവാകത്തില്ല. എടീ, ജനകീയസമരം! നടന്നപ്പംഇവമ്മാരെന്താടീ അനങ്ങാതിരുന്നെ? അല്ലേല്ലതൊക്കെയെന്നാ നിന്നോടു പറയുന്നേ!"ഒന്നുമറിഞ്ഞുകൂടാത്തപെണ്ണിനോട് ഗൌരവമേറിയ കാര്യങ്ങളെപ്പററി പറഞ്ഞതുകൊണ്ടു വിശേഷമൊന്നുമില്ലെന്നു പപ്പുക്കുട്ടിഉറച്ചു.

## VII

പപ്പുക്കുട്ടിയുടെ പ്രവർത്തനം പാർട്ടിയുടെ പ്രശംസയാർജ്ജിച്ചു. പപ്പുക്കുട്ടിയുടെ പേരുംകൂടി ഒന്നു പുതുക്കണമെന്നു പാർട്ടി നിശ്ചയിച്ചു. മയോക്കോവിഷ്കി, ട്രോസ്കി, ഡറോറാസ്കി എന്നിങ്ങനെ ഉന്തലിന്റെ ശബ്ദത്തിൽ അവസാനിക്കുന്ന റഷ്യൻ പേരുകളെപ്പോലെ പപ്പുക്കുട്ടിയുടെ പേര് പപ്പുക്കോവിഷ്കി എന്നാക്കി. അങ്ങനെ അയാൾ സഖാവ് പപ്പുക്കോവിഷ്കിയായി.

## VIII

പട്ടിണിയുടെ ആക്രമണം പാപ്പിയുടെ ക്ഷമ നശിപ്പിച്ചുതുടങ്ങി!

"എന്നെക്കൊണ്ടുമേലാ കേട്ടോ ഇങ്ങനെപൊറുക്കാൻ. ഞാൻ വല്ലവഴിക്കും പോകുവാ" പൊളിററിക്സ് വായിച്ചുകൊണ്ടിരുന്ന പപ്പുക്കോവിഷ്കിയോടു അവൾ പറഞ്ഞു.

"ആഹാ! നീ പണിമുടക്കാൻപോകുന്നോ? നിന്റെആവശ്യങ്ങൾ കേൾക്കട്ടെ. അടിസ്ഥാനക്കൂലിപോരെങ്കിൽ അതുപറ. ബോണസ്സുവേണോ? വാർദ്ധക്യകാല പെൻഷ്യൻവേണമെങ്കിൽ അതും പറഞ്ഞോ? ഒരു പണിമുടക്കുനോട്ടീസ് തരാതെയാണോടീ പണിമുടക്കുന്നതു്." ഇതുകേട്ട് പാപ്പിക്കു ദേഷ്യംവന്നു. അവൾഅകത്തേക്കുപോയി.

## IX

ഒരു സായാഹ്നത്തിൽ പപ്പുക്കോവിഷ്കി ധൃതിയിൽ വീട്ടിലേക്കുവന്നുകേറി "എടീ സഖാവേ സഖാവു ജോഷിയുടെ ഒരു പൊളിററിക്സു വന്നിരിക്കുന്നു. ആണുംപെണ്ണും യൂണിയനിൽ അണിനിരക്കണമെന്ന്. നീ ഒരു യൂണിയന്റെ ചേരിയിൽ നിൽക്കണമല്ലോ. നിനക്കെന്നാ തൊഴില്?"

"പട്ടിണി" പാപ്പിപറഞ്ഞു. "അതു് ജാഥായാണല്ലോടീ ഇനി യൂണിയനെന്നായെടുക്കും—അടുക്കളത്തൊഴിലാളിയായേയാലോ— അതു വാല്യക്കാർക്കുള്ളതാ—രവാ അതിന്റെ സെക്രട്ടറി. ഇനി എന്നാ ചെയ്യുന്നു?

പപ്പുക്കോവിഷ്കി തീവ്രമായി ആലോചിച്ചു. അയാൾവിജയഭാവത്തിൽപറഞ്ഞു;- അമ്പടീഎന്നിട്ടുവല്ലമിണ്ടുന്നൊണ്ടോന്നുനോക്ക്. നീപ്രസവത്തൊഴിലാളിയല്ലേടീ?"

പാപ്പി—ഓ ഇതെന്നാക്രൂത്താ!

പപ്പു— ഒരു ക്രൂത്തുമില്ല. സഖാവുപാപ്പി പ്രസവത്തൊഴിലാളി യൂണിയനാ.

സന്തോഷംകൊണ്ടു് അയാൾ പാർട്ടിആഫീസിലേയ്ക്കോടി. പണിമുടക്കിന്റെയും പ്രതിക്ഷേധത്തിന്റെയും തിരക്കിൽ മാസങ്ങൾ പലതുകഴിഞ്ഞു. പപ്പുക്കോവിഷ്കിയുടെ മുണ്ടും ജൂബായും നിരുപയോഗമായിത്തുടങ്ങി. അയാളുടെ രൂപംതന്നെ മാറിപ്പോയി.

## X

ഒരുദിവസം സന്ധ്യക്ക് അയാൾ വാടിത്തളന്ന് വീട്ടിന്റെതിണ്ണയിൽ വന്നുപററി. അയാളുടെ ചിന്താകേന്ദ്രം ഉണർന്നു. അയാൾ ഇങ്ങനെപിറുപിറുത്തു:-

"ഇക്കൂട്ടത്തിൽ ഞാനും വേറെ രണ്ടുമൂന്നു പേരും മാത്രമാ മണ്ടന്മാർ. മററുള്ളവനൊക്കെ വീട്ടിൽ കാശൊണ്ട്. അവന്റെ ആളുകൾക്കു ബിസിനസ്സൊണ്ട്. ദിവസവും വേഷവുംമാറിപ്രസംഗിച്ചുകൊണ്ടുനടക്കാം ദ്രോഹികള്" എന്നെപററിച്ചു.

"എടീ പാപ്പിയേ" അയാൾവിളിച്ചു. ആ വീട് ശൂന്യമായിരുന്നു. പാപ്പി അവളുടെ വീട്ടിലെത്തിക്കഴിഞ്ഞു.

അന്ന് അയാൾ വഴിയെ നടന്നപ്പോൾ ഒരു തെണ്ടിച്ചെറുക്കൻ വഴിയരികിൽനിന്നുവിളിച്ചു: —"പപ്പുഗ്ഗോഷ്ടി"

ചെന്നായെപ്പോലെ അയാൾ അവനോടടുത്തു് ഇടത്തു കൈകൊണ്ടു ചെവിക്കു പിടിച്ചു് വലംകൈകൊണ്ട് കരണത്തൊരു വീക്കുകൊടുത്തു.

ഒരുത്തൻ അയാളെ സഖാവേ എന്നുവിളിച്ചു. "നിന്റെ വീട്ടിലൊള്ളോരെചെന്നുവിളി" ആ നിരാശനു കലി വന്നു






(കാരൂർ നീലകണ്ഠപ്പിള്ള)

ചെറുകഥ

ആകാശം ആരാച്ചാരുടെ കരിംകുപ്പായം ധരിക്കയാണു്. ഭൂമിദേവിയുടെ നെടുവീർപ്പെന്നോണം കാററടിക്കുന്നു. പ്രകൃതി കണ്ണീർകണങ്ങൾ പൊഴിക്കുന്നുണ്ടു്. ഉൽക്കണ്ഠാകുലമല്ലാതെ ഒരു മുഖമില്ലവിടെ കാണാൻ. നേരം അഞ്ചെട്ടുനാഴികയിരുട്ടി, ബോട്ടുജെട്ടിക്കടുത്തുള്ള കടകളടയ്ക്കാൻ ഉടമസ്ഥന്മാർ മറന്നെന്നപോലെയിരിക്കുന്നു. രണ്ടും നാലും ആളുകൾ അവിടവിടെ കൂടിനിന്നു ഗൗരവമേറിയ ഏതോ കാര്യം ആലോചിക്കയാണു്. ചിലരങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുനടക്കുന്നുണ്ടു് ഇടയ്ക്കിടയ്ക്കു് എന്തോ പോംവഴി കണ്ടുകിട്ടിയമട്ടിൽ ആ ജനക്കൂട്ടത്തിലൊരുത്സാഹം കാണാം. വിളിപ്പാടകലത്തിൽ കിടന്നു കടൽ അട്ടഹസിക്കുന്നു. ആ ഭയങ്കര ഗർജ്ജനത്തിൽ അവരുടെ ഉത്സാഹം തകർന്നു തരിപ്പണമാകുന്നു. എന്താണുസംഭവിച്ചതെന്നു ആരോടെങ്കിലും ചോദിക്കാൻപോലും എനിക്കു് ധൈര്യംതോന്നിയില്ല. ആരോ വലിയ അപകടത്തിലകപ്പെട്ടിട്ടുണ്ടു്. അവരെ രക്ഷിക്കാനുള്ളമാർഗ്ഗംകാണാതെ ഉഴലുകയാണവർ. കാര്യം വ്യക്തമായിഗ്രഹിക്കാൻകഴിയുന്നതിനു മുമ്പുതന്നെ ആ നിർഭാഗ്യവാന്മാരെക്കുറിച്ചു അതിയായസഹതാപം എന്നിലുമുണ്ടായി. മൂന്നുനാലുമൈൽ നടന്നവിടെയെത്തിയ എനിക്കു വളരെ ക്ഷീണമുണ്ടായിരുന്നു. കാപ്പികുടിക്കുന്നതിനിടയിൽ കച്ചവടക്കാരനോടു ചോദിച്ചു വിവരം ഗ്രഹിക്കാമെന്നു കരുതി ഞാൻ ഒരു കടയിൽ കയറി- അവിടുത്തെവൃത്തിശൂന്യതകൊണ്ടു് എന്റെകാൽ പിന്നാക്കം വലിഞ്ഞു. ആ കടയുടെഭിത്തിയെ ഉരുമ്മിക്കൊണ്ടു് ഒരു തോടു് ഒഴുകുന്നുണ്ടെങ്കിലും അവിടെക്കണ്ടപയ്യൻ കുളിച്ചിട്ടും ഉടുതുണിനനച്ചിട്ടും ഒരു കൊല്ലം കഴിഞ്ഞിരിക്കണം. എങ്കിലും ഞാൻ അകത്തുകയറി ഒരുമേശയ്ക്കടുത്തുള്ള ബെഞ്ചിലിരുന്നു. എന്നെ ആരുംവകവച്ചില്ല. സമയംകൊല്ലാൻ കാപ്പിക്കടകളിലെ ബെഞ്ചുമെനക്കെടുത്തുന്നകൂട്ടത്തിലുള്ളവനല്ലഞാനെന്നു മനസ്സിലാക്കാനവനു കഴിഞ്ഞില്ലെന്നു തോന്നുന്നു. അടുപ്പത്തിരിക്കുന്ന ചെമ്പുകലത്തിൽ ഒരുചെമ്പുതുട്ടുകിടന്നു്, അവിടെയുള്ളവരുടെ ഹൃദയത്തുടിപ്പിനോപ്പം അടിക്കുന്നുണ്ടു്. അടുക്കളയിലെ കണ്ണാടിയോടിനൊപ്പം പുകപററി കറുത്ത ചില്ലുകൾകൊണ്ടു ചിലേടംമാത്രം മറച്ചിട്ടുള്ള ഒരലമാരിയിൽ വിരഹദുഃഖംകൊണ്ടു് വരണ്ട ചില പലഹാരങ്ങൾ ഇരിക്കുന്നുണ്ടു്.

“കാപ്പിതരണം” എന്നു ഞാൻപറഞ്ഞതു് ആ ചെറുക്കൻ കേട്ടില്ല. എന്റെനേരെ അവൻനോക്കിയുമില്ല. ഞാനാവർത്തിച്ചു. അവൻറോഡിലേക്കിറങ്ങിയൊരു ചെറുസംഘത്തിൽ ചേർന്നു. ഒരാളെ പീടിക കാവലിനു കിട്ടാഞ്ഞിട്ടു് വിഷമിച്ചിരിക്കുകയായിരുന്നു അവനെന്നു് എനിക്കു തോന്നി. മറെറാരന്തരീക്ഷത്തിലായിരുന്നെങ്കിൽ, ആരും ഗണ്യമാക്കിയില്ലെങ്കിലും ഞാൻ ശുണ്ഠിയെടുത്തേനേ. ഉൽക്കണ്ഠനിറഞ്ഞ ആ ജനസഞ്ചയത്തിനിടയ്ക്കു് ശുണ്ഠിയെടുക്കൽ ഒരുപൊരുത്തക്കേടാണു്.

ഞാനെഴുന്നേററു; വഴിയിലേക്കിറങ്ങാൻതുടങ്ങി. ഒരു മദ്ധ്യവയസ്ക്കൻ എനിക്കെതിരെ കടയിലേക്കു കയറി. “ഇവിടെയാരുമില്ലേ?” എന്നു് അയാൾ ആ അടപ്പിനോടു ചോദിച്ചു. എന്താണവിടെ സംഭ്രമജനകമായി സംഭവിച്ചതെന്നു അയാളോടു ചോദിക്കാംഎന്നു ഞാൻ വിചാരിക്കുമ്പോഴേക്കു് അയാൾ ഇടതുകയ്യിൽ ഒരു തീക്കൊള്ളിയും വലതുകയ്യിലൊരു ബീഡിയും എടുത്തു് രണ്ടും ചേർത്തുവച്ചു് ഊതി ബീഡിക്കു തീ പിടിപ്പിക്കുകയായിരുന്നു. ആ തീയുടെപ്രകാശത്തിൽ അയാളുടെ മുഖം എനിക്കു കാണാമായിരുന്നു. അതു തികച്ചും പരുഷമായിരുന്നു. അവിടെ കാണപ്പെട്ടതിൽ ആ മുഖംമാത്രമേയുള്ളു വിഷാദമഗ്നമാകാതെ.

അയാളെ നോക്കിക്കൊണ്ടു ഞാനൊരുനിമിഷം നിന്നു. ആ മനുഷ്യൻ എഴുന്നേററു് എന്റെമുഖത്തേക്കു നോട്ടവും പുകയും ഒന്നിച്ചയച്ചു.

“എന്താ ഇവിടെ ഒരു വിശേഷമുണ്ടായതുപോലെ തോന്നുന്നതു്?” എന്നു ഞാൻചോദിച്ചു.

“അവിടെയിരി പറയാം. ബോട്ടിൽ പോകാനല്ലേ? എങ്ങോട്ടാ, തെക്കോട്ടോ വടക്കോട്ടോ? ആലപ്പുഴയ്ക്കോ കോട്ടയത്തിനോ? കോട്ടയത്തിനാണെങ്കിൽ ഇനി രണ്ടുനാഴിക കഴിയണം.......”

ഇങ്ങനെ ഇടയ്ക്കിടയ്ക്കു ചില ചോദ്യങ്ങളോടുകൂടി അയാൾ പറഞ്ഞുതുടങ്ങി. ഞാൻ ഇടയ്ക്കുമൂളുകയും ഒററവാക്കുകളിൽ ഉത്തരംപറയുകയും ചെയ്തെങ്കിലും അതൊന്നുംശ്രദ്ധിക്കാതെ അയാൾ തുടന്നു.

"ആറാളുകൂടുന്നതിൽ ഒരുത്തൻമതി പെഴ. എല്ലാവനും ആപത്താ."

അയാൾ ബഞ്ചിലിരുന്നു. ഞാനും.

അയാൾ പറയുകയാണു്- "ഒരു കടത്തുവള്ളത്തേൽ പത്തുനാൽപതുപേരുകേറിക്കോ. ശാപംകിട്ടിയ ഒരുത്തനതിലൊണ്ടെങ്കിൽ മതി, നടുക്കചെല്ലുമ്പം അതു മുങ്ങും." ഈ ക്രമത്തിനയാൾ കുറെ സാമാന്യ തത്വങ്ങൾ പറഞ്ഞു. "എന്റെ മകളെ കെട്ടിയ ഒരു തെമ്മാടിയൊണ്ടു്. ആ പട്ടിക്കു ഞാനെന്റെ മകളെ കൊടുത്ത അന്നുമൊതലെന്റെ കുടുംബത്തിൽ അവനെന്തെല്ലാം പൊല്ലാപ്പുകളാ വരുത്തിയതെന്നറിഞ്ഞോ: അവൻ കേറിയെറങ്ങി നടന്നിട്ട ഞാൻകൂട്ടാക്കിയില്ല. കരേൽകൊള്ളാവുന്നവരേക്കൊണ്ടൊക്കെപ്പറയിച്ചു, അവനെന്റെമകളെകല്യാണംകഴിക്കണമെന്നു്. എന്നിട്ടും ഞാൻ തിരിഞ്ഞുനോക്കിയില്ല. ഒടുക്കം ആ തെമ്മാടി എന്റെകൊച്ചിനുകൂടോത്രംചെയ്തു. പിന്നെ പെണ്ണല്ലേ; എത്രനാളാ നമ്മള് വെച്ചുകാത്തോണ്ടിരിക്കുന്നതു്! അവൾക്കതു മനസ്സാണെന്നു പറഞ്ഞാൽപിന്നെ ഒക്കത്തില്ലെന്നുപറഞ്ഞാൽ അവള് മൊകത്തുകരിതേച്ചാലെന്നാ ചെയ്യും?"

ട്ടെ. ട്ടെ-ട്ടെ എന്നു ശബ്ദിച്ചുകൊണ്ടു എവിടുന്നോ ഒരു ബോട്ടുവരുന്നുണ്ടെന്നെനിക്കുതോന്നി. ഞാനെഴുന്നേൽക്കാൻ തുടങ്ങിയപ്പോളയാൾ പറഞ്ഞു "അതു കോട്ടയം ബോട്ടല്ല"എന്നിട്ടയാൾ ആ കടയുടെ തെക്കോട്ടു തുറന്ന വാതലിൽ കൂടി നോക്കിയിട്ടുപറഞ്ഞു" "അങ്ങു ദൂരെയായതേയുള്ളു അടുത്തുവരട്ടെ. ജട്ടിയിലടുക്കും അപ്പോളറിയാം കോട്ടയത്തിനല്ലെന്നു്".

അയാളുടെ നോട്ടം പോയ വഴിയെഞാനും നോക്കി. അങ്ങകലെ അന്ധകാരത്തിനിടയ്ക്കു സംഹാരരുദ്രന്റെ കണ്ണുകൾപോലെ മൂന്നു വിളക്കു മാത്രം ഞാൻ കണ്ടു.

"ഇതു കേൾക്കു" ഞാൻ അയാളുടെ കഥ ശ്രദ്ധിക്കുന്നില്ലെന്ന അസഹ്യതയോടെ അയാൾ പറഞ്ഞു "ഞാൻ സമ്മതിച്ചു കല്യാണം നടത്തി. കൈയേലേക്കും കഴുത്തേലേക്കും ഒക്കെ ഞാനുണ്ടാക്കിക്കൊടുത്തു. ഒരു വീട്ടിൽ പൊറുക്കാൻ വേണ്ട കുണ്ടാമണ്ടിസാമാനങ്ങളൊക്കെക്കൊടുത്തു. ഞാൻ കൊടുത്തതുപോരാഞ്ഞിട്ടു ഞാനറിയാതെ അവളുടെ തള്ള കൈയിൽ കിട്ടിയതൊക്കെ കൊടുത്തു. നാലാൺമക്കളുടെയിടയ്ക്കിയൊരു പെണ്ണയുള്ളു ഞങ്ങൾക്കു്."

ബോട്ടടുത്തുവരുന്നു. ഞാനെഴുന്നേററു. അയാളെന്നെ അനുകരിച്ചു. ഞങ്ങൾ വെളിയിലേക്കിറങ്ങി. "ആലപ്പുഴയ്ക്കുള്ളോരു ടിക്കററു മേടിച്ചോളിൻ." എന്നൊരു ചീവീടിന്റെ സ്വരം കേട്ടു.

"ഞാൻ പറഞ്ഞില്ലേ ഇതു നിങ്ങൾക്കു പോകാനുള്ള ബോട്ടല്ലെന്നു്!" എന്നു പറഞ്ഞിട്ടയാൾ കഥപറച്ചിൽ തുടന്നു. "ആ എരപ്പ എന്റെ കൊച്ചിനെക്കൊണ്ടുപോയിട്ടു് ഒരു നേരം വയറു നിറച്ചു വല്ലതും കൊടുത്തെങ്കിലെനിക്കു സങ്കടമില്ലായിരുന്നു. ഒരു ലക്ഷം രൂപാ, അല്ല, രണ്ടുലക്ഷം രൂപായുടെ വകയാണു ഞാനാ നതികെട്ടവനു കൊടുത്തതു്. നിങ്ങളെന്താ ഒന്നും മിണ്ടാത്തതു്? എങ്ങനെയാ രണ്ടുലക്ഷം രൂപാ കൊടുത്തതെന്നു നിങ്ങളെന്താ ചോദിക്കാത്തതു്? എന്റെ മകളെ നിങ്ങൾ കണ്ടിട്ടുണ്ടോ? രണ്ടു ലക്ഷമല്ല മൂന്നുലക്ഷം രൂപായാണവൾക്കു വിലയെന്നു ഞാൻ പറഞ്ഞാൽ അത്രയും എന്റെ കാൽക്കൽ കെട്ടിവച്ചിട്ടവളെ കൊണ്ടുപോകാൻ ആണുങ്ങളുണ്ടു്. നിങ്ങളിപ്പോളെന്റെകൂടെയൊന്നു വരാമെങ്കിൽ ഞാൻ പറഞ്ഞതു നേരാണോന്നറിയാം. നിങ്ങള് കണ്ടാൽ പറയും അവൾക്കു നാലുലക്ഷം രൂപാ വിലയുണ്ടെന്നു്."

എനിക്കയാളുടെ സംസാരവും അതിലധികമായി അഭിനയവും പിടിച്ചു. എന്നാലും എന്റെ ചോദ്യവും അയാളുടെ ഉത്തരവുമായി അടുത്തെങ്ങും വരാത്തതുകൊണ്ടൊരു വിരസത നടിച്ചുകൊണ്ടു ഞാൻ മൂളിക്കേട്ടു.

"എല്ലാ ജാതിക്കാക്കും പ്രധാനമാണു് ഓണം. വേദത്തിലും ശാസ്ത്രത്തിലും ഓണമുണ്ടു്. ഓണത്തിനെല്ലാരും വീട്ടിലെത്തും. എന്റെ മകളും വീട്ടിൽ വന്നു. അവനും വന്നു. ഒരു ചക്രത്തിന്റെ പുകയില മേടിച്ചുകൊണ്ടുപോരാൻ ആ തെണ്ടിക്കു തോന്നിയില്ല. ഒത്തിരിയൊന്നും വേണ്ട. ഒരു ചക്രത്തിനു് —ഒന്നു മുറുക്കാൻ— മേടിച്ചോണ്ടുപോരാൻ ഗതിയില്ലാത്തവനെന്തിനു പെണ്ണുകെട്ടാൻ പോയി. പത്തുമാസം ചുമന്നു നൊന്തുപെററ തള്ളയിരിക്കുന്നു. ഇതുവരെ വേണ്ടതെല്ലാം ഉണ്ടാക്കിക്കൊടുത്തു വളത്തിയ തന്തയിരിക്കുന്നു. അവനോണംകാണാൻ വന്നിരിക്കുന്നു! വന്നിട്ടോ? വന്നിട്ടെന്താ ചെയ്തതെന്നറിഞ്ഞോ? നാലഞ്ചുദിവസം പാത്തിട്ടു പോകാൻനേരത്തു ഞങ്ങടെയങ്ങു കഞ്ഞിവെക്കുന്ന ഒരു ചെമ്പുകലമുണ്ടായിരുന്നതവളെടുത്തു് അവനു കൊടുത്തയച്ചു. ചെമ്പുകലത്തിൽ കഞ്ഞി അടുപ്പത്തു വെച്ചേച്ചു് അവളുടെ തള്ള അങ്ങേവീട്ടിലെക്കൊന്നു പോയ നേരത്തിനു്, ആ പാത്രത്തിലുള്ളതു വേറെ പാത്രത്തിലാക്കിയിട്ടു് അവള് കൊടുത്തയച്ചു. ദേഷ്യം വരുവോന്നു പറഞ്ഞോട്ടു്. വന്നപ്പോൾ തള്ളയെന്നോടു പറഞ്ഞു. ആർക്കാ ദേഷ്യം വരാത്തതു്. ഞാനൊരു വടിയെടുത്തു് അവളുടെ തുടയ്ക്കു രണ്ടടികൊടുത്തു. അതൊരു തെററായിപ്പോയി. ഗർഭിണിയെ തല്ലുന്നതു തെററാണു്. എനിക്കെന്താ അവളെ തൊടാൻ കാര്യം! എന്തു തെമ്മാടിയുമാകട്ടെ; ഒരുത്തന്റെ ഭാര്യയല്ലേ അവൾ! ഞാനതു ചെയ്തു.ഞാൻ കുററമേൽക്കാം. എന്തു പ്രായശ്ചിത്തം വേണമെങ്കിലും ചെയ്യാം. അതിനു ഞാനല്ലേ തെററുകാരൻ? എന്റെ മകളെന്തു പിഴച്ചു? അതൊരു കാരണമാക്കിക്കൊണ്ടു് അവൻ അകന്നുമാറി നിൽക്കുകയാണു്. അതിൽ പിന്നെ അവൻ വീട്ടിൽ വന്നിട്ടില്ല. അവളെ കൊണ്ടുപോയില്ല. അവൾ പെററു. അവന്റെ തലസ്സൊരൂപത്തിലൊരാൺകൊച്ചു്. അതിനെയൊന്നു കാണാനാപ്പെഴയാളിവന്നില്ല. ഒരു കൊച്ചിനേയും തള്ളയേയും വഴിയാധാരമാക്കിയേച്ചു് അവൻ തോന്നിയ വഴി നടക്കുകയാ. അവനിപ്പോൾ നടക്കാം. ഇപ്പോളവനു മണ്ണെറക്കുകാ ജോലി. പടവിൽ മണ്ണു കേററി കപ്പലിലാക്കിക്കൊടുക്കുക. നല്ല കൂലി കിട്ടും. കണ്ടമാനം നടക്കാൻ കാശു കിട്ടും. അവളെയങ്ങുപേക്ഷിച്ചു് —അവനെങ്ങനെയും നടക്കാം. അവൾക്കതു പാടുണ്ടോ? വല്ല പേരുദോഷവും വന്നാൽ! എന്നാലവൻ ഒഴിയട്ടെ. അതു ചെയ്യുകയില്ല.

അവൻ തുലഞ്ഞെങ്കിലും മതിയായിരുന്നു. ദൈവം അവനെ വെറുതെ വിടുകയില്ല. എൻെറ പെണ്ണിൻെറ വകയെല്ലാം മുടിച്ചു് അവളെ പട്ടിണിക്കിട്ടുംവെച്ചു കണ്ണു തിണ്ണു നിറഞ്ഞ ആ ദ്രോഹി അതിൻെറ ഫലം അനുഭവിക്കാതിരിക്കുകേല്ല. ഇതവൻെറ അവസാനമാണു്. വള്ളത്തിൽ മണലുംകൊണ്ടു കപ്പലിൻെറയടുക്കലേക്കു പോയിരിക്കുകയാണു്. നാലു വള്ളക്കാരു പോയി. പത്തൻപതാളുകളുണ്ടായിരുന്നു. പുറക്കടലിൽ ചെന്നപ്പോൾ കടൽകോപിച്ചു. കപ്പലിലേക്കടുത്താൽ കപ്പലും വള്ളവും കൂട്ടിയടിച്ചു് എല്ലാം തവിടുപൊടിയാകും. കപ്പലിലേക്കിനിയും ഒരു നാഴികദൂരംപോകണം. അവിടെ വള്ളം ഉറപ്പിച്ചു കിടക്കുകയാണു്. മിനിഞ്ഞാന്നു കാലത്തു പോയതാണു്. മൂന്നു ദിവസമായി അതിലുള്ളവർ വെള്ളം കുടിച്ചിട്ടു്. ആരെങ്കിലും അവക്കു തിന്നാനും കുടിക്കാനും വല്ലതും കൊണ്ടുപോയിക്കൊടുക്കാമെങ്കിൽ ആവശ്യപ്പെടുന്ന സംഖ്യ കൊടുക്കാമെന്നു കൺട്രാക്ടർ പറഞ്ഞിട്ടു് ആരും ഉണ്ടായില്ല. എങ്ങനെയാണെന്നോ! വള്ളം കടലിലേക്കിറക്കിയാൽ അപ്പോഴെ മുങ്ങും. അങ്ങോട്ടും ഇങ്ങോട്ടും അനങ്ങാൻ പാടില്ലാതെ കിടക്കുകയാണു വള്ളം. അവൻ ചെയ്ത പാപമാണു പിന്നെയുള്ളവരും അനുഭവിക്കുന്നതു്. എൻെറ കുഞ്ഞിൻെറ ശാപംകൊണ്ടാണവനിങ്ങനെ വന്നതു്. അവനു വെള്ളം കൊടുക്കാനുള്ള കൊച്ചിനെ അവനു കാണണ്ടെന്നുവെച്ചു. അതുകൊണ്ടു് ആ ദ്രോഹി വെള്ളം കുടിക്കാതെ തൊണ്ടവരണ്ടു ചാകണം."

"നിങ്ങളെന്തു ദുഷ്ടനാണു മനുഷ്യാ"!" എന്നു ഞാൻ ചോദിച്ചതു കേൾക്കാതെ അയാൾ തുടർന്നു "എൻെറ മകടെ മനസ്സു ചുട്ടതുകൊണ്ടാണു് അവൻഈ കടലിൽ കിടന്നു പൊരിഞ്ഞു ചാകാൻ സംഗതിയായതു്."

ആ കഠിന ചിത്തനോടുള്ള ആഭിമുഖ്യം പോലും പാപമാണെന്നു കരുതി ഞാൻ തിരിഞ്ഞു നടക്കാൻ തുടങ്ങി. "അവിടെ നിന്നേ? പറയട്ടെ" എന്നു പറഞ്ഞു കൊണ്ടയാളെൻെറ കൈക്കു പിടിച്ചു.

മരിച്ചയാൾ ജീവിച്ചാലെന്നപോലെ അവിടെ ഒരാഹ്ലാദം പരന്നു. കാപ്പിക്കടകളിലേക്കു ആളുകൾ പാഞ്ഞു കയറി. വിളിയും കൂകലുമായി. പലഹാരങ്ങളും പഴക്കുലകളും ഓരോരുത്തർ കൈക്കലാക്കിക്കൊണ്ടു കടപ്പുറത്തേക്കോടി. എന്നോടു സംസാരിക്കുന്നയാൾ ഒരുത്തനോടു വിളിച്ചുചോദിച്ചു "കൊച്ചുഞ്ഞേ എന്നാടാ വിശേഷം?"

"അവരു വന്നു" എന്നുപറഞ്ഞുകൊണ്ടു് കൊച്ചുഞ്ഞു് ഓടിപ്പോയി.

"അതു വെറുതെ പറയുകാ. അവൻ വരത്തില്ല, അവനൊടുങ്ങും എൻേറം എൻെറ മകടേം പ്രാർത്ഥന ദൈവം ചെവിക്കൊള്ളാതിരിക്കുവോ്"

"രാമൻ ചേട്ടാ ഇയാടെ മരുമകൻ പോയ വള്ളം കരപററിയെടോ." ഒരുത്തൻ ഞങ്ങളുടെയടുത്തുവന്നു പറഞ്ഞു.

"ആ ദ്രോഹിയെ കടലിനും വേണ്ട; സത്യമൊള്ളവരെ മാത്രമേ കടലു കൈക്കൊള്ളുകയുള്ളു" എന്നു പറഞ്ഞുകൊണ്ടു എൻെറക്കൂട്ടുകാരൻ പിരിഞ്ഞുപോയി.

"ഇയാളുടെ മരുമകൻ രക്ഷപെട്ടോ?" എന്നു ഞാൻ ചോദിച്ചു.

"അവർ നംക്രൂരമെടുത്തു. പടവു തിരയടിച്ചു തീരത്തേക്കു പോന്നു. കരയടുത്തപ്പോളെല്ലാരും വെള്ളത്തിൽ ചാടിക്കളഞ്ഞു. അതുകൊണ്ടു പടവുതകൎന്നെങ്കിലും ആളെല്ലാം രക്ഷപ്പെട്ടു. പാവങ്ങളു്! ഒരുത്തനുമില്ല എഴുന്നേററു നിൽക്കാൻ ജീവൻ.

ആൾക്കൂട്ടത്തിൻെറ സന്തോഷ പ്രകടനങ്ങളിൽ പങ്കുകൊണ്ടു് ഞാനവിടെ ബോട്ടും കാത്തു നിന്നു. കടലിൽ പോയിരുന്നവർ പരാശ്രയത്തോടെ അവിടെ വന്നു ചേർന്നു.

കുറച്ചു കഴിഞ്ഞപ്പോൾ ആ പരുഷമുഖക്കാരൻ ഒരു കരിക്കും വെട്ടിക്കൊണ്ടു അവിടെയെത്തി. ഞാനയാളെ അനുഗമിച്ചു. പരവശനായ ഒരു യുവാവിൻെറയടുത്തെത്തിയിട്ടയാൾ പറഞ്ഞു.—"ഇന്നാ ഇതു കുടിക്ക്"

ആ തളർന്നവൻ അതിന്മേലൊരു തട്ടുകൊടുത്തു. "തൻെറ ആക്കാന്നാ കൊണ്ടെക്കൊട്."

# രാഷ്ട്രത്തിന്റെ അടിസ്ഥാനം

(പനമ്പിള്ളി ഗോവിന്ദമേനോൻ എം. ഏ. ബി. എൽ. കൊച്ചി വിഭവ—വിദ്യാഭ്യാസമന്ത്രി)



ഒരു രാഷ്ട്രത്തിന്റെ അടിസ്ഥാനം പട്ടത്തിരിക്കുന്നത് ഇരുമ്പിലും പഞ്ഞിയിലും അല്ലാ ചിന്തയിൽ ആകുന്നു എന്നു അമേരിക്കൻ തത്വചിന്തകൻ ആയിരുന്ന എമേഴ്സൺ പറഞ്ഞിട്ടുണ്ട്. തന്റെ മനക്കണ്ണുകൾ കൊണ്ടു നാലുപാടും നോക്കിയപ്പോൾ അമേരിക്കൻ രാഷ്ട്രത്തിന്റെ അടിസ്ഥാനം പട്ടത്തിരിക്കുന്നത് ഇരുമ്പുകൊണ്ടുള്ള ആയുധങ്ങൾ കൊണ്ടോ പഞ്ഞികൊണ്ടുള്ള വസ്ത്രങ്ങൾ കൊണ്ടോ അല്ല പുസ്തകങ്ങൾ വായിച്ചു ജനങ്ങൾ ഗ്രഹിച്ചിട്ടുള്ള അറിവിൽ നിന്നുരുന്ന ചിന്തകൊണ്ടാണെന്നു എമേഴ്സൺ കണ്ടു. അതുകൊണ്ടാണ് ഒരു രാഷ്ട്രത്തിന്റെ അടിസ്ഥാനം പട്ടത്തിരിക്കുന്നതു ചിന്തയിൽ ആകുന്നു എന്ന് അദ്ദേഹം പറഞ്ഞത്. അമേരിക്കൻ സ്വാതന്ത്ര്യയുദ്ധത്തെ തുടന്ന്, ഇംഗ്ളണ്ടിലെ രാജാവിൽ നിന്നു അടർത്തി എടുത്ത് അമേരിക്കൻ ജനതയിൽ പകർത്തിയ പരമാധികാരത്തോടുകൂടി അമേരിക്കൻ ഐക്യരാജ്യങ്ങൾ രൂപവൽക്കരിക്കപ്പെട്ടപ്പോൾ ജനകീയപരമാധികാരത്തിന്റെ പ്രായോഗിക രൂപമായ സമ്മതിദാനത്തിന്റെ ക്ഷേമകരമായ വിനിയോഗത്തിനു ജനങ്ങൾ അറിവുള്ളവരായിരിക്കണമെന്നു വന്നുകൂടി. ജനങ്ങളെ അറിവുള്ളവരാക്കാൻ അമേരിക്കയിലെ ക്രാന്തദർശികളായ ജനനായകന്മാർ കണ്ടുപിടിച്ചതാണു ഇന്നത്തെ രീതിയിലുള്ള വായനശാലകൾ. 1850-നു ശേഷമാണു അവയുടെ ഉദയം എന്നു പ്രകടമാണല്ലൊ. തന്റെ നിരവധി അമേരിക്കൻ പര്യടന വേളകളിൽ അമേരിക്കൻ വായനശാലകളുടെ ലോകസേവനം കണ്ടു ഹഠാദാകർഷിക്കപ്പെട്ട പരേതനായ ബറോഡാ രാജാവാണ് ആധുനിക രീതിയിലുള്ള വായനശാലകൾ ഇൻഡ്യയിൽ ആദ്യമായി സ്ഥാപിച്ചതെന്നുള്ളതും സ്മരണീയമാണ്.

വിദ്യാഭ്യാസവകുപ്പിന്റെ ആഭിമുഖ്യത്തിൽപെടുന്നതുകൊണ്ടു കൊച്ചിയിലെ വായനശാലകൾ എന്റെ പ്രത്യേക ശ്രദ്ധയിൽ പെടുകയുണ്ടായിട്ടുണ്ട്. പല കാര്യങ്ങളിലും ബ്രി. ഇൻഡ്യൻ സംസ്ഥാനങ്ങളെയും നാട്ടുരാജ്യങ്ങളെയും അതിശയിക്കുന്ന കൊച്ചിയിൽ സർക്കാർ നേരിട്ടു നടത്തുന്നവയും സർക്കാർ സഹായധനം വാങ്ങുന്നവയും ആയി 240-ൽപരം വായനശാലകൾ ഉണ്ട്. എണ്ണംകൊണ്ടു കൊച്ചിയിലെ വായനശാലകൾ അഭിമാനകരം തന്നെ. എന്നാൽ പ്രയോജനത്തിൽ അവ അങ്ങനെയാണോ എന്നു സംശയിക്കണം. ഏതാനും പുസ്തകങ്ങൾ ഒരിടത്തു ശേഖരിക്കുകയും ചില വാരികകളും ഒന്നുരണ്ടു ദിനപ്പത്രങ്ങളും വരുത്തുകയും ചെയ്താൽ ഇന്നു വായനശാല ആകുന്നുണ്ട്. ഈ നില മാറണം. നമ്മുടെ വായനശാലകൾ സാമൂഹ്യവും സാമ്പത്തികവും ആയ അറിവിന്റെ ഉറവ ആകുന്ന സംസ്കാരകേന്ദ്രങ്ങളായി മാറണം. ഇന്നത്തെ നിർജ്ജീവങ്ങളായ വായനശാലകൾ ജീവചൈതന്യം തുളുമ്പുന്ന സ്ഥാപനങ്ങൾ ആയി മാറണമെങ്കിൽ എല്ലാ കാര്യങ്ങൾക്കും ഗവർമ്മെന്റിനെ ആശ്രയിക്കുന്ന മനസ്ഥിതി ആണു ആദ്യമായി മാറേണ്ടത്. ഒരുകൂട്ടം സേവനസന്നദ്ധതയുള്ള ചെറുപ്പക്കാർ ഓരോ വായനശാലയുടെയും ചുമതല ഏറെറടുത്താൽ നമ്മുടെ വായനശാലകൾക്കു ശോഭനമായ ഭാവി ഉണ്ടാകാതിരിക്കയില്ല. അപ്പോൾ ഓരോ വായനശാലയും ഓരോ സംസ്കാരകേന്ദ്രങ്ങൾ മാത്രമല്ലാ ബഹുജനപ്രസ്ഥാനകേന്ദ്രങ്ങൾ കൂടി ആകും. അങ്ങനെ നമ്മുടെ ഓരോ വായനശാലയും ഓരോ ബഹുജനപ്രസ്ഥാനഘടകമായും ഈ ബഹുജനപ്രസ്ഥാനകണ്ണികൾ ഒരു ബഹുജനപ്രസ്ഥാന ശൃംഖലയായി കൂട്ടിച്ചേർക്കയും ചെയ്യുന്നതിന്റെ വിപുലമായ സാദ്ധ്യതകൾ പ്രത്യേകം പറയണമെന്നില്ലല്ലൊ. അപ്പോൾ നമ്മുടെ രാജ്യത്തിന്റെ അടിസ്ഥാനം യഥാർത്ഥത്തിൽ നമ്മുടെ ചിന്തയിൽ ആകും. നാം ചിന്തിക്കുന്നതനുസരിച്ചു നമ്മുടെ സാമൂഹ്യവും സാമ്പത്തികവും സാംസ്കാരികവും രാഷ്ട്രീയവും ആയ ജീവിതം രൂപം ധരിക്കും. ജനങ്ങൾക്കു വേണ്ടിയുള്ളതും ജനങ്ങളുടേതും ജനങ്ങളാലുള്ളതും ആയ ഭരണസമ്പ്രദായം വൈജയന്തി പറത്തും.

# ഭാവനാകൃതമായ കലാരൂപം



(പ്രഫസ്സർ ജോസഫ് മുണ്ടശ്ശേരി)

"ഏതായാലും രചന ഭേഷായിരിക്കുന്നു, അല്ലെങ്കിൽതകരാറായിരിക്കുന്നു"—ഇങ്ങനെയൊരു മാനദണ്ഡമുണ്ട് പലൎക്കും കാവ്യോൽക്കർഷമളക്കാൻ. എന്താണ് രചനകൊണ്ടവർ വിവക്ഷിക്കുന്നത്? പറയുമ്പോഴത്തെ ഭാവം കണ്ടാൽ തോന്നും, രചന കാവ്യത്തിന്റെ എല്ലാ വിജയരഹസ്യങ്ങളും അടക്കിക്കൊള്ളുന്ന ഒന്നായിട്ടാണവരെണ്ണിയിരിക്കുന്നതെന്ന്. കൊള്ളാം! അങ്ങനെയെങ്കിൽ ആ രചനയുടെ "ഭേഷും" "തകരാറും" അതുപെട്ടെന്ന് ആൎക്കുമങ്ങു തീരുമാനിക്കാമോ? വെട്ടൊന്നു മുറി രണ്ടെന്ന വിധത്തിൽ? കുത്തിക്കുത്തി ചോദിച്ചാൽ അവരുടെ വിവക്ഷിതത്തിന് അത്രയൊന്നും ആഴമില്ലെന്നു വെളിവാകും. കൎണ്ണാനന്ദം കോരിപകൎന്നുകൊണ്ടുള്ള പദങ്ങളുടെ ആ ഒഴിക്കില്ലേ? അതാണവർ ഒന്നാമതായി വിവക്ഷിക്കുന്നത്. അതിന്റെ കൂട്ടത്തിൽ ചില രസികൻ കാഴ്ചകൾ എളുപ്പത്തിലങ്ങു മനസ്സിലായെന്നുകൂടി വരട്ടെ--അപ്പുറം അവൎക്കൊന്നും പറയാനില്ല. ഒരുവിധത്തിൽ അതിലാശ്ചൎയ്യമില്ലതന്നെ. രാമകഥപ്പാട്ട്, കണ്ണശ്ശൻപാട്ട്, വടക്കൻ പാട്ട്--ഇങ്ങനെ പാട്ടുകളല്ലേ അവർ അധികവും കേട്ടു തഴമ്പിച്ചിട്ടുള്ളതു്? ആ കാവ്യാനുശീലനപാരമ്പൎയ്യത്തെക്കുറിച്ചു മഹാകവി വള്ളത്തോൾ തന്നെ പറയുന്നതു നോക്കുക.

നമ്മുടെമാതാവു്-കൈരളി-പണ്ടൊരു
പൊന്മണിപ്പൈതലായ് വാണകാലം
യാതൊരുചിന്തയുമില്ലാതെ കേവലം
ചേതസിതോന്നിയമാതിരിയിൽ
ഏടലർച്ചെങ്കാൽച്ചിലങ്കകിലുങ്ങുമാ-
റോടിക്കളിച്ചുരസിച്ചകാലം,
പെററമ്മതന്നുടെവെണ്മുലപ്പാൽതീരെ
വററിയിട്ടില്ലാത്തപൂങ്കണ്ഠത്താൽ
പാടിയിരുന്നപഴങ്കഥപ്പാട്ടുകൾ
പാൽക്കുഴമ്പല്ലോചെകിട്ടിനെല്ലാം.
വൃത്തവ്യവസ്ഥയില്ലക്ഷരവ്യക്തിയി-
ല്ല,ൎത്ഥോപപത്തിയില്ലെന്നാകിലും
ആരാരെക്കോൾമയിർക്കൊള്ളിക്കില്ലിഗ്ഗീത-
മാരോമൽപ്പൈങ്കിളിക്കൊഞ്ചൽപോലെ?

പണ്ഡിതപക്ഷത്തിലും കാണുന്നുണ്ട് രചന



യെപ്പററി ഇങ്ങനെ ഒരു പടലപിണക്കം. ഓരോ കാവ്യവും ഓരോ രൂപരചനയാണെന്നും അതിനാൽ രചനയെപ്പിടിച്ചുവേണം ഏതുകാവ്യത്തിന്റെയും ഉൽക്കൎഷം നിൎണ്ണയിക്കാനെന്നും സിദ്ധാന്തിക്കുന്നവരുണ്ട്. അവരും ഒരു കാവ്യത്തിലെ രചനയെ വിശേഷിപ്പിച്ചെടുത്തു നിരൂപിക്കുമ്പോൾ കീഴ്പോട്ടിറങ്ങുന്നതായിട്ടാണു കാണുന്നത്. രൂപത്തിനൎത്ഥം ചുരുങ്ങിപ്പോകുന്നു. വൈശേഷികന്മാരുടെ പക്ഷത്തിൽവൎണ്ണമാത്രമല്ലേ രൂപം? ഏതാണ്ടവിടത്തോളം താഴുന്നുണ്ട് അതെന്നു പറയാം. ഓരോ കാവ്യവും ഓരോ രൂപരചനയാണെന്നു പറയുന്നതു പരമാൎത്ഥം. കവിയുടെ മനോമണ്ഡലത്തിൽ കുഹേളികാപ്രായം പരന്നുയരുന്ന ഭാവനാപരമ്പരയ്ക്കു് ഏകാഗ്രസ്ഫുടമായൊരു സത്ത കൊടുത്തു വ്യക്തിത്വം വരുത്തുമ്പോഴാണല്ലോ കാവ്യം രൂപമെടുക്കുന്നത്. അപ്പോൾ രൂപരചന ചുരുക്കത്തിൽ ഭാവനയ്ക്കു വ്യക്തിത്വം കൊടുക്കൽതന്നെ. ഈ സൃഷ്ടിരഹസ്യത്തെ ചൂണ്ടിക്കൊണ്ടാണു ഷേക്സ്പിയർ

To give airry nothing a locks habitation and a name എന്നഭിപ്രായപ്പെടുന്നത്. പക്ഷെ നമ്മുടെ കലാമൎമ്മജ്ഞന്മാരിൽ പലരും ഓരോന്നെടുത്തുദാഹരിച്ചു രൂപത്തെപ്പററി പറഞ്ഞുതുടങ്ങുമ്പോൾ ഈ പരമതത്വത്തിൽനിന്നൊക്കെ ഊൎന്നുപോരുകയായി. അവർനിന്നു താളം ചവിട്ടുന്നത് പദവാക്യഛന്ദോലങ്കാരങ്ങളിൽ മാത്രമാണ്.

അപ്പോൾ അപണ്ഡിതനായാലും ശരി പണ്ഡി

തന്നായാലും ശരി, നോക്കുന്നതു് കാവ്യത്തിൽ രൂപരചനയുടെ മർമ്മത്തിൽനിന്നു തുടങ്ങിക്കൊണ്ടല്ല, നേരേമറിച്ചു് രൂപത്തിന്റെ ബഹിർരൂപാധികൾ ശബ്ദാദികൾ--മിക്കവാറും ശ്രാവ്യതയെ മുൻനിറുത്തി ഘടിപ്പിക്കുന്ന ആ തൂലികത്തഴക്കത്തിൽനിന്നു തുടങ്ങിക്കൊണ്ടാണു്. ആ നോട്ടമോ, അവിടെ ഒടുങ്ങുകയും ചെയ്യുന്നു. അങ്ങനെ രചിച്ചുരചിച്ചു് പദവാക്യാദികൾ ഛന്ദസ്സർഗ്ഗാദികളായ ചട്ടക്കൂടുകളിൽ നിറഞ്ഞുകഴിഞ്ഞാൽ ഓരോ കാവ്യത്തിന്റെയും രൂപമായി എന്നാണവരുടെ ഭാവം. ആ ചട്ടക്കൂടു അവരുടേതല്ലാത്തതിനാലാണോആവോഅവയുടെരചനയിൽ യാതൊന്നും അവർ അവകാശപ്പെട്ടിട്ടില്ല. ഈ സമ്പ്രദായം സാഹിതീക്ഷേത്രത്തിൽ "വലത്തുവെയ്ക്കുന്ന"തിനു പകരം "ഇടത്തുവെയ്ക്കുക"യാണു്. ഇതു് എത്രതവണ ചുററിച്ചാലും ഫലം മറിച്ചാവുകയല്ലേയുള്ളു? ഒററയൊററയായി ബഹിരുപാധികൾ ഇണക്കിവച്ചു വീർപ്പിച്ചു വീർപ്പിച്ചുണ്ടാകുന്ന രൂപം എത്ര വർണ്ണാലംകൃതമായാലും മരപ്പാവതന്നെ.

അനുലോമഗത്യാ ഉണ്ടാകുന്ന രൂപം--ഉള്ളിൽ നിന്നു ഉൽഭാവിതമാകുന്നരൂപം—സജീവവും, പ്രതിലോമഗത്യാ ഉണ്ടാകുന്നതു്---പുറംകൂട്ടു കൊണ്ടു മാത്രം നില കൊള്ളുന്നതു്—നിർജ്ജീവവുമായിരിക്കും. ഏതു സാഹിത്യത്തിലും ആദ്യത്തേതു കാൽപ്പനികപ്രസ്ഥാനത്തിനും പിന്നത്തേതു സാങ്കേതിക പ്രസ്ഥാനത്തിനും ഉത്തരവാദപ്പെടുന്നു. സംസ്കൃതത്തിൽ ഭാസകാളിദാസാദികളുടെ കൃതികൾ ഒരു ഭാഗത്തും മാഘഹർഷാദികളുടെ കൃതികൾ മറുഭാഗത്തും നിറുത്തിച്ചിന്തിച്ചാൽ ഈ അനുലോമപ്രതിലോമഗതികൾ ഏതേതു ഫലങ്ങൾ ചെയ്യുമെന്നു കാണാം. അനുലോമഗതിക്കാരായ കവികൾ വ്യക്തിപ്രഭാവത്തിൽ നിന്നു ചട്ടങ്ങൾ ഉണ്ടാക്കുന്നവരും പ്രതിലോമഗതിക്കാർ ചട്ടങ്ങളനുസരിക്കുന്നതു വ്യക്തിപ്രഭാവമായി അഭിമാനിക്കുന്നവരും ആയിട്ടാണനുഭവം. പൂർവന്മാർ മാതൃകകൾ കാണിച്ചുകൊടുക്കുന്നു. അപരന്മാർ അവയെ കടിച്ചുപിടിച്ചു അനുകരിക്കുന്നു.

സങ്കേതദാസന്മാർ ഒന്നു ചോദിച്ചേക്കാം. രൂപത്തിന്റെ ഇങ്ങേത്തല തൊട്ടു അങ്ങേത്തല വരെ-പദാവലികൾ തൊട്ടു സർഗ്ഗബന്ധങ്ങൾ വരെ-സമസ്ത

വുമങ്ങു സ്വാധീനമായിരിക്കെ അവയെടുത്തു കൈകാര്യം ചെയ്യാൻ പാടില്ലെന്നാണോ പറയുന്നതു്.? ഈ ചോദ്യത്തിലവർ വിവക്ഷിക്കുന്നതു ബാഹിർമ്മാത്ര രൂപത്തെയാണ്. അതും അതിന്റെ ഘടകങ്ങളും ഒരാൾക്കു വിശേഷിച്ചുള്ളതല്ല. സാഹിത്യകാരന്മാരെന്നോ; എന്നാൽ അവയ്ക്കെല്ലാം അവകാശം വന്നുകഴിഞ്ഞു. ശിക്ഷാമാത്രോപലഭ്യങ്ങളാണവയെല്ലാം. സ്വന്തം ഭാവനയ്ക്കു വ്യക്തിത്വം കൊടുപ്പാനാണു അവയെ ഉപയോഗപ്പെടുത്തുന്നതെങ്കിൽ കൊള്ളാം, അപ്പോൾ അവയുടെ മേൽ ഉപയോക്താവിന്റെ മുദ്രയടിച്ചുകഴിഞ്ഞു. പഞ്ചഭൂതമയങ്ങൾ തന്നെ എല്ലാ സന്താനങ്ങളും പക്ഷെ, ദമ്പതികളുടെ അന്തർഭാവം അവയിലോരോന്നിനും വ്യക്തിത്വം നൽകിയിരിക്കുന്നു. വാല്മീകിഭാസസൗമില്ലകാദ്യാചാര്യന്മാർ എടുത്തു പെരുമാറിയ പദങ്ങളും ഛന്ദസ്സുകളും അലങ്കാരങ്ങളും കാവ്യപ്രകാരങ്ങളും ഒക്കെത്തന്നെയല്ലേ കാളിദാസനും എടുത്തു പെരുമാറിയതു്? എന്നിട്ടും കാളിദാസന്റേതു കാളിദാസന്റേതു തന്നെ. ഇനി ഒരു കൂട്ടരുണ്ടു്, ആദ്യമേ സൂചിപ്പിച്ച ആ സാമാന്യന്മാരുടെ സംഗീതപക്ഷപാതത്തോടുകൂടിയ രചനയേ അടിയുറച്ചതെന്നു ഭാവിക്കുന്നൊരു സിദ്ധാന്തത്തിന്മേൽ കെട്ടിയുയർത്തി കാവ്യത്തിന്റെ വൈജയന്തികയാക്കുന്നവരായിട്ടു്,

പീലിപ്പൂരിക്കുഴൽക്കെട്ടഴിഞ്ഞുണ്ണിതൻ
തോളിൽ പതിഞ്ഞതിൻ തുമ്പുകളിൽ
വെള്ളത്തിൻ തുള്ളികളൊട്ടൊട്ടുനിന്നാടി
വെള്ളിയലുക്കുകളെന്നപോലെ

ഇമ്മാതിരി ഈരടികളിൽ കാണുന്ന കേരളീയമാത്രാസ്വാദ്യവും അതിനാൽ തികച്ചും പ്രാദേശികവും ഏറിയകൂറും ശ്രവണസുഖാസ്പദവും ആയ രചനയാണു ശുദ്ധകലയുടെ മാനദണ്ഡമെന്നും അതിൽകവിഞ്ഞു സാഹിത്യകലയിൽ യാതൊന്നും ആശിക്കാനില്ലെന്നും, വല്ലതും കണ്ടുപോയാൽ അതെല്ലാം കലാബാഹ്യമാണെന്നുമാണു ഒന്നുരണ്ടു പാശ്ചാത്യന്മാർക്കഭിപ്രായമുണ്ടെന്നും പറഞ്ഞവർ സിദ്ധാന്തിക്കുന്നതു്. മനുഷ്യവർഗത്തിന്റെ മാനദണ്ഡം മർക്കടമാണെന്നും തദതീതമായി മനുഷ്യനിൽ കാണുന്നതെല്ലാം മനുഷ്യബാഹ്യമാണെന്നും പറഞ്ഞാൽ എങ്ങനെയിരിക്കും? അവരോടൊന്നു ചോദിക്കാനുണ്ടു്. ശാകുന്തളമോ കുമാരസംഭവമോ മേഘസന്ദേശമോ യൂറോപ്യൻ ഭാഷകളിൽ പകർന്നു കണ്ടിട്ടു അവിടത്തെ സഹൃദയന്മാർ അവയെ മുക്തകണ്ഠം സ്തുതിച്ചിട്ടുള്ളതു് എന്തിന്റെ പേരിലായിരിക്കണം? കലയെ അതിവർത്തിച്ചുനില്ക്കുന്ന കനത്ത കുറേകാര്യങ്ങളുടെ പേരിലോ? അങ്ങനെ എങ്കിൽ പ്രസ്തുത കൃതികൾ തുറക്കാതെ തന്നെ അവർക്കു സ്വന്തം വിജ്ഞാനഭാണ്ഡത്തിൽ നിന്നു എടുത്തു നോക്കാനല്ലേയുള്ളു അവയെല്ലാം? പക്ഷെ ആ സഹൃദയന്മാർ വീണ്ടും വീണ്ടും പറയും. തങ്ങളുടെ അഭിനന്ദനം നൂറുശതമാനവും കലയുടെപേരിലാണെന്നു്. എന്താണെന്നല്ലേ? ലോകാരംഭം തൊട്ടാവർത്തിച്ചാവർത്തിച്ചു പോരുന്ന ജീവിതത്തിനു കാളിദാസന്റെ ഭാവന ഓരോ കൃതിയിലും വെവ്വേറെ വ്യക്തിത്വം കൊടുത്തിട്ടുള്ളതാണു് അവരെ ആകർഷിച്ചതു്; അതൊ കാലാരൂപരചനയുടെ ഏറ്റവും ഉയർന്ന പടിയായവർ എണ്ണിയിരിക്കുന്നതാണു്. ആ രൂപത്തിൽ സുഘടിതമായിക്കണ്ടപ്പോൾ ജീവിതം അവരിൽ പ്രതിനവമായി രസഭാവങ്ങൾ ഉണർത്തിക്കളഞ്ഞു. ചുരുക്കത്തിൽ ഉത്തമകൃതികൾക്കു പദവാക്യഛന്ദസ്സുകൾ ഉണ്ടാക്കിവെയ്ക്കുന്ന പ്രാദേശികത്വമില്ലാതെ ഭാവനാകൃതമായി സകലമനോരഞ്ജകമായ ഒരുകലാരൂപം ഉണ്ടായിരിക്കണമെന്നു സിദ്ധം.



ചെറുകഥ

# ശൗരിമൂപ്പൻ

(കുര്യൻ തൈക്കടവിൽ ബി.എ.ബി.എൽ.)

"മനുഷ്യാ നീ മണ്ണാകുന്നു; നീ മണ്ണിലേക്കുതന്നെ തിരിയെ ചേരും" എന്ന യാഥാർത്ഥ്യം ശീർഷത്തിൽ വഹിച്ചുകൊണ്ടു ഗംഭീരമായ ഒരു വളച്ചുവാതിൽ പട്ടണത്തിലെ പ്രധാന വീഥികളിലൊന്നിന്റെ അരികിൽ നിലകൊള്ളുന്നു. തലമുറ തലമുറകളായി ആ മൂകശിലകൾ മനുഷ്യരാശിയെ ഈ സത്യം ഉൽബോധിപ്പിക്കുന്നുണ്ടു്. പക്ഷെ ആ പടി കടന്നുകഴിയുമ്പോൾ ആ തത്വം മനുഷ്യഹൃദയത്തിൽ നിന്നും അന്തർദ്ധാനം ചെയ്തുകഴിയും. ആ പടിവാതിലിനുള്ളിലേക്കു് ഒന്നു കണ്ണോടിക്കുക. അതു വിസ്തൃതമായ ഒരു ശ്മശാനമാണു്. പട്ടിണിപ്പാവങ്ങൾ തുടങ്ങി ജഗൽപ്രസിദ്ധരായ കോടീശ്വരന്മാർ വരെയും വിവിധ സ്ഥാനങ്ങളിലും സ്ഥിതികളിലുമിരുന്ന അനേകായിരങ്ങൾ, സമന്മാരായി, സാഹോദര്യഭാവേന ആറടി സ്ഥലംവീതം കൈവശപ്പെടുത്തി അതിൽ നിത്യ വിശ്രാന്തിയനുഭവിക്കുന്ന പുണ്യഭൂമിയാണു് അതു്.

ആ കവാടത്തിന്റെ മുമ്പിൽ ഒരു ചെറിയ കൽത്തളമുണ്ടു്. അവിടെ താടിക്കു കയ്യും കൊടുത്തു വിഷാദഭാവത്തിൽ ഉപവിഷ്ടനായിരിക്കുന്ന കറുത്തു തടിച്ച വൃദ്ധനാണു ശൗരിമൂപ്പൻ. ഏതു സമയവും ശൗരിയെ അവിടെ കാണാം. കീറിപ്പറിഞ്ഞ ഒരു കുറിയമുണ്ടു് ഉടുത്തിട്ടുമുണ്ടു്. മന്തു പിടിച്ചു് വലത്തുകാലു കണ്ടാൽ ഒരു ചെറിയ ഉരലാണെന്നു തോന്നും. "മരണവാതിലിനു" പററിയ കാവൽക്കാരൻ!

ശൗരിയാരുമൂപ്പന്റെ നിരന്തരസഹവാസിയായി ഒരാളുണ്ടു്; ഏഴെട്ടു വയസ്സു പ്രായം വരുന്ന ഒരു ഓമന ബാലിക. ലില്ലി. ശൗരി എത്ര ബുദ്ധിമുട്ടിയാലും പട്ടിണി കിടന്നാലും ആ കുട്ടിയെ തീററിപ്പോററി നല്ല ഉടുപ്പുകളും ധരിപ്പിച്ചു് വൃത്തിയായി നടത്തും. ശൗരിയുടെ പൗത്രിയാണു ലില്ലി. അവളുടെ അഛനും അമ്മയും നടപ്പുദീനം വന്നു മരിച്ചുപോയി. അതിൽ പിന്നെ അവൾക്കു ശൗരിയും, ശൗരിക്കു് അവളുമല്ലാതെ ലോകത്തിൽ ഉററവരാരുമില്ല. അയാൾ ചിലപ്പോൾ ചോദിക്കും, "മോളേ, മോളു വല്യതാകുമ്പം അപ്പനെന്തോ തരും?" മനോഹരമായ ഒരു പുഞ്ചിരി തൂകിക്കൊണ്ടു് ആ ബാലിക ഉടൻ മറുപടി നൽകും:

"അപ്പനു നെറച്ചു ചോറും, മീനും, അപ്പവും പിന്നെ കള്ളും, പിന്നെ ഒരു ഉ....മ്മേം." അവൾ ഓടിച്ചെന്നു ആ വൃദ്ധന്റെ കണ്ഠത്തിൽ കെട്ടിപ്പിടിക്കും. അയാൾ അവളെ കോരിയെടുത്തു മാറോടണച്ചു തെരുതെരെ ഉമ്മവയ്ക്കും. അയാൾ സ്വർഗ്ഗസുഖം അനുഭവിക്കുന്ന നിമിഷങ്ങളാണു് അവ.

ശവക്കോട്ടയിൽ കുഴിവെട്ടാണു ശൗരിയുടെ തൊഴിൽ. ആ ഗെയിററിനു സമീപം നാലു കീറു് ഓലവച്ചു കെട്ടിയുണ്ടാക്കിയ ആ കൊച്ചുകുടിലിൽ കുഴിവെട്ടുന്നതിനുള്ള ആയുധങ്ങളെല്ലാം എപ്പോഴും തയാറായിരിക്കും; ആരു ചത്താലും ഉടൻ ശൗരിയെ അറിയിക്കും. ഒരു കുഴി വെട്ടി ഒരാളിനെ അടക്കുന്നതിനു് ഒരു രൂപയാണു പ്രതിഫലം. സ്ഥിതിയുള്ളവരാണെങ്കിൽ നാലും അഞ്ചും രൂപ കൊടുക്കും. ചെലവു കഴിച്ചു ബാക്കി ശൗരി നിക്ഷേപിക്കയാണു്. ബാങ്കിലല്ല; ഒരു പഴയ കല്ലറയ്ക്കുള്ളിൽ.

ഒരു ദിവസം ഒരു നേരമെങ്കിലും ശൗരിക്കു് അൽപ്പം കള്ളുകുടിക്കണം. അതിനു "നടപടിപ്പിശകു്" എന്നാണു് അയാൾ കൊടുത്തിരിക്കുന്ന പേരു്. മദ്യപാനം ചീത്തയാണെന്നു് ആരെങ്കിലും പറഞ്ഞാൽ ശൗരിമൂപ്പൻ ഉടൻ പ്രസംഗം തുടങ്ങും. "എശമാനേ, ഇത്തിരി നടപടിപിശകില്ലെങ്കിൽ എന്റെ ജോലി നടക്കേല്ല."

ഒന്നുരണ്ടാഴ്ചക്കാലമായി ശൗരിക്കു പണി കിട്ടുന്നില്ല. നിത്യവൃത്തി തന്നെ ഞെരുക്കത്തിലാണു്. പള്ളിയിലെ കപ്യാരച്ചൻ അതുവഴിവന്നു—"എന്താ ശൗരിമൂപ്പാ, കോളൊന്നുമില്ലേ?"

"ഓ കോളു്! ഒരു കോളുമില്ല. കാലനും പണിമൊടക്കു തൊടങ്ങിയെന്നാ തോന്നുന്നതു്. കഴിഞ്ഞാഴ്ച രണ്ടു കൊളന്തകളു ചത്തു. അതിനൊക്കെ എന്നാ കിട്ടാനാ!"

അപ്പോൾ വിങ്ങിപ്പൊട്ടിക്കരഞ്ഞുകൊണ്ടു് ഓടിവരുന്നു ലില്ലി. അവൾ വൃദ്ധന്റെ മടിയിൽ കമഴ്ന്നുകിടന്നു് ഏങ്ങലടിച്ചുകിടന്നു. "എന്നെ തിരുവാതിരകളിക്കു കൂട്ടിയില്ല. സാറു പിടിച്ചു മാററിനിറുത്തി. നാളെ ഇൻസ്പെക്ടർ കാണാൻവരുന്നുണ്ടു്. അതുകൊണ്ടു നല്ലുടുപ്പു് വളയുമൊക്കെയുള്ളകുട്ടികൾ കളി

ച്ചു പഠിച്ചാൽ മതിയെന്നും പറഞ്ഞു എന്നെ മാററി.

വൃദ്ധന്റെ ഹൃദയമുരുകി. പൗത്രിയുടെ പിഞ്ചുഹൃദയം വിങ്ങിപ്പൊട്ടുന്നതു അയാൾക്കു അസഹനീയമായിരുന്നു. അയാൾ നിശ്ചയിച്ചു; ലില്ലിക്കു ഉടുപ്പും വളയും വാങ്ങാൻ. "എന്റെ മോളു കരയാതെ. നാളെ നല്ല പട്ടുടുപ്പും വളയുമിട്ടോണ്ടു എന്റെ തങ്കം പള്ളിക്കൂടത്തിൽ പോകണ്ടു."

ശൗരിയുടെ പ്രാർത്ഥന സ്വർഗ്ഗത്തിൽ കേട്ടു. ഒരു മണിക്കൂറിനകം ഒന്നാംതരം ഒരു കുഴിവെട്ടാൻ ഓർഡർ ലഭിച്ചു. ആ വണിക്ശ്രേഷ്ഠന്റെ ഏകപുത്രിയായിരുന്നു അന്നു ശ്മശാനത്തിൽ വിശ്രമത്തിനെത്തിയതു്. ബഹുശതം ജനങ്ങൾ അവിടെ തിങ്ങിക്കൂടി. അനവധി പട്ടക്കാരും മേൽപ്പട്ടക്കാരും ആ സംസ്ക്കാരകർമ്മത്തിൽ പങ്കെടുത്തു. ശവമഞ്ചത്തിൽ പുഷ്പമാല്യങ്ങൾ കുന്നുകുന്നുകളായിക്കൂടി. അവൾ അണിഞ്ഞിരുന്ന എന്തെങ്കിലും ആഭരണം എടുക്കുന്നതു ഹൃദയഭേദകമായിത്തോന്നിയതിനാൽ സ്വർണ്ണവളകൾ, കസവുവസ്ത്രങ്ങൾ മോതിരങ്ങൾ മുതലായ ഭൂഷണങ്ങളോടുകൂടിത്തന്നെ ആ യുവതിയെ സംസ്ക്കരിക്കുവാൻ അവളുടെ പിതാവായ വർത്തകപ്രമാണി ആജ്ഞാപിച്ചു. "നീ മണ്ണാകുന്നു; മണ്ണിലേക്കുതന്നെ തിരിയെച്ചേരും". പ്രധാനകാർമ്മികൻ ഒരുനുള്ളു മണ്ണു വാരിയിട്ടു. ശൗരി കുഴി മൂടി. ആ കുഴിമാടത്തിൻ മീതെ നിരവധി ഹാരങ്ങളും ജണ്ടുകളും അർപ്പിക്കപ്പെട്ടു. മൂപ്പനു് അന്നു് അഞ്ചു രൂപാ ലഭിച്ചു.

സന്ധ്യ കഴിഞ്ഞു. ആലക്തികദീപങ്ങൾ പ്രകാശിച്ചു. ശൗരി ആ പഴയ കല്ലറയിൽ ചെന്നു തന്റെ നിക്ഷേപപ്പൊതി എടുത്തു. എണ്ണി നോക്കി. 75 രൂപാ. അന്നത്തെ അഞ്ചുംകൂടിയാകുമ്പോൾ ലില്ലിക്കു വളയും ഉടുപ്പും വാങ്ങിക്കഴിഞ്ഞു ധാരാളം മിച്ചവും ഉണ്ടായിരിക്കുമെന്നു് അയാൾ ഊഹിച്ചു. വൃദ്ധനും മകളുംകൂടി നഗരമദ്ധ്യത്തിലേക്കു തിരിച്ചു. ലില്ലി ഒരു ആഭരണക്കടയിൽനിന്നു രണ്ടു പുതിയ ജാതി വളകൾ തെരഞ്ഞെടുത്തു. അതിനു തന്നെ 75 രൂപാ. വെറുതെ മിനക്കെടുത്താനാണു മൂപ്പൻ വന്നതെന്നു വിചാരിച്ചു കടക്കാരൻ ശൗരി രൂപാ എണ്ണിക്കൊടുത്തപ്പോൾ വിസ്മയിച്ചുപോയി. തുണിക്കടയിൽനിന്നു് ഒരു ഉടുപ്പുംകൂടി വാങ്ങിക്കൊണ്ടു വൃദ്ധനും മകളും കുടിലിലേക്കു മടങ്ങി. ലില്ലിയുടെ അന്നത്തെ ആനന്ദം അതിരററതായിരുന്നു. അതു കണ്ടു വൃദ്ധനും ആനന്ദസാഗരത്തിൽ ആറാടി.

പിറേറന്നു നേരം അഞ്ചാറു നാഴിക പുലന്നു. ഒരു ബഹളംകേട്ടാണു ശൗരി ഉണന്നതു്. "ഇന്നലത്തെ മിസ്സിയെ മാന്തിയെടുത്തു" എന്നു് ആരോ അയാളോടു പറഞ്ഞു. ശൗരി പിടഞ്ഞെഴുന്നേററു ശ്മശാനത്തിലേക്കു് ഓടി. അവിടെ അനവധിയാളുകൾ കൂടിയിട്ടുണ്ടു്. തലേന്നു സംസ്ക്കരിക്കപ്പെട്ട വർത്തകപുത്രിയെ ശവക്കോട്ടയുടെ മതിലിൽ ചാരിനിത്തിയിരിക്കുന്നു! ആഭരണങ്ങളുമില്ല; കസവുവസ്ത്രങ്ങളുമില്ല. ശവക്കുഴി തുറന്നു കിടക്കുന്നു. ജനക്കൂട്ടം ക്ഷോഭിച്ചുവശായിരിക്കയാണു്. താമസിയാതെ ഏതാനും പോലീസുകാരോടുകൂടി പരേതയുടെ അച്ഛനും വന്നുചേന്നു. ഒരു കത്തനാരു വിളിച്ചുപറഞ്ഞു:— "ശൗരിമൂപ്പനല്ലാതെ ഈ ശവക്കോട്ടയിൽ രാത്രിയിൽ ആരും കടക്കുകയില്ല." അച്ചൻ പറഞ്ഞതു



# സൗഹൃദം.

(തൈയ്ക്കാട്ടു ചന്ദ്രശേഖരൻനായർ)

ഇങ്ങുകിടക്കട്ടെ,യിങ്ങുകിടക്കട്ടെ
മങ്ങിപ്പൊടിയിലും ചാരത്തിലുമിവൻ
നിത്യനിയാമകനിശ്ചയത്തിന്റെ സൽ
ഭൃത്യനായ് നീണ്ടെഴും സ്വപ്നശതങ്ങളിൽ.
സ്നേഹിച്ചിരുന്നു ഞാൻ, പക്ഷേ മദീയഹൃൽ
മോഹത്തെ നേരെയറിയാതിരുന്നിടാം;
സ്നേഹിച്ചിരുന്നു ഞാൻ, പക്ഷേ മദീയവാഗ്-
ദോഹത്തെ നന്നായറിഞ്ഞീലയായ് വരാം!

തെററിദ്ധരിക്കുന്ന ലോകം പഴിച്ചിട്ടു
ചെററുചൂണ്ടുന്ന വിരലുമായ് പോരുകിൽ!
വൈരിയെത്തോൽപ്പിച്ച ഗർവഗാനങ്ങളാ-
ച്ചോരിവായ് നീളെ വിതറിവന്നെത്തുകിൽ!
മൽപ്പരമാർത്ഥത തൻ ബലിപീഠത്തി-
ലൽപ്പതരാനന്ദ നർത്തനം വയ്ക്കുകിൽ!
വഞ്ചിതമാണെന്റെ സൗഹൃദമെങ്കിലും
കിഞ്ചിൽ സ്ഥലമില്ല പശ്ചാത്തപിക്കുവാൻ!!

---

ശരിയാണെന്നു മിക്കവരും "എസ്സ്" വച്ചു. പോലീസുകാർ ശൗരിയെ പിടികൂടി.

"പൊന്നേശമാന്മാരെ, ഞാനൊന്നുമറിഞ്ഞില്ലേ. ഇന്നലെ വൈകിട്ടു കിടന്നേപ്പിന്നെ എണീററുവരുന്ന പട്ടതിയാണേ. എന്നെ വെറുതെ ഉപദ്രവിക്കരുതേ—" അയാൾ കേണപേക്ഷിച്ചു. ഫലം നാസ്തി. ശവത്തിൽനിന്നു് അപഹരിച്ച ആഭരണങ്ങൾ എവിടെയെന്നായി ചോദ്യം. "ദൈവത്തിനാണെ ഞാനൊന്നും കണ്ടില്ലേ" അന്നു വൃദ്ധൻ കരഞ്ഞുകൊണ്ടു ബോധിപ്പിച്ചു. എല്ലാവരുംകൂടി അയാളുടെ വീടു പരിശോധിക്കുവാനെത്തി. കൊച്ചു ലില്ലി അപ്പോഴും സുഷുപ്തിയിലാണ്ടു കിടക്കുന്നതേയുള്ളു. അവളുടെ കൈത്തണ്ടുകളിലെ സ്വർണ്ണവളകൾ കണ്ട ക്ഷണം വണിഗ്വരൻ അട്ടഹസിച്ചു: "ഇതു് എന്റെ കുഞ്ഞിന്റെ കൈയിൽ കിടന്ന വള തന്നെ. കള്ളത്തായോളി." ശൗരിക്കു് അവിടെവച്ചുതന്നെ നല്ലതുപോലെ പ്രഹരം കിട്ടി. താൻ കടയിൽനിന്നു വിലകൊടുത്തു വാങ്ങിയതാണെന്നും മററും പറഞ്ഞിട്ടു ഒരു കുഞ്ഞുപോലും വകവച്ചില്ല. പോലീസ് കിങ്കരന്മാർ ലില്ലിയെ പിടിച്ചുവലിച്ചു് എഴുന്നേൽപ്പിച്ചു. അവളുടെ പിഞ്ചുകരങ്ങൾ പിടിച്ചു ഞെരിച്ചു. അവർ കങ്കണങ്ങൾ വലിച്ചൂരി. സാധു ബാലിക വാവിട്ടു കരഞ്ഞു. "ഏശമാന്മാരെ, എന്നെ കൊന്നാലും എന്റെ കുഞ്ഞിനെ ഒന്നും ചെയ്യരുതേ" എന്നു ശൗരി താണുവീണപേക്ഷിച്ചു. വീണ്ടും കുറെ പ്രഹരങ്ങളാണു് അതിനു ലഭിച്ചതു്.

വൃദ്ധനേയും മകളേയും തൊണ്ടിസഹിതം സ്റ്റേഷനിലേക്കു കൊണ്ടുപോകുന്നതിനുള്ള ഒരുക്കമായി. ശൗരിയുടെ ദൈവാധീനത്താൽ ചില മാന്യന്മാർ ഇടപെട്ടു. ഒരു സന്ധിസംഭാഷണം നടത്തി. "വയസ്സനല്ലേ അറിവില്ലാതെപ്രവർത്തിച്ചുപോയതു നാം ക്ഷമിക്കണം ഏതായാലും വള കിട്ടിയല്ലൊ. ഇനിയും കേസൊന്നുമാക്കേണ്ട." കാര്യം അങ്ങനെ അവസാനിച്ചു. ലില്ലിയുടെ കങ്കണങ്ങൾ ആ ധനാഢ്യൻ കൊണ്ടുപോയി.






(വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള ബി. ഒ. എൽ)

ഭാരതത്തിലെ മുസ്ലിം രാജാക്കന്മാരുടെ പ്രോത്സാഹനത്തിനു വിധേയരായിരുന്ന സംസ്കൃതകവീശ്വരന്മാരിൽ പ്രമുഖന്മാർ ഭാനുകരൻ, അക്ബരീയകാളിദാസൻ, ജഗന്നാഥപണ്ഡിതരാജൻ എന്നിവരാണ്. ഇവരിൽ ഭാനുകരനെപ്പററി അടുത്ത കാലത്തു ലഭിച്ചിട്ടുള്ള അറിവുകളെ ആസ്പദമാക്കി ചില സംഗതികൾ പ്രസ്താവിക്കുവാനാണ് ഇതിനുപരിശ്രമിക്കുന്നത്. അപ്രകാശിതങ്ങളായ കൈയെഴുത്തു ഗ്രന്ഥങ്ങളും മുക്തകങ്ങളുമാണു പ്രധാനാവലംബം.

സംസ്കൃതകവികളെയും പണ്ഡിതന്മാരെയും മുക്തഹസ്തം സഹായിച്ചിരുന്ന മുസ്ലിം നരപാലന്മാരുടെ കൂട്ടത്തിൽ മുമ്പന്മാർ ഷഹാബുദ്ദീൻ, നിസാംഷാ, ഷേർഷാ, അക്ബർ, ഷാജഹാൻ, മുഭാഹർഷാ, ബുർഹാൻഖാൻ എന്നിവരത്രെ. ഇവരുടെ പ്രോത്സാഹനത്തിനു പാത്രീഭവിച്ചിരുന്ന പണ്ഡിതോത്തംസങ്ങളാണു ഭാനുകരൻ, അക്ബരീയകാളിദാസൻ, ജഗന്നാഥപണ്ഡിതരാജൻ, അമൃതദത്തൻ, പുണ്ഡരീകവിട്ടലൻ, ഹരിനാരായണമിശ്രൻ, വംശീധരൻ, ലക്ഷ്മീപതി മുതലായവർ.

ഭാനുകരനാണു മുൻപറഞ്ഞ കവികളുടെ കൂട്ടത്തിൽ രാജകീയമായ പ്രോത്സാഹനം അത്യധികം ആസ്വദിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ യശസ്സ് മാതൃഭൂമിയിലെങ്ങും പരന്നിരുന്നു. ഗദാധരഭട്ടന്റെ രസികജീവനം, ഗോവിന്ദജിത്തിന്റെ സഭ്യാലങ്കരണം, വേണീദത്തന്റെ പദ്യവേണീ, ഹരിഭാസ്കരന്റെ പദ്യാമൃതതരംഗിണി, ഹരികവിയുടെ സുഭാഷിതഹാരാവലി എന്നിവയിൽ ഈ കവികുലേശന്റെ നൂററി അറുപതിലധികം പദ്യങ്ങൾ കാണ്മാനുണ്ട്. കാവ്യമാലാഗ്രന്ഥാവലിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "പദ്യരചന"യിൽ മുമ്പു പറഞ്ഞ അപ്രകാശിതകൃതികളിൽ കാണാത്ത നൂററി എൺപതോളം ശ്ലോകങ്ങൾ ചേർത്തു കാണുന്നു.

ഗീതഗൗരീശം, കാവ്യദീപിക, രസമഞ്ജരി, രസതരംഗിണി, കുമാരഭാർഗവീയം, അലങ്കാരതിലകം, ശൃംഗാരദീപിക എന്നിവയുടെ കർത്താവായ ഭാനുദത്തനും ഈ പ്രബന്ധത്തിന്റെ വിഷയമായ ഭാനുകരനും ഒരാൾ തന്നെയാണെന്നു ഡാക്ടർ യതീന്ദ്രവിമല ചൗധുരി അഭിപ്രായപ്പെട്ടിരിക്കുന്നു. ഭാനുകരൻ ഷേർഷായെ ഇപ്രകാരം വാഴ്ത്തിയിരിക്കുന്നു:—



ശ്ലോകാദ്ധ്വാതദദ്ധ്യദീഹിവിനിഹിതം
ഭൂഷണം ദർഭൃത്യവൈധ:
കിംനശ്ചിന്നം തദാസ്യാത് കവികുലവിദുഷാം കാവ്യകോടീശ്വരാണാം
വാഹാശ്ചരദ്ഗന്ധവാഹാധികനദഗരയാ:
പഞ്ചഷാ: കാണവത്ജ്ഞാ:
കാഹാനി: ഷേരസാഹക്ഷിതിപകുലമണേ
രത്നകോടീശ്വരസ്യ.

ഷേർഷാ ക്രി.പി. 1540 മുതൽ 1545 വരെയാണു വാണിരുന്നത്. അതുകൊണ്ടു ഭാനുകരൻ പതിനാറാം

ശതവർഷത്തിന്റെ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്നുവെന്നു വിചാരിക്കാം.

ലക്ഷ്മണഭട്ടന്റെ പദ്യരചനയിൽ ഭാനുകരന്റെ രണ്ടു പദ്യങ്ങൾ കാണ്മാനുണ്ടു്. അവ താഴെ ചേർക്കുന്നു.

കൃഷ്ണം സമരസതൃഷ്ണം
ദൃഷ്ട്വൈതാ ഭാതി വിഷ്ടരശ്രവസഃ
രാജന്യജന്മമൂലേ
ഭ്രൂമൂലേ പുളകമുകുളാനി

പ്രസ്ഥാനം രതിമന്ദിരാത് കമലിനീബന്ധോ-
രപി പ്രേക്ഷണം
കാകഃ കേളിവിധിം വിനാപി ചരണന്യാസഃ
പൃഥിവ്യാമപി
കിം ച ക്ലാന്തമതാലവൃന്തപവനഃ പ്രത്യംഗ-
മാലിംഗതി
ദ്രഷ്ടവ്യം കിമതോപി കൃഷ്ണനൃപതേഃ
പ്രത്യർത്ഥിവാമഭ്രുവാം:

ഇവ രണ്ടും മഹാശക്തനായ ഒരു കൃഷ്ണനൃപതിയെ സ്തുതിക്കുന്നവയാണല്ലോ? പ്രസ്തുത നരേശ്വരൻ തീർച്ചയായിട്ടും മഹാപ്രതാപവാനും അനശ്വരയശസ്വിയുമായ വിജയനഗരസമ്രാട്ട് കൃഷ്ണദേവരായൻ തന്നെയാണു്. അദ്ദേഹം ക്രി. പി. 1509 മുതൽ 1530 വരെ ദക്ഷിണഭാരതത്തെ അതിഭംഗിയായി ഭരിച്ചു. ഇതും ഭാനുകരന്റെ കാലനിർണ്ണയത്തിനു നല്ല സാക്ഷ്യമാണു്. ഭാനുകരൻ പല പദ്യങ്ങളിലായി നിസാംഷായെ പ്രശംസിച്ചിരുന്നു. പതിനാറാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിൽ വാണിരുന്ന ബൂർഹാൻ നിസാംഷാ ഒന്നാമനും നിസാംഷാനും നിസാം എന്ന പേരിൽ അറിയപ്പെട്ടിരുന്നവരത്രേ. ഷേർഷായുടെ സമകാലികനായിരുന്നതു ബൂർഹാൻനിസാംഷാ (1510-53) യാണു്. ആ സ്ഥിതിക്കു ഭാനുകരന്റെ വർണ്ണനയ്ക്കു ഭാജനമായതു ആരാണെന്നുള്ളതിൽ സന്ദേഹത്തിനു മാർഗ്ഗമില്ലല്ലോ? ഭാനുകരന്റെ കാലനിർണ്ണയത്തിനു വേറെയും ധാരാളം സാക്ഷ്യങ്ങൾ ലഭിച്ചിട്ടുണ്ടു്. വിസ്തരഭയത്താൽ ഇവിടെ നിർത്തുന്നു.

ഭാനുകരൻ അക്കാലത്തെ ഹിന്ദുരാജാക്കന്മാരുടെയും മുസ്ലീംസുൽത്താന്മാരുടെയും പ്രോത്സാഹനത്തിനു പാത്രമായിരുന്നു. വിജയനഗരത്തിലെ കൃഷ്ണരായൻ, റീവായിലെ വീരഭാനു, ഷേർഷാ, നിസാംഷാ എന്നിവരുടെ നാമധേയങ്ങൾ ഏതൽക്കവിയുടെ രക്ഷാധികാരികളുടെ കൂട്ടത്തിൽ പ്രാമാണ്യം അർഹിക്കുന്നു. നമ്മുടെ കവി ഈ രാജാക്കന്മാരുടെ സദസ്സുകളിൽ സന്നിഹിതനായിരുന്നുവെന്നുള്ളതിനു സംശയമില്ല. ഈശ്വരൻ, രാജാവു, നവരസങ്ങൾ, സ്ത്രീ, പുരുഷൻ, പ്രേമം, പ്രകൃതി, ഋതുക്കൾ, ഭക്തി, അന്യോക്തി, പലവക എന്നിവയിൽപ്പെടുന്ന ഭാനുകരന്റെ മുക്തകങ്ങൾ.

ഒരു കവിയെന്ന നിലയിൽ ഭാനുകരൻ അഥവാ ഭാനുചന്ദ്രമിശ്രൻ സംസ്കൃതസാഹിത്യത്തിൽ ഒരുന്നതസ്ഥാനം അർഹിക്കുന്നു. അദ്ദേഹത്തിന്റെ ജനസമ്മതിക്കു മുൻപറഞ്ഞ സമകാലീനകൃതികളിൽ ധാരാളം പദ്യങ്ങൾ എടുത്തു ചേർത്തിട്ടുള്ളതിനേക്കാൾ വലിയ ദൃഷ്ടാന്തമൊന്നും ആവശ്യമില്ല. ഭാനുകരന്റെ ഭാവനാവൈഭവവും വിവേചനാപാടവവും ആണു അദ്ദേഹത്തിന്റെ സമുന്നതിക്കു ഹേതു. ആലങ്കാരികദൃഷ്ട്യാ ഭാനുകരന്റെ കവനങ്ങൾ ഒന്നാംകിടയിൽ നിൽക്കുന്നവയാകുന്നു. വായനക്കാരുടെ ശ്രദ്ധയെ ശ്രവണമാത്രയിൽത്തന്നെ സമാകർഷിക്കത്തക്ക സൗകുമാര്യം നിറഞ്ഞവയാണു അദ്ദേഹത്തിന്റെ പദ്യങ്ങൾ. നിസാംഷായെപ്പറ്റിയുള്ള കവിയുടെ പദ്യങ്ങൾ കവിക്കു ആ നരേന്ദ്രനിൽനിന്നു ധാരാളം പ്രോത്സാഹനം ലഭിച്ചിരുന്നു എന്നു ഊഹിക്കുന്നതിനും വഴി നൽകുന്നു.



# പ്രതിധ്വനി





(കെ. എൻ. ഗോപാലപിള്ള എം. എ.)

ഒരു മനോഹരനാദം! കർണ്ണങ്ങൾക്കു സുധായമാനമായ മോഹന സംഗീതം! ഏകകാലത്ത് ആനന്ദവും ആത്മനിർവൃതിയും നൽകുന്ന വേണുനാദം! വൃന്ദാവനമാണോ ഇത്?

വൃന്ദാവനം! ഗോപാലബാലന്റെ വിലാസരംഗം ചേതനാചേതനങ്ങളെ സഹോദരത്വേന അണിനിരത്തി സംഗീതസുധാസമുദ്രത്തിലാറാടിച്ചു ജന്മസിദ്ധി നൽകിയ വിദ്യാപീഠം! പ്രപഞ്ചസർപ്പത്തിന്റെ ഫണാഗ്രത്തിൽ നടരാജനൃത്തം നടത്തി സ്നേഹാമൃതം പൊഴിഞ്ഞ് ലോകം പുലർത്തിയ രാധാകൃഷ്ണന്റെ ശൃംഗാര മണ്ഡപം! കർമ്മഭൂമിയുടെ കൈവല്യാരാമം! അതാ വേണുഗോപാലന്റെ മോഹനഗാനം മുഴങ്ങുന്നു.

കാർമുകിൽ വർണ്ണൻ സന്തോഷസംതൃപ്തനായി പാറപ്പുറത്തിരുന്നു പീതാംബരം ചാത്തിചമയുന്നു. മേഘങ്ങൾ, ക്ഷണികജീവികൾ, കണ്ണനെപ്പോലെ ഉടുത്തൊരുങ്ങാനത്രെ അവയുടെ സമാരംഭം! കഷ്ടം! എന്തൊരു വ്യാമോഹം! ചക്രവാളമാകട്ടെ കണ്ണന്റെ കാലിൽ ചിലമ്പണിയിക്കാൻ ഉദ്യമിക്കുന്നു. വണ്ടിന് ഈ കൈയേററം അസഹ്യമായിത്തീർന്നു. കണ്ണനെ കാണാനായി അതിന്റെ പുറപ്പാട്.

ആശ്ചര്യം! വൃക്ഷഛായയുടെ പരിഭ്രമം നോക്കുക. അതെന്തിനിങ്ങനെ ഇളകിപ്പായുന്നു മറെറാന്നിനുമല്ല, കണ്ണനെ കാണാനുള്ള വ്യഗ്രത കൊണ്ടു തന്നെ. അല്ല, രാധയോ അത്? രാധ, കൃഷ്ണനെത്തേടിപ്പുറപ്പെട്ടിരിക്കുന്നു. ഈ നീലവസ്ത്രധാരിണിയുണ്ടോ ആ ലിലാലോലുപനെ കാണാതെ പിൻമാറുന്നു? അവൾ ചെടിയുടെ ചുവടെങ്ങും തിരയുന്നു........ദേവീ! ചന്ദ്രികയത്രേ ഭവതിയെ കബളിപ്പിക്കുന്നത്. അതാ! വെള്ളിലപടർപ്പിന്റെ മുകളിൽ നോക്കുക. മുരളീനാദം ശ്രദ്ധിച്ചു നടകൊള്ളുക.

* * * *

മരങ്ങളും പാറകളും നികുഞ്ജങ്ങളും മാറി മാറി വലത്തു വച്ചു രാധ തളർന്നു. അവളെ കൗതുകപൂർവം നോക്കിക്കൊണ്ടിരുന്ന ദിഗംഗനമാരുടെ! മുഖത്തും കോപത്തിന്റെയും നിരാശയുടെയും നിഴൽ വീശി.

വള്ളിക്കുടിൽ ഒരു പുഷ്പമണ്ഡപമായി തരംതിരിഞ്ഞു. പാരാവാരത്തിന്റെ തുമന്ദ്രഗാനവും വേണുനാദവും ഒരേ ശ്രുതിയിൽ ലയിച്ചു ഒന്നായിത്തീർന്നു. പുഞ്ചിരിപ്പൂനിലാവു ചൊരിഞ്ഞു കളിച്ചുകൊണ്ടിരുന്ന രാധയുടെ മുഖം തുടുത്തു. അവളുടെ കണ്ണുകളിൽ കണ്ണീർ വടിഞ്ഞു.

രാധ കൃഷ്ണനെ സംശയിച്ചു, പഴിച്ചു, പരിഭവിച്ചു: ഇപ്പോഴാകട്ടെ പശ്ചാത്തപിക്കുന്നു. "വേണ്ട രാധേ; പരിഭ്രമിക്കണ്ട. പശ്ചാത്താപം പാപമോചനമാണ്. ജലസേചനം കൊണ്ടേ വിത്തു മുളയ്ക്കുയുള്ളൂ. അഥവാ നിന്റെ സ്നേഹചൈതന്യമല്ലേ കണ്ണന്റെ ഓടക്കുഴലിൽ കൂടി പ്രവഹിക്കുന്നത്? രാധയുടെ അസാന്നിധ്യത്താൽ അതൊരു നിർജീവസാധനം മാത്രം! സമാധാനപ്പെടുക. നിന്നെപ്പിരിഞ്ഞുണ്ടോ ആ ലീലാലോലുപൻ വിളയാടുന്നു? ചെല്ലുക, അങ്ങോട്ടു തന്നെ ചെല്ലുക. അതാ ലതാഗൃഹത്തിന്റെ മുമ്പിൽ കണ്ണൻ നിന്നെ കാത്തു നിൽക്കുന്നു.

രാഥയുടെ കണ്ണുനീർ കണ്ടു മനം കലങ്ങിയ തരുലതാദികളോട് അനുതാപഭാവം പോലും പ്രകടിപ്പിക്കാതെ അവൾ അവളുടെ രമണനെ പ്രാപിച്ചു. അവളുടെ നീലാംബരദ്യുതിയിൽ കണ്ണന്റെ പീതാംബരവും കണ്ണന്റെ കായാമ്പൂമേനിയിൽ അവളുടെ കനകശരീരവും ഒന്നായിച്ചേർന്നു ഒരു വർണ്ണമായി ഗുഹാമുഖം ഇരുട്ടുകൊണ്ടടഞ്ഞു. വേണുഗാനത്തിന്റെ പ്രതിധ്വനി മാത്രം വെളിയിൽ വ്യാപിച്ചു.




(ഡാ. പത്മനാഭനുണ്ണി എം. എ.)

മലയാളഭാഷയിൽ അനർഘങ്ങളായ പല ഗ്രന്ഥങ്ങളുടെയും കർത്താക്കന്മാരുടെ ജീവചരിത്രത്തെപ്പററി ഒരു സ്ഥൂലജ്ഞാനം പോലും ലഭിക്കുന്നതിനു പ്രയാസമായിരിക്കുന്നു. രാമചരിതം, കൃഷ്ണഗാഥ, രാമായണം ചമ്പു മുതലായവ രചിച്ചിട്ടുള്ള കവികളുടെ നാമധേയം പോലും നമുക്കറിവില്ല. തുഞ്ചത്തു ഗുരുപാദരുടെ ജന്മദേശം നിർണ്ണയിക്കപ്പെട്ടിട്ടുണ്ടെങ്കിലും, അദ്ദേഹത്തിന്റെ നാമവും ചരിത്രവും അജ്ഞാതമായിത്തന്നെയിരിക്കുന്നു. തുഞ്ചന്റെ ജീവചരിത്രത്തെയും കവിതകളെയും മററും പററി പ്രസ്താവിക്കുന്ന പല ഗ്രന്ഥങ്ങളും ഇന്നു നാം കാണുന്നുണ്ട്. ഇവയിൽ പരേതനായ സാഹിത്യപഞ്ചാനനൻ പി കെ നാരായണപിള്ളയുടെ ഒരു ചെറിയ ഗ്രന്ഥവും, ഡാക്ടർ സി അച്യുതമേനോൻ അവർകളുടെ ആംഗ്ലേയഭാഷയിൽ എഴുതിയിട്ടുള്ളതാണെങ്കിലും, അതിവിശിഷ്ടവും, സാമാന്യം വിപുലവുമായ മറെറാരു ഗ്രന്ഥവും പ്രത്യേകം സ്മർത്തവ്യങ്ങളാണ്. ഡാക്ടർ സി അച്യുതമേനവന്റെ അനർഘഗ്രന്ഥത്തിനു ഒരു മലയാളവിവർത്തനം ഇതുവരെയും ഉണ്ടാകാത്തതു ശോചനീയമത്രെ. അന്യഥാ ആസ്വാദ്യങ്ങളായ ഈ രണ്ടു ഗ്രന്ഥങ്ങളിൽ നിന്നു പോലും എഴുത്തച്ഛന്റെ ജീവചരിത്രത്തെപ്പററി വളരെയൊന്നും ഗ്രഹിക്കാൻ വഴിയില്ല. അതിനാൽ നാം ഇനിയും ഐതിഹ്യങ്ങളെത്തന്നെ ഉപജീവിക്കേണ്ടിയിരിക്കുന്നു.

ഐതിഹ്യങ്ങൾ അധികവും അൽപ്പമാത്രവാസ്തവങ്ങളും അതിശയോക്തിസമ്പൂർണ്ണങ്ങളുമായിരിക്കാനെ വഴിയുള്ളു. എങ്കിലും അവ തുചരങ്ങളായ ഇതര തെളിവുകളെ സഹായിക്കുന്നപക്ഷം ചരിത്രങ്ങളായിത്തന്നെ സ്വീകരിക്കാവുന്നതാണ്. ചിലപ്പോൾ അവ കേവലം സങ്കൽപ്പസൃഷ്ടങ്ങളായും തീരാവുന്നതാകുന്നു. ഐതിഹ്യത്തിൽ സൂചിപ്പിക്കുന്നതുപോലെ അനാഥമായ ഒരു ഗൃഹത്തിലല്ല എഴുത്തച്ഛൻ ജനിച്ചിട്ടുള്ളതു്. വിദുഷാഗ്രേസരനും, "അനേകാന്തേവാസിക"ളോടുകൂടിയ ആചാര്യനും രാമനാമാവുമായ ഒരു അഗ്രജൻ ആ ഗൃഹത്തിൽ ഉണ്ടായിരുന്നുവല്ലൊ. അക്കാലത്തെ ജനങ്ങൾ "മൂത്തുനരച്ച ഗുരുത്വത്തെക്കുഴികുത്തി മറിച്ചു"വരല്ലായിരുന്നു. ഗുരുകുടുംബങ്ങൾക്ക് ഒരു പ്രത്യേക പദവിയും, ദരിദ്രാതീതമായ വിഭവങ്ങളും ഉണ്ടാകാതിരിക്കാറില്ല. അതിനാൽ എഴുത്തച്ഛന്റെ ജനനം ഒരു സാമാന്യകുടുംബത്തിലായിരുന്നുവെന്ന് ഇതരതെളിവുകൾ ഒന്നും കൂടാതെ തന്നെ വിശ്വസിക്കാവുന്നതാണ്. എഴുത്തച്ഛന്റെ ശൈശവത്തെപററിയുള്ള മറെറാരൈതിഹ്യത്തിൽ അദ്ദേഹം നമ്പൂരിമാർ വേദം ചൊല്ലിക്കൊണ്ടിരുന്നതു കേട്ട് കാട്ട്, കാട്ട് (അബദ്ധം) എന്നു പറഞ്ഞുവന്നിരുന്നതാണ്. ബാല്യത്തിൽ തന്നെ സംസ്കൃതഭാഷയിൽ വ്യുൽപ്പത്തി സമ്പാദിച്ച എഴുത്തച്ഛൻ അവ്യുൽപന്നന്മാരായ ചില നമ്പൂരിമാരുടെ വേദോച്ചാരണത്തിൽ തെററുകാണുകയും നിരങ്കുശം പ്രസ്താവിക്കയും ചെയ്തു എന്നു മാത്രമേ ഈ ഐതിഹ്യത്തിനു അർത്ഥമുള്ളു. അതിശയോക്തിസ്പർശം കൊണ്ടു ബാല്യം ശൈശവമായിത്തീർന്നുപോയി. എഴുത്തച്ഛൻ വലിയൊരു മദ്യപാനിയായിരുന്നെന്നുള്ളതാണു വേറെ ഒരു ഐതിഹ്യം. ഇതിലും വല്ല വാസ്തവവും ഉണ്ടായിരിക്കാം. എഴുത്തച്ഛൻ ഒരു എഴുത്തുപള്ളി ആശാനും ഒരു കവിയും മാത്രമായിരുന്നിരിക്കാനിടയില്ല. ജ്യോതിഷം സർവജനങ്ങൾക്കും ആവശ്യമുള്ള ഒരു വിദ്യയായിരുന്നു. ഏതു കൃത്യം ആരംഭിക്കുന്നതിനും "നല്ലനേരം നോക്കുക" എന്നു പതിവായിരുന്നു. ഏതു ശിശു ജനിക്കുമ്പോഴും ജാതകമുണ്ടാക്കുകയും ചെയ്തുവന്നു. ഇങ്ങനെ മുഹൂർത്തം ജാതകം മുതലായവയ്ക്കു് ജനങ്ങൾ ഗ്രാമത്തിലുള്ള ആശാനെത്തന്നെയാണു സമീപിക്കാറുള്ളതു്. അപണ്ഡിതന്മാരായ ആശാന്മാർ പോലും അൽപ്പം ജ്യോതിഷം അറിയാത്തവരായിരുന്നില്ല. പണ്ഡിതനായ എഴുത്തച്ഛന്റെ കാര്യം പിന്നെപ്പറവാനുമില്ല. അതുപോലെ ഈ ഗുരുവര്യനു് ആയുർവേദത്തിലും അറിവുണ്ടായിരുന്നെന്നു ഊഹിക്കുന്നതിലും വലിയ തെററില്ല. ഈ രണ്ടു വിഷയങ്ങളിലും എഴുത്തച്ഛൻ ഓരോ ഗ്രന്ഥം രചിച്ചിട്ടുണ്ടെന്നുള്ള കേൾവി തീരെ അവിശ്വസിക്കേണ്ടതില്ല. ഇതിനും പുറമെ അദ്ദേഹം ഒരു മാന്ത്രികനും, താന്ത്രികനും കൂടി ആയിരുന്നിരിക്കണം. ശക്തിപൂജ മാന്ത്രികന്മാക്കു സർവസാധാരണമായ ഒരു ഉപാസനാമാർഗ്ഗമായിരുന്നു. മദ്യമാംസാദികൾ ദേവിക്കു നിവേദ്യമായി അർപ്പിക്കുകയും, പൂജകൻ അവ പ്രസാദമായി അനുഭവിക്കയും ചെയ്തുവരുന്നുണ്ട്.

ശാക്തേയനായ എഴുത്തച്ഛനെ മദ്യപാനി എന്നു തദ്വിരോധികൾ തന്നിമിത്തം അധിക്ഷേപിച്ചുവന്നതും അതിശയോക്തിയോടുകൂടി ഐതിഹ്യത്തിൽ സ്ഥലം പിടിച്ചതിൽ അത്ഭുതപ്പെടുവാനില്ല. എങ്ങനെയും തുഞ്ചൻ ഗുരുപാദർ വിവിധഭാഷകളിൽ പണ്ഡിതനും, വേദവേദാന്തങ്ങളിലും മന്ത്രതന്ത്രങ്ങളിലും ജ്ഞാനവും പരിചയവും സിദ്ധിച്ചവനും, വൈദ്യവും ജ്യോതിഷവുംകൊണ്ടു കൈകാര്യം ചെയ്തിരുന്നവനും, പൊതുജനങ്ങളെ വിദ്യാസമ്പന്നരാക്കി അവരുടെ ആദ്ധ്യാത്മികവും സാന്മാർഗ്ഗികവും ആയ നിഷ്ഠകളെ ബലപ്പെടുത്തി ദേശത്തിന്റെയും, സമുദായത്തിന്റെയും അഭ്യുദയത്തിനുവേണ്ടി - പരിശ്രമിച്ചിരുന്നവനും, സമകാലികന്മാരായ പണ്ഡിതന്മാരുടെ പ്രശംസയ്ക്കും, സുഹൃത്തുക്കളുടെ സ്നേഹത്തിനും, പൊതുജനങ്ങളുടെ ആരാധനയ്ക്കും, വിരോധികളുടെ ഭയത്തിനും, എല്ലാവരുടേയും ബഹുമാനത്തിനും പാത്രീഭവിച്ച സർവജനമാന്യനായ ഒരു പുണ്യപുരുഷനുമായിരുന്നു.

ഇന്നു ജനങ്ങൾ എഴുത്തച്ഛനെ ഒരു അസാമാന്യഭക്തനും, അദ്വിതീയനും, അനുഗൃഹീതനായ കവിപുംഗവനുമായിട്ടാണു വിചാരിച്ചുപോരുന്നതു്. കേരളത്തിൽ മിക്കക്ഷേത്രങ്ങളിലും സോപാനത്തിൽ പാടിയിരുന്ന ജയദേവകീർത്തനങ്ങളും, ചെറുശ്ശേരിയുടെ കൃഷ്ണഗാഥ, കണ്ണശ്ശപ്പണിക്കരുടെ രാമായണം മുതലായ പൂർവകാവ്യങ്ങളും, പ്രത്യക്ഷഫലദാനപ്രസിദ്ധിയുള്ള ഗുരുവായൂർ ക്ഷേത്രസാമീപ്യവും, പൂന്താനം മുതലായ ഭക്തകവികളുമായുള്ള സംസർഗ്ഗവും എഴുത്തച്ഛനെ ഭക്തിമാർഗ്ഗത്തിൽ സഞ്ചരിക്കുന്നതിനു പ്രേരിപ്പിച്ചിരിക്കണം. മേൽപ്പത്തൂർ ഭട്ടതിരിയുടെ വാതരോഗം ഭേദമാകുന്നതിനു "മത്സ്യം തൊട്ടുകൂട്ടണം" എന്നു് എഴുത്തച്ഛൻ ഉപദേശിക്കുകയും, തദനുസരണം ഭട്ടതിരി ഗുരുവായൂർഭജനത്തിനിടയിൽ ഭാഗവതകഥയെ അടിസ്ഥാനപ്പെടുത്തി തന്റെ വിശിഷ്ടകൃതിയായ "നാരായണീയം" നിർമ്മിക്കുകയും, അതുകൊണ്ടു് ആയുരാരോഗ്യസൗഖ്യം ലഭിക്കുകയും ചെയ്തതായും ഐതിഹ്യമുണ്ടു്. അതിനും പുറമെ മാമാങ്കത്തിന്റെ അനന്തരഫലങ്ങളായി നാടുവാഴികൾ തമ്മിലുണ്ടായ പല വലിയ കലഹങ്ങൾകൊണ്ടും, വിദേശിയരായ പോർട്ടുഗീസുകാരുടേയും മററും ഉപജാപങ്ങൾകൊണ്ടും വർഷകാലനദിപോലെ കലങ്ങിമറിഞ്ഞിരുന്ന കേരളത്തിലെ അന്തരീക്ഷം സമാധാനസംപൂർണ്ണവും, പ്രസന്നവുമായ ഒരു ശരൽക്കാലത്തെ കാംക്ഷിച്ചിരുന്ന കാലത്താണു് എഴുത്തച്ഛൻ ജീവിച്ചിരുന്നതെന്നും, ആ പരമഹംസന്റെ പഞ്ചവർണ്ണക്കിളിയുടെ കളമധുരഗാനം ജനസാമാന്യത്തിന്റെ ഹൃദയത്തിനു ഭക്തിയും ശാന്തിയും ഉൽഭവിപ്പിക്കുന്ന

തിനു സമർത്ഥങ്ങളാകയാൽ അവ കാലത്തിനും ദേശത്തിനും അത്യന്താപേക്ഷിതങ്ങളായിരുന്നെന്നും ഡാക്ടർ അച്യുതമേനോൻ വാദിക്കുന്നതിൽ വളരെ പരമാർത്ഥമുണ്ടു്. തന്നിമിത്തം നിഷ്കളങ്കനും ഭക്തനുമായ എഴുത്തച്ഛൻ ജനതയ്ക്കു ഭക്തിമാർഗ്ഗം ഉപദേശിക്കുന്നതിനായിട്ടാണു രാമായണവും ഭാരതവും എഴുതിയിട്ടുള്ളതു്. അദ്ദേഹം കവിയശഃപ്രാർത്ഥിയായിരുന്നെന്നു തീർത്തുപറവാൻ നിവൃത്തിയില്ല.

ഒരു മഹാസമുദ്രത്തിന്റെ ഒരു ഭാഗം ഉത്തുംഗതരംഗങ്ങളെക്കൊണ്ടു് ഇളകിമറിഞ്ഞും. മറുഭാഗം കല്ലോലമാലകൾകൊണ്ടു നിറഞ്ഞും, വേറൊരിടം പ്രശാന്തസുന്ദരമായും ഇരിക്കുന്നതുപോലെ എഴുത്തച്ഛന്റെ ഭാഷാരീതിയും ഗംഭീരവും, സുന്ദരവും, ശാന്തവും, ലളിതവുമായി അവസരോചിതംപോലെ മാറിക്കൊണ്ടിരിക്കുന്നു.

"വാരിധി തന്നിൽ തിരമാലകളെന്നപോലെ
ഭാരതീ! പദാവലി തോന്നേണം കാലേ കാലേ"

എന്നു രാമായണത്തിൽ അദ്ദേഹംചെയ്യുന്ന പ്രാർത്ഥന ഫലവത്തായിത്തന്നെ പരിണമിച്ചിരിക്കുന്നു. ഭീഷ്മദ്രോണകർണ്ണപർവങ്ങളിൽ വിവരിക്കുന്ന യുദ്ധരീതി ഏകദേശം ഒന്നുതന്നെയായാലും വർണ്യവസ്തുവിന്റെ പൂർണ്ണപ്രതീതിക്കു് ആവശ്യമുള്ള ശബ്ദാർത്ഥാലങ്കാരങ്ങളുടെ സമീചീനമായ പ്രയോഗംകൊണ്ടു് അവയിൽ ഓരോ വരിയും അഭിനവമായി വായനക്കാർക്കു തോന്നുന്നു.

"ക്ഷണേ ക്ഷണേ യന്നവതാമുപൈതി
തദേവ രൂപം രമണീയതായാഃ"

എന്ന മാഘകവിയുടെ സൗന്ദര്യനിർവചനം സ്വീകാര്യമാണെങ്കിൽ മലയാളഭാഷയിൽ എഴുത്തച്ഛന്റേതുപോലെ ആപാദസുന്ദരവും. അത്യുൽകൃഷ്ടവും, ആഹ്ളാദമയവുമായ ഒരു കവിത വേറെ ഇല്ലതന്നെ. മലയാളത്തിൽ ആര്യയെഴുത്തു നടപ്പാക്കിയതും, മണിപ്രവാളത്തിലെന്നതുപോലെ പാട്ടുകളിലും ലളിതവിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങൾ ഉപയോഗിച്ചു തുടങ്ങിയതും, മലയാളപ്രകൃതികളോടു് സംസ്കൃതവിഭക്തിപ്രത്യയങ്ങൾചേർത്തു് പ്രയോഗിക്കുന്ന വിലോമസമ്പ്രദായം തെററാണെന്നുസ്ഥാപിച്ചതും, സംസ്കൃതവൃത്തശാസ്ത്രത്തിലെ മാത്രാനിയമം തമിഴുവൃത്തങ്ങളിൽക്കൂടി പ്രവേശിച്ചു് കിളിപ്പാട്ടു് മുതലായ പുതിയവൃത്തങ്ങൾ നടപ്പിൽവരുത്തിയതും എഴുത്തച്ഛനാണെന്നു കേരളപാണിനീയത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ ഇവയൊന്നുംതന്നെ എഴുത്തച്ഛൻ ചെയ്തിട്ടുള്ള പരിഷ്കാരങ്ങളല്ല. അദ്ദേഹത്തിന്റെപൂർവഗാമികളായ പല കവികളും ഇവയെല്ലാം ആദരിച്ചിരുന്നു. ശങ്കരാചാര്യരുടെകാലത്തിനിപ്പുറം ഇത്രമാത്രം ആദ്ധ്യാത്മികതത്വങ്ങളെ വിതരണംചെയ്തിട്ടുള്ള മറെറാരുകവി കേരളത്തിലുണ്ടായിട്ടില്ല. സ്വയം പാഠശാലസ്ഥാപിച്ചും അനേകം ശിഷ്യന്മാരെ സമ്പാദിച്ചും കേരളത്തിന്റെ നാനാഭാഗത്തും വിദ്യാപ്രചരണംചെയ്യുന്നതിനു് എഴുത്തച്ഛനും സാധിച്ചിട്ടുണ്ടു്. ഈ വിഷയങ്ങളിലാണു് നമുക്കു് എഴുത്തച്ഛനോടുള്ള ആധമർണ്യം.

# റാളിപ്പണം

ചെറുകഥ

ചിത്രമെഴുത്ത്



കെ. എം. വറുഗീസ്.

പള്ളിവാസലിൽനിന്നു കണ്ടറയ്ക്കും വൈദ്യുത കമ്പി നീട്ടുന്നതിനുള്ള ഗോപുരക്കാലുകൾ ഓരോ സ്ഥലങ്ങളിൽ സ്ഥാപിച്ച നിലയിൽ ആഴ്ചകൾ രണ്ടുമൂന്നു കഴിഞ്ഞു. നെടുംകുതിരയുടെ ഇടത്തണ്ടു പോലെ ആകാശംമുട്ടെ ഉയരുമാറു് ഒട്ടുവളരെ ഇരുമ്പുരുപ്പടികൾ നെടുകെയും കുറുകെയും ഏച്ചുകാണിച്ചുംചേർത്തു് ഘടിപ്പിച്ചിട്ടുള്ള ഈ നാൽക്കാൽത്തൂണുകളുടെ ഉപയോഗത്തെപ്പററി പലരും പലവിധത്തിൽ സംസാരിച്ചു. സ്ഥലവാസികൾ അതിനു മുമ്പു് അങ്ങനെയൊന്നു കണ്ടിരുന്നില്ല. ആലപ്പുഴ വെളിച്ചമാളികയ്ക്കു തുല്യം വിളക്കു കാണിക്കുന്നതിനുള്ള ഇരുമ്പുഗോപുരങ്ങളാണു് അവയെല്ലാമെന്നു സമീപസ്ഥജനങ്ങളും വഴിയാത്രക്കാരും പരസ്പരം പറയുമായിരുന്നു. അതിന്റെ മുകളിൽ കൂടി കമ്പിയേൽ ചവിട്ടുവണ്ടി ഓടിക്കുന്നതിനാണെന്നു വേറെ ചിലർ പറഞ്ഞു.

അധികം താമസിയാതെ ഗോപുരക്കാലുകളുടെ മീതെ കൂടി ഇലക്ട്രിക്ക് കമ്പികൾ മൂന്നുനാലെണ്ണം നീട്ടിക്കൊണ്ടു പോയി. അപ്പോഴും ആളുകൾ ഓരോ അഭിപ്രായം പറഞ്ഞു.

പബ്ളിക്കു റോഡു വക്കത്തു വിലങ്ങനെ കമ്പി നീട്ടിനില്ക്കുന്ന 126-ാം നമ്പർ ഗോപുരക്കാലോട്ടു് ഏതാണ്ടു് ഒരു ഫർലോങ്ങു സമീപിച്ചു താമസിച്ചിരുന്ന തേവപ്പുലയനു് അതിലൊന്നും അത്ര വിശ്വാസം വന്നില്ല. പലപ്പോഴും പുല്ലു പറിക്കുന്നതിനായി ആ ഗോപുരക്കാലിന്റെ ചുവട്ടിൽ വരുമ്പോഴൊക്കെയും ബ്രഹ്മാണ്ഡമായ ഈ ഇരുമ്പുനാൽക്കാൽത്തൂണുകൊണ്ടു് "തമ്പുരാക്കന്മാർ ആകായത്തു കേറാമ്പോകയാണോ" എന്നു് അവൻ തന്നത്താൻ പറയുമായിരുന്നു. രാവിലെയും വൈകുന്നേരവും അതുവഴി കടന്നുപോകുന്ന ഹൈസ്കൂൾ വിദ്യാർത്ഥികൾ ഗോപുരക്കാലിന്റെ മുമ്പിലായി റോഡിൽ കൂട്ടം കൂടിനിന്നു് അതിന്റെ ഉച്ചിയിൽ നോക്കിക്കൊണ്ടു് ഇംഗ്ലീഷിൽ എന്തൊക്കെയോ പറയുന്നതു പലപ്പോഴും തേവൻ കേട്ടിട്ടുണ്ടു്. പക്ഷെ അതിന്റെ ഉപയോഗത്തെപ്പററി ആ വികൃതിക്കുട്ടികളോടു് എന്തെങ്കിലും ചോദിപ്പാൻ



അവൻ തുനിഞ്ഞില്ല. തേവനും ആ കുട്ടികളുമായി അത്ര പൊരുത്തത്തിലല്ല കഴിഞ്ഞുകൂടിയിരുന്നതു്. അവർ അവനെ റോഡിൽ കണ്ടുമുട്ടുമ്പോഴൊക്കെയും മററു ചില പരിഹാസകുക്ഷികളോടൊപ്പം "കൂഹോയി" എന്നു കൂകിവിളിച്ചു് അധിക്ഷേപിക്കുമായിരുന്നു. എഴുപതഞ്ചിന്റെ കാഴ്ചക്കുറവുള്ള തേവൻ കൂഹോയിവിളി കേൾക്കുമ്പോൾ കണ്ണും മുഖവും നോക്കാതെ കൂട്ടം അടച്ചു പുഴുത്ത ചീത്ത പറയും. ഭാഷ്യ എഴുപതു കഴിഞ്ഞ തേയിപ്പുലയിയും അവൾ പഠിച്ചുവച്ചിട്ടുള്ള ശകാരവാക്കുകൾ എല്ലാം ഉരുവിടും. കുട്ടികൾ അപ്പോൾ കൂട്ടം "ഹോയി" മുഴക്കും. തേവൻ മണ്ണുവാരി എറിയും. കുട്ടികൾ ചിരിച്ചുകൊണ്ടു് വീണ്ടും "കൂഹോയി" ശബ്ദം ആവർത്തിക്കും. തേവൻ വെട്ടുകല്ലുമായി പിറകെ ഓടും. കുട്ടികൾ പമ്പകടക്കും. ഇങ്ങനെ പലപ്പോഴും.

എന്നിരിക്കിലും ആ കാലിന്റെയും കമ്പിയുടെയും ഉപയോഗം എന്താണെന്നു തേവനു് അറിയേണ്ടിയിരുന്നു. ഒരു ദിവസം രാവിലെ സ്കൂൾകുട്ടികൾ അതുവഴി വന്നു ഗോപുരക്കാലിന്റെ മേൽഭാഗത്തേക്കു നോക്കി എന്തൊക്കെയോ പറഞ്ഞുകൊണ്ടു നിന്നു. തേവൻ അടുത്തുചെന്നു് പണ്ടു കണ്ടിട്ടില്ലാത്ത മര്യാദയോടുകൂടി വിനയപൂർവം ചോദിച്ചു:—

"കൊച്ചുതമ്പ്രാക്കന്മാരെ ഈ ഇരുമ്പുപാരക്കാലെല്ലാം ഇങ്ങനെ കെട്ടിപ്പൊക്കി തറച്ചുനിറുത്തിയിരിക്കുന്നതെന്തോന്നിനാ! സക്കസ്സുകളിക്കാണോ. തമ്പ്രാക്കന്മാരു പഠിത്തക്കാരല്ലിയോ. അപ്പോഴെല്ലാം അറിയാമല്ലോ"

വിദ്യാർത്ഥികൾ ഇംഗ്ലീഷിൽ എന്തൊക്കെയോ പരസ്പരം സംസാരിച്ചു. തേവനെ മര്യാദ പഠിപ്പിക്കുവാൻ അവർ ഗൂഢമായി നിശ്ചയിച്ചു.

കൂട്ടത്തിൽ പ്രമാണി പറഞ്ഞു—"തിരുവനന്തപുരത്തിരിക്കുന്ന പൊന്നുതമ്പുരാനോടു വർത്തമാനം പറയുവാനാണു്"

"പൊന്നുതമ്പ്രാനോടു തമൃതാരിക്കാനോ. ആക്കു് നമ്പക്കു!"

"അതേ. ആർക്കും തിരുസന്നിധിയിൽ സങ്കടം ഉണർത്തിക്കാം."

"ഈ തൂണേക്കൂടാണോ സങ്കടം ഉണർത്തിക്കുന്നേ"

"അതേ"

"അതെങ്ങനെയാ കൊച്ചുമ്പ്രാനെ?"

വിദ്യാർത്ഥിപ്രമാണി പറഞ്ഞുകൊടുത്തു:—"നാലു കാലുള്ളതിൽ വടക്കുപടിഞ്ഞാറെ മൂലയ്ക്കുള്ള കാലിന്റെ ചുവട്ടിൽ അരിവാളോ മറ്റു വല്ല ഇരുമ്പുകഷണമോ കൊണ്ടു് അടിക്കണം. അടിച്ചുകഴിഞ്ഞിട്ടു പൊന്നുതമ്പുരാനോടു പറവാനുള്ള സങ്കടം മുഴുവൻ ആ തൂണിന്റെ ചുവട്ടിൽ പതുക്കെപ്പറഞ്ഞുകൊള്ളണം."

കുറച്ചാലോചിച്ചിട്ടു തേവൻ ചോദിച്ചു:—"കരിക്കാടി കുടിച്ചിട്ടു് അടിയൻ ഇന്നു മൂന്നു ദിവസമായി. ഒരു ചീനിവേരുപോലും മാടത്തിലില്ല. കരിക്കാടിക്കായിട്ടു വല്ലതും ചോദിച്ചാൽ പൊന്നുതമ്പ്രാൻ തരുമോ. കൊച്ചുമ്പ്രാക്കന്മാർ വേണം പറഞ്ഞുതരാൻ."

"തരാതിരിക്കാനെന്താ. നമ്മുടെ പൊന്നുതമ്പുരാനല്ലാതെ മറ്റു വല്ലവരും നമുക്കു തരുവാനുണ്ടോ? ഇല്ല. നമ്മുടെ അന്നദാതാവും രക്ഷിതാവും എല്ലാം തിരുമേനിതന്നെയാണു്."

"അപ്പോൾ അടിയൻ കരിക്കാടിക്കു വല്ലതും ചോദിച്ചു സങ്കടം ഉണർത്തിച്ചാൽ പൊന്നുതമ്പ്രാനെങ്ങനെയാ തരുന്നതു്. അടിയൻ ഈ വയസ്സുകാലത്തു തെരന്തോരത്തു പോകേണ്ടയോ?"

പ്രമാണി മറുപടി പറഞ്ഞു:—"തിരുവനന്തപുരത്തു പോകയേ വേണ്ട. നാളെ വെളുപ്പാറം വിഴുമ്പോൾ തൂണിലടിച്ചു സങ്കടം ഉണർത്തിച്ചാൽ മറ്റന്നാൾ രാവിലെ കടലാസിൽ പണം പൊതികെട്ടി കമ്പിക്കാലിന്റെ ചുവട്ടിൽ വന്നിരിക്കും. ചിലപ്പോൾ അതിനകത്തു് ഉദ്യോഗസ്ഥന്മാരുടെ എഴുത്തും കണ്ടേക്കും. മറ്റൊരു മനുഷ്യരും ഇക്കാര്യം അറിഞ്ഞുപോകരുതു്. അറിഞ്ഞാൽ രൂപാ മുഴുവൻ അവർ തട്ടിയെടുത്തുകളയും. സങ്കടമുണർത്തിച്ചതു തേവപ്പുലയൻ; രൂപാ കിട്ടിയതു വേറെ വല്ലവർക്കും എന്നു വരരുതു്. ഒരു മാസം മുഴുവൻ സങ്കടമുണർത്തിച്ചാൽ ഒരു മടിശ്ശീല രൂപാ കിട്ടും. പൊതികളിൽ എഴുത്തുണ്ടെങ്കിൽ അതു ഞങ്ങളെക്കൊണ്ടു മാത്രമേ വായിപ്പിക്കാവൂ. വല്ലെങ്കിൽ കാര്യം, കണ്ടവരൊക്കെ അറിയും. സർവത്ര കുഴപ്പമായിത്തീരും."

"അടിയനോ, അടിയൻ ഒരു പൂതരോടുംപറയത്തില്ല" തേവൻ കൈ കൂപ്പി അപേക്ഷിച്ചു:—"കൊച്ചുതമ്പുരാക്കന്മാർ മറ്റാരോടും പറയരുതേ. പണം വരുന്ന തങ്ങതി വെളിക്കായാൽ ഒരു കാശുപോലും തേവനു കിട്ടത്തില്ല. പിന്നീടു് ഇതിന്റെ മൂട്ടീന്നു് ആളും മാറത്തില്ല. എല്ലാത്തിനും കൊച്ചുതമ്പ്രാക്കന്മാരുടെ തഹായമാ തഹായം."

പ്രമാണി ഉറപ്പു നൽകി:—"ഞങ്ങൾ ഒരു മനുഷ്യരോടും പറകയില്ല. പൊന്നുതമ്പുരാൻ കൽപ്പിച്ചുതരുന്ന രൂപായിൽ ഒരംശം ഞങ്ങൾക്കുകൂടിത്തന്നാൽ മതി. വേണ്ട സഹായം ചെയ്തുതരാം"

കൂട്ടത്തിലുണ്ടായിരുന്ന ഒരു വിഢ്ഢിച്ചെട്ടമ്പി നീട്ടിവിളിച്ചു:—"കൂഹോയി, കൂഹോയി."

"ഹട്ടി! നായിന്റെ മോനെ, നിന്റെച്ചനാ കൂഹോയി" എന്നു് അലറിക്കൊണ്ടു തേവൻ അവന്റെ നെട്ടവടിയുമായി ആ കുട്ടിയുടെ പിറകെ ഓടി.

വിദ്യാർത്ഥികൾ സമാധാനം പറഞ്ഞു തേവനെ തടുത്തു. പ്രമാണി വീണ്ടും ഉറപ്പു നൽകി:—"ഗോപി അല്ലെങ്കിലും അധികപ്രസംഗിയാണു്. പക്ഷേ അവൻ തേവന്റെ കോപം കണ്ടു രസിക്കുവാൻവേണ്ടി അങ്ങനെ പറഞ്ഞതാണു്. ഗോപിക്കു തേവനോടു് ഒരു വിരോധവുമില്ല. ആട്ടെ, അവനെ ഞങ്ങൾ നിലയ്ക്കു നിർത്തിക്കൊള്ളാം. ഈ കാര്യം അവൻ ആരോടും പറയാതിരുന്നാൽ മതിയല്ലോ. അതാണല്ലോ കാര്യം."

തേവൻ പശ്ചാത്തപിച്ചു:—"അയ്യോ! എന്റെ കെരോപ്പിഴയ്ക്കു ആ പുത്തി ഇനിക്കു പോയില്ല. ഗോപികൊച്ചുതമ്പുരാൻ അങ്ങനെ കളിച്ചു ഒന്നു പറഞ്ഞു. ഈ മുതുപെലയൻ അത

ണ്ടു ക്ഷമിച്ചാൽപ്പോരാരുന്നോ. കേരാപ്പു!ഴ. അല്ലാതെന്താ അടിയാൻ വിടകൊള്ളേണ്ടതു്

"തേവപ്പുലയൻ വിഷമിക്കേണ്ട, അവൻ ഇക്കാര്യം ഒരു പ്രാണിയോടും മിണ്ടുകയില്ല. ആ കാര്യം ഞങ്ങളേററു. പ്രമാണി ഉറപ്പിച്ചുതന്നെ പറഞ്ഞു.

"ആ കാര്യം ഞങ്ങളേററു" കുട്ടികൾ കൂട്ടമായിവാക്കുകൊടുത്തു.

പിറെറദിവസം പ്രഭാതത്തിനുമുമ്പു തേവനും ഭാര്യയും കൂടി ഗോപുരക്കാലിന്റെ ചുവട്ടിലെത്തി. സമീപത്തെങ്ങാനും വല്ല പ്രാണിയുമുണ്ടോ എന്നു രണ്ടുപേരും ചെവിവട്ടംപിടിച്ചു. ആരുംതന്നെയില്ലെന്നു് ഉറപ്പുണ്ടായതോടെ തേവൻ അവന്റെ ഒരുപഴയ കൊയിത്തരിവാളിന്റെ മാടുകൊണ്ടു ഗോപുരക്കാലിൽ അടിച്ചുകൊണ്ടു സങ്കടം ഉണർത്തിച്ചു-

"തെരേന്തരത്തിരിക്കുന്ന പൊന്നുതമ്പ്രാനേ, എല്ലാപാവങ്ങൾക്കും കണ്ണിപ്പെട്ട ദൈവമേ, കെളക്കാനും നടാനും കൊയ്യാനുംവയ്യാത്ത ഈ ഇരുകാലികൾക്കു ഉടുക്കാങ്കീറപ്പഴന്തുണിയും കുടിക്കാന്തൊള്ളി കല്ലരിക്കഞ്ഞിയുമില്ലേ, ആരുംപോരും തൊണയില്ലാത്ത പാവപ്പെട്ട മുതുപെലേനും മുതുപെലേയിയുമാണെ അടിയങ്ങൾ" തേവൻ വളരെ മനോവേദനയോടുകൂടി അവന്റെ നിസ്സഹായതയേയും കഷ്ടതയേയും സംബന്ധിച്ചു ദീർഘനേരം തുടർന്നു. തേയിയും അരികിൽ പങ്കുകൊണ്ടു.

അന്നു നാലുമണിക്കു് ആ വിദ്യാർത്ഥികൾ ഗോപുരക്കാലിന്റെ സമീപത്തെത്തി. അവർ മുമ്പുകൂട്ടി ആലോചിച്ചു് നിശ്ചയിച്ചതനുസരിച്ചു് ഒരു ചെറിയ കടലാസുപൊതി വടക്കുപടിഞ്ഞാറെ കാലിന്റെ ചുവട്ടിൽ പുല്ലിൽ മറച്ചുവച്ചു.

അടുത്തദിവസം കിഴക്കു വെള്ള വീശുംമുമ്പു തേവനും ഭാര്യയും കൂടി കമ്പിക്കാൽ ചുവട്ടിൽ ഹാജരായി. പണം വന്നു ചേരുന്ന വിവരം ആ വികൃതിക്കുട്ടികൾ വല്ലവരോടുമൊക്കെ പറഞ്ഞുപിടിപ്പിച്ചിരിക്കുമോ എന്നു രണ്ടുപേരും പരിഭ്രമിച്ചു. പണം വന്നിട്ടുള്ള ദൃഢവിശ്വാസത്തോടുകൂടിത്തന്നെ തേവൻ കമ്പിക്കാലിന്റെ ചുവട്ടിൽ തപ്പിനോക്കി

"ഓണ്ടെടീ ഇതാ കിട്ടിപ്പോയി" ആഹ്ളാദാവേശത്തോടുകൂടി തേവൻ ആ പൊതി കൈയിലെടുത്തു. രണ്ടുപേരും വേഗം മാടത്തിലെത്തി. തേവൻ പൊതിയഴിച്ചുനോക്കി. ഒരു വെള്ളിപ്പണം. അവൻ കടലാസ് മറിച്ചും തിരിച്ചും നോക്കി. ഒരു പണം മാത്രം.

"വല്യകാര്യമായിട്ടു പൊന്നമ്പ്രാൻ കൽപ്പിച്ചു തന്നതു ഒരു പണമല്ലേ. ഇതിനാണോ ഈ വെളുപ്പാങ്കാലത്തു ഈ വായെല്ലാം കെടന്നലച്ചേ" തേയി ചോദിച്ചു.

"പോടി കെഴട്ടുകൊടിച്ചി നെനക്കുപുത്തിംപോതവുമൊണ്ടോ? പൊന്നുതമ്പ്രാൻ ആത്തിയമായിട്ടു ഒരു പണം കൽപിച്ചുതന്നപ്പം ഇനീം മൊറക്കു തരുമെന്നും കിട്ടുമെന്നുമല്ല്യോ അത്ഥം." തേയി അതു ശരിയാണെന്നു സമ്മതിച്ചു. പക്ഷെ അവൾ അൽപം കാര്യമായിട്ടു പറഞ്ഞു:- "പിന്നൊരുകാരിയമൊണ്ടു, ഈശ്ശ്വാടെ പൊളുന്നവായാ. രാച്ച്യിയമാകെ അറിഞ്ഞാൽ . . ."

"നിന്റെയാ പൊളുന്നവായ്. വെളിക്കുമിണ്ടിയാതൊക്കൊല്ലും-" തേവൻ തീർത്തുപറഞ്ഞു.

അടുത്തദിവസം വെള്ളിയാഴ്ച പ്രഭാതത്തിലും തേവനും തേയിയുംകൂടി ഗോപുരക്കാലിന്റെ ചുവട്ടിലെത്തി. പൊന്നുതമ്പുരാനോടു അവരുടെ കഷ്ടതകൾ എണ്ണിയെണ്ണി ഉണർത്തിച്ചു. അന്നു വൈകിട്ടും സ്കൂൾ കുട്ടികൾ വീടുകളിലേക്കു മടങ്ങവെ കമ്പിത്തൂണി

ന്റെ സമീപത്തായി അൽപനേരം നിലകൊണ്ടു. പച്ചനിറത്തിലുള്ള ഒരു കവറിൽ ഉള്ളടക്കംചെയ്തതായ ഒരു എഴുത്തോടുകൂടി ചേർത്തുകെട്ടിയ ഒരു പൊതിയും അവർ ആ കമ്പിത്തൂണിന്റെ ചുവട്ടിൽ മറച്ചുവെച്ചു.

ശനിയാഴ്ച പ്രഭാതത്തിൽ പക്ഷികൾ കലപില ചിലക്കവെ തേവനും തേയിയും ആ നാൽക്കാൽ തൂണിന്റെ ചുവട്ടിലെത്തി യഥാസ്ഥാനം തപ്പിനോക്കി. ആ സാധുവൃദ്ധൻ സന്തോഷാശ്രുക്കൾ തൂകിക്കൊണ്ടു തന്നത്താൻ പറഞ്ഞു:—"ഇല്ലാണ്ടു വരുമോ. പാവങ്ങളുടെ നെലോളിയും തംകടവും കേക്കാൻ ഒരു പൊന്നു തമ്പ്രാനൊള്ളപ്പം രൂവാ വരാതിരിക്കുമോ."

അവർ വേഗം മാടത്തിലെത്തി പൊതിയഴിച്ചു. അപ്പോഴും അതിനുള്ളിൽ ഒരു പണം മാത്രം. പക്ഷെ പച്ചനിറത്തിലുള്ള ആ കവറിന്റെ ഉള്ളിലെന്തായിരിക്കും. എന്തോ അതിനുള്ളിൽ ഒന്നുണ്ടു നിശ്ചയം. തേവൻ അതു് തുറന്നു നോക്കി. ഒരു എഴുത്താണതു്. എന്നാൽ ആ എഴുത്തു് ആരെക്കൊണ്ടു വായിപ്പിക്കും, അന്നു സ്കൂൾ കുട്ടികൾ വരുന്ന ദിവസമല്ല. പൊന്നുതമ്പുരാൻ അയച്ചതാണെന്നു് തേവൻ വിശ്വസിക്കുന്നതായ ആ കത്തു് അവൻ രണ്ടു കണ്ണിലും ചേർത്തു വന്ദിച്ചു. ആ കത്തു്, പണം വരുന്ന ആ രഹസ്യം, അവ അന്യന്മാർ അറിഞ്ഞാൽ കാര്യം കുഴപ്പത്തിലാവുമെന്നു തേവനു നിശ്ചയമുണ്ടായിരുന്നു. അതിനാൽ അഞ്ചു മൈൽ അകലെ താമസിക്കുന്ന പൗത്രീഭർത്താവായ ഒരു യുവാവിനെ കാണിച്ചു കഥ ഗ്രഹിപ്പാനായി തേവൻ അപ്പോൾ തന്നെ നേരെ നടകൊണ്ടു.

"സങ്കടം കേട്ടു. നൂറ്റൊന്നു പണം അയയ്ക്കുന്നു.
തിരുവനന്തപുരത്തു നിന്നും"

ഇത്ര മാത്രമായിരുന്നു കത്തു്. നൂറ്റൊന്നു പണത്തിൽ ഒന്നു മാത്രം കിട്ടി. ബാക്കി നൂറു പണം എവിടെ. തേവനു് അരിശവും സങ്കടവും സഹിക്കവയ്യാതായി. തേയിപ്പുലയിൽ നിന്നു് ആരെങ്കിലും കഥ മനസ്സിലാക്കി പണം അപഹരിച്ചിരിക്കും. അല്ലെങ്കിൽ കഥകൾ മുഴുവൻ നിശ്ചയമുള്ള പള്ളിക്കൂടക്കുട്ടികളിൽ ആരെങ്കിലും വെളുക്കുന്നതിനു മുമ്പു് അവിടെ എത്തി പൊതി അഴിച്ചു പണം നൂറും കൈവശപ്പെടുത്തിയിരിക്കും. മറ്റു വിധത്തിൽ സംഭവിക്കയില്ലെന്നു തേവൻ നിശ്ചയിച്ചു. അപ്പോൾ തന്നെ മാടത്തിലേക്കു മടങ്ങി.

തേയിയോടു പലതും ഇണങ്ങി ചോദിച്ചു. പിന്നീടു പിണങ്ങി ചോദിച്ചു. അനന്തരം മുറിഞ്ഞു പറഞ്ഞു. പണം വരുന്ന കാര്യത്തെപ്പറ്റി ആരോടും പറഞ്ഞിട്ടില്ലെന്നു മലയാലപ്പുഴ ഭഗവതിയെ കൊണ്ടു തേയി ആണയിട്ടു. എന്നിട്ടുമായില്ല. തേവൻ മുണ്ടുലക്കയെടുത്തു. തേയി മടലെടുത്തു.

തിങ്കളാഴ്ച രാവിലെ എട്ടു മണി കഴിഞ്ഞു. തേവൻ അവന്റെ പൊന്തൻ വടിയുമായി ഗോപുരത്തിന്റെ മുമ്പിലെത്തി വിദ്യാർത്ഥികളുടെ വരവു കാത്തു നിലയായി. തേവന്റെ അന്നത്തെ കളി കാണണമെന്നു വിദ്യാർത്ഥികളും നേരത്തെ കരുതി. തേവന്റെ നിലയും ഭാവവും ദൂരെവെച്ചു കണ്ടപ്പോൾ തന്നെ അവർക്കു കാര്യം മനസ്സിലായി.

അവർ അടുത്തു വന്നപ്പോൾ തേവൻ ഒരു ഉരത്ത ശബ്ദത്തിൽ ചോദിച്ചു:—"ഈ കൊള്ളരുതാത്ത പണിയാണോ കൊച്ചമ്പ്രാക്കന്മാർ കാണിക്കുന്നതു്."

തുടർന്നു പറയുന്നതിനു മുമ്പായി വിദ്യാർത്ഥിപ്രമാണി പറഞ്ഞു:—"ഗോപി ചെല്ലുന്നതിനു മുമ്പായി തേവപ്പുലയൻ ചെന്നിരുന്നുവെങ്കിൽ പണം നൂറും തേവപ്പുലയന്റെ കൈയിലിരുന്നേനേ. അതിനു ഞങ്ങളാണോ കുറ്റക്കാർ. ഞങ്ങളെന്തുവേണം."

ഗോപിയെ നോക്കി കുട്ടികൾ കൂട്ടം ചിരിച്ചു. ഗോപിയും ചിരി തുടങ്ങി.

തേവന്റെ സംശയം നീങ്ങി. ആ വൃദ്ധൻ ഒരു ഈറ്റപ്പുലിയുടെ ശൗര്യത്തോടു കൂടി മുന്നോട്ടു കുതിച്ചു ഗോപിയുടെ ഷർട്ടിന്റെ കഴുത്തിൽ പിടികൂടി.

"വൈ് എന്റെ പണം നൂറും. കുരുത്തം കെട്ട നായിന്റെ മോനെ പൊന്നുതമ്പ്രാൻ ഇനിക്കു തന്ന പണം കട്ടെടുത്ത നിന്നെ ഞാൻ വിടുമോ. വൈ് പണം."—തേവൻ അലറി.

കുട്ടികൾ കൂകിവിളിച്ചു:-"കൂഹോയി കൂഹോയി." അരിശം കൊണ്ടു കലി കയറിയ തേവൻ വായിൽ തോന്നിയതെല്ലാം പറവാൻ തുടങ്ങി. അതേവരെ ചിരിച്ചുകൊണ്ടു നിന്ന ഗോപി "ഇനിയും വഴിയെ പോകുന്ന ഞങ്ങളെ ഒരിക്കലും ചീത്തപറയരുതു്. ഇതാ പിടിച്ചോ" എന്നു പറഞ്ഞു് ഒരടിയും ഒറ്റത്തള്ളും കൊണ്ടു് ആ സാധുവിനെ നടുറോഡിൽ വീഴ്ത്തി. തേവൻ ഉച്ചത്തിൽ നിലവിളിച്ചു. വഴിയെ പോകുന്നവർ പലർ തൽക്ഷണം വിദ്യാർത്ഥികളുടെ ചുറ്റും ഓടിക്കൂടി. കൂട്ടത്തിൽ ആകൃതികൊണ്ടും വേഷംകൊണ്ടും ബഹുമാന്യനെന്നു തോന്നുന്ന ഒരു ആളും ഉണ്ടായിരുന്നു.

"കാര്യം എന്താണെ"ന്നു ചുറ്റുപാടു നിന്നു പലരും ചോദിച്ചു. വിദ്യാർത്ഥികൾ വിഷമപ്പെട്ടു തുടങ്ങി.

വിദ്യാർത്ഥിപ്രമാണി പറഞ്ഞു:—"പൊന്നുതമ്പുരാൻ, ഈ കമ്പിത്തൂണിന്റെ ചുവട്ടിൽ കിടക്കത്തക്കവണ്ണം ഈ കമ്പിവഴി നൂറുപണം അയച്ചുകൊടുത്തുവെന്നും അതു ഞങ്ങൾ എടുത്തുവെന്നുമാണു് തേവന്റെ വഴക്കു്"

"അങ്ങിനല്ല തമ്പ്രാനെ" അടിയൻ സത്യം വിടകൊള്ളാം" തേവൻ കഥകൾ വിവരിച്ചു പറവാൻ തുടങ്ങി.

ആ മാന്യൻ ചോദിച്ചു:—"ആട്ടെ. ഈ കമ്പിയുടെ കാലിൽ അടിച്ചാൽ പൊന്നുതമ്പുരാൻ കേൾക്കുമെന്നും ഈ കമ്പിവഴി പണം വരുമെന്നും നിങ്ങൾ ഈ പാവത്തിനെ പറഞ്ഞു കളിപ്പിച്ചു. അല്ലെ"

വിദ്യാർത്ഥികൾ കൂട്ടമായി പറഞ്ഞു:—ഇ"ല്ല സാർ ഞങ്ങൾ അങ്ങനെയുള്ള ദോഷത്തം പറഞ്ഞുകൊടുക്കുമോ. അതൊക്കെ ആ പുലയന്റെ അനുഗ്രഹമാണു്."

"ഇതാ ആ പണം രണ്ടും" തേവൻ മുണ്ടിന്റെ തുമ്പു് അഴിച്ചു് അതു് എല്ലാവരേയും കാണിച്ചു.

"ശരി. രണ്ടു കള്ളപ്പണം" ആ മാന്യൻ അവരെ കഠിനമായി ശാസിച്ചു. കൂട്ടം പിരിഞ്ഞുപോയി.

തേവൻ തനിക്കു പറ്റിയ ദോഷത്തെപ്പറ്റി കഠിനമായി വ്യസനിച്ചു.

നാലു തീയതിക്കു ശേഷം ഒരു മദ്ധ്യാഹ്നത്തിൽ

# "വെള്ളം— —വെള്ളം"



(ജി. ആർ. പിള്ള ബി. എ. ബി. എൽ. എച്ച്. ഡി. സി.)

ആകാശം ഉടഞ്ഞു്, മഹാമാരിപെയ്തു്. മലകൾ പൊട്ടി, വെള്ളം ചുവന്നു് കായലുകൾ കലങ്ങി, വരമ്പുകൾ ഞെരിയുമ്പോൾ, പുഞ്ചകൃഷിക്കാരൻ നെഞ്ചിൽ കൈവച്ചുകൊണ്ടു് വിലപിക്കുന്നു:-"വെള്ളം വെള്ളം!!"

വെയിൽകൊണ്ടു് വയലുകൾ വരണ്ടു്, അണെതുറന്നുകിട്ടാതെ ഞാറുകൾ ഉണങ്ങുമ്പോൾ, നാഞ്ചിനാട്ടുകാരൻ നെഞ്ചിൽ കൈവച്ചുകൊണ്ടു് വിലപിക്കുന്നു:-"വെള്ളം! വെള്ളം!!"

ഇങ്ങനെ ഈ ചെറിയരാജ്യത്തിൻെറ രണ്ടുഭാഗങ്ങളിൽ കണ്ടുവരുന്ന ജല സമൃദ്ധിയുടെയും ജലദൌർലഭ്യത്തിൻെറയും കാരണങ്ങൾ വനങ്ങളുടെ സംരക്ഷണ നശീകരണങ്ങളുമായി അടുത്ത ബന്ധപ്പെട്ടവയാണെന്നു് പറഞ്ഞാൽ അതു് ഉടൻ സ്വീകരിക്കപ്പെടുമോ എന്നുള്ളതു് സംശയമാണു്.

കാലികമായി സംഭവിക്കുന്ന നിരർഗ്ഗള ജലപ്രവാഹത്തിൻെറ സൂക്ഷ്മമായ കാരണമെന്താണെന്നുള്ളതു് ഗൌരവമായ ചിന്തക്കു് വിഷയമായിട്ടുണ്ടോഎന്നുള്ളതു് സംശയമാണു്. നദികളുടെ ഉൽപ്പത്തിസ്ഥാനങ്ങളിൽ വിസ്തൃതവും നിബിഡവുമായി വളന്നു് തഴച്ചുനിന്നിരുന്ന വനവൃക്ഷങ്ങൾ വെള്ളത്തെ,കുടിച്ചു തട്ടുത്തുനിൎത്തി ഭൂഗർഭത്തിലേക്കു് താഴ്ത്തിയിരുന്നു. ഇങ്ങനെ ഭൂമിയിലേക്കുതാഴ്ത്തി അവിടെ ഒഴുകിക്കൊണ്ടിരിക്കുന്ന വെള്ളമാണു് തോടുകൾക്കും ഉറവുകൾക്കുമായി വേനൽക്കാലത്തു് ലഭിക്കുന്നതു്.

വനങ്ങൾ നശിപ്പിച്ചിട്ടുള്ളിടത്തു്! വീഴുന്ന മഹാമാരി നഗ്നമായി' കിടക്കുന്ന പാറപ്പുറങ്ങളിലും ഭൂതല പ്രദേശങ്ങളിലുംകൂടി ശക്തിയോടുകൂടി പാഞ്ഞൊഴുകി നദികളെ പെരുപ്പിച്ചു് വെള്ളപ്പൊക്കം ഉണ്ടാക്കുന്നു. ആലോചനയില്ലാതെ വനങ്ങൾ നശിപ്പിക്കുന്നതുകൊണ്ടു് വലിയ നാശങ്ങൾ ഉണ്ടായിട്ടുണ്ടു് ഇതുനിറുത്തിയില്ലെങ്കിൽ ഇതിനെക്കാൾ വലിയ നാശങ്ങൾ ഉണ്ടാകുകയും ചെയ്യും.

മഴയില്ലാതെ വരുമ്പോൾ ക്ഷാമം ഉണ്ടാകുന്നു. എന്നാൽ മഴയുടെ അഭാവം മാത്രമല്ല ക്ഷാമത്തിനു് നിദാനം. കൃഷിചെയ്യുന്ന സ്ഥലങ്ങളിലെ മുകൾപരപ്പിലുള്ള വെള്ളമുള്ള മണ്ണുമുഴുവൻ മഴവെള്ളംകൊണ്ടു് ഒലിച്ചുപോയതു നിമിത്തം അവിടെ ശരിയായ വിള

---

സ്ഥലത്തെ അഞ്ചൽമാൻ ഒരു മണിയാഡറുമായി തേവൻെറ മാടത്തിലെത്തി. കൂപ്പണിലെഴുതിയിരുന്ന ഏതാനും വാചകങ്ങൾ അയാൾ ആ സാധുവൃദ്ധനെ വായിച്ചു കേൾപ്പിച്ചു. അനന്തരം ഇരുപത്തെട്ടു രൂപായും കൗപ്പണും അഞ്ചൽമാൻ മുറപ്രകാരം തേവനെ ഏൽപ്പിച്ചു.

"പരമദയാവത്സലനായ ശ്രീചിത്തിരതിരുനാൾ പൊന്നുതമ്പുരാൻ തിരുമനസ്സിലെ ഹൃദയകാരുണ്യത്തിൽ നിഷ്കളങ്കമായി വിശ്വസിക്കുന്ന ഈ രാജ്യത്തെ യാതൊരു പൗരനും തിരുമേനിയുടെ പുണ്യനാമത്തിൽ ഒരിക്കലും ലജ്ജിപ്പാൻ സംഗതിവരാതിരിപ്പാനായി ഇതുസഹിതം ഇരുന്തൂറു പണം അയയ്ക്കുന്നു. തിരുമനസ്സിലെ ദീർഘായുസ്സിനുവേണ്ടി സദാ പ്രാർത്ഥിക്കുക" (ഒരു രാജഭക്തൻ ഒപ്പ്)

ഇതായിരുന്നു എഴുത്തു്.

തേവൻ ആഹ്ലാദപുളകിതനായി കുതിച്ചുചാടി. തേയി അനുഗ്രഹവചസ്സുകൾ വർഷിച്ചു.

അന്നു് വൈകിട്ടു വിദ്യാർത്ഥികളുടെ വരവുകാത്തു തേവൻ റോഡിൽ ഇറങ്ങിനിന്നു- അവർ സമീപിച്ചപ്പോൾ അവൻ രൂപാ ഇരുപത്തെട്ടും അവരെ നിരത്തിക്കാണിച്ചുകൊണ്ടു് അഭിമാനപൂർവം പറഞ്ഞു: —

"പൊന്നുതമ്പുരാനെ വിചാരിക്കുന്നോരെ ഒടയതമ്പുരാൻ തൊണയ്ക്കും. കൊച്ചുമ്പ്രാക്കന്മാർ നൂറൊന്നു പണത്തിനു് അടിയനെകളിപ്പിച്ചു, പൊന്നുതമ്പുരാൻ ഇരുനൂറൊറൊന്നു പണം തന്നു പാവങ്ങളെ രക്ഷിച്ചു: ഇപ്പം മണ്ടംകളിപ്പിച്ചതും മണ്ടംകളിച്ചതുമാരാ: തേവനോ കൊച്ചുമ്പ്രാക്കന്മാരോ- ഈ-ഈ-ഈ"

ആ വികൃതിക്കുട്ടികൾ കൂട്ടമായി ആർത്തുവിളിച്ചു:-

"കൂഹോയ്! കൂഹോയി!! കൂഹോയി:::!

"ഹട്ടി! കൃതത്തംകെട്ട നായിൻെറ മക്കളെ"-"കൂഹോയിത്തേവൻ" അവൻെറ പൊന്തൻവടിയുമായി അവരുടെ പിറകെ ഓടി.

——

വുണ്ടാകാത്തതും വിളവിനു് ആവശ്യമുള്ള വെള്ളം കെട്ടിനിർത്തുവാൻ ഒഴിവില്ലാതെ പോകുന്നതുംകൂടി ക്ഷാമത്തിനു് കാരണമായി തീരുന്നുണ്ടു്

മണ്ണൊലിപ്പ് ഇഴഞ്ഞുകയറുന്ന മരണത്തോടുസമമാണു്. അതിലെ ദുരന്തഫലങ്ങൾ കേവലം ഭൂമിയിൽ മാത്രമല്ല കാണുന്നതു്. മനുഷ്യനും ഈ ദുരിതത്തിന്റെ കഷ്ടപ്പാടുകൾ അനുഭവിക്കുന്നുണ്ടു്. വിളഭൂമിയുടെ പരിമാണവും വിളവും കുറഞ്ഞുവരുന്നതോടുകൂടി കൃഷിക്കാരന്റെ അന്തഃശക്തിയും കുറഞ്ഞുവരുന്നു. മനുഷ്യനും മൃഗത്തിനും ജീവിക്കുവാൻ നിവൃത്തിയില്ലാത്തവിധത്തിൽ ഭൂമിയെ രൂപാന്തരപ്പെടുത്തുന്ന മണ്ണൊലിപ്പു ഗൗരവമായ പല പ്രശ്നങ്ങളെയും ആവിർഭവിപ്പിച്ചിട്ടുണ്ടു്. മണ്ണൊലാപ്പിന്റെ ഫലമായി സംഭവിച്ചിട്ടുള്ള നാശത്തിന്റെ വലിപ്പം സൂക്ഷ്മമായി പറയുവാൻ നിവൃത്തിയില്ലെങ്കിലും ഇൻഡ്യയിൽ 1500 ലക്ഷം ഏക്കറിലെ ഫലഭൂയിഷ്ഠതയെ അതു കുറച്ചിട്ടുണ്ടെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു.

ഭൂരുഹങ്ങൾക്കാവശ്യമായ ഹ്യൂമസ്സ്, ഓർഗാനിക്കുമാററർ. കെമിക്കൽസ്, ന്യൂട്രിമെൻറ്സ് മുതലായവ മുകൾപരപ്പിലുള്ള മണ്ണിലാണു ലയിച്ചിരിക്കുന്നതു്. ഈ മണ്ണു പൊയ്പോയാൽ സമൃദ്ധിയായ വിളവുണ്ടാകുവാൻ ആവശ്യമുള്ളതെല്ലാം നഷ്ടമാകുന്നു. ഒരിക്കൽ ഈ മുകൾമണ്ണു നഷ്ടപ്പെട്ടുപോയാൽ അതു വീണ്ടും ഉണ്ടാകുന്നതിനു പ്രകൃതിക്കു വളരെ അധികം കാലം വേണ്ടിവരുന്നു. കൃഷിചെയ്തുകൊണ്ടിരിക്കുന്ന സ്ഥലങ്ങളിൽ കൃത്രിമവളംകൊണ്ടാണു മണ്ണിനെ പുഷ്ടിപ്പെടുത്തുന്നതു്. അങ്ങനെയുള്ള സ്ഥലങ്ങളിൽ മണ്ണൊലിപ്പ് ആ വളത്തേയും നഷ്ടപ്പെടുത്തുന്നു.

ശരിയായ അണകൾ കെട്ടിയും പർവ്വതനിരകളിൽ തട്ടുകൾ എടുത്തും ജലസംഭരണവും നിയന്ത്രണവും നടത്താത്ത സ്ഥലങ്ങളിലെല്ലാം മണ്ണൊലിപ്പ് സംഭവിക്കുന്നുണ്ടു്. കൊടുങ്കാററും മഴയും ഉണ്ടാകുമ്പോളെല്ലാം മുകൾമണ്ണിന്റെ ഒരു വലിയഭാഗം ഒഴുകി താഴോട്ടു പോകുന്നുണ്ടു്. ഇതിനു പരപ്പൊലിപ്പ് എന്നു പറയാം. ശക്തിയോടുകൂടി താഴോട്ടു പോകുന്ന വെള്ളം ഭൂമിയിൽ കുഴികളും തോടുകളും വെള്ളച്ചാട്ടങ്ങളുമുണ്ടാക്കുമ്പോൾ സംഭവിക്കുന്ന മണ്ണൊലിപ്പിനു “പാത്തി ഒലിപ്പ്” എന്നും പറയാം.

ചരിഞ്ഞുകിടക്കുന്ന കൃഷിസ്ഥലങ്ങളിലെ മുകൾമണ്ണു ചിലപ്പോൾ കുറേശെ കുറേശയായും ചിലപ്പോൾ മുഴവനുംകൂടെയും മഴവെള്ളം ഒലിപ്പിച്ചുകൊണ്ടുപോകുന്നു. രണ്ടിന്റെയും ഫലം ഒന്നുതന്നെയാണു്. വളമുള്ള മുകൾമണ്ണിന്റെ നഷ്ടംകൊണ്ടു വിളവിന്റെ അളവു കുറഞ്ഞുപോകുന്നു. പാത്തിഒലിപ്പിന്റെ ഫലങ്ങൾ പരപ്പൊലിപ്പിന്റെ ഫലങ്ങളെക്കാൾ കൂടുതൽ പ്രത്യക്ഷങ്ങളാണു്. കൃഷി മോശമാകുമ്പോഴും വിളവൊന്നുംതന്നെ ഉണ്ടാകാതിരിക്കുമ്പോഴും മാത്രമേ പരപ്പൊലിപ്പിന്റെ ഫലങ്ങൾ ആളുകൾ അറിയുകയുള്ളു. എന്നാൽ വലിയ മഴ കഴിയുമ്പോൾ വിളഭൂമികളിൽ പ്രത്യക്ഷപ്പെടുന്ന പിളർപ്പുകളും പാത്തികളും തോടുകളുംകൊണ്ടുതന്നെ ആ കൃഷിസ്ഥലം പാത്തിയൊലിപ്പിനാൽ നഷ്ടപ്പെട്ടിരിക്കുന്നു എന്നു കാണികൾക്കു മനസ്സിലാകും.

പ്രകൃതിസിദ്ധമായ വനഭാഗങ്ങൾ സംരക്ഷിച്ചിട്ടുള്ളിടത്തു മണ്ണൊലിപ്പിന്റെ ദുഷ്ടഫലങ്ങൾ അധികം കാണുവാനില്ലായിരിക്കും. പാറപ്പുറങ്ങളിൽ അടിച്ചുമറിയുന്ന മഴയും വെള്ളച്ചാട്ടവും ഉണ്ടാക്കുന്ന തരിപ്പൊടികൾ ഒഴുകിപ്പോകുന്ന മണ്ണിന്റെ സ്ഥാനം പിടിച്ചുകൊള്ളും. ഭൂമിയും പാറയും പിളന്നു പാതാളത്തിന്റെ ആഴം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്ന രാജവൃക്ഷങ്ങളുടെ വേരുകൾ ഉണ്ടാക്കുന്ന വിപാടനങ്ങളിൽ ജലസംഭരണവും ചെറുതരം ചെടികളുടെയും പ്രാണികളുടെയും ജനനവും ഒരേകാലത്തുണ്ടാകുന്നു. ഇവയുടെ മൃതശരീരങ്ങൾ മുകൾമണ്ണിനു നിശ്ചിതകാലങ്ങളിൽ വേണ്ടിടത്തോളം വളം നൽകുന്നുണ്ടു്. മുകളിൽ കുടയായും താഴെ വിരിപ്പായും തുടർച്ചയായി കാണാവുന്ന ഈ ഹരിതസമൃദ്ധി വെള്ളം ഒലിച്ചു നഷ്ടപ്പെട്ടുപോകാതെ ഭൂമിയെ കുളിപ്പിച്ചു കുടിപ്പിച്ചു വീർപ്പിച്ചു രക്ഷിച്ചുപോരികയാണു ചെയ്യുന്നതു്. ഇതുതന്നെയാണു വേരുറച്ച പുല്ലുകളും ചെയ്യുന്നതു്. പുല്ലുകളുടെ ഉറച്ച വേരുകൾ മണ്ണു ഒലിച്ചുപോകാതെ തടുത്തുനിറുത്തുന്നു. എന്നാൽ കന്നുകാലികളെ വളർത്തുന്നതിനു വേണ്ടി പുല്ലു വേരോടെ പറിച്ചു് എന്നെന്നേക്കുമായി അവ നഷ്ടപ്പെടുത്തുന്നതുകൊണ്ടു ഇവയിൽനിന്നു സിദ്ധിക്കുന്ന ഗുണഫലം മണ്ണിനു ശാശ്വതമായി നഷ്ടപ്പെട്ടുപോകുന്നു. വനങ്ങളെ ബുദ്ധിരഹിതമായിനശിപ്പിക്കുന്നതും നിയന്ത്രണമില്ലാതെ മേച്ചിൽസ്ഥലങ്ങൾ ഉപയോഗിക്കുവാൻ അവസരംനൽകുന്നതും താൽക്കാലികമായി വനാന്തർഭാഗങ്ങളിൽ കൃഷിചെയ്തിട്ടു വനങ്ങളെ പൂർവസ്ഥിതിയിലാക്കാതെ ഉപേക്ഷിച്ചിട്ടു പോകുന്നതും ഗ്രാമങ്ങളിലെ ചെറുതരം കാടുകളും മേച്ചിൽസ്ഥലങ്ങളും സംരക്ഷിക്കാത്തതും അപരിഷ്കൃതമായ രീതിയിൽ കൃഷിചെയ്യുന്നതും ആണു് മണ്ണൊലിപ്പുണ്ടാകുന്നതിനുള്ള പ്രധാനകാരണങ്ങൾ. മണ്ണൊലിപ്പുകൊണ്ടു മഴതന്നെ കുറഞ്ഞുപോകുന്നു. വെള്ളം കെട്ടിനിൽക്കാത്തതുനിമിത്തം നീരാവി വേണ്ടിടത്തോളമുണ്ടാകുകയൊ മഴപെയ്യുകയൊ ചെയ്യുന്നില്ല. വനങ്ങളില്ലാതെ പോകുന്നതുകൊണ്ടു് വനജന്തുക്കളും ദുർല്ലഭമായിത്തീരുന്നു. കുന്നുകൾ ഇടിഞ്ഞുവീഴുന്നതുകൊണ്ടും വെള്ളപ്പെരുപ്പംകൊണ്ടും ഗതാഗതത്തിനു തടസ്ഥമുണ്ടാകുന്നു. ജലസേചനം വിദ്യുച്ഛക്തി മുതലായവയ്ക്കു് ആവശ്യമുള്ള വെള്ളവും ഇല്ലാതാകുന്നു. ഭൂമിയുടെ അടിയിലുള്ള ജലനിരപ്പു് താണുപോകുക, കാററു വർദ്ധിക്കുക, മണലാരണ്യമുണ്ടാകുക, ഊററുകൾ നിലയ്ക്കുക, മുതലായവ മണ്ണൊലിപ്പിന്റെ അനന്തരഫലങ്ങളാകുന്നു.

ബോംബെ പ്രസിഡൻസിയിൽ മണ്ണൊലിപ്പു പ്രതിരോധിക്കുന്നതിനായി ഇപ്പോൾ ഒരുശ്രമം നടക്കുന്നുണ്ടു്. വനസംരക്ഷണം, തട്ടുകൃഷി, അണകൾ മുതലായവകൊണ്ടാണു് അവർ ഈ വൈഷമ്യത്തെ തരണം ചെയ്യുവാൻശ്രമിക്കുന്നതു്. നമ്മുടെനാട്ടിനു അനുയോജ്യമായ ചിലപദ്ധതികൾ ഇവിടെയും വിജയകരമായ പ്രവർത്തനത്തിൽ വരുത്താതിരിക്കുകയില്ലായിരിക്കും.




(കെ. രാമകൃഷ്ണപിള്ള ബി. ഏ. എൽ എൽ. ബി.)

മകൾ—അഛാ! ഇത്രവലിയ വിചാരമെന്താണഛാ! പതിവുപോലുള്ള ഉത്സാഹമിന്നില്ലാത്തതെന്തു്?

അഛൻ—കുഞ്ഞേ! നീ ഇന്നത്തെ പത്രം വായിച്ചില്ലല്ലോ. കൊണ്ടുപോയി വായിക്കൂ. ഞാൻ........

മകൾ—അഛനു് ഞാൻ അടുത്തിരിക്കുന്നതിനിഷ്ടമല്ല. സ്കൂളിൽനിന്നും സ്ട്രൈക്കു ചെയ്തിറങ്ങിയതുകൊണ്ടാണോ?

അഛൻ—അല്ല കുഞ്ഞേ! ഞാൻ തനിയെയൊന്നിരിക്കട്ടെ! മണി നാലാകാറായില്ലേ.

മകൾ—അച്ഛനിന്നു പുറത്തുപോകണം! ഘോഷയാത്ര തടയുവാൻ! അച്ഛാ ആരാണു ഘോഷയാത്ര നയിക്കുന്നതെന്നറിയാമോ?

അച്ഛൻ—ആരെങ്കിലുമാകട്ടെ! ഞാൻ മൂന്നുമാസത്തിനുമുമ്പു് അവധി എടുക്കേണ്ടതായിരുന്നു!

മകൾ—രാജമ്മ എന്നോടെപ്പഴും പറയും! എന്റെ അച്ഛനെക്കൊണ്ടു രാജി വയ്പിക്കാൻ കഴിഞ്ഞില്ലല്ലോ എന്നു്. അഛനെന്നോടു സ്നേഹമില്ലെന്നു്! സൌദാമിനിയമ്മയുടെ അഛൻ! ഈ നാട്ടിലെ വലിയ ഉദ്യോഗസ്ഥൻ രാജിവച്ചിട്ടും അഛൻ രാജിവച്ചില്ലല്ലോ എന്നു്!

അച്ഛൻ—കുഞ്ഞേ! നിങ്ങൾക്കു രണ്ടാൾക്കും വേണ്ടി! നിനക്കും മണിക്കും വേണ്ടിഞാൻ ഇതു തുടന്നു!

മകൾ—ഞങ്ങളുടെ പഠിത്തം പൂർത്തിയാക്കാൻ! അച്ഛാ! അച്ഛാ! ഞാൻ പഠിത്തം ഉപേക്ഷിച്ച സ്ഥിതിക്കു്?

അച്ഛൻ—മണിയും പഠിത്തം നിർത്തും. അവന്റെ അഭിലാഷമനുസരിച്ചു ആശ്രമത്തിലയച്ചു സംസ്കൃതം തന്നെ പഠിപ്പിക്കാമെന്നു ഞാൻ നിശ്ചയിച്ചതും!

മകൾ—അഛാ! ഞങ്ങളുടെ ഇംഗ്ലീഷ് പള്ളിക്കൂടത്തിലെ കുട്ടികളെപോലെ ആശ്രമത്തിലെ കുട്ടികൾക്കു ചുണയുണ്ടോ? ആശ്രമമൃഗങ്ങളെന്നല്ലേ അവരെ പറയുന്നതു്.

അഛൻ—കുഞ്ഞേ! ഞാൻ മററുള്ളവരെപ്പോലെ അന്യായമായ മാർഗ്ഗത്തിലൂടെ അൽപമൊക്കെ സമ്പാദിച്ചിരുന്നു എങ്കിൽ!........വേണ്ടകുട്ടീ! നിന്റെ അമ്മ ജീവിച്ചിരുന്ന കാലം മുഴുവൻ ഞാൻ കടക്കാരനായിരുന്നു! അവരുടെ ചികിത്സയ്ക്കുവേണ്ടി.

മകൾ—അച്ഛാ; കഴിഞ്ഞതെല്ലാം കഴിഞ്ഞു. അത്യാവശ്യത്തിനുള്ള പണം അഛനിപ്പോൾ ഉണ്ടു്. ഞാൻ പഠിത്തം നിറുത്തി. ഇനി ആ ചെലവും കുറഞ്ഞു. ഇനി അനിയൻ മാത്രമേ ഉള്ളു. അഛൻ ഉടനെ രാജിവയ്ക്കുവാൻ കഴിയുമെങ്കിൽ അങ്ങിനെ! അല്ലെങ്കിലും രാജ്യത്തിനുവേണ്ടി ഒരു കാര്യം അച്ഛനു ചെയ്യാമല്ലോ?

അച്ഛൻ—ഈ നിലയിൽ ഇനി എന്തുചെയ്യാൻ കഴിയും? ഇന്നും നാളെയും അതേ തുടരുന്ന ദിവസങ്ങളിലും എന്തെല്ലാം ഈ ഗ്രാമത്തിൽ നടക്കും:—

മകൾ—അച്ഛൻ ഒഴിഞ്ഞുനിൽക്കാവുന്നിടത്തോളം ഒഴിഞ്ഞുനിൽക്കണം. അഛൻ വെടിവയ്ക്കാനുത്തരവു കൊടുത്തെങ്കിലല്ലേ അവർ വെടിവക്കൂ.

അഛൻ—നീതിയും നിയമവും. ഇന്നലെ. . . !

മകൾ—ഇന്നലെ എന്തുനടന്നു; ഞങ്ങളറിഞ്ഞില്ലല്ലോ?

അച്ഛൻ—ആ വഴിയിൽ നടക്കുന്ന ഭ്രാന്തനെ ഇന്നലെ എന്റെ മുമ്പിൽവച്ചു ആ പോലീസു അടിച്ചു ബോധംകെടുത്തി.

മകൾ—അയ്യോ! ആ ഭ്രാന്തനെയോ? അച്ഛൻ അതു കാണുകയും ചെയ്തു.

അച്ഛൻ—ജസ്റ്റീസ് രാജേന്ദ്രനെ തടങ്കലിൽ വച്ചുകൊള്ളുവാൻ നേരിട്ടുള്ള ഉത്തരവായിരുന്നു. ഏതു നിലയിലിരുന്ന ആൾ! എന്തിനുവേണ്ടി ഇത്ര വേഗം അറസ്റ്റ് ചെയ്തു! മകളെ! ഇന്നു രാജിവച്ചാൽ! നാളെ എന്റെ സ്ഥിതിയെന്തു്?

മകൾ—അച്ഛ! ഇന്നു പുറത്തു നിൽക്കുന്നതാണു കുററകരം.

അച്ഛൻ—വിശാലമായ ഈ തടവിൽ നടക്കുന്നതാണു കുററകരം. എന്തു ചെയ്യും? അതാ! മണി വരാറായി! നീ അറിഞ്ഞില്ല! ആ ആശ്രമത്തിനു് ആരോ തീ കൊളുത്തി.

മകൾ—എപ്പോൾ? അതൊരു തന്റേടമാണു്. ആ സ്ഥാപനം .... .... ....

അച്ഛ—ഇവിടുത്തെ സകല പുരോഗതിക്കും തടസ്സമായി നിന്നതാണു്.

മകൾ—അച്ഛാ! സൗദാമിനിയമ്മ പറയാറുണ്ട്! നമ്മുടെ പുരോഗതിക്ക് ഏതു വിധമെല്ലാം തടസ്സമായി നിന്നു എന്ന്. അച്ഛാ ഏതായാലും അച്ഛൻ ഉത്തരവു കൊടുത്തിട്ട് വെടിവയ്പു നടക്കരുത്.

അച്ഛൻ—ഇല്ല കുഞ്ഞേ! അതിനു മുൻപ് അവർ ഈ ഗ്രാമം ചാമ്പലാക്കും.

മകൾ—എന്നാലും അവർ ജയിക്കാൻ പോകുന്നില്ല. ജനകീയനേതാക്കന്മാർ അടങ്ങുകയില്ല. എല്ലാ പ്ലാനും, കാര്യങ്ങളും അതുപോലെ പൂർത്തിയാക്കിയിട്ടുണ്ട്.

അച്ഛൻ—ഇത്രവളരെ ജീവന്റെ വിലയായിട്ടാണല്ലോ നാം ഇതു സമ്പാദിക്കുന്നത്. മകളെ! ഇവിടെ നടക്കുന്നത് അഖിലഭാരതപരിപാടിയുടെ ഒരംശമാണെന്നും ഞാനറിയാതിരിക്കുന്നില്ല.

മകൾ—എന്റെ അച്ഛാ! ഇത്ര വിജയകരമായ ഒരു സ്ട്രൈക്ക് ഇതിനു മുൻപു നടന്നിട്ടില്ല. സ്കൂളിൽ അദ്ധ്യാപകന്മാർ കണ്ടഭാവം വച്ചില്ല.

അച്ഛൻ—സ്വാതന്ത്ര്യത്തിൽ കൊതിയില്ലാത്തവരാരുണ്ട്. അധികാരം പിടിച്ചെടുക്കുവാൻ ആഗ്രഹമില്ലാത്തവരാരുണ്ട്,

മകൾ—ഇത്തവണ നാം ജയിക്കും. നാം അങ്ങ-

നെ സ്വാതന്ത്ര്യരാവും. ഇല്ലേ! അച്ഛാ! അച്ഛന്റെ മ്ളാനത മാറിയോ? ഞങ്ങൾക്ക് എന്തഭിമാനമാണ്! (മണിയെക്കണ്ടു്) അല്ലാ ആശ്രമം ദഹിപ്പിച്ചിട്ട മണി ഇങ്ങു പോന്നു. അല്ലേ.

(മണി പ്രവേശിക്കുന്നു)

മകൻ—അല്ലാ! ഞാനാണു ദഹിപ്പിച്ചതെന്ന് അക്കനോടാരു പറഞ്ഞു? എന്നെ പ്രതിസ്ഥാനത്തു നിത്തുകയാണ്! ഈ കേസ് വിധിക്കാനുള്ള അച്ഛന്റെ മുൻപിൽവച്ചു! കൊള്ളാം അക്കാ! ഇതു നിങ്ങളുടെ ഗൂഢാലോചനയേർപ്പാടല്ല.

മകൾ—ആശ്രമമൃഗങ്ങൾക്കു കൊമ്പുണ്ടെന്നു ഞാൻ വിചാരിച്ചില്ല. ഉണ്ടെങ്കിലും ആ കൊമ്പുകൊണ്ടു കുത്തുമെന്നു ഞാൻ സ്വപ്നത്തിൽപോലും കരുതിയില്ല. കുത്തിയാലും രക്തംവരുമെന്നു വിശ്വസിക്കുവാൻ എനിക്കു പ്രയാസമായിരുന്നു.

മകൻ—അച്ഛാ! പുരുഷന്മാരെപ്പററി ഈ അക്കന്റെ അറിവ് എത്ര ആഴം കുറഞ്ഞതാണെന്നു നോക്കണം.

അച്ഛൻ—അവൾ പറയുന്നതു ക്ഷമിച്ചുകേൾക്കണം.

മകൻ—അപ്പോൾ അച്ഛനും അക്കന്റെ വശത്തു്. അച്ഛാ! ഇന്നലെ ഒരു രംഗമായിരുന്നു ഞങ്ങളുടെ ആശ്രമം!

മകൾ—എന്തിന്റെ രംഗം?

മകൻ—ഞങ്ങൾ ടബിൾ ചെയ്തു. ജയഹിന്ദു മുഴക്കി. ആചാര്യൻ അതു പ്രതീക്ഷിച്ചില്ല.

മകൾ—പരലോകക്കാര്യത്തിൽ ശ്രദ്ധിച്ചാൽ മതിയെന്നും, മോക്ഷമാണു ജീവിതലക്ഷ്യമെന്നും, പല്ലവി പാടിയവർ; എന്തു വിളിച്ചു! എന്റെ മണി!

മകൻ-ഗ്രാമത്തിൽ വിപ്ലവമുണ്ടാകാൻ പോകുന്നു എന്നും സമാധാനപാലനത്തിന് ഞങ്ങൾ ഒരു കമ്മററിയായി പ്രവത്തിക്കണമെന്നും, ഗവർമ്മെൻറിനോട്.... .... .... —

മകൾ-എതുക്കരുതെന്ന്, സമാധാനക്കമ്മററി



എങ്ങോട്ടു വരാനായിരുന്നു പരിപാടി.

അച്ഛ-അദ്ദേഹം പറയുന്നതു ശരിയല്ലേ രാജ്യരക്ഷയ്ക്കുവേണ്ടി.

മകൻ-അച്ഛാ! ഞങ്ങളുടെ കൂടെ ഒരു പുതിയ വിദ്യാർത്ഥി വന്നുചേർന്നിട്ടുണ്ട്. കുമാർ ഭയങ്കരൻ.

മകൾ-എന്നിട്ട.

മകൻ-റിസർവ് ക്യാമ്പിൽ ഞങ്ങൾക്കു വേണ്ട തയ്യാർ നൽകുമെന്ന്. എന്റെ അച്ഛാ അദ്ദേഹത്തിന്റെ സമീപം ഞാൻ പഠിക്കാൻ പോയല്ലോ വിദ്യാലയബഹിഷ്ക്കരണം രാജദ്രോഹമെന്നാണ് ഞങ്ങളെ വിശ്വസിപ്പിക്കാൻ തുടങ്ങിയതു്.

മകൾ-എന്നാൽ അച്ഛൻ രാജദ്രോഹക്കേസിലെ പ്രതികളെ കുറെ ഏറെ എണ്ണത്തിനെ വിസ്തരിച്ചു് വിധിക്കേണ്ടിവന്നമായിരുന്നു.

അച്ഛൻ-എങ്കിലും ആശ്രമം തീവെക്കുവാൻ നിങ്ങൾക്കധികാരമില്ലായിരുന്നു. ആ തെററിന്റെ ശിക്ഷ നിങ്ങൾ അനുഭവിക്കണം.

മകൻ-കാൺഗ്രസ്സിനു ഇതിൽ കാര്യമൊന്നുമില്ല. ഞങ്ങൾ സ്വമേധയാ ചെയ്തതു് കുററം ഏൽക്കാൻ തയ്യാർ. അടിമത്വവും അന്ധവിശ്വാസവും പഠിപ്പിക്കുന്ന ആശ്രമം വിദ്യാർത്ഥികളെ പോലീസ് ലാത്തികളാക്കാൻ നിശ്ചയിച്ച ആചാര്യൻ

മകൾ-അതിനു് തീവെക്കുവാൻ ധൈര്യം വന്നവനാരു്? ആ കുട്ടിക്കു ഒരു മംഗളപത്രം ഞങ്ങൾ കൊടുക്കും. ഞങ്ങളുടെ വിദ്യാർത്ഥിനീസംഘത്തിൽനിന്ന്.

മകൻ-തീർച്ചയാണോ?

അച്ഛൻ--മഹാ കുററങ്ങൾ ചെയ്തവരെക്കാൾ കൂടുതൽ ശിക്ഷ അതിനെ പ്രോത്സാഹിപ്പിക്കുന്നവർക്കുണ്ടു്; നീ ഓർമ്മിച്ചുകൊള്ളുക:

മകൻ—അച്ഛാ ഞങ്ങളെ അച്ഛനും അച്ഛന്റെ കോടതിയും ശിക്ഷിക്കാൻ സമ്മതിക്കയില്ല. ഞങ്ങളുടെ കോടതി ജനകീയ കോടതി.

അച്ഛൻ--ഏതായാലും ഇന്നു ഘോഷയാത്രയിൽ നിങ്ങൾ പങ്കെടുക്കേണ്ടാ.

മകൻ—അച്ഛാ വിവരം പറഞ്ഞിട്ടു ആറു മണിക്കു എനിക്കു തിരിയെ എത്തണം.

മകൾ-ഞങ്ങൾ, ഞാനും രാജമ്മയും സൗദാമിനി അമ്മയുടെ പുറകിൽ കാണും. അച്ഛൻ വെടിവയ്പിക്കാൻ വരുമ്പോൾ കാണാം. അച്ഛനെ "ജയഹിന്ദ്"കൊണ്ടു ഞങ്ങൾ സ്വാഗതം ചെയ്യും.

അച്ഛൻ-പോലീസുകാർ തോക്കിന്റെ ഉണ്ടകൾ കൊണ്ടു നിങ്ങളെയും

മകൻ-അക്കാ അപ്പോൾ മംഗളപത്രം തയ്യാറാക്കിക്കൊള്ളു. ആ ധീരകൃത്യം ചെയ്തവീരനു കൊടുക്കാൻ.

മകൾ-ആളാരെന്നു പറഞ്ഞിട്ടു്

അച്ഛാ-കുട്ടികളെ എന്താണിതു്.

മകൻ-അച്ഛാ; ഞങ്ങളുടെ മഹോത്സവത്തിനുള്ള ഒരുക്കമാണിതു്. സ്വാതന്ത്ര്യമഹോത്സവാഘോഷത്തിനുള്ള ഒരുക്കം.

മകൾ-മണി!

മകൻ-എന്നാൽ ശിരോമണി വിദ്യാർത്ഥി മണിക്കു ആ മംഗളപത്രം കൊടുപ്പാൻ തയ്യാറായിക്കൊ

ള്ളുവിൻ രാധയുടെ സഹോദരൻ. ശ്രീമതിക്ക് എന്താ

മകൾ-അനിയാ എന്റെ ഓമനേ നീതന്നെയോ?: അതിനു മുമ്പു ഇതു സ്വീകരിക്കു (ശിരസ്സിൽ ചുംബിക്കുന്നു)

മകൻ-അഛ്ശാ എല്ലാം ഏററുപറഞ്ഞു. ഇനിപോകട്ടെ?

അഛൻ-കുഞ്ഞേ നീ നിയമത്തിനു വിധേയനാവും.

മകൾ-ആകട്ടെ അഛ്ശാ ഹാ അഭിമാനം കൊണ്ടു എന്റെ അഛ്ശാ ആ ഘോഷയാത്രയുടെ മുന്നണിയിൽ നിൽക്കുവാൻ എന്തൊരു ശക്തിയാണു, എന്റെ അനുജൻ നൽകിയതു്. മണി നാലു നാലു

അഛൻ-കുഞ്ഞുങ്ങളെ അഛന്റെ അഭിലാഷം നിങ്ങൾ ഘോഷയാത്രയിൽ പങ്കെടുക്കരുതെന്നാണു്.

മകൻ-അഛൻ ഈ വാതകങ്ങൾക്കു പങ്കാളിയായിരിക്കരുതെന്നു്.

മകൾ-തങ്ങളുടെ അഭ്യർത്ഥന. മണി. കുറച്ചു് കാപ്പികുടിച്ചിട്ടു പോകു. അഛ്ശാ! അപ്പോഴേക്കെ വങ്ങി തയ്യാറാകു.

മകൻ—വേഗം വേണം. (രണ്ടുപേരും അകത്തേക്കു പോകുന്നു.)

അഛൻ-ഞാൻ അടിമ: അടിമ! ആ മുഖങ്ങളിൽ നോക്കുവാൻ!

(കർട്ടൻ)

# ഐക്യകേരളം



(റാവുസാഹിബ് കെ. അയ്യപ്പൻ, പൊതുമരാമത്തുമന്ത്രി കൊച്ചി)

മലബാറും കൊച്ചിയും തിരുവിതാംകൂറും, ഫെഡറേററുചെയ്തോ മററോ ഇന്ത്യാരാജ്യത്തിലെ ഒരു സംസ്ഥാനമാകണമെന്ന അഭിപ്രായം, ഈ മൂന്നുരാജ്യങ്ങളിലും പലക്കും ഉണ്ടായിട്ടു വളരെക്കാലമായി. ഈ അഭിപ്രായം ഈ മൂന്നുരാജ്യങ്ങളുടേയും പ്രത്യേകിച്ച് പൊതുവെയുള്ള അഭിവൃദ്ധിക്ക് ആവശ്യമായതുകൊണ്ട് സ്വാഭാവികമായുണ്ടാകുന്നതാണ്. ഈ ആവശ്യം ഇനിയുള്ള കാലങ്ങളിൽ പ്രത്യേകിച്ചും ശക്തിപ്പെടുന്നതാണ്. ഭാഷകൊണ്ടും മററും ഭിന്നിച്ച് തലസ്ഥാനത്തുനിന്ന് വളരെ അകന്നും, മദ്രാസ് സംസ്ഥാനത്തിന്റെ വാലായി കിടക്കുന്നസ്ഥിതി മലബാറിന് ഒരിക്കലും ശ്രേയസ്കരമല്ല. മദ്രാസ് ഗവർമ്മെൻറിന്റെ ശ്രദ്ധയും മലബാറിന്റെ താല്പര്യങ്ങൾക്കു വേണ്ടപോലെ പതിയുകയില്ലാ. പതിപ്പിക്കുവാൻ എളുപ്പവുമല്ലാ. അതുകൊണ്ട് ആന്ധ്രക്കാർ വാദിക്കുന്നതുപോലെ ഭാഷ അടിസ്ഥാനമാക്കി മലബാറിനെ ഒരു പ്രത്യേക സംസ്ഥാനമാക്കണമെന്നു മലബാർകാർ വാദിക്കേണ്ടിയിരിക്കുന്നു. എന്നാൽ മലബാർമാത്രം ഒരു സംസ്ഥാനമാകാൻ വിഷമങ്ങളുമുണ്ട്. കൊച്ചിയും തിരുവിതാംകൂറുംകൂടി ചേന്നാൽ മലയാളം മാതൃഭാഷയായവരും, മാതൃഭാഷയല്ലെങ്കിലും മലയാളം അറിയുന്നവരും ഉൾപ്പെട്ട ഒരു വലിയ ജനത്തിന്റെ എല്ലാവിധത്തിലും പര്യാപ്തമായ ഒരു സംസ്ഥാനമായിത്തീരും. കൊച്ചിയും തിരുവിതാംകൂറും ചെറിയ രാജ്യങ്ങളായി പ്രത്യേകം നിൽക്കുന്ന സൌകര്യംകൊണ്ടു സാധിക്കാവുന്ന വളച്ചകളെല്ലാം അവകൾക്കു വന്നുകഴിഞ്ഞു. ഇനി ആ നില അഭിവൃദ്ധിക്കല്ലാ അധോഗതിക്കാണ് ഇടയാക്കുക. ഇന്ത്യൻയൂണിയനിലെ പൌരത്വം നഷ്ടപ്പെടുത്തിക്കൊണ്ടുള്ള ഒരു നിലയും കൊച്ചിയിലേയും തിരുവിതാംകൂറിലേയും ജനങ്ങൾക്കും അവരുടെ ഭാവിതലമുറകൾക്കും ശ്രേയസ്കരമായിരിക്കുകയില്ലാ. കൊച്ചിക്കും തിരുവിതാംകൂറിനും ഇന്ത്യൻയൂണിയനിലെ ഘടകമാകാനുള്ള ഏററവും നല്ലമാർഗ്ഗം മലബാറിനോടു ചേന്നുകേരളസംസ്ഥാനം രൂപീകരിക്കുകയാണ്. വളരെ അകന്നു കിടക്കുന്നതും ഒരു താൽപ്പര്യത്തിലും സാമ്യമില്ലാത്തതും ആയ മററു നാട്ടുരാജ്യങ്ങളോടു ചേന്ന്



ഇന്ത്യൻ യൂണിയനിൽ പെടുന്നത് അങ്ങിനെ ചേരുന്ന ഒരു നാട്ടുരാജ്യത്തിനും ഗുണകരമായിരിക്കുകയില്ല. രാജ്യരക്ഷാകാര്യത്തിൽ പ്രത്യേകിച്ച് ആപൽക്കരവുമായിരിക്കും. കേരളീയരെല്ലാം പരക്കെ കൊതിക്കുന്ന ഒന്നാണ് കേരളൈക്യം. അത് ഒരുകാലത്ത് നടപ്പിലിരുന്നതും ഇപ്പോഴും ഭാഷ, സംസ്കാരം, സമുദായക്രമം മുതലായി പലതിലും നടപ്പിലിരിക്കുന്നതുമാണ്. ഇടക്കാലത്ത് വന്നുകൂടിയ രാഷ്ട്രീയ ഭിന്നതയ്ക്ക് പരിഹാരമുണ്ടാകുക മാത്രമായിരിക്കും കേരളസംസ്ഥാനസ്ഥാപനംകൊണ്ടു വരുന്നത്. മലബാർ അതിനനുകൂലമായിട്ടാണ് കാണുന്നത്. കൊച്ചി അതിന് ശ്രമിക്കാനൊരുക്കമാണെന്ന് കൊച്ചിമഹാരാജാവ് പ്രഖ്യാപനം ചെയ്തുകഴിഞ്ഞു. തിരുവിതാംകൂർ ദിവാൻ കൊച്ചിയിലെ പ്രഖ്യാപനത്തോടു യോജിച്ചിട്ടില്ലെങ്കിലും കേരളത്തിന്റെ യോജിപ്പിന് അദ്ദേഹവും എതിരല്ല. അത് സാധിക്കേണ്ട വിധത്തെപ്പററി മാത്രമേ അദ്ദേഹത്തിന് അഭിപ്രായവ്യത്യാസമുള്ളവെന്നു തോന്നുന്നു. തമ്മിൽ വേണ്ട വിട്ടുവീഴ്ചയോടുകൂടിയെങ്കിലും ഈ മൂന്നു രാജ്യങ്ങളും യോജിപ്പിൽവന്ന് ഇന്ത്യൻ യൂണിയനിലെ ഒരു ഘടകമാകുന്നതു ഈ മൂന്നു രാജ്യങ്ങൾക്കും അനുഗ്രഹമായിരിക്കും.



# പുതിയ കണ്ടുപിടിത്തങ്ങൾ




(എം. വി. ചാക്കോ എം. ഏ.)

റേഡിയോ സാമഗ്രികളും തത്വങ്ങളും ഉപയോഗിച്ചുള്ള ഉപകരണമാണ് "റാഡാർ". ഇത് യുദ്ധകാലത്ത് കപ്പലുകൾ, വിമാനങ്ങൾ, മുതലായവയുടെ സ്ഥാനനിർണ്ണയത്തിനും, അതുമൂലം സാധിക്കുന്നമുൻകരുതലിനും പ്രധാനമായി ഉപയോഗിക്കുന്നു.

വെളിച്ചം കണ്ണാടിയിലും മററുപദാർത്ഥങ്ങളിലും വീഴുമ്പോൾ പ്രതിഫലിച്ചു പോകുന്നത് സാധാരണ അനുഭവമാണല്ലോ. ഇതുപോലെ വലിയശബ്ദവും വലിയമതിലുകൾ, കെട്ടിടങ്ങൾ, തുക്കായ പാറക്കെട്ടുകൾ മുതലായവയിൽ പതിച്ചശേഷം "പ്രതിപതി"ക്കുന്നതിൻെറ ഫലമായിട്ടാണല്ലോ പ്രതിധ്വനിയുണ്ടാകുന്നത്. ശബ്ദത്തിൻെറ വേഗവും അതുപോയി തിരിച്ചെത്തുന്നതിനുള്ള സമയവും നിർണ്ണയിക്കാമെങ്കിൽ അതിനെ പ്രതിപതിപ്പിച്ച സാധനം എത്രദൂരത്തിലാണെന്നു കണക്കാക്കാം. ശബ്ദം പുറപ്പെടുവിച്ചതുമുതൽപ്രതിധ്വനി കേൾക്കുന്നതുവരെയുള്ള സമയത്തെ ശബ്ദത്തിൻെറ വേഗംകൊണ്ടു ഗുണിച്ച് രണ്ടുകൊണ്ടു ഹരിക്കുമ്പോൾ ദൂരംകിട്ടുന്നു.

ഇതുപോലെ റേഡിയോതരംഗം നിർമ്മിച്ചു പ്രസരിപ്പിക്കുന്നതിനും, പുറപ്പെട്ടശേഷം വിമാനവുംമററും പോലെയുള്ള ഏതെങ്കിലും സാധനത്തിൽ തട്ടി പ്രതിപതിച്ചു തിരിച്ചെത്തുന്നതിനും വേണ്ടിവരുന്നസമയം തിട്ടപ്പെടുത്തുന്നതിനുമുള്ള ഉപകരണമാണ് റാഡാർ. തരംഗംസ്വീകരിക്കുന്നതിനുള്ള ആദായക(റിസീവർ)ത്തിൻെറ വ്യോമതന്തു(ഏറിയൽ) വേണ്ടവിധത്തിൽ കറക്കി തരംഗത്തെ പ്രതിപതിപ്പിച്ച സാധനം ഏതുദിക്കിലാണെന്നുഗ്രഹിക്കാം. റാഡാറിൻെറ പ്രയോഗത്തിൽ "കാഥോഡ് റേഓസിലോഗ്രാഫ്" (Cathode Ray Os cillograph) എന്ന ഉപകരണത്തിൽ വിമാനത്തിൻെറയും മററും ചലനം പ്രത്യക്ഷപെടുത്തി അതിൻെറ ഗമനചരിത്രംമുഴുവൻതുടർച്ചയായിഗ്രഹിച്ചുകൊണ്ടിരിക്കാം. റാഡാറിനു പലവകഭേദങ്ങളുമുണ്ട്.

വിമാനം പോലെ ചെറിയ സാധനങ്ങളിൽ നിന്നും റേഡിയോ തരംഗം പ്രതിപതിക്കണമെങ്കിൽ തരംഗത്തിൻെറ ദൈർഘ്യം തുലോംകുറഞ്ഞിരിക്കണം. സാധാരണശബ്ദപ്രക്ഷേപണത്തിന് (ബ്രോഡ്കാസ്റ്റിംഗ്)ഉപയോഗിക്കുന്നതു പത്തു മീററർ മുതൽ അഞ്ഞൂറെൺപതുവരെ ദൈർഘ്യമുള്ള റേഡിയോ തരംഗങ്ങളാണ്. റാഡാറിൽഉപയോഗിക്കുന്നത് ഒരുസെൻറിമീററർമുതൽ പത്തു സെൻറിമീററർ വരെയുള്ളവയാണ്. ഈ തരംഗത്തെനാനാഭാഗത്തേക്കും പ്രസരിപ്പിച്ചു ശക്തിനഷ്ടപ്പെടുത്താതെ ഒരേ ദിക്കിലേക്കു മാത്രം പോകുന്നസമാന്തര രശ്മികളാക്കിയാണു ഇതിനുപയോഗിക്കുന്നത്. കണ്ണാടികറക്കി പ്രതിപതിക്കുന്ന വെളിച്ചത്തിൻെറ സ്ഥാനങ്ങൾ ഭേദപ്പെടുത്തുന്നതുപോലെ പ്രേഷണവ്യോമതന്തു കറക്കി രശ്മിസമൂഹം ക്രമേണ ചുററുപാടിലും വീശുന്നു. ഈ തരംഗം ഏതെങ്കിലും സാധനത്തിൽ വീണിട്ടു പ്രതിപതിച്ച് തിരിച്ചു യാത്രചെയ്തു റാഡാറിൽ എത്തുമ്പോൾ ആ സാധനത്തെപ്പററിയുള്ള അറിവുലഭിക്കുന്നു.



റാഡാർ ഉപയോഗിച്ചു ശത്രുസേനകളുടെയും വാഹനങ്ങളുടെയും നില മനസ്സിലാക്കി മനുഷ്യസഹായം കൂടാതെ സ്വയം പ്രവർത്തനരീതിയിൽ അവയെ മെഷീൻ തോക്കു പ്രവർത്തിപ്പിച്ചു ! വെടിവയ്ക്കുന്നതിനുള്ള സമ്പ്രദായങ്ങളും കപ്പലുകളിൽ ഏർപ്പെടുത്തുന്നുണ്ട്.

യുദ്ധത്തോടനുബന്ധിച്ചാണു റാഡാർപൂർത്തിയായതെങ്കിലും സാധാരണജീവിതത്തിൽ വിമാനം കപ്പൽ മുതലായവയെ പ്രയാസമുള്ള സ്ഥലങ്ങളിൽ ശരിയായ പാതയിൽ കൂടി നയിക്കുന്നതിനുപയോഗിക്കുന്നുണ്ട്.

യുദ്ധം വരുത്തിക്കൂട്ടുന്ന കഷ്ടനഷ്ടങ്ങൾ അനവധിയെങ്കിലും ശാസ്ത്രീയലോകത്തിനു അതു പലതും സമ്പാദിച്ചുകൊടുക്കുന്നു. മനുഷ്യൻെറ പുരോഗമനത്തിനും നിത്യമായ സൗഭാഗ്യത്തിനും ഇതുപ്രയോജനപ്പെട്ടെങ്കിൽ എത്ര നന്നായിരുന്നു.

# ന്യായവിസ്താരം

(പി. കെ. വറുഗീസ്, എം.ബി.ബി.എസ്സ്.)

ന്യായാസനത്തിന്നരികെസ്സമസ്ത-
ജീവാത്മജാലം വിറപൂണ്ടുനിൽക്കെ
ന്യായാധിപൻദൈവമചഞ്ചലൻശ്രീ-
താവും ഗഭീരസ്വരമോടുരച്ചാൻ.

"തെല്ലെങ്കിലും കീർത്തികൊതിച്ചിടാതെ
ധർമ്മംപ്രവർത്തിച്ചവരാണുനിങ്ങൾ
ചൊൽക്കൊണ്ടെനിർമ്മായവിചാരമുള്ളോ-
ർക്കുൽകൃഷ്ടകൃത്യത്തിനലോഭമുണ്ടോ?

ക്ഷീണന്നുസാഹായ്യമണച്ചു, രോഗി-
ക്കാണത്തമോടാതുരചെയ്തയോഗ്യം
പ്രാണൻത്യജിച്ചും കുലനാരിമാർതൻ
മാനംപുലർത്താൻ തുണചെയ്തുനിങ്ങൾ.

പൈദാഹമാർന്നുള്ളമെരിഞ്ഞമർത്ത്യ-
ക്കാഹാരമാവശ്യമറിഞ്ഞുനൽകി
സ്നേഹാകരംനിങ്ങളപങ്കബുദ്ധ്യാ
സൌഹാർദ്ദഹസ്തംബലഹീനനേകി.

ലോകത്തിലെപ്പീഡമറന്നുവാഴാൻ
യോജിച്ചതല്ലോ സുരലോകവാസം
പാകത്തിലെന്മക്കളനന്തകാലം
നാകംതരും ഭാഗ്യമിയന്നുകൊൾവിൻ"

Printed and Published by Chacko M. Karuvelithara at the United Press, Kottayam.